മഹാകവി മേല്പത്തൂർ നാരായണഭട്ടതിരിപ്പാട്ടിലേയും

മററു കവികളുടേയും കൃതിയായ

# പ്രബന്ധരത്നാവലി.

(ഭാഷാവ്യാഖ്യാനസഹിതം)

---

ഒന്നാംഭാഗം.



വ്യാഖ്യാതാ,

ചേപ്പാട്ടു കെ. അച്യുതവാര്യർ.

[വില ൩ ക.]

മഹാകവി മേല്പത്തൂർ നാരായണഭട്ടതിരിപ്പാടിലേയും മററു

കവികളുടേയും കൃതിയായ

# പ്രബന്ധരത്നാവലി.

(ഭാഷാവ്യാഖ്യാനസഹിതം)

ഒന്നാംഭാഗം.



വ്യാഖ്യാതാ,

ചേപ്പാട്ട കെ. അച്യുതവാര്യർ.

പ്രകാശകൻ,

കെ. ജീ. പരമേശ്വരൻപിള്ള.

"ശ്രീരാമവിലാസം" പ്രസ്സ്, കൊല്ലം.

(കാപ്പിറൈററ് പ്രകാശകനിൽ)

൩ാം പതിപ്പ് കാപ്പി ൧൦൦൦.

൧൧൦൬.

# മുഖവുര.

പ്രക്രിയാസർവസ്വം, നാരായണീയം, ധാതുകാവ്യം മുതലായ പ്രൗഢസംസ്കൃതഗ്രന്ഥങ്ങളുടെ നിർമ്മാതാവായ ബ്രഹ്മശ്രീ മേല്പത്തൂർ നാരായണഭട്ടതിരിപ്പാട് അവർകളെപ്പററി കേട്ടിട്ടില്ലാത്തവർ കേരളീയരിൽ ആരുംതന്നെ ഉണ്ടാവാൻ തരമില്ല. ചാക്യാന്മാർ കൂത്തു പറയുന്നതിനും മററു ചിലർ പാഠകം പറയുന്നതിനും ഉപയോഗിക്കുന്നവകളായ സംസ്കൃതപ്രബന്ധങ്ങൾ മിക്കവയും ഭട്ടതിരിപ്പാട്ടിലെ കൃതികളാണ്- സരസമധുരമായ അദ്ദേഹത്തിന്റെ കവിതാമൃതാസ്വാദനം സംസ്കൃതാനഭിജ്ഞന്മാരായ ആളുകൾക്കു ദുസ്സാധമായിട്ടാണിരിക്കുന്നതു്. ഇതിനും പുറമെ ആവക പ്രബന്ധങ്ങൾ ഹിന്ദുമതതത്വങ്ങളെ ഉൽഘോഷിക്കുന്നവയും യഥാൎത്ഥകവിതാതത്വത്തിന് ഉത്തമദൃഷ്ടാന്തങ്ങളുമാണു്. ഇങ്ങനെ ഉള്ള പ്രബന്ധങ്ങൾക്കു ഒരു മലയാളവ്യാഖ്യാനം എഴുതിച്ചേൎക്കുന്നതായാൽ ആയതു് ഏററവും ഉപകാരപ്രദമായിത്തീരുമെന്ന് എന്റെ മാന്യസുഹൃത്തുകൾ എന്നോടു് ഉപദേശിക്കയും നിർബന്ധിക്കയും ചെയ്തതിന്റെ ഫലമാണു ഞാൻ ഇതിലേയ്ക്കു പ്രവേശിച്ചതു്. ഭട്ടതിരിപ്പാട്ടിലെ കൃതികളെ വ്യാഖ്യാനിക്കത്തക്ക വിദ്യാസമ്പന്നതയൊ മററുവിധമായ യോഗ്യതകളൊ യാതൊന്നും എനിക്കില്ല. എങ്കിലും ഒഴിച്ചുകൂടാത്തതായ ഒരു പ്രേരണാശക്തിയാൽ ഞാൻ കഴിയുന്നതു ഇതിൽ മനസ്സിരുത്തി ശ്രമിച്ചിട്ടുണ്ടു്. പ്രബന്ധങ്ങളെ ശേഖരിച്ചു് അവകൾ തമ്മിൽ പരിശോധിച്ചപ്പോൾ പല പാഠഭേദങ്ങളും കണ്ടവയെ യഥാവിധി ശരിപ്പെടുത്തി ഇതിൽ ചേൎത്തിട്ടുണ്ടു്. ഇതിൽ ഇപ്പോൾ ആകപ്പാടെ എട്ടു പ്രബന്ധങ്ങളുടെ വ്യാഖ്യാനങ്ങൾ മാത്രമാണു ചേൎത്തിട്ടുള്ളതു്. ബാക്കിയുള്ളവകളെ അടുത്ത പുസ്തകമായി പ്രസിദ്ധം ചെയ്യാമെന്നു വിചാരിക്കുന്നു. വിസ്താരത്തെ ഭയന്നാണു് വ്യാഖ്യാനം ഒന്നു ചുരുക്കിയതു്. എന്റെ ഈ ശ്രമത്തിൽ പ്രബന്ധങ്ങൾ തന്നു സഹായിച്ചിട്ടുള്ള മാന്യന്മാരോടുള്ള കൃതജ്ഞത പ്രത്യേകം പ്രസ്താവ്യമാണു്. അതിനുംപുറമെ വൃത്തിയായും ഭംഗിയായും വേഗത്തിലും ഈ പുസ്തകം അച്ചടിച്ചുതന്ന കൊല്ലം ശ്രീരാമവിലാസം പ്രസ്സ് ഉടമസ്ഥന്മാരോടു ഞാൻ ഏററവും കടപ്പെട്ടിരിക്കുന്നു. ഈ വിഷയത്തിൽ എന്നെ സഹായിച്ചിട്ടുള്ള മററു സുഹൃത്തുക്കളോടും എന്റെ നന്ദിയെ അറിയിച്ചുകൊള്ളുന്നു. അങ്ങുമിങ്ങും കിടക്കുന്ന അമൂല്യരത്നങ്ങളായ ഈപ്രബന്ധതല്ലജങ്ങൾക്കു് ഒരുവിധമെങ്കിലും ഉള്ള ഈ വ്യാഖ്യാനംകൊണ്ടു മഹാകവി ഭട്ടതിരിപ്പാട്ടിലെ

വിതാസാരസ്യവും പ്രബന്ധമഹിമയും കുറഞ്ഞൊന്നെങ്കിലും സാധാരണക്കാൎക്കു ഗ്രഹിക്കാൻ കഴിയുന്നുവെങ്കിൽ ഞാൻ അതുകൊണ്ടു ചരിതാൎത്ഥനാകയും ഇതിൽ മഹാജനങ്ങളുടെ അഭിപ്രായം എങ്ങിനെ ഇരിക്കുന്നുവെന്നു് അറിഞ്ഞു് അടുത്തപുസ്തകം പുറപ്പെടുവിക്കാമെന്നുവിചാരിച്ചും ഇതിനെ സജ്ജനസമക്ഷം സമൎപ്പിച്ചുകൊള്ളുന്നു.

ചേപ്പാട്,
14-1-103.

വ്യാഖ്യാതാ,
കെ. അച്യുതവാൎയ്യർ.



# കിരാതംപ്രബന്ധം.

## മംഗളം.

നാരായണംബുധഹിതംമഹനീയവിദ്യാ
സാരാബ്ധിമ“ച്യുതഗുരും” ചസദാശ്രയിത്വാ
നാരായണപ്രമുഖസൂരികൃതപ്രബന്ധ-
വ്യാഖ്യാംകരോമ്യപടുലോകസുബോധനാൎത്ഥം.

---

കൃതേചകൃൎമ്മീരവധേബകാരിണാ-
വനംഗതഃകാമ്യകമസ്തകണ്ടകം।
യുധിഷ്ഠിരോധൌമ്യമുഖൈസ്സഹദ്വിജൈഃ
സ്ഥിതിംവ്യധാൽദ്വൈതവനാന്തികേചിരം॥ (൧)

അന്വയം — ബകാരിണാ- കൃൎമ്മീരവധേകൃതേ- അസ്തകണ്ടകം- കാമ്യകം-വനം-ഗതഃ- യുധിഷ്ഠിരഃ-ധൌമ്യമുഖൈഃ- ദ്വിജൈഃ-സഹ- ദ്വൈതവനാന്തികേ-ചിരം-സ്ഥിതിം-വ്യധാൽ-ച.

അൎത്ഥം — ബകാരിയാൽ (ഭീമനാൽ) കൃൎമ്മീരവധം-(കൃൎമ്മീരൻ എന്നഅസുരന്റെവധം) കൃതമായിരിക്കുമ്പോൾ (ചെയ്യപ്പെട്ടപ്പോൾ) അസ്തകണ്ടകമായ (നഷ്ടമായ ക്ഷുദ്രശത്രുക്കളോടുകൂടിയ) കാമ്യകമാകുന്ന വനത്തെ (കാമ്യകവനത്തെ) ഗതനായ (പ്രാപ്തനായ) യുധിഷ്ഠിരൻ (ധൎമ്മപുത്രൻ) ധൌമ്യമുഖന്മാരായ (ധൌമ്യൻമുതലായ) ദ്വിജന്മാരോടു (ബ്രാഹ്മണരോടു) കൂടെ ദ്വൈതവനത്തിന്റെ അന്തികത്തിൽ (സമീപത്തിൽ) വളരെക്കാലം സ്ഥിതിയെചെയ്തു (പാൎത്തു).

യുധിഷ്ഠിരസ്സത്യവതീസുതാന്മുനേ-
രവാപ്യവിദ്യാമരിനിൎജ്ജയാത്മികാം।
ജിഷ്ണുംസമാഹൂയവചഃസമാദദേ
പുരദ്വിഷഃപാശുപതാസ്ത്രലബ്ധയേ॥ (൨)

അന്വയം — യുധിഷ്ഠിരഃ-അരിനിൎജ്ജയാത്മികാം- സത്യവതീസുതാൽമുനേഃ-വിദ്യാം-അവാപ്യ-പുരദ്വിഷഃ- പാശുപതാസ്ത്രലബ്ധയേ ജിഷ്ണും-സമാഹൂയ-വചഃ-സമാദദേ.

അൎത്ഥം—യുധിഷ്ഠിരൻ അരിനിൎജ്ജയോത്സുകനായിട്ട് (ശത്രുജയത്തിൽ ഉത്സാഹത്തോടുകൂടിയവനായിട്ട്) സത്യവതീസുതനായ മുനിയിൽനിന്ന് (വേദവ്യാസങ്കൽനിന്ന്) വിദ്യയെ (ശിവനെ സേവിക്കേണ്ടുന്ന മന്ത്രത്തെ) അവാപിച്ചിട്ട് (പ്രാപിച്ചിട്ട്) പുരഭിത്തിങ്കൽനിന്ന് (ശിവങ്കൽനിന്ന്) പാശുപതാസ്ത്രലബ്ധിക്കായിട്ട് (പാശുപതാസ്ത്രം ലഭിക്കുന്നതിനായിട്ട്) ജിഷ്ണുവിനെ (അൎജ്ജുനനെ) സമാഹ്വാനം ചെയ്തിട്ട് (വിളിച്ചിട്ട്) വചസ്സിനെ ആദാനംചെയ്തു (പറഞ്ഞു)

ഗാന്ധാരീതനയസ്യ നിൎഘൃണതയാ രാജ്യം ന നോ ദീയതേ
ഭീഷ്മദ്രോണകൃപാദിഭിൎഗ്ഗുരുജനൈസ്സാൎദ്ധം വിരോധോ ഭവേൽ
തസ്മാദൎജ്ജുന! ദുൎജ്ജനാന്തകര! തേ സ്വസ്ത്യസ്തു, ഗത്വാ ഗിരിം
ബാണം പാശുപതം ഗ്രഹീതുമധുനാ മാരാരിമാരാധയ. (൩)

അന്വയം.—ഹേ ദുൎജ്ജനാന്തകര!– അൎജ്ജുന!– ഗാന്ധാരീതനയസ്യ-നിൎഘൃണതയാ-നഃ-രാജ്യം-ന ദീയതേ– ഭീഷ്മദ്രോണ-കൃപാദിഭിഃ-ഗുരുജനൈഃ-സാൎദ്ധം-വിരോധഃ-ഭവേൽ-തസ്മാൽ-(ത്വം)ഗിരിം-ഗത്വാ-പാശുപതം-ബാണം– ഗ്രഹീതും-അധുനാ-മാരാരിം– ആരാധയ–തേ-സ്വസ്തി-അസ്തു.

അൎത്ഥം.—അല്ലയോ ദുൎജ്ജനാന്തകരനായ (ദുൎജ്ജനത്തിന്റെ നാശത്തെ ചെയ്യുന്നവനായ) അൎജ്ജുന! ഗാന്ധാരീതനയന്റെ (ദുൎയ്യോധനന്റെ) നിൎഘൃണതയാൽ (ദയയില്ലായ്കയാൽ) നമ്മൾക്കായിട്ടു രാജ്യം ദാനംചെയ്യപ്പെടുന്നില്ല. ഭീഷ്മദ്രോണകൃപാദികളായ ഗുരുജനങ്ങളോടുകൂടെ വിരോധം ഭവിക്കും. അതിനാൽ നീ ഗിരിയെ (കൈലാസത്തെ) ഗമിച്ചിട്ടു പാശുപതമാകുന്ന ബാണത്തെ ഗ്രഹിക്കാനായിട്ടു ഇപ്പോൾ മാരാരിയെ (ശിവനെ) ആരാധിച്ചാലും! നിനക്കു സ്വസ്തി (മംഗളം) ഭവിക്കട്ടെ.

ഗുരോരനുജ്ഞാമധിഗമ്യ ഭൂയഃ
സമേത്യ കൈലാസഗിരേസ്സകാശം।
ഹരം സമാരാധയിതും യതാത്മാ
ധനഞ്ജയസ്തത്ര തപശ്ചചാര॥ (൪)

അന്വയം.—ധനഞ്ജയഃ- ഭൂയഃ-ഗുരോഃ- അനുജ്ഞാം-അധിഗമ്യ കൈലാസഗിരേഃ- സകാശം– സമേത്യ– ഹരം-സമാരാധയിതും-യതാത്മാ-തത്ര-തപഃ- ചചാര.

അൎത്ഥം.—ധനഞ്ജയൻ പിന്നീടു ഗുരുവിന്റെ അനുജ്ഞയെ അധിഗമിച്ചിട്ടു-(ധൎമ്മപുത്രരുടെ അനുമതിയെ വാങ്ങീട്ട്) കൈലാസഗിരിയുടെ സകാശത്തെ (സമീപത്തെ) പ്രാപിച്ചിട്ടു-ഹരനെ (ശിവനെ) സമാരാധിക്കാനായിക്കൊണ്ടു യതാത്മാവായിട്ടു (നിയമിക്കപ്പെട്ട മനസ്സോടുകൂടിയവനായിട്ട്) അവിടെ തപസ്സിനെ ചരിച്ചു (അനുഷ്ഠിച്ചു)

ഫലേന പർണ്ണേന ജലേന വായുനാ
സ്ഥിതിം ശരീരസ്യ സങ്കല്പയൻ ക്രമാൽ
ഉപോഢകാർശ്യോഽധികനിർമ്മലോഽന്വഹം
ബഭൗ വിപക്ഷേ ബഹുളേ ശശീ യഥാ. ൭

അന്വയം — സഃ-ക്രമാൽ -ഫലേന- പർണ്ണേന- ജലേന-വായുനാ-ശരീരസ്യ-സ്ഥിതിം-കല്പയൻ-ബഹുളേ-പക്ഷേ-ശശീ-യഥാ അന്വഹം-ഉപോഢകാർശ്യഃ-അധികനിർമ്മലഃ-ബഭൗ.

അവൻ ക്രമേണ ഫലംകൊണ്ടും പർണ്ണം (ഇല) കൊണ്ടും ജലംകൊണ്ടും വായുവിനെക്കൊണ്ടും-ശരീരത്തിന്റെ സ്ഥിതിയെ (രക്ഷയെ) കല്പയന്നായിട്ട് (ചെയ്യുന്നവനായിട്ട) ബഹുളമായ പക്ഷത്തിൽ (കൃഷ്ണപക്ഷത്തിൽ) ശശി (ചന്ദ്രൻ) എന്നപോലെ ദിവസംതോറും ഉപോഢകാർശ്യനായി (വഹിക്കപ്പെട്ട കാർശ്യത്തോടു=കൃശതയോടു കൂടിയവനായി) അധിക നിർമ്മലനായിട്ടു (ഏററവും നിർമ്മലചിത്തനായിട്ട് കളങ്കമില്ലാത്തവനായിട്ട് എന്നും) ശോഭിച്ചു (കൃഷ്ണപക്ഷത്തിലെ ചന്ദ്രൻ ക്രമേണ ചടച്ചും കളങ്കമില്ലാത്തവനും ആകുന്നപോലെ അർജ്ജുനൻ ചടച്ചും നിർമ്മലനായും ശോഭിച്ചു എന്നു സാരം)

തതഃ സർവ്വാൻ പരിത്യജ്യ നിയമാൻ മുനിസേവിതാൻ।
സ തു പഞ്ചാഗ്നിമദ്ധ്യസ്ഥഃ-പാദാംഗുഷ്ഠാഗ്രപീഡിതഃ॥ (നിഷ്ഠിതഃ
ഇന്ദ്രിയപഞ്ചകതുരഗാനിന്ദ്രസുതോ ഹൃദയമന്ദുരാനിലയേ
ചന്ദ്രാഭരണസ്തംഭേ ഹന്ത ബബന്ധാശു ധൈര്യപാശേന॥ ൮

അന്വയം — തതഃ-സഃ-ഇന്ദ്രസുതഃ-തു-മുനിസേവിതാൻ-സർവ്വാൻ-നിയമാൻ-പരിത്യജ്യ-പഞ്ചാഗ്നിമദ്ധ്യസ്ഥഃ പാദാംഗുഷ്ഠാഗ്രപീഡിതഃ-ഇന്ദ്രിയപഞ്ചകതുരഗാൻ- ഹൃദയമന്ദുരാനിലയേ- ചന്ദ്രാഭരണസ്തംഭേ-ധൈര്യപാശേന-ആശു-ബബന്ധ-ഹന്ത-

അന്വയാൎത്ഥം — അനന്തരം ആ ഇന്ദ്രസുതൻ (അർജ്ജുനൻ) ആകട്ടെ, മുനിസേവിതങ്ങളായി സർവ്വങ്ങളായ നിയമങ്ങളെ പരിത്യജിച്ചിട്ടു പഞ്ചാഗ്നിമദ്ധ്യസ്ഥനായിട്ട് (പഞ്ചാഗ്നി=അഞ്ചഗ്നിയുടെ മദ്ധ്യത്തിൽ നില്ക്കുന്നവനായിട്ട്) പാദാംഗുഷ്ഠാഗ്രപീഡിതനായിട്ട് (പാദത്തിന്റെ പെരുവിരലിന്റെ അററംകൊണ്ടു പീഡിപ്പിക്കുന്നവനായിട്ട്) ഇന്ദ്രിയപഞ്ചകതുരഗങ്ങളെ (പഞ്ചേന്ദ്രിയങ്ങളാകുന്ന കുതിരകളെ) ഹൃദയമന്ദുരാനിലയത്തിൽ (മനസ്സാകുന്ന വാജിശാലയിൽ) ഉള്ള ചന്ദ്രാഭരണസ്തംഭത്തിൽ (ശിവനാകുന്ന തൂണിൽ) ധൈര്യപാശംകൊണ്ടു (ധൈര്യമാകുന്ന കയറുകൊണ്ടു) വേഗത്തിൽ ബന്ധിച്ചു. ആശ്ചര്യം! കുതിരകളെ വാജിശാലയിലുള്ള തൂണിൽ കയറുകൊണ്ടു കെട്ടുന്നതുപോലെ അർജ്ജുനൻ പഞ്ചേന്ദ്രിയങ്ങളെ മനസ്സിൽ ഇരിക്കുന്ന ശിവങ്കൽ ധൈര്യത്തോടു് ഉറപ്പിച്ചു എന്നു സാരം.

അഹംശിവഃ ശിവഃ സർവ്വം - സർവ്വം സോഹമഹംശിവഃ।
ശിവാദന്യജ്ജഗത്യസ്മിൻ - നകിഞ്ചിൽപ്രതിപദ്യതേ॥ (൧)

അന്വയം — അഹം - ശിവഃ - ശിവഃ സർവ്വം - സർവ്വം സഃ - അഹം - അഹം - ശിവഃ - അസ്മിൻ - ജഗതി - ശിവാൽ - അന്യൽ - കിഞ്ചിൽ - ന - പ്രതിപദ്യതേ.

അന്വയാർത്ഥം — ഞാൻ ശിവനാകുന്നു, ശിവനാകുന്നു സർവ്വം. സർവ്വവും അതു ഞാനാകുന്നു ഞാൻ ശിവനാകുന്നു ഈ ജഗത്തിൽ (ലോകത്തിൽ) ശിവങ്കൽനിന്നു് അന്യമായി (വേറെ) ഒന്നും പ്രതിപാദിക്കപ്പെടുന്നില്ല. (അറിയുന്നില്ല) എല്ലാം ശിവമയമായിരിക്കുന്നു എന്നു സാരം।

ഉദഗ്രതേജോഭിരഥൈതമ്മഹർഷിഭി
ർന്നിവേദിതേതാദൃശി സവ്യസാചിനി।
തപശ്ചരന്തം തമനന്യദൈവതാ
വിജ്ഞാപയാമാസ ഗിരീശമാംബികാ॥ (൨)

അന്വയം — ഉദഗ്രതേജോഭിഃ - ഏതൈഃ - മഹർഷിഭിഃ - താദൃശി - സവ്യസാചിനി - നിവേദിതേ - അംബികാ - തപഃ - ചരന്തം - അനന്യദൈവതം - തം - ഗിരീശം - വിജ്ഞാപയാമാസ.

അർത്ഥം — ഉദഗ്രതേജോഭിതന്മാരായ (ഉൽകൃഷ്ടമായ അജ്ജുനന്റെ ശിരസ്സിൽനിന്നു ഉദിച്ച തേജസ്സിനാൽ താഡിതന്മാരായ) മഹർഷികളാൽ താദൃശനായ (അപ്രകാരമിരിക്കുന്ന) സവ്യസാചി (അജ്ജുനൻ) നിവേദിതനായപ്പോൾ (അറിയിക്കപ്പെട്ടപ്പോൾ) അംബികാ (ശ്രീപാർവ്വതി) തപസ്സിനെ ചരനായി (അനുഷ്ഠിക്കുന്നവനായി) അനന്യദൈവതനായ അവനെ (ശിവനല്ലാതെ വേറെ ദൈവത്തോടു കൂടാത്തവനായ അജ്ജുനനെ) ഗിരീശനോടു് (ശിവനോടു്) അറിയിച്ചു.

ചിലഗ്രന്ഥങ്ങളിൽ "ഉദഗ്രതേജോ" എന്ന പദ്യത്തിനു പാഠാന്തരം।

തസ്യാഥ നാരദമുഖാത്തപസഃ പ്രഭാവം
ശ്രുത്വാ ഹരസ്ത്രിജഗതാമധിപോ ദയാലുഃ।
ദേവ്യാ ദൃശാ സരസി സൂചിതതദ്ദിദൃക്ഷാ
ദിത്സന്നഭീഷ്ടമപി ലുബ്ധകതാമയാസീൽ॥

അന്വയം - അഥ - ത്രിജഗതാം - അധിപഃ - ദയാലുഃ - ഹരഃ - നാരദമുഖാൽ തപസഃ - പ്രഭാവം - ശ്രുത്വാ - ദേവ്യാ - സരസി - ദൃശാ - സൂചിതതദ്ദിദൃക്ഷഃ - അഭീഷ്ടം - ദിത്സൻ അപി - ലുബ്ധകതാം - അയാസീൽ.

അർത്ഥം. — അനന്തരം ത്രിജഗത്തുകളുടെ അധിപനായി ദയാലുവായ ഹരൻ (ശിവൻ) നാരദമുഖത്തിൽനിന്നും അവന്റെ തപസ്സി

ന്റെ പ്രഭാവത്തെ ശ്രവിച്ചിട്ട് ദേവിയാൽ സദസ്സിങ്കൽ ദൃക്കുകൊണ്ട് (കണ്ണുകൊണ്ട്) സൂചിതതദ്ദിദൃക്ഷനായി (സൂചിപ്പിക്കപ്പെട്ട അവന്റെ ദൎശനേച്ഛയോടുകൂടിയവനായി) അഭീഷ്ടത്തെ ദിത്സുവായിട്ടും (ദാനം ചെയ്‌വാനിച്ഛിക്കുന്നവനായിട്ടും) ലുബ്ധകതയെ (കാട്ടാളഭാവത്തെ) പ്രാപിച്ചു (ഇവിടെ അഭീഷ്ടത്തെ കൊടുക്കാൻ ഇച്ഛിച്ചിട്ടും ലുബ്ധനായി എന്നു വിരോധം. കാട്ടാളനായി എന്നു സമാധാനം.

ദേവോ ലോകശിവങ്കരഃ ഖലു ശിവോ ദേവേന്ദ്രസൂനോരപാ-
സ്യോദ്വൃത്തദൎപ്പം വരാനഭിമതാൻ ദാതും വിരോധിച്ഛലൈഃ
കൈരാതം വപുരാസ്ഥിതഃ സ്ഥിരചരൌഘാത്മാ കൃതാത്മോത്തമം
ഗന്തും പ്രക്രമതേ സ്മ വിക്രമനിധിം ചാഖേടകൂടേന തം ।        (൨൦)

അന്വയം — ലോകശിവങ്കരഃ - സ്ഥിരചരൌഘാത്മാ - ശിവഃ - ദേവഃ - ദേവേന്ദ്രസൂനോഃ - ഉദ്വൃത്തദൎപ്പം - അപാസ്യ - വിരോധിച്ഛലൈഃ - അഭിമതാൻ - വരാൻ - ദാതും - കൈരാതം - വപുഃ - ആസ്ഥിതഃ - കൃതാത്മോത്തമം - വിക്രമനിധിം - തം - ആഖേടകൂടേന - ഗന്തും - പ്രക്രമതേ - സ്മ - ഖലു.

ലോകശിവങ്കരനും സ്ഥിരചരൌഘാത്മാവും ആയ ശിവനാകുന്ന ദേവൻ (ലോകങ്ങൾക്കു മംഗലത്തെ ചെയ്യുന്നവനും ചരാചരസ്വരൂപനും ആയ ശിവൻ) ദേവേന്ദ്രസൂനുവിന്റെ ഉദ്വൃത്തദൎപ്പത്തെ (ഉദ്ധതമായ ദൎപ്പത്തെ) അപാസിച്ചിട്ട് (കളഞ്ഞിട്ട്) വിരോധിച്ഛലങ്ങളായി അഭിമതങ്ങളായ വരങ്ങളെ കൊടുക്കാനായിട്ടു കൈരാതമായ (കിരാതസംബന്ധിയായ) വപുസ്സിനെ (ശരീരത്തെ) ആസ്ഥിതനായിട്ട് (പ്രാപ്തനായിട്ട്) കൃതാത്മോത്തമനായി (കൃതാത്മാക്കളിൽ=യോഗികളിൽ ഉത്തമനായി) വിക്രമനിധിയായ അവനെ (അൎജ്ജുനനെ) ആഖേടകൂടേന (നായാട്ട് എന്നുള്ള വ്യാജേന) ഗമിക്കാനായിട്ട് (പ്രാപിക്കാനായിട്ടു) പ്രക്രമിച്ചു (ആരംഭിച്ചു).

ദേവീ ദേവം സോമചൂഡം നികാമ-
പ്രേമാ സോമാ പ്രാപ്തകൈരാതവേഷം ।
പ്രേക്ഷം പ്രേക്ഷം തത്സദൃക്ഷം തദാനീ-
മൂരീചക്രേ ചാരുരൂപം ശബൎയ്യാഃ ॥        (൨൧)

അന്വയം — നികാമപ്രേമാ - സാ - ഉമാ - ദേവീ - പ്രാപ്തകൈരാതവേഷം - സോമചൂഡം - ദേവം - പ്രേക്ഷം - പ്രേക്ഷം - തദാനീം - തത്സദൃക്ഷം - ചാരു - ശബൎയ്യാഃ - രൂപം - ഉരരീചക്രേ

അൎത്ഥം — നികാമപ്രേമാവായ (ഏറ്റവും സ്നേഹത്തോടുകൂടിയവളായ) ആ ഉമയാകുന്ന ദേവി (പാൎവ്വതി) പ്രാപ്തകൈരാതവേഷനായ (കിരാതവേഷത്തെ പ്രാപിച്ചവനായ) സോമചൂഡനാകുന്ന ദേവനെ (ശിവനെ) പ്രേക്ഷിച്ചിട്ട് പ്രേക്ഷിച്ചിട്ടു (നോക്കീട്ടു നോക്കീട്ടു) അപ്പോൾ ത

ത്സദൃക്ഷമായി(അതിനോടുസമാനമായി) ചാരുവായശബരിയുടെ (കാട്ടാളസ്ത്രീയുടെ) രൂപത്തെ ഉരരീകരിച്ചു (സ്വീകരിച്ചു.)

കേചിദ്ഭൃതാഃ പ്രഭൃതാഃ കടുതരഘനബുക്കാരവാഃ കുക്കുരൌഘാഃ
ജാതാഃ കോദണ്ഡരൂപാഃ കതിചന കതിചിദ്വാഗുരാഭാരരൂപാഃ।
തദ്ബന്ധാഃ കേപി പാശാഃ കതിചന കതിചിൽവാഗുരാദ്യം വഹന്ത
ശ്ചാന്യേ ചാപേഷുദോഷ്ഷഃ പുരഹരമനുജഗ്മുഃ പുളിന്ദേന്ദ്രവേഷം॥(൧൨)

അന്വയം — കേചിത്-ഭൃതാഃ- കടുതരഘനബുക്കാരവാഃ- കുക്കുരൌഘാഃ-പ്രഭൃതാഃ- കതിചന-കോദണ്ഡരൂപാഃ- ജാതാഃ-കതിചിൽ-വാഗുരാഭാരരൂപാഃ-കേപി-തദ്ബന്ധാഃ - കതിചന-പാശാഃ-കതിചന-വാഗുരാദ്യം-വഹന്തഃ-അന്യേ-ചാപേഷുദോഷ്ഷഃ-ച - പുളിന്ദേന്ദ്രവേഷം-പുരഹരം-അനുജഗ്മുഃ.

അർത്ഥം — ചില ഭൃതന്മാർ കടുതരഘനബുക്കാരവങ്ങളായ (അതിപരുഷവും ഘനവുമായ ബുക്കാശബ്ദത്തോടുകൂടിയ) കുക്കുരൌഘങ്ങളായി പ്രഭൃതങ്ങളായിട്ടും (ശ്വാക്കളുടെ സംഘങ്ങളായിനിന്നിട്ടും) ചിലർ, കോദണ്ഡരൂപന്മാരായി ജാതന്മാരായിട്ടും (വില്ലിന്റെ ആകൃതിയോടുകൂടിയവരായി ജനിച്ചിട്ടും) ചിലർ വാഗുരാഭാരരൂപന്മാരായിട്ടും (വലച്ചുമടിന്റെ സ്വരൂപത്തോടുകൂടിയവരായിട്ടും) ചിലർ തദ്ബന്ധങ്ങളായിട്ടും (വലക്കയറുകളായിട്ടും) ചിലർ പാശങ്ങളായിട്ടും (കയറുകളായിട്ടും) ചിലർ വാഗുരാദ്യത്തെ (വല മുതലായതിനെ) വഹന്തുക്കളായിട്ടും അന്യന്മാർ ചാപേഷുദോസ്സുകളായിട്ടും (കയ്യിൽ വില്ലും അമ്പും ധരിച്ചവരായിട്ടും) പുളിന്ദേന്ദ്രവേഷനായ (കാട്ടാളരാജാവിന്റെ വേഷത്തോടുകൂടിയ) പുരഹരനെ (ശിവനെ) അനുഗമിച്ചു.

ഗദ്യം — അഥ സ ഭഗവാൻ പരമകാരുണികഃ പരമേശ്വരഃ പരിഗൃഹീതശബരരാജവേഷഃ പരിലസിതബർഹിബർഹബന്ധുരകേശഭാരഃ താമ്രതരശ്മശ്രുനേത്രയുഗളാതിഭീഷണവക്ത്രാന്തരാളഃ. കാചഗുഞ്ജാമയഹാരജാലഭാസുരവക്ഷോദേശഃ. ശംഖവലയാങ്കിതബാഹുദണ്ഡകലിതകോദണ്ഡബാണതൂണസഞ്ചയഃ നീലതരവസന ഭാസുരകടിതടശ്ചരണവിന്യാസകമ്പിതധരണീമണ്ഡലഃ സ്വദേഹിപ്രേക്ഷ്യതമനുരൂപവേഷയാ ഗൃഹീതവനചരാംഗനിതാഗാത്രയാ വേത്രനിർമ്മിതപാത്രഹസ്തയാ ഗോത്രരാജപുത്ര്യാ സുത്രാമസൂനുമഞ്ജിഘൃക്ഷുഃ ക്ഷണാദേവ ഗിരിശാദയം ഗിരീശഃ പ്രതസ്ഥേ.

അർത്ഥം — അനന്തരം ഭഗവാനായി (ഷഡ്ഗുണയുക്തനായി) പരമകാരുണികനായി (അത്യന്തദയാലുവായി) പരമേശ്വരനായ അയം ഗിരീശഃ=ഈ ഗിരീശൻ (ശിവൻ) ഗൃഹീതശബരരാജവേഷനായി (ധരിക്കപ്പെട്ട കാട്ടാളരാജവേഷത്തോടുകൂടിയവനായി) പരിലസിതബർഹിബർഹബന്ധുരകേശഭാരനായി (ശോഭിച്ചിരിക്കുന്ന ബർഹിബർഹം=മ

യിൽപീലികൊണ്ടു സുന്ദരമായ കേശഭാരത്തോടുകൂടിയവനായി) താമ്രതരശ്മശ്രുനേത്രയുഗളാതിഭീഷണവക്ത്രാന്തരാളനായി (ഏററവും ചുവന്ന ശ്മശ്രുക്കൾ=മുഖരോമങ്ങൾകൊണ്ടും നേത്രയുഗളംകൊണ്ടും ഏററവും ഭയങ്കരമായ മുഖാന്തർഭാഗത്തോടുകൂടിയവനായി) കാചഗുഞ്ജാമയഹാരജാലഭാസുരവക്ഷോദേശനായി (പളുങ്കുകൊണ്ടും കുന്നിക്കുരുകൊണ്ടുമുള്ള മുത്തുമാലക്കൂട്ടങ്ങൾകൊണ്ടുശോഭിച്ച വക്ഷഃപ്രദേശത്തോടുകൂടിയവനായി) ശംഖവലയാങ്കിതബാഹുദണ്ഡകലിതകോദണ്ഡബാണസഞ്ചയനായി (ശംഖുവളകൊണ്ടു് അടയാളപ്പെട്ട കയ്യിൽ ധരിച്ച വില്ലിനോടും ബാണക്കൂട്ടത്തോടും കൂടിയവനായി) നീലതമവസനാഭാസുരകടിതടനായി (ഏററവും നീലമായ വസ്ത്രംകൊണ്ടു ശോഭിക്കുന്ന അരക്കെട്ടോടുകൂടിയവനായി) ചരണവിന്യാസകമ്പിതധരണീമണ്ഡലനായിട്ടു്) കാലു വയ്ക്കുകൊണ്ടു ഇളക്കപ്പെട്ട ഭൂമണ്ഡലത്തോടുകൂടിയവനായിട്ടു്) അതിനെ കണ്ടിട്ടു്, തദനുരൂപവേഷയായി (ശിവനനുരൂപമായ വേഷത്തോടുകൂടിയവളായി) ഗൃഹീതവനചരവനിതാഗാത്രയായി (ധരിക്കപ്പെട്ട കാട്ടാളസ്ത്രീയുടെ വേഷത്തോടുകൂടിയവളായ) വേത്രനിർമ്മിതപാത്രഖനിത്രയായ (ചൂരൽകൊണ്ടു നിർമ്മിക്കപ്പെട്ട പാത്രത്തോടും, ഖനിത്രത്തോടും=മൺവെട്ടിയോടുംകൂടിയ) ഗോത്രരാജപുത്രിയോടു് (പാർവ്വതിയോടു) കൂടെ സുത്രാമസൂനുവിനെ (അർജ്ജുനനെ) അനുജിഘൃക്ഷുവായിട്ടു് (അനുഗ്രഹിക്കാൻ ഇച്ഛയോടുകൂടിയവനായിട്ടു്) ഗിരീശാൽ=ഗിരിശങ്കൽനിന്നു് (കൈലാസത്തിൽ നിന്നു്) പ്രസ്ഥാനംചെയ്തു=പുറപ്പെട്ടു.

N. B. ചില ഗ്രന്ഥത്തിൽ ഈ ഗദ്യത്തിനു പകരം പാഠാന്തരം.

ഏവംഭൂതൈർഭൂതജാലൈഃപരീതോ
ഭൂതാധീശഃപ്രസ്ഥിതഃപ്രസ്ഥതസ്സൻ।
ശൈലാഹാര്യ്യസ്യാര്യ്യയാവാര്യ്യഘോഷം
തേനേക്രീഡാഖേടമേഷോടവീഷു॥ ൧൩.

അന്വയം - ഏവം+ഭൂതൈഃ -ഭൂതജാലൈഃ -പരീതഃ -ശൈലാഹാര്യ്യസ്യ=പ്രസ്ഥതഃ-ആര്യ്യയാ--പ്രസ്ഥിതഃ- സൻ ഏഷഃ- ഭൂതാധീശഃ- അടവീഷു- അവാര്യ്യഘോഷം-ക്രീഡാഖേടം-തേനേ.

അത്ഥം—ഏവം ഭൂതങ്ങളായ (ഇപ്രകാരം ഭവിച്ചവരായ) ഭൂതജാലങ്ങളാൽ പരീതനായി (പുറപ്പെട്ടവനായി) ശൈലാഹാര്യ്യത്തിൻെറ (കൈലാസത്തിൻെറ) പ്രസ്ഥത്തിൽനിന്നു് (താഴ്വരയിൽനിന്നു് ആര്യ്യയോടുകൂടി (പാർവ്വതിയോടുകൂടി) പ്രസ്ഥിതനായ്സനായ (പുറപ്പെട്ടവനായി ഭവിച്ച) ഈ ഭൂതാധിശൻ (ശിവൻ) അടവികളിൽ (വനങ്ങളിൽ) അവാര്യ്യഘോഷമാകുംവണ്ണം (തടുക്കാൻ വയ്യാത്ത

**ഭിന്ദന്നുഗ്രൈഃഖുരാഗ്രൈഃക്ഷിതിമവസരലാഭോൽഭവൽഭൂരിഹർഷോ**
**മൂകാഖ്യഃ-കോപിദൈത്യഃ-സപദിഗതഭയസ്തൽപ്രദേശംപ്രപേദേ।**
**(൯**

അന്വയം.—ഏതസ്മിൻ- അന്തരേ- അതൎക്കിതസമുപാഗമഃ- പാൎത്ഥവ്യാപാദനായ-ധാൎത്തരാഷ്ട്രൈഃ- ചോദിതഃ-പ്രകടിതകപടസ്തബ്ധരോമസ്വരൂപഃ-ഉഗ്രൈഃ-ഖുരാഗ്രൈഃ-ക്ഷിതിം- ഭിന്ദൻ-അവസരലാഭോൽഭവൽഭൂരിഹർഷഃ- മൂകാഖ്യഃ- കോപി-ദൈത്യഃ ഗതഭയഃ- സപദി-തൽപ്രദേശം-പ്രപേദേ.

അൎത്ഥം—ഈ അവസരത്തിൽ അതൎക്കിതസമുപാഗമനായി (തൎക്കിക്കപ്പെടാത്ത ആഗമനത്തോടുകൂടിയവനായി) വിചാരിക്കാതെ വന്നവനായ എന്നു സാരം. പാൎത്ഥവ്യാപാദനത്തിനായിട്ട് (അൎജ്ജുനവധത്തിനായിട്ട്) ധാൎത്തരാഷ്ട്രന്മാരാൽ (ദുൎയ്യോധനാദികളാൽ) ചോദിതൻ (പ്രേരിതൻ) ആയി പ്രകടിതകപടസ്തബ്ധരോമസ്വരൂപനായി(പ്രകാശിതമായവ്യാജവരാഹത്തിൻെറ ആകൃതിയോടുകൂടിയവനായി)ഉഗ്രങ്ങളായഖുരാഗ്രങ്ങൾ(കുളമ്പുകളുടെ അററങ്ങൾ കൊണ്ടു)ക്ഷിതിയെ (ഭൂമിയെ) ഭിന്ദനായി (ഭേദിക്കുന്നവനായി) അവസരലാഭോൽഭവൽഭൂരിഹർഷനായി (സമയലാഭത്തൊൽ ഉണ്ടായ അധികസന്തോഷത്തോടുകൂടിയവനായി) മൂകാഖ്യനായ ഒരു ദൈത്യൻ (മൂകാസുരൻ) ഗതഭയനായിട്ട് (നിർഭയനായിട്ട്) തൽപ്രദേശത്തെ (ആ പ്രദേശത്തെ- അൎജ്ജുനൻ തപസ്സുചെയ്യുന്ന സ്ഥലത്തെ) പ്രാപിച്ചു.

നിദ്ധ്യായോദ്ധതമിദ്ധരോഷമഭിയന്തംചാഭിയന്തംസുതോ
വൃത്രാരേന്നൂവന്യഏഷനിയതംഘോരാകൃതിഃസൂകരഃ।
ദൈത്യഃകോപിജിഘാംസുരംസളതമോമായാതിമായാഹിത
ക്രോഡാകാരമമുംനയാമിയമധാമേത്യാദദേസായകം॥ ൧൦

**അന്വയം**—വൃത്രാരേഃ-സുതഃ-ഉദ്ധതം-ഇദ്ധരോഷം -അഭിയന്തം- അഭിയം-ച-തം-നിദ്ധ്യായ, ഘോരാകൃതിഃ- ഏഷഃ- സൂകരഃ-നൂ-നിയതം- ന- വന്യഃ, അംസളതമഃ-കോപി-ദൈത്യഃ-മാം-ജിഘാംസുഃ- അയം അതിമായാഹിതക്രോഡാകാരം- അമും- യമധാമ- നയാമി- ഇതി(നിശ്ചിത്യ) സായകം-ആദദേ-

അൎത്ഥം—വൃത്രാരിയുടെ സുതൻ (അൎജ്ജുനൻ) ഉദ്ധതനായും (ദൃപ്തനായും) ഇദ്ധരോഷമാകുംവണ്ണം അഭിയനായും (നേരെവരുന്നവനായും) (അഭിയാന്തം എന്നും ചിലൎക്കു പാഠമുണ്ട്) അഭിയായും (പേടിയില്ലാത്തവനായും) ഇരിക്കുന്ന അവനെ (മൂകാസുരനെ) നിദ്ധ്യാനം ചെയ്തിട്ട് (കണ്ടിട്ട്) ഘോരാകൃതിയായ ഈ സൂകരം (പന്നി) ആകട്ടെ-നിശ്ചയമായിട്ടും വന്യമല്ല-(വനഭവമല്ല) അംസളതമനായ (അത്യന്ത ബലവാനായ) ഒരു ദൈത്യൻ എന്നെ ജിഘാംസുവായിട്ട് (ഹ

നിക്കാൻ ഇച്ഛയോടുകൂടിയവനായിട്ട്) വരുന്ന—മായാഥിതക്രോഡാകാരനായ (മായയാൽ ധരിക്കപ്പെട്ട വരാഹാകൃതിയോടുകൂടിയവനായ) ഇവനെ (ഈ അസുരനെ) യമധാമത്തെ (അന്തകപുരത്തെ) പ്രാപിപ്പിക്കുന്നുണ്ട് എന്നു നിശ്ചയിച്ചിട്ട് സായകത്തെ (ബാണത്തെ) ആദാനംചെയ്തു (എടുത്തു)

"നിശ്ചായ" എന്ന ശ്ലോകത്തിന്റെ പാഠാന്തരം

തംവീക്ഷ്യഘോരവപുഷം മൃഗശാബകേഷു
ത്രാസാദപിശ്രുതസംകടിലംബിത വല്ക്കഭാഗാൻ
പശ്യാകുലേ കളകളൈരപി പക്ഷിജാലേ॥
പാർത്ഥോപിനിവൃത്യ നിയമാജ്ജഗൃഹേ ശരാസം॥

സാരം—ഭയങ്കര ശരീരമായ അതിനെക്കണ്ടിട്ട് മാൻകുട്ടികളും പേടിയാൽ അരയിൽ തൂങ്ങിക്കിടക്കുന്ന മരവിരിയുടെ അററത്തു പ്രാപിച്ചപ്പോഴും പക്ഷിക്കൂട്ടം കളകളശബ്ദങ്ങൾകൊണ്ട് പരവശമായപ്പോഴും അർജ്ജുനൻ നിയമത്തെ മതിയാക്കീട്ട് വില്ലുകൈയിൽ എടുത്തു.

വിശിഖോ വിജയേന വേഗതോസ്തശ്ശബരേണാപിചപോത്രിണോംഗഭേദം വ്യതനോദതനുഃ പപാതചാസൌ വിപുലായാംവിപുലാരവഃ പരാസുഃ॥ ൧൪॥

അന്വയം—വിജയേന- ശബരേണ- അപിച- വേഗതഃ-അസ്തഃ- വിശിഖഃ- പോത്രിണഃ- അംഗഭേദം വ്യതനോത് അതനുഃ- അസൌ- വിപുലാരവഃ- പരാസുഃ- വിപുലായാം- പപാത- ച

അർത്ഥം—വിജയനാലും (അർജ്ജുനനാലും) ശബരനാലും (കാട്ടാളനാലും) വേഗത്തിൽ അസ്തമായ (പ്രയുക്തമായ) വിശിഖം (ബാണം) പോത്രിയുടെ (പന്നിയുടെ) അംഗഭേദത്തെച്ചെയ്തു (ശരീരത്തെമുറിച്ചു). അതനുവായ (മഹത്തായ) ഇതു് (പന്നി) വിപുലാരവമായി (മഹത്തായശബ്ദത്തോടുകൂടി) പരാസുവായിട്ട് (മൃതനായിട്ട്) വിപുലയിൽ (ഭൂമിയിൽ) പതിക്കയുംചെയ്തു.

തമുൽഗ്രഹീതുമഭ്യുത്കേത തസ്മിൻമാർഗ്ഗിതിമാർഗ്ഗണം.
സചാപഃ കോപിശബരസ്തമുപേത്യേദമബ്രവീത്॥ (൧൫)

അന്വയം—തസ്മിൻ- തം- മാർഗ്ഗണം- ഉൽഗ്രഹീതും- ഉദ്യുക്തേ മാർഗ്ഗതി- സചാപഃ കോപിശബരഃ തം- ഉപേത്യ- ഏവം- അബ്രവീത-

അർത്ഥം— അവൻ(അർജ്ജുനൻ) ആ മാർഗ്ഗണത്തെ (പ്രയോഗിച്ച ശരത്തെ) ഉദ്ധരിക്കാനായിട്ട് (എടുക്കാനായിട്ട്) ഉദ്യുക്തനായി (ഉത്സാഹത്തോടുകൂടിയവനായി) മാർഗ്ഗനായപ്പോൾ (അന്വേഷിക്കുമ്പോൾ) സചാപനായ (വില്ലോടുകൂടിയവനായ) ഒരുശബരൻ (കാട്ടാളൻ) അവനെ (അർജ്ജുനനെ) പ്രാപിച്ചിട്ട് ഇപ്രകാരംപറഞ്ഞു.

സവിധഗഹനവർത്തീ ഭൂധരസ്യാസ്യഭർത്താ
നൃവര! ശബരരാജഃ പ്രേക്ഷിതുംകാംക്ഷതേത്വാം
അപരിമിതമഹിമ്നസ്തസ്യ ഭൃത്യംവിവക്ഷും
കിമപി സമുപയാതം വിദ്ധിമാം തന്നിയോഗാത്॥ ൧൦

അന്വയം ഹേനൃവര! സവിധഗഹനവർത്തീ അസ്യ-ഭൂധരസ്യ-ഭർത്താ-ശബരരാജഃ-ത്വാംപ്രേക്ഷിതും-കാംക്ഷതേ (ത്വം)മാം-തന്നിയോഗാൽ-കിമപി- വിവക്ഷും-സമുപയാതം- അപരിമിതമഹിമ്നഃ- തസ്യഭൃത്യം-വിദ്ധി.

അർത്ഥം — അല്ലയോ രാജാവേ! സവിധഗഹനവർത്തിയും (അടുത്തകാട്ടിൽപാർക്കുന്നവനും)ഈഭൂധരത്തിന്റെ(പർവ്വതത്തിന്റെ) ഭർത്താവുംആയ ശബരരാജൻ അങ്ങേക്കാണ്മാനതിന് ആഗ്രഹിക്കുന്നു അങ്ങ് എന്നെ തന്നിയോഗത്താൽ ഒന്നിനെ വിവക്ഷുവായി(പറയാൻ ഇച്ഛയുള്ളവനായി)സമുപയാതനായ (വന്നിരിക്കുന്ന)അപരിമിതമഹിമാവായ(വളരെമാഹാത്മ്യമുള്ള) അദ്ദേഹത്തിന്റെ( കാട്ടാളരാജന്റെ) ഭൃത്യനെന്ന് അറിഞ്ഞാലും.

ത്വദീയശരരംഹസാഹതമവേഹിഏനംമൃഗം
ലഘീയസിതവാശുഗേകഥയശക്തിരീദൃക്കുതഃ
മഹത്തരമഹീധരപ്രവരപക്ഷവിച്ഛേദനേ
പവിഃപ്രഭവതിസ്വയംനഖലുതൂലലേശഃ-ക്വചിൽ (൧൧)

അന്വയം — ഏനം-മൃഗം- ച- ത്വദീയ ശരരംഹസാ-ഹതം- അവേഹി- ലഘീയസി- തവ ആശുഗേ-ഈദൃക് -ശക്തിഃ-കുതഃ-കഥയ- മഹത്തരമഹീധരപ്രവരപക്ഷ വിച്ഛേദനേ- പവിഃ സ്വയംപ്രഭവതി-തൂലലേശഃ ക്വചിൽ-ന-പ്രഭവതി-ഖലു.

അർത്ഥം — ഈമൃഗത്തെ ത്വദീയശരരംഹസ്സിനാൽ(കാട്ടാളനെ സംബന്ധിച്ച ബാണത്തിന്റെ ശക്തിയാൽ)ഹതമെന്ന്(കൊല്ലപ്പെട്ടതെന്ന്) അറിഞ്ഞാലും. ലഘീയസ്സായ(ഏറ്റവും നിസ്സാരമായ) നിന്റെ ആശുഗത്തിൽ (ബാണത്തിൽ) ഈദൃക്കായ(ഇപ്രകാരമുള്ള ശക്തി എവിടെ(ഉണ്ടാകയില്ലഎന്നസാരം) മഹത്തരനായ മഹീധരപ്രവരന്റെ (പർവ്വതശ്രേഷ്ഠന്റെ) പക്ഷ വിച്ഛേദനത്തിൽ (ചിറകു മുറിക്കുന്നതിൽ) പവിഃ(വജ്രം)പ്രഭവിക്കുന്നു (സമർത്ഥമാകുന്നു) തൂലലേശം (പഞ്ഞിയുടെലേശം)എവിടെ പ്രഭവിക്കുന്നു (വജ്രംകൊണ്ടേ പർവ്വതപക്ഷം മുറിക്കാൻ സാധിക്കയുള്ളൂ പഞ്ഞിയ്ക്കു സാദ്ധ്യമല്ല, അതുപോലെനിന്റെ നിസ്സാരശരം കൊണ്ടാൽ പന്നിമരിക്കയില്ല എന്നസാരം)

ലക്ഷ്മാതന്വ്യചമൂപതേരുപഹൃതം താവത്ത്വയാസ്ത്രാമിദം
സംരക്ഷ്യഃ കൃതമന്ത്രപൃശാനഃ ക്ഷുദ്രാഹിലോകോത്തമൈഃ

ലെയുള്ളവൻ) കോപിക്കുന്നു എങ്കിൽ ശൌര്യവിഭവം (ശൗര്യാധിക്യം) എന്താകുന്നു (നിസ്സാരനായതിന്നോടു കോപിച്ചതു പരാക്രമമാകയില്ല എന്നു സാരം) അന്യദുർല്ലഭമഹിമാഭോഗമായ (അന്യന്നു കാണ്മാൻ പാടില്ലാത്തതായ മാഹാത്മ്യാതിശയമുള്ള) അസ്മൽബാണത്തെ (എന്റെ ശരത്തെ) ലിപ്സു (ലഭിക്കാൻ ഇച്ഛയോടുകൂടിയവൻ) ആയതിനാൽ പരുഷമായ (ക്രൂരമായ) യാതൊന്നാകട്ടെ (യാതൊരു വാക്കാകട്ടെ) ഉക്തമായി (പറയപ്പെട്ടു) തദുത്തരഗിരുകളുടെ ദാതാവായിട്ടു (ആ വാക്കുകളുടെ ഉത്തരത്തെ പറയുന്നതായിട്ടു) ഇതുതന്നെ (ഈ ബാണം തന്നെ) ക്ഷമമാകുന്നു (ശക്തമാകുന്നു) നിരർത്ഥകവാഗ്വ്യാപാരം (ഉത്തരം പറയുന്നതു് എന്തിനാകുന്നു എന്നു സാരം)

കിഞ്ചാധുനാത്ര തപസീതോ(?)വനേ വിവിക്തേ നേച്ഛാമിവോ -ഭി-
ഭിഗമവീക്ഷണഭാഷണാനി തൽഗച്ഛ സത്വരമിതോഥവ ചേദിദാനീം
സജ്ജ്യം ധനുഃ കരധൃതം വിശിഖശ്ച തീക്ഷ്ണഃ 24

അന്വയം—കിഞ്ച- അധുനാ- വിവിക്തേ- അത്ര-വനേ- തപസ്വിതഃ (അഹം) വഃ അഭിഗമവീക്ഷണഭാഷണാനി - ന- ഇച്ഛാമി. തൽ- സത്വരം- ഇതഃ- ഗച്ഛ. അഥ ചേൽ- ഇദാനീം- സജ്ജ്യം-ധനുഃ- കരധൃതം- തീക്ഷ്ണഃ-വിശിഖഃ –ച –കരധൃതഃ

അർത്ഥം — അതുതന്നെയുമല്ല, ഇപ്പോൾ വിവിക്തമായ (വിജനമായ) ഈ വനത്തിൽ തപസ്വിതൻ (തപസ്സു ചെയ്യുന്നവൻ) ആയ ഞാൻ നിങ്ങളുടെ അഭിഗമവീക്ഷണഭാഷണങ്ങളെ (ചേർച്ചയേയും ദർശനത്തേയും സംഭാഷണത്തെയും) ഇച്ഛിക്കുന്നില്ല. അതിനാൽ വേഗത്തിൽ ഇവിടെ നിന്നു ഗമിച്ചാലും. അല്ലെങ്കിൽ ഇപ്പോൾ സജ്ജ്യം (ഞാണോടുകൂടിയതു്) ആയ ധനുസ്സു് കരധൃതമായി (കൈയിൽ ധരിക്കപ്പെട്ടു) തീക്ഷ്ണം(മൂർച്ചയുള്ളതു്) ആയ വിശിഖവും (ബാണവും) കരധൃതമായി (നിക്ഷണത്തിൽ ഇവിടെ നിന്നു പോകാത്തപക്ഷം യുദ്ധത്തിനു സന്നദ്ധനായിരിക്കുന്നു എന്നു സാരം)

നിരസ്യ്വഥാമാകുലമസ്മദീയം
തസ്മിൻകുലേ ജാല്മ! പിതാമഹി തേ
താതസ്യ ജാതേതി വദാവദന്ത-
മപോഢവാനസ്യ ബലേന പാർത്ഥഃ (൨൫)

അന്വയം —(ത്വം) അസ്മദീയം കുലം മാ നിരസ്യഥാഃ. ഹേ ജാല്മ! തേ താതസ്യ പിതാമഹി തസ്മിൻകുലേ ജാതാ ഇതി വദാവദം തം പാർത്ഥഃ അസ്യ ബലേന അപോഢവാൻ.

അർത്ഥം — അങ്ങു് അസ്മദീയം (ഞങ്ങളെ സംബന്ധിച്ചതു്) ആയ കുലത്തെ നിന്ദിക്കരുതു്. അല്ലയോ ജാല്മ! (അവിവേകി) നി

ന്റെ താതന്റെ (അച്ഛന്റെ പാണ്ഡുവിന്റെ) പിതാമഹി(മുത്തശ്ശി) (സത്യവതി എന്നസാരം) ഏതൊരു കുലത്തിങ്കൽ ജാതയായി എന്നിങ്ങനെ വദാവദൻ (പറയുന്നവൻ) ആയ അവനെ (കിരാതഭൃത്യനെ) പാർത്ഥൻ (അർജ്ജുനൻ) അസ്ത്രബലത്താൽ അപോഢവാനായി (നിരസിച്ചു)

സാരം—അല്ലയോ അർജ്ജുന! നിന്റെ അച്ഛന്റെ മുത്തശ്ശിയായ സത്യവതി മുക്കുവന്റെ വംശത്തിലാണു ജനിച്ചതു്. അതോർക്കാതെ ഞങ്ങളുടെ വംശത്തെ നിന്ദിച്ചതു് അവിവേകമായിപ്പോയി എന്നിങ്ങനെ പറയുന്ന കാട്ടാളനെ അർജ്ജുനൻ ശരം പ്രയോഗിച്ചു് ഓടിച്ചു.

ആരാദസ്ത്രാഭിദ്രുതേ ഝടിതി വിലുഠതി ഭ്രാന്തചിത്തേ സഭൃത്യേ
ഗൂഢാമോദഃ കിരാതേഷ്വധിപതിരഭിനീതോഗ്രസംരംഭജൃംഭഃ
വിഷ്വഗ്ദ്രീചീം വികർഷൻ പ്രസൃമരവിവിധധ്വാനരുദ്ധാഖിലാശാം
പൌളിന്ദീം വാഹിനീം താം ബലമഥനഭുവഃ സന്നിധിം സമ്പ്രപേദേ (൨൬)

അന്വയം—അസ്ത്രാഭിദ്രുതേ—സഭൃത്യേ—ഭ്രാന്തചിത്തേ—ഝടിതി ആരാൽ വിലുഠതി—കിരാതേഷു—അധിപതിഃ—ഗൂഢാമോദഃ—അഭിനീതോഗ്രസംരംഭജൃംഭഃ—പ്രസൃമരവിവിധധ്വാനരുദ്ധാഖിലാശാം—പൌളിന്ദീം താം—വാഹിനീം—വിഷ്വഗ്ദ്രീചീം—വികർഷൻ—ബലമഥനഭുവഃ—സന്നിധിം—സമ്പ്രപേദേ.

അർത്ഥം—അസ്ത്രാഭിദ്രുതൻ (അസ്ത്രത്താൽപീഡിതൻ) ആയി സഭൃത്യൻ സംഭ്രാന്തചിത്തനായിട്ടു വേഗേന സമീപത്തിൽ വിലുഠൻ (ഉരുളുന്നവൻ) ആയിരിക്കുമ്പോൾ കിരാതന്മാരിൽ അധിപതി ഗൂഢാമോദൻ (മറയ്ക്കപ്പെട്ട സന്തോഷത്തോടുകൂടിയവൻ) ആയി. അഭിനീതോഗ്രസംരംഭജൃംഭൻ (അഭിനയിക്കപ്പെട്ട ഭയങ്കരമായ കോപാവേശത്തോടുകൂടിയവൻ) ആയി (ഏററവും കോപാധിക്യത്തെ നടിച്ചിട്ട എന്നസാരം) പ്രസൃമരവിവിധധ്വാനരുദ്ധാഖിലാശയായി(വ്യാപിച്ചിരിക്കുന്ന ബഹുവിധശബ്ദത്താൽ ദിക്കുകളെ മറച്ചതായി പൌളിന്ദിയായ (പുളിന്ദന്മാരെ=കാട്ടാളന്മാരെ) സംബന്ധിച്ചതായ ആ വാഹിനിയെ (സേനയെ) വിഷ്വദ്രീചിയാക്കി(എല്ലായിടവും വ്യാപിച്ചതാക്കി ചെയ്യുന്നവനായിട്ടു ബലമഥനഭുവിന്റെ (ഇന്ദ്രപുത്രന്റെ) സന്നിധിയെ (സമീപത്തെ) പ്രാപിച്ചു:

രേ ക്ഷുദ്രാത്മൻ! കിരാത! ശഠഗണരിപുഭിഃ ക്ഷുല്ലകൈസ്സാർദ്ധമേഭി-
ർമ്മാർഗ്ഗൻ മാർഗ്ഗാണ്യഭീക്ഷ്ണം ഗിരിതടഭുവി നോ വേത്സി വൃത്താനി രാജ്ഞാം
അജ്ഞാതാപാതപാതോ മാമമരപുരവധൂഗീയമാനാപദാനം
യുദ്ധായാസി പ്രവൃത്തഃ ഫലമനുഭവിതാസ്യാവിനയസ്യ സദ്യഃ (൨൭)

അന്വയം—രേ ക്ഷുദ്രാത്മൻ കിരാത! ശ്വഗണപരിവൃതഃ-ക്ഷുല്ലകൈഃ-ഏഭിഃ സാർദ്ധം-ഗിരിതടഭുവി-അജസ്രം- മാർഗ്ഗാനിവൃത്താനി-മാർഗ്ഗൻ (ത്വം) രാജ്ഞാംവൃത്താനി-ന-വേത്സി- അമരപുരവധൂഗീയമാനാപദാനം-മാം-തരസാ- അജ്ഞാത്വായുദ്ധായ-പ്രവൃത്തഃ-അസി-തസ്യ-അവിവേകസ്യ-ഫലം-സദ്യഃ-അനുഭവ.

അർത്ഥം—അല്ലയോ ക്ഷുദ്രാത്മാവായ കിരാത! ശ്വഗണപരിവൃതനായി (ശ്വാവിന്റെ കൂട്ടത്താൽ ചുററപ്പെട്ടവനായി) ക്ഷുല്ലകന്മാർ (അല്പന്മാരായ) ഇവരോടുകൂടി ഗിരിതടഭൂവിങ്കൽ (പർവ്വതസാനുപ്രദേശത്തിൽ) എല്ലായ്പോഴും മാർഗ്ഗങ്ങളായ വൃത്തങ്ങളെ (മൃഗസമൂഹങ്ങളെ സംബന്ധിച്ചകാര്യങ്ങളെ) മാർഗ്ഗൻ(അന്വേഷിക്കുന്നവൻ) ആയ നീ രാജാക്കന്മാരുടെ വൃത്തങ്ങളെ (ചരിത്രങ്ങളെ) അറിയുന്നില്ല. അമരപുരവധൂഗീയമാനാപദാനനായ (ദേവസ്ത്രീകളാൽ ഗാനംചെയ്യപ്പെടുന്ന അത്ഭുതകർമ്മത്തോടുകൂടിയ) എന്നെ(അപദാനം കർമ്മവൃത്തം എന്ന് അമരം) പരമാർത്ഥമായി അറിയാതെ യുദ്ധത്തിനായിട്ടു പ്രവൃത്തനായി (ഒരുമ്പെട്ടവനായി) ഭവിക്കുന്നു. ആ അവിവേകത്തിന്റെ ഫലത്തെ തൽക്ഷണം അനുഭവിച്ചാലും.

രേക്ഷുദ്രക്ഷിതിപതിവംശകീട! സാക്ഷാൽ
കർത്താരം ജഗദവഗച്ഛ സാമ്പ്രതം മാം॥
യദ്വംശം വ്യപദിശസി സ്ഫുടം തമേനം
ജാനാമിപ്രകടകളങ്കബംഹിമാനം॥ ([illegible])

അന്വയം—രേ-ക്ഷുദ്രക്ഷിതിപതി വംശകീട! (ത്വം) മാം സാമ്പ്രതം ജഗൽസാക്ഷാൽ കർത്താരം അവഗച്ഛ (ത്വം) യദ്വംശം വ്യപദിശസി പ്രകടകളങ്കബംഹിമാനം തം-ഏനം-സ്ഫുടം-ജാനാമി.

അർത്ഥം—എടാ ക്ഷുദ്രരാജാക്കന്മാരുടെ വംശത്തിനു പുഴുവായുള്ളവനേ-നീ എന്നെ ഇപ്പോൾ ജഗത്തിനെ (ലോകത്തെ) സാക്ഷാൽ കർത്താവെന്ന് (പ്രത്യക്ഷമായിട്ടു സൃഷ്ടിക്കാൻ കഴിയുന്നവനെന്ന്) അറിഞ്ഞാലും (ലോകത്തിനെ സാക്ഷാൽക്കരിക്കുന്ന ആളെന്നു പറഞ്ഞതിനാൽ ശിവനെന്നും ധ്വനിയുണ്ട്) നീ, യദ്വംശത്തെ (യാതൊരുവന്റെ വംശത്തെ) വ്യപദേശിക്കുന്നു (പറയുന്നു) പ്രകടകളങ്കബംഹിമാവായ (പ്രകാശിച്ചിരിക്കുന്ന സ്വഭാജാരത്വാദികളങ്കബാഹുല്യത്തോടുകൂടിയ) ആ ഇവനെ (ചന്ദ്രനെ) സ്പഷ്ടമായിട്ടു (വ്യക്തമായിട്ടു) അറിയുന്നു.

സാരം—നീ ഉൽകൃഷ്ടമാണെന്നു ഘോഷിക്കുന്നതായ ചന്ദ്രവംശത്തിന്റെ ആദിഭൂതനായ ചന്ദ്രൻ തന്നെ വളരെ കളങ്കമുള്ളവനാണ് എന്നു ഭാവം.

ചന്ദ്രൻതന്നെയല്ല ചന്ദ്രന്റെ മകനായ ബുധനേയും ചന്ദ്രവംശമുഖ്യനായ യയാതിയേയും കാട്ടാളൻ നിന്ദിക്കുന്നു.

പാരസ്ത്രൈണേയഞ്ചതസ്യാത്മജംതം
ജാനാമ്യേവ താദൃശാം വംശബീജം.
തദ്വംശ്യാനാംവേദ്മിമുഖ്യംയയാതിം
വിപ്രസ്ത്രീംതാംയോഽഭികഃപര്യഗൃഹ്ണാൽ॥ ൧൯.

അന്വയം—പാരസ്ത്രൈണേയം— താദൃശാം—വംശബീജംതസ്യആത്മജംച—ജാനാമി—ഏവ—തദ്വംശ്യാനാം—മുഖ്യം —യയാതിം-വേദ്മി—യഃഅഭികഃ—താം—വിപ്രസ്ത്രീം—പര്യഗൃഹ്ണാൽ.

അൎത്ഥം——പാരസ്ത്രൈണേയനും (പരസ്ത്രീജാതനും) താദൃക്കുകളുടെ (നിന്നെപ്പോലെ ഉള്ളവരുടെ) വംശബീജവും (വംശവിത്തും) പ്രസിദ്ധനും ആയ (അവന്റെ) (ചന്ദ്രന്റെ) ആത്മജനേയും അറിയുന്നുതന്നെ. തദ്വംശ്യന്മാരിൽവച്ചു (ആ വംശത്തിൽ ജനിച്ചവരിൽവച്ചു്) മുഖ്യനായ, യയാതിയേയും അറിയുന്നു. യാവനൊരുത്തൻ (യയാതി) അഭികൻ(കാമുകൻ) ആയിട്ടു ആ വിപ്രസ്ത്രീയേ (ദേവയാനിയെ) പരിഗ്രഹിച്ചു.

സാരം—ചന്ദ്രൻ ഗുരുവായ വ്യാഴത്തിന്റെ ഭാൎയ്യയിൽ ജനിപ്പിച്ച ആ ബുധന്റെ അവസ്ഥയും ബുധന്റെ വംശജാതന്മാരിൽവച്ചു് മുഖ്യനും ശുക്രപുത്രിയായ ദേവയാനിയെ വിവാഹം ചെയ്തവനും ആയ യയാതിയുടെ അവസ്ഥയും എനിക്കു നല്ലവണ്ണം അറിയാം. കാട്ടാളൻ കുന്തിയും ശന്തനുവിന്റേയും പാണ്ഡവന്മാരേയും നിന്ദിക്കുന്നു.

തദ്വംശ്യസ്യശന്തനോഃന്ന ചരിതംകേനേഹവിജ്ഞായതേ
യസ്താംദാശപതേഃസുതാംകാമാതുരഃപുംശ്ചലീം
തൽപുത്രസ്യസുതംചഗോളകമമുംജാനാമിപാണ്ഡുംപുന
ൎയ്യുഷ്മാൻപഞ്ചതദാത്മജാംശ്ചസുതരാംജാനാമികുണ്ഡാനിമാൻ॥ ൨൦.

അന്വയം—തദ്വംശ്യസ്യ- ശന്തനോഃ-ച-ചരിതം—ഇഹ-കേന—ന-വിജ്ഞായതേ-യഃ-കാമാതുരഃ-പുംശ്ചലീം—താം ദാശപതേഃ-സുതാം-ഉപായത-തൽപുത്രസ്യസുതം ഗോളകം- അമും—പാണ്ഡും- ചജാനാമി പുനഃ-തദാത്മജാൻ-കുണ്ഡാൻ- ഇമാൻ-യുഷ്മാൻ-പഞ്ച-ച—സുതരാം—ജാനാമി-

അൎത്ഥം—തദ്വംശ്യനായ.(യയാതിയുടെ വംശജാതനായ) ശന്തനുവിന്റേയും ചരിതം-ഇവിടെ ആരാൽ അറിയപ്പെടുന്നില്ല-(എല്ലാവരും അറിയുന്നു എന്നു സാരം) യാവനൊരുത്തൻ (ശന്തനു) കാമാതുരനായിട്ടു പുംശ്ചലിയായ (പതിവ്രതയല്ലാത്തവളായ) (വിവാഹംകഴിയുന്നതിനു മുമ്പുതന്നെ ഗംഗാനദിയുടെ മദ്ധ്യത്തിൽവച്ചു പരാശരന്റെ

സംഗമത്താൽ വ്യാസനെ ജനിപ്പിച്ചു എന്നു സാരം) ആ ദാശപതിയുടെ സുതയെ (മുക്കവരാജാവിൻെറ പുത്രിയായ സത്യവതിയെ ഉപയമിച്ചു (വിവാഹംചെയ്തു) തൽപുത്രൻെറ സുതനായി (സത്യവതീപുത്രൻെറ വേദവ്യാസൻെറ മകനായി) ഗോളകൻ (ഭൎത്താവുമരിച്ചിട്ടു ജാരങ്കൽനിന്നു ജനിച്ചവൻ) ആയ ഈ പാണ്ഡുവിനേയും അറിയുന്നു. പിന്നീടു ഉള്ളവരായി തദാത്മജന്മാരായി (പാണ്ഡുവിൻെറ പുത്രന്മാരായി) കുണ്ഡന്മാർ (ഭൎത്താവിരിക്കമ്പോൾ ജാരങ്കൽനിന്നു ജനിച്ചവർ) ആയ ഈ നിങ്ങളെ അഞ്ചുപേരേയും നല്ലവണ്ണം അറിയുന്നു. (വിചിത്രവീൎയ്യൻ മരിച്ചതിൻെറശേഷം വ്യാസങ്കൽനിന്നും ജനിച്ചവനാകയാൽ പാണ്ഡുവിനെ ഗോളകൻ എന്നും പാണ്ഡു ജീവിച്ചിരിക്കമ്പോൾ തന്നെ കാലൻമുതലായവരിൽനിന്നു ഉത്ഭവിച്ചവരാകയാൽ പാണ്ഡവന്മാരെ കുണ്ഡന്മാരെന്നും പറയുന്നു) അമൃതേജാരജഃ കുണ്ഡാമൃതേ ഭൎത്തരിഗോളകഃ എന്നു അമരം. നിങ്ങളുടെപൂൎവ്വന്മാരുടെ തന്നൊഅല്ല, നിങ്ങളുടേയും കൃത്യം നിന്ദ്യമാണെന്നു പറയുന്നു.

അഥകിമപിരഹസ്യംത്വാദ്യപൃച്ഛാമികസ്മാ
ന്നപരിഗൃഹിതരേകാംപഞ്ചപൎയ്യഗ്രഹീഷ്ട (ധാഃം)
ഭവതുപരമപീതഃസമ്പ്രദാസ്യേചതസ്രഃ
പരിണയതകിരാതീഃസാധുമാംപ്രാൎത്ഥയധ്വം (൩൯)

അന്വയം.- അഥ-(അഹം)- അദ്യ- ത്വാ- രഹസ്യം- കിമപി- പൃച്ഛാമി-(യൂയം) പഞ്ചകസ്മാൽ- ഏകാം- പരിഗൃഹീതരം- പൎയ്യഗ്രഹീഷ്ട- ഭവതു- ഇതഃ- പരം- അപി (അഹം) ചതസ്രഃ കിരാതീഃ സമ്പ്രദാസ്യേ-(യൂയം) പരിണയത- മാം- സാധു- പ്രാൎത്ഥയധ്വം

അൎത്ഥം - ഇനിയും ഞാൻ ഇപ്പോൾ നിന്നോടു രഹസ്യമായിട്ടു ഒന്നിനെപൃച്ഛിക്കുന്നു. (ചോദിക്കുന്നു) നിങ്ങൾ അഞ്ചുപേർ എന്തുകൊണ്ടു ഏകയായ പരിഗൃഹീതാവിനെ (ഒരുരാജപുത്രിയെ) പരിഗ്രഹിച്ചു (വിവാഹംചെയ്തു). അതുപോകട്ടെ, ഇതിനു മേലിൽ എങ്കിലും ഞാൻ നാലു കിരാതികളെ സമ്പ്രദാനംചെയ്യുന്നുണ്ടു്. നിങ്ങൾപരിണയംചെയ്താലും (വിവാഹംചെയ്താലും) എന്നോടു വഴിപോലെ പ്രാൎത്ഥിച്ചാലും (നിങ്ങൾ എന്നോടുവന്നു വഴിപോലെ യാചിച്ചാൽ ഇനിയെങ്കിലും ഞാൻ നാലു കാട്ടാളസ്ത്രീകളെക്കൂടെ തരാം. ആ നാലുസ്ത്രീകളേയും പാഞ്ചാലിയേയുംകൂടി നിങ്ങൾ ഓരോരുത്തരും പ്രത്യേകിച്ചു വിവാഹം ചെയ്താലുംഎന്നുസാരം.)

മദ്ധ്യേരാജസഭംഹഠേനഭവതാമഗ്രേഗൃഹാനപ്രേയസീം
പത്നീംഹന്തനമസ്സ്വിവായരിപുരിസ്താവൽതഥാക്ലേശിതാം
നേത്രാഭ്യാമവലോകയൻയദഭവസ്തൂഷ്ണീംതദേതാജ്ഞായതേ
വിക്രാന്തിസ്തവതാദൃശോയദിയശസ്ത്രൈലോക്യമാക്രാമതി॥(൪൦)

അന്വയം—മദ്ധ്യേരാജസഭം— ഹഠേന—ഭവതാം— അഗ്രേനന്ദ—ഹന്ത—നമസ്ത്രിവായ—രിപുഭിഃ—താവൽ—തഥാ— ക്ലേശിതാം—പ്രേയസീം—പത്നീം—നേത്രാഭ്യാം അവലോകയൻ—യൽ—(ത്വം)തൂഷ്ണീം—അഭൂഃ—തതഃ—തവ—വിക്രാന്തിഃ—ജ്ഞായതേ—താദൃശഃ—ഖലു —യശഃ—ത്രൈലോക്യം— ആക്രാമതി.

അർത്ഥം— രാജസഭാമദ്ധ്യത്തിങ്കൽ ബലാൽകാരേണ ഭവാന്മാരുടെ അഗ്രത്തിങ്കൽ (മുമ്പിൽ) വച്ചു തന്നെ കഷ്ടം! കഷ്ടം! രിപുക്കളാൽ (ശത്രുക്കളാൽ) അപ്പോൾ അപ്രകാരം ക്ലേശിതയായി (വസ്ത്രാക്ഷേപാദികൊണ്ടു ദുഃഖിപ്പിക്കപ്പെട്ടവളായി) (പ്രേയസിയായ) ഏറ്റവും ഇഷ്ടയായ) പത്നിയെ (പാഞ്ചാലിയെ) നേത്രങ്ങൾകൊണ്ടു അവലോകയൻ (കാണുന്നവൻ) ആയിട്ടു യാതൊന്നിനാൽ നീ മൌനി (മിണ്ടാത്തവനായിട്ടു) ഭവിച്ചു. അതിനാൽ നിന്റെ വിക്രാന്തി (വിക്രമം) അറിയപ്പെടുന്നു. താദൃശനാണ് എങ്കിൽ (അപ്രകാരം ഉള്ളതു പരാക്രമമാണെന്നു വിചാരിക്കുന്നു എങ്കിൽ) യശസ്സു ത്രൈലോക്യത്തെ ആക്രമിക്കുന്നു (പാഞ്ചാലിയുടെ വസ്ത്രാക്ഷേപാദിയിൽ മിണ്ടാതെ ഇരുന്നതുകൊണ്ടുതന്നെ നിന്റെ പരാക്രമം വ്യക്തമാകുന്നു എന്നു സാരം)



തിഷ്ഠത്വേതദശേഷമേവബഹുമന്തവ്യംപുനസ്താവകം
വൃത്തംവേദ്മിവിശിഷ്ടസേവ്യമുചിതംബുദ്ധ്വായമാസേവസേ।
ഛേത്താബ്രഹ്മശിരശ്ശ്മശാനവസതിർദ്ദക്ഷാധ്വരധ്വംസകോ
ഭൂതപ്രേതപതിസ്സവൈപശുപതിഃകേനാപരേണാർച്ച്യതേ॥ (ധ.ന.

അന്വയം—ഏതത്—അശേഷം—ഏവ—തിഷ്ഠതു—പുനഃ—ബഹുമന്തവ്യം—താവകം—വൃത്തം—(അഹം) വേദ്മി (ത്വം) യം— വിശിഷ്ടസേവ്യം
ബുദ്ധ്വാ ആസേവസേ ഉചിതം ബ്രഹ്മശിരഃ ഛേത്താ ശ്മശാന വസതിഃ ദക്ഷാധ്വരധ്വംസകഃ ഭൂതപ്രേതപതിഃ സഃ പശുപതിഃ അപരേണ കേന അർച്ച്യതേ വൈ

അർത്ഥം— ഇതു് അശേഷവും ഇരിക്കട്ടെ (ഇക്കഥയൊക്കെയും പോകട്ടെ എന്നു സാരം) ഇനിയും ബഹുമന്തവ്യമായി (ബഹുമാനിക്കപ്പെടുവാൻ യോഗ്യമായി) താവകം (നിന്നെസംബന്ധിച്ചുള്ളു്) ആയ വൃത്താന്തത്തെ ഞാൻ അറിയുന്നു. നീ യാതൊരാളെ (ശിവനെ) വിശിഷ്ടസേവ്യനെന്നു ബോധിച്ചിട്ടു സേവിക്കുന്നു. യുക്തംതന്നെ- ബ്രഹ്മശിരസ്സിനെ ഛേത്താവും (ബ്രഹ്മാവിന്റെ കഴുത്തുമുറിച്ചവനും) ശ്മശാനവസതിയും ദക്ഷാധ്വരധ്വംസകനും (ദക്ഷയാഗത്തെ നശിപ്പിച്ചവനും, ഭൂതപ്രേതപതിയും ആയ ആ പശുപതി(ശിവൻ) അപരനായ (അന്യനായ) ആരാൽ അർച്ചിക്കപ്പെടുന്നു (ചുടലയിൽ പാർക്കുക മുതലായതുകൊണ്ടു നിന്ദ്യനായ ശിവനെ നീ അല്ലാതെവേറെ ആരും പൂജിക്കയില്ല എന്നു സാരം).

പ്രനിന്ദനം ത്രിപുരവധൂമദക്ഷിദോ
ജഗൽപതേർന്നിശമയതഃ കിരീടിനഃ।
ഹൃദി ക്ഷണാദധരിതകല്പപാവകഃ
പ്രവൽത്തേ പ്രതിഘഹുതാശനഃ പുരഃ॥ (൨൨)

അന്വയം ജഗൽപതേഃ-ത്രിപുരവധൂമദക്ഷിദഃ-പ്രനിന്ദനം. നിശമയതഃ-കിരീടിനഃ. ഹൃദി-ക്ഷണാൽ. അധരിതകല്പപാവകഃ-പ്രതിഘഹുതാശനഃ-പുരഃ-പ്രവൽത്തേ.

അത്ഥം ജഗൽപതിയായ ത്രിപുരവധൂമദക്ഷിത്തിന്റെ (ത്രിപുരനാരികളുടെ മദത്തെ ഛേദിച്ചവന്റെ= ത്രിപുരാന്തകന്റെ എന്നത്ഥം) പ്രനിന്ദനത്തെ- (അതിശയമായുള്ള നിന്ദയെ) നിശമയൻ (കേൾക്കുന്നവൻ) ആയ കിരീടിയുടെ (അൎജ്ജുനന്റെ) ഹൃത്തിൽ (മനസ്സിൽ) ക്ഷണേന അധരിതകല്പപാവകനായ (പ്രളയാഗ്നിയെ താഴ്ത്തിയവനായ) പ്രതിഘഹുതാശനൻ (കോപാഗ്നി) വൎദ്ധിച്ചു. (പുരഃ എന്ന അവ്യയം ചേരുകയാൽ ഭൂതാത്ഥം പുരിലങ് ചാ-ഽസ്മേ,, എന്ന സൂത്രം.

രേരേ മാംസികപാശ! യത്തദധുനാ ചന്ദ്രസ്യ വന്ദ്യം കലം
സാക്ഷാന്നിന്ദസി, ഗർഹസേ യദപി നഃ, സർവ്വം തദേതൽ സഹേ
യത്തേ വാ ത്രിപുരദ്രുഹോ ഭഗവതഃ കുത്സാം വിധത്സേതരാം
തച്ഛ്രോതാരമഹോ! ധിഗസ്തു ബത മാം ധിഗ്ഗാണ്ഡിവം ഹാ ശരാൻ (൨൩)

അന്വയം. രേ-രേ-മാംസികപാശ!-ത്വം-അധുനാ- ചന്ദ്രസ്യ-വന്ദ്യം-കലം-സാക്ഷാൽ-നിന്ദസി-യൽ- നഃ-അപി-ഗർഹസേ-യൽ-തൽ-ഏതൽ-സർവ്വം-സഹേ-ഏവം-ത്രിപുരദ്രുഹഃ-ഭഗവതഃ- കുത്സാം-വിധത്സേതരാം-യൽ- അദ്യ-തൽ-ശ്രോതാരം-മാം-ധിക്-അഹോ-ഗാണ്ഡിവം-ശരാൻ-ധിക്-ഹാ-ബത.

അത്ഥം. എടാ എടാ മാംസികപാശ! (നിന്ദ്യമായ മാംസത്തെ ഭക്ഷിക്കുന്നവനേ) നീ ഇപ്പോൾ ചന്ദ്രന്റെ വന്ദ്യമായ കലയെ സാക്ഷാൽ നിന്ദിക്കുന്നു. എന്നുള്ള യാതൊന്ന് ഞങ്ങളെയും നിന്ദിക്കുന്നു എന്നുള്ള യാതൊന്ന്. ആ ഇതിനെ സൎവ്വത്തേയും സഹിക്കുന്നു. ഇപ്രകാരം ത്രിപുരദ്രുട്ട് (ത്രിപുരാന്തകൻ) ആയ ഭഗവാന്റെ കുത്സയെ (നിന്ദയെ) ഏററവും വിധാനം ചെയ്യുന്നു എന്നുള്ള യാതൊന്ന്. ഇപ്പോൾ അതിനെ ശ്രോതാവായ എന്നെയും നിന്ദിക്കുന്നു. കഷ്ടം! ഗാണ്ഡിവത്തേയും ശരങ്ങളെയും നിന്ദിക്കുന്നു കഷ്ടം! കഷ്ടം!

ഇത്ഥം വാഗ്ഭിരുഷിതഹൃദയൌ ദൈത്യാധരാജേന്ദ്രസൂനൂ
ഗർജ്ജന്തൌ തൌ കലുഷിതദൃശൌ ഭ്രുകുടീഭീഷണാസ്യൌ
താവത്തീക്ഷ്ണൈരതിശിതശിഖൈരസ്ത്രൈരായസൈഃ കൈശ്ചിദന്താ
വന്യോന്യം തൌ ഭുവനനിഖിലഭയദം ചക്രതുഃ സമ്പ്രഹാരം. (൨൪)

അന്വയം—ഇത്ഥം-വാഗ്ഭിഃ രുഷിതഹൃദയൗ-തൗ-വ്യാധരാജേന്ദ്രസൂനൂദ്ഭടൗ-ഗർജ്ജന്തൗ-കലുഷിതദൃശൗ-ഭ്രുകുടീഭീഷണാസ്യൗ-താവൽ-തീക്ഷ്ണൈഃ-അതിശിതശിഖൈഃ-സായകൈഃ- പീഡയന്തൗ.-അന്യോന്യം-നിഖിലഭയദം-സമ്പ്രഹാരം-ചക്രതുഃ.

അർത്ഥം — ഇപ്രകാരം വാക്കുകൾകൊണ്ടു രുഷിതഹൃദയന്മാരായ (കോപിച്ച മനസ്സോടുകൂടിയവരായ) ആ വ്യാധരാജേന്ദ്രസൂനുക്കന്മാർ ഉൽഭടന്മാരും ഗർജ്ജന്തുകളും (ശബ്ദിക്കുന്നവരും) കലുഷിതദൃക്കുകളും (കലങ്ങിയകണ്ണുകളോടുകൂടിയവരും) ഭ്രുകുടീഭീഷണാസ്യന്മാരും (പുരികക്കൊടിവളയ്ക്കയാൽ ഭയങ്കരമായ മുഖത്തോടുകൂടിയവരും) അപ്പോൾ അതിശിതശിഖങ്ങളും (മൂർച്ചയുള്ള അഗ്രങ്ങളോടുകൂടിയവയും) തീക്ഷ്ണങ്ങളും ആയ ബാണങ്ങൾകൊണ്ടു പീഡയന്തുകളും ആയിട്ട് അന്യോന്യം നിഖിലഭയദം (സകലർക്കും ഭയത്തെക്കൊടുക്കുന്നതു്) ആയ സമ്പ്രഹാരത്തെ (യുദ്ധത്തെ) ചെയ്തു.

കാരുണ്യപൂർണ്ണമൃദുളേന ഹൃദാ കിരാതോ
രോഷാതിരേകകലുഷേണ ച പാണ്ഡുസൂനുഃ
അല്പം മഹാന്തമപി വിക്രമമാദധാനാ
വാതേനതുഃ ചിരതരം സമരം സമാനം॥ (൩൭

അന്വയം—കാരുണ്യപൂർണ്ണമൃദുളേന-ഹൃദാ-കിരാതഃ-രോഷാതിരേകകലുഷേണ-ഹൃദാ-പാണ്ഡുസൂനുഃ-ച-അല്പം-മഹാന്തം-അപി-വിക്രമം-ആദധാനൗ-ചിരതരം-സമാനം-സമരം-ആതേനതുഃ

അർത്ഥം—കാരുണ്യപൂർണ്ണമൃദുളമായ (ദയാർദ്രമായ) ഹൃത്തിനോട് കിരാതനും രോഷാതിരേകകലുഷമായ (കോപാധിക്യംകൊണ്ടു കലങ്ങിയ) ഹൃത്തിനോട് (മനസ്സിനോട്) പാണ്ഡുസൂനുവും (അർജ്ജുനനും) അല്പവും മഹത്തും ആയ വിക്രമത്തെ ആദധാനന്മാർ (ചെയ്യുന്നവർ) ആയിട്ടു വളരെക്കാലം സമാനം (തുല്യം) ആയ സമരത്തെ (യുദ്ധത്തെ) ചെയ്തു.

സാരം—ശിവൻ, ദയയാൽ അല്പവിക്രമത്തോടും അർജ്ജുനൻ കോപത്താൽ, മഹാപരാക്രമത്തോടും യുദ്ധം ചെയ്തു എന്നു സാരം.

അർജ്ജുനസ്യ ധനുർമ്മുക്തോ ബാണജാലോ/നലപ്രഭഃ
ശിവം ഭിത്വാ ഭുവം ഭിത്വാ ത്രൈലോക്യസഞ്ചചാര ച (൩൮

അന്വയം—അർജ്ജുനസ്യ-ധനുർമ്മുക്തഃ-അനലപ്രഭഃ-ബാണജാലഃ ശിവം-ഭിത്വാ-ഭുവം-ഭിത്വാ-ച-ത്രൈലോക്യേ-സഞ്ച-ചാര-

അർത്ഥം— അർജ്ജുനന്റെ-ധനുർമ്മുക്തമായി (വില്ലിൽനിന്നും വിട്ടതായി) അനലപ്രഭം (അഗ്നിയെപ്പോലെ ശോഭയുള്ളതു്) ആയ ബാണജാലം (ബാണസമൂഹം) ശിവനെ ഭേദിച്ചിട്ടും-ഭൂവിനെ ഭേദിച്ചിട്ടും-ത്രൈലോക്യത്തിൽ (മൂന്നുലോകത്തിലും) സഞ്ചരിച്ചു.

ആഗ്നേയംവാരുണേനാഥമാഹേന്ദ്രംമാരുതേനച॥
ബ്രാഹ്മംചവൈഷ്ണവേനായമേവം സർവ്വാന്വ്യനാശയൽ॥ (൩൮)

അന്വയം — അഥ-അയം-ആഗ്നേയം-വാരുണേന-മാഹേന്ദ്രം-മാരുതേന-ച-ബ്രാഹ്മം-വൈഷ്ണവേന - ച-ഏവം-സർവ്വം- വ്യനാശയൽ-

അർത്ഥം— അനന്തരം - ഇവൻ-(ശിവൻ) ആഗ്നേയത്തെ (ആഗ്നേയാസ്ത്രത്തെ) വാരുണം (വരുണാസ്ത്രം) കൊണ്ടും മാഹേന്ദ്രത്തെ(മേഘാസ്ത്രത്തെ) മാരുതനെകൊണ്ടും(വായവ്യാസ്ത്രത്തെകൊണ്ടും) ബ്രാഹ്മത്തെ (ബ്രഹ്മാസ്ത്രത്തെ) വൈഷ്ണവം (വൈഷ്ണവാസ്ത്രം)കൊണ്ടും ഈ പ്രകാരം സർവ്വത്തേയുംനശിപ്പിച്ചു.

അർജ്ജുനസ്യ—നിർമ്മുക്തഃ-എന്നും-ആഗ്നേയം വാരുണനേ-എന്നും കാണുന്ന ശ്ലോകങ്ങൾക്കു പാഠഭേദം.

നാഗാസ്ത്രംവപുഷോവിഭൂഷണമഭൂദാഗ്നേയമത്യുജ്ജ്വലം
നിർവ്വാണംസുരസിന്ധുപാഥസി തദാത്യന്തരുഷ്ടാർജ്ജുനഃ
ഭൂഷാജാതഭുജംഗമൈഃകബളിതംവായവ്യമസ്ത്രംപുനഃ
സിക്തംയത്തു വിഷേണ തൽഖലുശശീ സദ്യഃസിഷേചാമൃതൈഃ

അന്വയം — നാഗാസ്ത്രം-വപുഷഃ -വിഭൂഷണം- അഭൂൽ- അത്യുജ്ജ്വലം- ആഗ്നേയം- സുരസിന്ധുപാഥസി-നിർവ്വാണം -ഭൂഷാജാതഭുജംഗമൈഃ-വായവ്യംഅസ്ത്രം- കബളിതം-പുനഃ - യൽ- തു- വിഷേണ- സിക്തം-തൽ ശശീ—സദ്യഃ അമൃതൈഃ-സിഷേച-ഖലു- തദാ-അർജ്ജുനഃ-തു-അത്യന്തരുഷ്ടഃ

അർത്ഥം—നാഗാസ്ത്രം-വപുസ്സിന്റെ (ശരീരത്തിന്റെ) വിഭൂഷണം (അലങ്കാരം) ആയി ഭവിച്ചു. അത്യുജ്ജ്വലം (ഏററവും പ്രകാശിക്കുന്നതും ആയ ആഗ്നേയം(ആഗ്നേയാസ്ത്രം)സുരസിന്ധുപാഥസികൽ(ഗംഗാജലത്തിൽ) നിർവ്വാണമായി-(ശമനത്തെ)പ്രാപിച്ചു. ഭൂഷാജാതഭുജംഗമ) ങ്ങളാൽ (അലങ്കാരസർപ്പങ്ങളാൽ ) വായവ്യംആകുന്ന അസ്ത്രം (വായുദേവതാകമായ അസ്ത്രം) കബളിതമായ് (വിഴുങ്ങി)പിന്നിട്ടു യാതൊന്നാകട്ടെ (യാതൊരു ശരമാകട്ടെ) വിഷംകൊണ്ടുസിക്തമായി (നനക്കപ്പെട്ടു) അതിനെ ശശി (ശിവന്റെ ശിരസ്സിലിരിക്കുന്ന ചന്ദ്രൻ)തൽക്ഷണം അമൃതങ്ങൾകൊണ്ടു സേചനംചെയ്തു (നനച്ചു) അപ്പോൾ അർജ്ജുനൻ അത്യന്തരുഷ്ടനായിട്ടും ഭവിച്ചു. (താൻപ്രയോഗിച്ചതായദിവ്യാസ്ത്രങ്ങൾ ഒക്കെയും വ്യർത്ഥമായിക്കാണുകയാൽ അർജ്ജുനൻ ഏററവും കോപിച്ചു എന്നുസാരം.

തതഃക്രുദ്ധ്യത്യസ്മിൻപ്രഹരതിശിതൈസ്സായകഗണൈ
ർവ്വിദീർണ്ണാംഗംദൃഷ്ട്വാനിജപതിമസാവാകുലമനാഃ

പ്രജേയുഃപുഷ്പതാം സപദിവിശിഖാസ്സാഹസകൃത
സ്തവേത്യേവം ശാപം വ്യസൃജദിഹ തസ്മൈ ഗിരിസുതാ॥ (൩൯)

അന്വയം— തതഃ- അസ്മിൻ -ക്രുദ്ധ്യതി -ശിതൈഃ -സായകഗണൈഃ പ്രഹരതി- അസൌ- ഗിരിസുതാ- നിജപതിം- വിദീർണ്ണാംഗം- ദൃഷ്ട്വാ- ആകുലമനാഃ; സാഹസകൃതഃ- തവ- വിശിഖഃ സപദി- ഇഹ- പുഷ്പതാം പ്രജേയുഃ- ഇതി- തസ്മൈ- ശാപം- വ്യസൃജൽ.

അർത്ഥം— അനന്തരം- ഇവൻ- ക്രുദ്ധ്യൻ (കോപിക്കുന്നവൻ) ആയിട്ട് ശിതങ്ങളായ (മൂർച്ചയുള്ളവയായ) സായകഗണങ്ങൾ ബാണസമൂഹങ്ങൾ) കൊണ്ടു പ്രഹരൻ (പ്രഹരിക്കുന്നവൻ) ആയിരിക്കുമ്പോൾ ഈ ഗിരിസുതാ (പാർവ്വതി) നിജപതിയെ (തന്റെ ഭർത്താവിനെ) വിദീർണ്ണാംഗൻ (മുറിയപ്പെട്ട ശരീരത്തോടു കൂടിയവൻ) ആയികണ്ടിട്ട് ആകുലമനസ്സ് (സംഭ്രമിച്ച മനസ്സോടുകൂടിയവൾ) ആയിട്ട് സാഹസകൃത്ത് (സാഹസത്തെ ചെയ്യുന്നവൻ) ആയ നിന്റെ വിശിഖങ്ങൾ (ശരങ്ങൾ) തൽക്ഷണം ഇവിടെ പുഷ്പതാത്തെ (പുഷ്പഭാവത്തെ) പ്രാപിക്കട്ടെ. എന്നു അവനു (അർജ്ജുനനു) ആയിട്ടു ശാപത്തെ കൊടുത്തു.

താവത്തൂണീമുഖാത്താനഹഹശരവരാൻ വീക്ഷ്യപുഷ്പാണി പാർത്ഥഃ
ക്രുദ്ധോ വേഗേന തസ്മിൻ വ്യധിതസുമഹതീം പുഷ്പവൃഷ്ടിം കിരാതേ
ദൃഷ്ട്വാ സാ ശൈലകന്യാ പ്രിയമഥസുമനോഗൂഢമൂർത്തിം വിഷണ്ണാ
ചക്രേ ശക്രാത്മജം തം പുനരപി സമരേ പുഷ്പബാണൈർവ്വിഹീനം (൪൦)

അന്വയം— താവൽ- പാർത്ഥഃ- തൂണീമുഖാത്താൻ- ശരവരാൻ- അഹഹ- പുഷ്പാണി- വീക്ഷ്യ- ക്രുദ്ധഃ വേഗേന- തസ്മിൻ- കിരാതേ- സുമഹതീം- പുഷ്പവൃഷ്ടിം- വ്യധിത- അഥ- സാ- ശൈലകന്യാ- പ്രിയം- സുമനോഗൂഢമൂർത്തിം- ദൃഷ്ട്വാ- വിഷണ്ണാ പുനഃ- അപി- തം- ശക്രാത്മജം- പുഷ്പബാണൈഃ- വിഹീനം- ചക്രേ

അർത്ഥം— അപ്പോൾ പാർത്ഥൻ (അർജ്ജുനൻ) തൂണീമുഖാത്തങ്ങൾ (ആവനാഴിയുടെ മുഖത്തിൽനിന്നു എടുത്തവ) ആയ ശരവരങ്ങളെ (ശ്രേഷ്ഠശരങ്ങളെ) ആശ്ചര്യത്തോടുകൂടെ പുഷ്പങ്ങളായിട്ടു കണ്ടിട്ടു ക്രുദ്ധനായിട്ടു വേഗേന ആ കിരാതങ്കൽ സുമഹതി (ഏററവും വലിച്ചതു്) ആയ പുഷ്പവൃഷ്ടിയെ ചെയ്തു അനന്തരം ആ ശൈലകന്യാ (പാർവ്വതി) പ്രിയനെ (ഭർത്താവിനെ) സുമനോഗൂഢമൂർത്തി (പുഷ്പങ്ങൾകൊണ്ടു മറച്ചിരിക്കുന്ന ശരീരത്തോടുകൂടിയവൻ) ആയി ദർശിച്ചിട്ടു (കണ്ടിട്ടു) വിഷണ്ണയായിട്ടു (ദുഃഖിതയായിട്ടു) പിന്നെയും ആ ശക്രാത്മജനെ (അർജ്ജുനനെ) പുഷ്പബാണങ്ങളോടു വിഹീനൻ (കൂടാത്തവൻ) ആക്കിച്ചെയ്തു.

ശരവരരഹിതേനിഷംഗയുഗ്മേ-
സുരവരസൂനുരതീവരോഷശാലീ।
വ്യതനുതധനുഷാഥതാഡനം തം
ശബരവരം കഠിനേന ഗാണ്ഡിവേന॥ (൪൯)

അന്വയം — നിഷംഗയുഗ്മേ-ശരവരരഹിതേ- സുരവരസൂനുഃ-അതീവരോഷശാലീ-അഥ-തം-ശബരവരം-കഠിനേന- ഗാണ്ഡിവേന-ധനുഷാ-താഡനം-വ്യതനുത-

അൎത്ഥം — നിഷംഗയുഗ്മം (ആവനാഴി രണ്ടും) ശരവരരഹിതമായപ്പോൾ (ശ്രേഷ്ഠശരങ്ങളോടു വേർപെട്ടപ്പോൾ) സുരവരസൂനു (ഇന്ദ്രപുത്രൻ) ഏററവും രോഷശാലിയായിട്ടു (കോപത്തോടുകൂടിയവനായിട്ടു്) അനന്തരം ആ ശബരവരനെ (കാട്ടാളരാജനെ) കഠിനമായ ഗാണ്ഡിവമായ ധനുസ്സുകൊണ്ടു (വില്ലുകൊണ്ടു്) താഡനത്തെ ചെയ്തു (അടിച്ചു)

തദ്ധനുഃപ്രഹരണാതിരുഷ്ടധീ-
ൎവ്വ്യാധരാഡപിവിവൃദ്ധമത്സരഃ।
പാൎത്ഥമാത്മധനുഷാഥതാഡനം
കൎത്തുമാരഭത ഘോരദൎശനഃ॥ (൫൦)

അന്വയം — അഥ തദ്ധനുഃപ്രഹരണാതിരുഷ്ടധീഃ-വ്യാധരാട്-അപി-വിവൃദ്ധമത്സരഃ-ഘോരദൎശനഃ-പാൎത്ഥം-ആത്മധനുഷാ-താഡനം-കൎത്തും-ആരഭത

അൎത്ഥം — അനന്തരം (അൎജ്ജുനൻ ധനുസ്സുകൊണ്ടു അടിച്ചതിനുശേഷം) തദ്ധനുസ്സിന്റെ (അൎജ്ജുനന്റെ വില്ലിന്റെ) പ്രഹരണത്താൽ (അടിയാൽ) അതിരുഷ്ടധീയായ (ഏററവും കുപിതനായ) വ്യാധരാട്ടും (കാട്ടാളരാജനും) വിവൃദ്ധമത്സരനായി (വളൎന്ന വൈരത്തോടുകൂടിയവനായി) ഘോരദൎശനനായിട്ട് (ഭയത്തെച്ചെയ്യുന്ന ദൎശനത്തോടുകൂടിയവനായിട്ട്) പാൎത്ഥനെ (അൎജ്ജുനനെ) ആത്മധനുസ്സുകൊണ്ടു് (തന്റെ വില്ലുകൊണ്ടു) താഡനത്തെ ചെയ്വാനായിട്ട് (അടിക്കാനായിട്ടു) ആരംഭിച്ചു.

പ്രാദുഷ്ഷന്തം വിശപാസംഹാരദക്ഷം
കാപികാപിക്രോധലേശം പുരാരേഃ
മാമാപാൎത്ഥസ്സോയമിത്യാത്തഭീതി
ശ്ശാന്തിംനിന്യേസ്മാരയന്തീകിരാതീ॥

അന്വയം — വിശപാസംഹാരദക്ഷാ- കാപി- കാപി- പ്രാദുഷ്ഷന്തം-പുരാരേഃ-ക്രോധലേശം-കിരാതീ- ആത്തഭീതിഃ- മാ-മാ- അയം-സഃ-പാൎത്ഥഃ-ഇതി-സ്മാരയന്തീ-ശാന്തിം-നിന്യേ-

അൎത്ഥം— വിശ്വസംഹാരദക്ഷമായി (ലോകങ്ങളെസംഹരിക്കുന്നതിനു സമൎത്ഥമായി ചിലടത്തു് ചിലടത്തു് പ്രാദുൎഭൂതമായ (പ്രകാശിച്ചിരിക്കുന്നതായ) പുരാരിയുടെ (ശിവന്റെ) കോപലേശത്തെ–കിരാതി കാട്ടാളസ്ത്രീയായ പാൎവ്വതി) ആത്തഭീതിയായിട്ടു ഗ്രഹിക്കപ്പെട്ട ഭയത്തോടുകൂടിയവളായിട്ടു) അരുതു അരുതു (കോപിക്കരുതു) ഇവൻ അൎത്ഥനാകുന്നു (കുന്തീപുത്രനായ അൎജ്ജുനനാകുന്നു) എന്നിങ്ങനേ സ്മാരയന്തിയായിട്ടു (ഓൎമ്മിക്കുന്നവളായിട്ടു്) ശാന്തിയെ നയിച്ചു (ശമിപ്പിച്ചു) ഭൎത്താവു് കോപത്താൽ മതിമറന്നു് മഹിപ്പിച്ചെങ്കിലോ എന്നു വച്ചു് പാൎവ്വതി–ഇടക്കിടയ്ക്കു് ഇതു് അൎജ്ജുനനാണു് എന്നു ഓൎമ്മിപ്പിച്ചു കോപത്തെ ഇല്ലാതാക്കി എന്നു സാരം.

ശിരസി ധനുരടന്യാ താഡ്യമാനസ്യ ശംഭോ–
രളികനയനകോണേ കിഞ്ചിദാരജ്യമാനേ
ഉപനിഷദുപഗൂഢം ഭദ്രമുൽഘോഷയന്തീ
പരിഹരതി കിരാതീ മദ്ധ്യമം പാണ്ഡവാനാം॥ ൪൪

അന്വയം—ശിരസി–ധനുരടന്യാ താഡ്യമാനസ്യ–ശംഭോഃ–അളികനയനകോണേ–കിഞ്ചിൽ–ആരജ്യമാനേ–കിരാതീ–ഉപനിഷദുപഗൂഢം–ഭദ്രം–ഉൽഘോഷയന്തീ–പാണ്ഡവാനാം–മദ്ധ്യമം–പരിഹരതി–

അൎത്ഥം—ശിരസ്സിൽ ധനുരടനിയാൽ (ധനുസ്സിന്റെ അടനിയാൽ (അഗ്രത്താൽ) താഡ്യമാനനായ (അടിക്കപ്പെടുന്നവനായ) ശംഭുവിന്റെ അളികനയനകോണം (നെററിയിലെകണ്ണിന്റെകോണു) കുറഞ്ഞൊന്നു് ആരജ്യമാനമാകുമ്പോൾ (ചുവന്നപ്പോൾ) കിരാതി ഉപനിഷത്തിനാൽ ഉപഗൂഢനായ (മറയ്ക്കപ്പെട്ടവനായ) ഭദ്രനെ ഉൽഘോഷയന്തിയായിട്ടു (ഘോഷിക്കുന്നവളായിട്ടു) പാണ്ഡവന്മാരിൽവച്ചു മദ്ധ്യമനെ (മദ്ധ്യമപാണ്ഡവനായ അൎജ്ജുനനെ (പരിഹരിക്കുന്നു (തടുക്കുന്നു) പാണ്ഡവന്മാരിൽവച്ചു മദ്ധ്യമനെന്നു് ഉൽഘോഷയന്തിയായിട്ടു് ഭദ്രനെ പരിഹരിക്കുന്നു എന്നും അൎത്ഥമുണ്ടു് ശിവനാണെന്നു് ഘോഷിച്ചും കൊണ്ടു് അൎജ്ജുനന്റെ അടുക്കലും അൎജ്ജുനനാണെന്നു ഘോഷിച്ചും കൊണ്ടു ശിവന്റെ അടുക്കലും ദേവി നടക്കുന്നു എന്നു സാരം–

ബീഭത്സുനാഥ ധനുഷാ–താഡിതം ചന്ദ്രശേഖരം!
ദൃഷ്ട്വാ ശരാസനം തസ്യ–ജ്യാം നവ്യാപഹൃതം ബലാൽ ൪൫

(അന്വയം)—അഥ ചന്ദ്രശേഖരം–ബീഭത്സുനാ– ധനുഷാ–താഡിതം–ദൃഷ്ട്വാ– ജാഹ്നവ്യാ–തസ്യ–ശരാസനം–ബലാൽ–അപഹൃതം–

(അൎത്ഥം)—അനന്തരം ചന്ദ്രശേഖരനേ ബീഭത്സുവിനാൽ (അൎജ്ജുനനാൽ) ധനുസ്സുകൊണ്ടു് (വില്ലുകൊണ്ടു്) താഡിതനായിട്ടു്

(അടിക്കപ്പെട്ടവനായിട്ട്) കണ്ടിട്ട് - ജാഹ്നവിയാൽ (ഗംഗയാൽ) അവന്റെ (അർജ്ജുനന്റെ) ശരാസനം (ഗാണ്ഡീവം എന്ന വില്ല്) ബലാൽകാരേണ അപഹൃതമായി (ഗ്രഹിക്കപ്പെട്ടു)

അസിമുദ്യമ്യ തരസാ - പാർത്ഥോ രുദ്രമഭിദ്രുതഃ!
ഛിച്ഛേദ വിശിഖേനാ-ന്യൈരച്ഛേദ്യമസിമീശ്വരഃ ൪൩

(അന്വയം) — പാർത്ഥഃ - തരസാ - അസിം - ഉദ്യമ്യ - രുദ്രം - അഭിദ്രുതാ - ഈശ്വരഃ - അന്യൈഃ - അച്ഛേദ്യം - അസിം - വിശിഖേന - ചിച്ഛേദ -

(അർത്ഥം) — പാർത്ഥൻ (അർജ്ജുനൻ) വേഗത്തിൽ അസിയെ (വാളിനെ) ഉദ്യമിച്ചിട്ട് (ഉയർത്തിട്ട്) രുദ്രനെ അഭിദ്രുതനായി (ശിവന്റെ നേരെ ഓടിച്ചെന്നു) ഈശ്വരൻ അന്യന്മാരാൽ അച്ഛേദ്യമായ (മുറിക്കപ്പെടാൻ വയ്യാത്തതായ) അസിയെ വിശിഖംകൊണ്ട് (ബാണം കൊണ്ട്) ഛേദിച്ചു - (മുറിച്ചു)

ഛുരികാം ജിഷ്ണുരുദ്യമ്യ - ഹരസ്യോരസ്യതാഡയത്
പ്രകോഷ്ഠേനാശു ചിച്ഛേദ - താം തദാ വൃഷഭധ്വജഃ ൪൪

(അന്വയം) — ജിഷ്ണുഃ - ഛുരികാം - ഉദ്യമ്യ - ഹരസ്യ - ഉരസി - അതാഡയത് തദാ വൃഷഭധ്വജഃ ആശു - താം - പ്രകോഷ്ഠേന - ചിച്ഛേദ -

(അർത്ഥം) — ജിഷ്ണു (അർജ്ജുനൻ) ഛുരികയെ (ആയുധവിശേഷത്തെ) ഉയർത്തിട്ട് ഹരന്റെ ഉരസ്സിൽ (മാറിൽ) താഡിച്ചു - അപ്പോൾ വൃഷഭധ്വജൻ (ശിവൻ) വേഗത്തിൽ അതിനെ - (ഛുരികയെ) പ്രകോഷ്ഠംകൊണ്ട് (കൈത്തണ്ടുകൊണ്ട്) ഛേദിച്ചു (മുറിച്ചു)

ശിലാസംഘൈർവൃക്ഷസംഘൈർ-
ജഘ്നതുശ്ച പരസ്പരം
താവുഭൗ രോഷസമ്പന്നൗ -
ശ്വേതാശ്വപരമേശ്വരൗ

(അന്വയം) — ശ്വേതാശ്വപരമേശ്വരൗ - തൗ - ഉഭൗ - രോഷസമ്പന്നൗ - ശിലാസംഘൈഃ - വൃക്ഷസംഘൈഃ - ച - പരസ്പരം - ജഘ്നതുഃ

(അർത്ഥം) — ശ്വേതാശ്വപരമേശ്വരന്മാരാകുന്ന (അർജ്ജുനനും ശിവനുമാകുന്ന) ആ രണ്ടുപേർ രോഷസമ്പന്നന്മാരായിട്ട് (കോപത്തോടു കൂടിയവരായിട്ട്) ശിലാസംഘങ്ങൾകൊണ്ടും വൃക്ഷസംഘങ്ങൾകൊണ്ടും അന്യോന്യം ഹനിച്ചു (താഡിച്ചു)

ഗാഢമുഷ്ടിതലജാനുനിപാത
ധ്വാനപൂരിതദിഗന്തനികുഞ്ജൗ-

തൌ ചിരായ കരതസ്സ്മ നിയുദ്ധം—
വ്യാധരാജസുരരാജകുമാരൌ ൪൯॥

(അന്വയം)—തൌ-വ്യാധരാജസുരരാജകുമാരൌ- ഗാഢമുഷ്ടിതലജാനുനിപാതധ്വാനപൂരിത ദിഗന്തനികുഞ്ജൌ—ചിരായ-നിയുദ്ധം- കരതഃസ്മ-

(അർത്ഥം)—ആ വ്യാധരാജനും സുരരാജകുമാരനും (ഇന്ദ്രപുത്രനും) ഗാഢമാകുംവണ്ണം ഉള്ള മുഷ്ടിതലങ്ങളുടെയും ജാനുക്കളുടെയും (മുട്ടുകളുടെയും) നിപാതത്തിന്റെ (അടിയുടെ) ധ്വാനത്താൽ (ശബ്ദത്താൽ) പൂരിതമായ (നിറയ്ക്കപ്പെട്ടതായ) ദിഗന്തനികുഞ്ജത്തോടു (ദിഗന്തങ്ങളുടെ അന്തർഭാഗത്തോടുകൂടിയവരായിട്ട്) വളരെക്കാലം നിയുദ്ധത്തെ (ബാഹുയുദ്ധത്തെ) ചെയ്തു॥

ബാഹുഭ്യാമതിവൃദ്ധതാലകഠിനസ്ഥൂലായതാഭ്യാം ഹഠാ-
ദാപീഡ്യോരസി വിസ്തൃതേ മൃഗയുനാ വ്യാധൂയ മുക്തോ ജവാത്।
വിസ്രസ്താവയവഃ ക്ഷണാദ്വ്യപഗതാശേഷാഭിമാനഃ ശ്വസൻ
മൂർച്ഛാകുഡ്മളിതേക്ഷണഃ സ്രവദസൃഗ്വക്ത്രഃ പപാതാർജ്ജുനഃ॥൫൦॥

(അന്വയം)—അതിവൃദ്ധതാലകഠിനസ്ഥൂലായതാഭ്യാം-ബാഹുഭ്യാം-വിസ്തൃതേ- ഉരസി-ഹഠാൽ-ആപീഡ്യ-മൃഗയുനാ- വ്യാധൂയ ജവാൽമുക്തഃ അർജ്ജുനഃ-വിസ്രസ്താവയവഃ-ക്ഷണാൽ- വ്യപഗതാശേഷാഭിമാനഃ ശ്വസൻ-മൂർച്ഛാകുഡ്മളിതേക്ഷണഃ- സ്രവദസൃഗ്വക്ത്രഃ- പപാത॥

(അർത്ഥം)— അതിവൃദ്ധങ്ങളായ (വർദ്ധിച്ചവയായ) താലങ്ങൾ (പനകൾ) പോലെ കഠിനങ്ങളും സ്ഥൂലങ്ങളും (തടിച്ചവയും) ആയതങ്ങളും (ദീർഘങ്ങളും) ആയ ബാഹുക്കളാൽ (കൈകളാൽ) വിസ്തൃതമായ ഉരസ്സിൽ (മാറിൽ) ബലാൽകാരേണ-പീഡിപ്പിച്ചിട്ട് (ഉറപ്പിച്ചിട്ട്) മൃഗയുവിനാൽ (കാട്ടാളവേഷനായ ശിവനാൽ) വ്യാധൂനനം ചെയ്തിട്ട് (കറക്കിയിട്ട്) വേഗത്തിൽ മുക്തനായ (എറിയപ്പെട്ടവനായ) അർജ്ജുനൻ വിസ്രസ്താവയവനായി (അഴിഞ്ഞ സന്ധിബന്ധങ്ങളോടുകൂടിയവനായി) ക്ഷണത്തിൽ വ്യപഗതാശേഷാഭിമാനനായി (അപായതായ സകലാഭിമാനത്തോടുകൂടിയവനായി) ശ്വസനായി (ദീർഘശ്വാസംവിടുന്നവനായി) മൂർച്ഛാകുഡ്മളിതേക്ഷണനായി (മോഹത്താൽ അടയ്ക്കപ്പെട്ട കണ്ണുകളോടുകൂടിയവനായി) സ്രവദസൃഗ്വക്ത്രനായിട്ട് (വായിൽനിന്നും ചോരയൊഴുകുന്നവനായിട്ട്) പതിച്ചു (ഭൂമിയിൽ വീണു)

(ഗദ്യം)—ഹാ! കഷ്ടം! പിണ്ഡീഭൂതതനുരഹം, കിന്നുഖല്വയമി- ന്ദ്രകീലോ ഭഗവാൻ-വ്യോമകേശഃ കിന്നുഖലചീർണ്ണശോമമപരാക്രമ

സ്യ പരിപാകഃ, കിന്നുഖല്വവക്ഷ്യാമി രാജാനമജാതശത്രും, കഥമപി ധാർത്തരാഷ്ട്രാണാം പുരതോനിർല്ലജ്ജോഗമിഷ്യാമി, ഹാകഷ്ടം! ധർമ്മരാജാനുജഃ-ശ്രീകൃഷ്ണപ്രിയവയസ്യോ-വൃകോദരസഹോദരോ-ഗാണ്ഡീവധന്വാ-സന്നപി-വിജയഃ-ഏകേനാപിവനചരേണാ നസ്ത്രജ്ഞേനചാപാദ്യായുധേഷ്വനിപുണേനപരാജിതോ ഭൂദിതി, സകലജനഹാസ്യോ ഭവിഷ്യാമി, ഹാതഃ! കുന്തി! ഭോജരാജതനയേ! അർജ്ജുനഗതമപത്യസ്നേഹമന്യേഷ്വപി തനയേഷ്വവിഭജസ്വ

(അർത്ഥം)—ഹാ കഷ്ടം ഞാൻ ഷണ്ഡീഭൂതനായി (ഷണ്ഡംപോലെ ഭവിച്ച ദേഹത്തോടുകൂടിയവനായി), വ്യോമകേശനായ ഭഗവാൻ (ശ്രീപരമേശ്വരൻ) എന്തുകൊണ്ടാണ് എങ്കൽ അനുകൂലനായില്ല, എന്റെ പരാക്രമത്തിന്റെ പരിപാകഃ എന്താണ്. ഈവണ്ണമായതു് (ഇപ്രകാരമായതു്), അജാതശത്രുവായ രാജാവിനോടു് (ധർമ്മപുത്രനോടു്) എന്തു് പറയും, ധാർത്തരാഷ്ട്രന്മാരുടെ (ദുര്യോധനാദികളുടെ)-മുൻപിൽ എങ്ങിനെ നിർല്ലജ്ജനായിട്ടു് ഗമിയ്ക്കും, കഷ്ടം! ധർമ്മരാജന്റെ അനുജനും ശ്രീകൃഷ്ണന്റെ പ്രിയവയസ്യനും വൃകോദരന്റെ (ഭീമസേനന്റെ) സഹോദരനും-ഗാണ്ഡീവധന്വാവും (ഗാണ്ഡീവമെന്ന വില്ലോടുകൂടിയവനും ആയി) സന്നാനെങ്കലും (ഇരിയ്ക്കുന്നവനാണെങ്കിലും) വിജയൻ (അർജ്ജുനൻ) അനസ്ത്രജ്ഞനും (അസ്ത്രജ്ഞാനം ഇല്ലാത്തവനും) ചാപാദ്യായുധങ്ങളിൽ (ചാപംമുതലായ ആയുധപ്രയോഗങ്ങളിൽ) അനിപുണനും (അസമർത്ഥനും) ആയ ഏതോ ഒരു വനചരനാൽ (കാട്ടാളനാൽ) പരാജിതനായി ഭവിച്ചു (തോല്പിക്കപ്പെട്ടവനായിത്തീർന്നു) എന്നിങ്ങനെ സകലജനഹാസ്യനായി (സർവ്വജനങ്ങളാലും പരിഹസിയ്ക്കപ്പെടുവാൻ യോഗ്യനായി) ഭവിയ്ക്കാൻ പോകുന്നു. അല്ലയോ മാതാവേ-കുന്തി-ഭോജരാജപുത്രി, അർജ്ജുനഗതമായ അപത്യസ്നേഹത്തെ (അർജ്ജുനങ്കലുള്ള പുത്രസ്നേഹത്തെ) മററു നാലുപേരിലും വിഭജിച്ചാലും (ഭാഗിച്ചാലും)

അപമാനാദ്വരോമൃത്യുഃ
ക്ഷത്രിയാണാംവിശേഷതഃ।
തസ്മാദദ്യമരിഷ്യാമി-
നാത്രാഹംജീവിതാസ്പദഃ॥ (൨൧)

അന്വയം—അപമാനാൽ-മൃത്യുഃ-വരഃ-ക്ഷത്രിയാണാം- വിശേഷതഃ-വരഃ-തസ്മാൽ-അദ്യ മരിഷ്യാമി-ഇഹ-അഹം-ന-ജീവിതാസ്പദം.

അർത്ഥം—അപമാനത്തെക്കാളും മൃത്യു (മരണം) വരമാകുന്നു (ശ്രേഷ്ഠമാകുന്നു) ക്ഷത്രിയന്മാർക്ക് വിശേഷിച്ചും വരമാകുന്നു അതിനാൽ ഇപ്പോൾ മരിക്കുന്നുണ്ട്. ഇവിടെ ഞാൻ ജീവിതാസ്പദമല്ല-(ജീവിതത്തിനു വിഷയമല്ല) അപമാനം സംഭവിക്കയാൽ-ഈ ലോകത്തിൽ ജീ

വിച്ചിരിക്കുന്നതിന്ന് അജ്ജുനന്ന് ആശയില്ലാതെയായി എന്നു സാരം.

ധർമ്മസൂനോർഗ്ഗതോ മോഹോ,
ദുര്യോധനഗതാ മഹീ
ചണ്ഡാലപീഡിതസ്യാസ്യ
കുതോ മേ ഹരദർശനം. ( ൨)

അന്വയം—ധർമ്മസൂനോഃ- മോഹഃ-ഗതഃ-മഹീ- ദുര്യോധനഗതാ- ചണ്ഡാലപീഡിതസ്യ-അസ്യ-മേ-ഹരദർശനം-കുതഃ.

അർത്ഥം—ധർമ്മസൂനുവിന്റെ മോഹം (ആഗ്രഹം) ഗതമായി (പോയി) മഹീ (ഭൂമി) ദുര്യോധനഗതയായി (ദുര്യോധനന്റെ കരസ്ഥമായി) ചണ്ഡാലപീഡിതനായ (ചണ്ഡാലനാൽ പീഡിപ്പിക്കപ്പെട്ടവനായ) ഈ എനിക്ക് ഹരദർശനം (ശിവന്റെ ദർശനം) എവിടെ-ശിവനെക്കാണുക പ്രയാസമാണ് എന്നുസാരം.

മുഗ്ദ്ധചന്ദ്രശേഖര! ഭവന്തമഹം തപസ്യൻ
കേനാപി ലുബ്ധകകുലേന പരാജിതോസ്മി।
മാഭൂത്തവായമയശോബഹുശോ നമസ്തേ
ക്ഷിപ്രം പ്രസീദ മയി ലുബ്ധകലുപ്തജീവേ॥ (൨൮)

അന്വയം—ഹേ മുഗ്ദ്ധചന്ദ്രശേഖര! അഹം-ഭവന്തം-തപസ്യൻ-കേനാപി-ലുബ്ധകകുലേന-പരാജിതഃ അസ്മി ഇതി- അയശഃ-തവ മാ-ഭൂത്-ലുബ്ധകലുപ്തജീവേ-മയി-ക്ഷിപ്രം-പ്രസീദ-തേ ബഹുശഃ നമഃ

അർത്ഥം അല്ലയോ മുഗ്ദ്ധചന്ദ്രശേഖര! (ചന്ദ്രകലാധരനേ) ഞാൻ ഭവാനെ തപസ്യനായിട്ടു (തപസ്സുചെയ്യുന്നവനായിട്ടു) ഏതോ ഒരു ലുബ്ധകകുലത്താൽ (കാട്ടാളജാതിയാൽ) പരാജിതനായിട്ടു ഭവിക്കുന്നു. (തോല്പിക്കപ്പെട്ടവനായിട്ടു തീരുന്നു) എന്നിങ്ങനെയുള്ള അയശസ്സ് (ദുഷ്കീർത്തി) അങ്ങേയ്ക്കു് ഭവിക്കരുത്. ലുബ്ധകലുപ്തജീവനായ (കാട്ടാളനാൽ നശിപ്പിക്കപ്പെട്ട ജീവനോടുകൂടിയ) എങ്കൽ വേഗത്തിൽ പ്രസാദിച്ചാലും, അങ്ങേക്കായിട്ട് വളരെ നമസ്കാരം॥

ഇത്ഥം പ്രലാപം കലയൻ മുദാതം—കൃത്വാ ഗിരീശം ഭൃശഭക്തിചേതാഃ॥
അസ്തോകപുഷ്പാഞ്ജലിമാദധാനസ്തസ്ഥൌ കിരീടീ വിവശാന്തരാത്മാ ॥൪

അന്വയം—ഇത്ഥം—പ്രലാപം—കലയൻ— കിരീടി— ഭൃശഭക്തിചേതാഃ—മുദാ തം—ഗിരീശം—കൃത്വാ— അസ്തോകപുഷ്പാഞ്ജലിം—ആദധാനഃ—വിവശാന്തരാത്മാ—തസ്ഥൌ—

അർത്ഥം—ഇപ്രകാരം പ്രലാപത്തെ (രോദനത്തെ) കലയന്നായ (ചെയ്യുന്നനായ) കിരീടി (അർജ്ജുനൻ) ഭൃശഭക്തിചേതസ്സായി (ഏ

ററവും ഭക്തിയോടുകൂടിയമനസ്സോടുകൂടിയവനായി) മൃത്തുകൊണ്ട് (മണ്ണുകൊണ്ട്) ആ ഗിരീശനെ (ശിവനെ) ഉണ്ടാക്കിട്ട് അനസ്തോകപുഷ്പാഞ്ജലിയെ (വളരെ പുഷ്പാഞ്ജലിയെ) ആദധാനനായി (ചെയ്യുന്നവനായി) വിവശാന്തരാത്മാവായിട്ടു (പരവശചിത്തനായിട്ടു) സ്ഥിതി ചെയ്തു.

"ഇത്ഥം പ്രലാപം" എന്നശ്ലോകത്തിന്റെ പാഠഭേദത്തെ ചേർക്കുന്നു

ഇതിസ്തുവൻനിസ്തുലഭക്തിഭാരസ്സനിർമ്മമേ നിർമ്മലചിത്തവൃത്തിഃ—
മഹേശബിംബമഹനീയകീർത്തിർമൃത്സാഭിരുത്സാരിതഹസ്തയുഗ്മഃ ॥

അന്വയം — ഇതി–സ്തുവൻ–നിർമ്മലചിത്തവൃത്തിഃ– മഹനീയകീർത്തിഃ– സഃ നിസ്തുലഭക്തിഭാരഃ–ഉത്സാരിതഹസ്തയുഗ്മഃ–മൃത്സാഭിഃ –മഹേശബിംബം–നിർമ്മമേ–

അർത്ഥം — ഇപ്രകാരം സ്തുവന്നായി (സ്തുതിക്കുന്നവനായി) നിർമ്മല ചിത്തവൃത്തിയായി മഹനീയകീർത്തിയായ (പൂജ്യകീർത്തിയായ) അവൻ (അർജ്ജുനൻ) നിസ്തുലഭക്തിഭാരനായി) സാദൃശ്യമില്ലാത്ത ഭക്തിഭാരത്തോടുകൂടിയവനായി) ഉത്സാരിതമായ (നീട്ടപ്പെട്ടതായ) ഹസ്തയുഗ്മത്തോടുകൂടിയവനായിട്ട് (രണ്ടുകൈയും നീട്ടിയിട്ട്) എന്നസാരം. മൃത്സകൾകൊണ്ട് (മണ്ണുകൾകൊണ്ട്) മഹേശബിംബത്തെ (ശിവബിംബത്തെ) നിർമ്മിച്ചു.

പത്രപുഷ്പമഹോലിംഗേ
യദ്യത്സർവ്വം സമർപ്പിതം,
തത്തത്സർവ്വം തദാപശ്യത്
കിരാതശിരസിസ്ഥിതം॥ (൨൭)

അന്വയം — പത്രം–പുഷ്പം–യത്–യത്–സർവ്വം–ലിംഗേ–സമർപ്പിതം, തത്–തത്– സർവ്വം– തദാ– കിരാതശിരസിസ്ഥിതം– അപശ്യത് അഹോ.

അർത്ഥം — പത്രവും പുഷ്പവും ആകുന്ന യാതൊന്നു യാതൊന്നു സർവ്വം ലിംഗത്തിൽ (ശിവബിംബത്തിൽ) സമർപ്പിതമായി (സമർപ്പിക്കപ്പെട്ടു) അതു സർവവും (എല്ലാം) കിരാതശിരസ്സിൽ സ്ഥിതമായിട്ട് (ഇരിക്കുന്നതായിട്ട്) ദർശിച്ചു (കണ്ടു) ആശ്ചര്യം!! അർജ്ജുനൻ അർച്ചിച്ച പത്രപുഷ്പാദി കാട്ടാളന്റെ ശിരസ്സിൽ ഇരിക്കുന്നതായിക്കണ്ടു എന്നു സാരം.

ഭൃംഗസ്ഥിവാംഘ്രിയുഗഭക്തിപവിത്രതേന-
പാർത്ഥസ്സമേനമനസാസുദൃഢാം വിഭാവ്യ।
ഉന്മീലയന്നയനതാമരസേകിരാത
മന്ത്യാദൃശതാമുപയാതമിവാല്പലോകേ- (൨൮)

അന്വയം.—പാർത്ഥഃ-ഭൂയഃ-ശിവാംഘ്രിയുഗഭക്തിപവിത്രതരേണ-സമേന-മനസാ-സുദ്ധ്യാ-വിഭാവ്യ-നയനതാമരസേ ഉന്മീലയൻ-കിരാതം-അന്യാദൃശാകൃതം-ഉപയാതം-ഇവ-ആലുലോക॥

അർത്ഥം—പാർത്ഥൻ (അർജ്ജുനൻ) പിന്നെയും ശിവാംഘ്രിയുഗഭക്തിപവിത്രതരമായി (ശിവന്റെ പാദദ്വയത്തിലുള്ള ഭക്തിയാൽ ശുദ്ധമാക്കിച്ചെയ്യപ്പെട്ടതായി) സമമായ മനസ്സുകൊണ്ട് ഏറ്റവും വിഭാവനം ചെയ്തിട്ട് (വിചാരിച്ചിട്ട്) നയനതാമരസങ്ങളെ (താമരപ്പൂക്കൾപോലെ ഇരിക്കുന്ന കണ്ണുകളെ) ഉന്മീലയന്നായി (തുറക്കുന്നവനായിട്ട്) കിരാതനെ (കാട്ടാളനെ) അന്യാദൃശരൂപത്തെ (വേറൊരുവിധത്തിലുള്ള രൂപത്തിനെ) ഉപയാതനോ (പ്രാപ്തനോ) എന്നു തോന്നുമാറു ആലോകനം ചെയ്തു (കണ്ടു)

ഗംഗാകല്ലോലമാലാ ഭുജഗവരജടാമാലികാ ചന്ദ്രലേഖാ
ശ്രീമൽഭൂഷാകപാലാവലിമണിമകുടം ചന്ദ്രസൂര്യാഗ്നിനേത്രം
ക്ഷ്വേളക്രൈവേയരത്നം പരശുമൃഗകപാലം പിനാകഃ കരാഗ്രേ
വക്ഷോഭാഗേഽസ്ഥിമാലാ ലസദജിനദുകൂലം മഹാന്തഃപുരാഹിഃ (൭)

അന്വയം—ഗംഗാകല്ലോലമാലാ ഭുജഗവരജടാമാലികാ ചന്ദ്രലേഖാ ശ്രീമൽഭൂഷാകപാലാവലിമണിമകുടം-ചന്ദ്രസൂര്യാഗ്നിനേത്രം-ക്ഷ്വേളക്രൈവേയരത്നം-പരശുമൃഗകപാലം-കരാഗ്രേ പിനാകഃ -വക്ഷോഭാഗേ- അസ്ഥിമാലാ-ലസദജിനദുകൂലം- മഹാന്തഃപുരാഹിഃ- ദൃശ്യന്തേ॥

അർത്ഥം—ഗംഗാകല്ലോലമാലയും (ഗംഗയുടെ തിരമാലയും) ഭുജഗവരജടാമാലികയും (സർപ്പശ്രേഷ്ഠന്മാരും ജടാമണ്ഡലവും) ചന്ദ്രലേഖയും (ചന്ദ്രകലയും) ശ്രീമൽഭൂഷാകപാലാവലിമണിമകുടവും (ശോഭയോടുകൂടിയ ഭൂഷണങ്ങളും കപാലസമൂഹവും രത്നകിരീടവും) ചന്ദ്രസൂര്യാഗ്നിനേത്രവും ക്ഷ്വേളക്രൈവേയരത്നവും (കാളകൂടവിഷമാകുന്ന കണ്ഠാലങ്കാരരത്നവും) (പരശുമൃഗകപാലവും) കരാഗ്രത്തിൽ പിനാകവും (പിനാകമെന്ന വില്ലും) വക്ഷോഭാഗത്തിൽ അസ്ഥിമാലയും ലസദജിനദുകൂലവും (ശോഭിച്ചിരിക്കുന്ന അജിനമാകുന്ന ഉത്തരീയമാകുന്ന വസ്ത്രവും)-മഹാന്തഃപുരാഹിയും (മഹത്തായ സർപ്പമായ കാലഫണിയും) ദർശിക്കപ്പെടുന്നു॥

സാക്ഷാൽശ്രീപാർവ്വതിയം സഹവിജയജയാഷണ്മുഖോ ഭദ്രകാളീ
ശാസ്താനന്ദിച ഭൃംഗീഗണപതിവൃഷഭഃസിംഹകം ഭേദരാദ്യാഃ-
ഇന്ദ്രാദ്യാ ലോകപാലാസ്സകലസുരഗണാസ്സിദ്ധഗന്ധർവ്വമുഖ്യാഃ-
സാദ്ധ്യാവിദ്യാധരേന്ദ്രാസ്സകലവസുഗണാനാരദാദ്യാമുനീന്ദ്രാഃ- (൮)

അന്വയം—ഇയം-സഹവിജയജയാ-സാക്ഷാൽ- ശ്രീപാർവ്വതീ-ഷൺമുഖഃ-ഭദ്രകാളീ-ശാസ്താ-നന്ദീ-ച-ഭൃംഗീ- ഗണപതിഃ-ഋഷഭഃ-സിംഹകണ്ഠോദരാദ്യാഃ-ഇന്ദ്രാദ്യാഃ-ലോകപാലാഃ-സകലസുരഗണാഃ- സിദ്ധഗന്ധർവ്വമുഖ്യാഃ-സാദ്ധ്യാഃ-വിദ്യാധരേന്ദ്രാഃ- സകലവസുഗണാഃ-നാരദാദ്യാഃ-മുനീന്ദ്രാഃ- ച-ദൃശ്യന്തേ.

അർത്ഥം—ഇതാ സാക്ഷാൽ ശ്രീപാർവ്വതിയും ജയവിജയകളെന്ന സഖികളും ഷൺമുഖനും-(സുബ്രഹ്മണ്യനും) ഭദ്രകാളിയും ശാസ്താവും നന്ദിയും (നന്ദികേശ്വരനും) ഭൃംഗിയും ഗണപതിയും ഋഷഭവും (കാളയും) സിംഹം കണ്ഠോദരൻ തുടങ്ങിയവരും ഇന്ദ്രാദ്യന്മാരായ ലോകപാലന്മാരും സകല സുരഗണങ്ങളും സിദ്ധഗന്ധർവ്വമുഖ്യരും സാദ്ധ്യന്മാരും വിദ്യാധരേന്ദ്രന്മാരും സകല വസുഗണങ്ങളും ( അഷ്ടവസുക്കളും) നാരദാദ്യന്മാരായ മുനീന്ദ്രന്മാരും കാണപ്പെടുന്നു॥

ആശ്ചര്യംമഹദാശ്ചര്യ
മഹോസർവ്വം മമാഗ്രതഃ।
ദൃശ്യതേശാംഭവംതേജോ
വിശ്വലോകൈകകാരണം॥ (൩൯)

അന്വയം—ആശ്ചര്യം-മഹത്-ആശ്ചര്യം- വിശ്വലോകൈകകാരണം-ശാംഭവം-തേജഃ-സർവ്വം-മമ-അഗ്രതഃ-ദൃശ്യതേ-അഹോ.

അർത്ഥം—ആശ്ചര്യം-അത്യാശ്ചര്യം -വിശ്വലോകൈകകാരണവും (സർവ്വലോകങ്ങൾക്കും മുഖ്യകാരണവും) ശാംഭവവും (ശംഭുവിനെ=ശിവനെ സംബന്ധിച്ചതും) ആയ തേജസ്സു സർവ്വവും എന്റെ അഗ്രഭാഗത്തിൽ (മുമ്പിൽ) കാണപ്പെടുന്നു; ആശ്ചര്യം.

നമോസ്തുനാരായണവല്ലഭപ്രഭോ
നമോസ്തുനാരീലളിതാർദ്ധദേഹ
നമോസ്തുതേസ്മരഹര! ചന്ദ്രമൌലേ!
നമോസ്തുതുഭ്യംശരണംഗതോസ്മി॥ (൪൦)

അന്വയം—ഹേനാരായണവല്ലഭപ്രഭോ – തേ-തുഭ്യം– നമഃ-അസ്തു–ഹേനാരീലളിതാർദ്ധദേഹ! നമഃ അസ്തു-ഹേസ്മരഹര! നമഃ-അസ്തു-ഹേ ചന്ദ്രമൌലേ! നമഃ-അസ്തു-ശരണംഗതഃ-അസ്മി.

അർത്ഥം—അല്ലയോ നാരീലളിതാർദ്ധദേഹ (നാരിയെക്കൊണ്ടു മനോഹരമായ അർദ്ധദേഹത്തോടുകൂടിയവനെ) ആ അങ്ങേക്കായിട്ടു നമസ്കാരം। ശേഷം അർത്ഥം സ്പഷ്ടമാകുന്നു.

നമസ്തേസകലാദ്ധ്യക്ഷ!
നമസ്തേഭക്തവത്സല!
നമസ്തേപാർവ്വതീകാന്ത!
നമസ്തേവൃഷഭദ്ധ്വജ! (൪൧)

അല്ലയോ സകലാദ്ധ്യക്ഷ! അങ്ങേക്കായിട്ടു നമസ്കാരം. ശേഷം സ്പഷ്ടം.

പ്രസീദമേപർവ്വതരാജകന്യേ!
പ്രസീദമേശങ്കരജീവനാഥേ!
പ്രസീദമേദേവമുനീന്ദ്രവന്ദ്യേ!
പ്രസീദമേദേവിദയാംബുരാശേ! (൩൨.)

അൎത്ഥം—ഹേ പർവ്വതരാജകന്യേ—മേ—പ്രസീദ (അല്ലയോ ഹിമവൽപുത്രി! എനിക്കായിട്ടു പ്രസാദിച്ചാലും) ശേഷവും ഇതുപോലെ ആകുന്നു.

കൃതോമയായദജ്ഞാനാൽ വിമർദ്ദോയംതവാനഘ!
ശരണംസമ്പ്രപന്നോസ്മി തൽക്ഷമസ്വാദ്യശങ്കര!

അന്വയം—ഹേ അനഘ !തവ—അജ്ഞാനാൽ—മയാ—അയം—വിമർദ്ദഃ—കൃതഃ—യൽ, ഹേ ശങ്കര! അദ്യ— തൽക്ഷമസ്വ— അഹം—ശരണം—സമ്പ്രപന്നഃ—അസ്മി.

അൎത്ഥം—അല്ലയോ അനഘ (നിൎമ്മലസ്വരൂപ) അങ്ങേക്ക് അജ്ഞാനത്താൽ എന്നാൽ ഈ വിമർദ്ദം (മർദ്ദനം) കൃതമായി (ചെയ്യപ്പെട്ടു)എന്നതു യാതൊന്ന് അല്ലയോ ശങ്കര! അങ്ങു് ഇപ്പോൾ അതിനെക്ഷമിച്ചാലും. ഞാൻ ശരണത്തെ സംപ്രപന്നനായിട്ടു (പ്രാപ്തനായിട്ടു) ഭവിക്കുന്നു.

(പാഠഭേദം)

സ്വാമിൻമയാജഡധിയാത്വയിദേവദേവേ
വാചാശരേണധനുഷാദൃഢമുഷ്ടിനാച
യദ്യച്ചതുർവ്വിധമകാരിരണേതദാഗഃ
ക്ഷന്തവ്യമദ്യഭവതാകരുണാൎണ്ണവേന॥ (൩൪)

അന്വയം—ഹേ സ്വാമിൻ! ജഡധിയാ—മയാ—ദേവദേവേ—ത്വയി—വാചാ—ശരേണ—ധനുഷാ— ദൃഢമുഷ്ടിനാ—ച—ചതുർവ്വിധം—യൽ—യൽ—രണെ അകാരി—തൽ ആഗഃ—അദ്യ—കരുണാൎണ്ണവേന—ഭവതാ—ക്ഷന്തവ്യം.

അൎത്ഥം—അല്ലയോ സ്വാമിൻ! ജഡധിയായ (മന്ദബുദ്ധിയായ) എന്നാൽ ദേവദേവനായ അങ്ങേക്കു വാക്കുകൊണ്ടും ശരംകൊണ്ടും ധനുസ്സുകൊണ്ടും (വില്ലുകൊണ്ടും) ദൃഢമുഷ്ടികൊണ്ടും ചതുർവ്വിധമായ (നാലുപ്രകാരത്തിലുള്ള) യാതൊന്നു യാതൊന്ന് (യാതൊ യാതൊരു അപരാധം) രണത്തിൽ (യുദ്ധത്തിൽ) ചെയ്യപ്പെട്ടു ആ ആഗസ്സ്(അപരാധം) ഇപ്പോൾ കരുണാൎണ്ണവനായ (ദയയുടെ സമുദ്രമായ) ഭവാനാൽ (അങ്ങാൽ) ക്ഷന്തവ്യമാകുന്നു (ക്ഷമിക്കപ്പെടുവാൻ യോഗ്യമാകുന്നു)

കരുണാമൃതതുന്ദിലൈഃ കടാക്ഷൈഃ ശമിതാശേഷപരിശ്രമഃ പുരാരേഃ
ഉദതിഷ്ഠദുദൂഢഭക്തിഭാരപ്രസരൽബാഷ്പസമുക്ഷിതഃ കിരീടീ॥ ൩൭

അന്വയം—കിരീടീ- കരുണാമൃതതുന്ദിലൈഃ- പുരാരേഃ- കടാക്ഷൈഃ- ശമിതാശേഷപരിശ്രമഃ- ഉദൂഢഭക്തിഭാരപ്രസരൽബാഷ്പസമുക്ഷിതഃ- ഉദതിഷ്ഠൽ.

അർത്ഥം—കിരീടി (അർജ്ജുനൻ) കരുണാമൃതതുന്ദിലങ്ങളായ (കരുണാമൃതങ്ങൾകൊണ്ടു വർദ്ധിച്ചവയായ) പുരാരിയുടെ കടാക്ഷങ്ങളാൽ ശമിതാശേഷപരിശ്രമനായി (ശമിപ്പിക്കപ്പെട്ട സകലപരിശ്രമത്തോടുകൂടിയവനായി) "ശിവനുമായിട്ടുള്ള യുദ്ധത്താലുണ്ടായ ക്ഷീണമൊക്കെയും നശിച്ചിട്ട്" എന്നു സാരം. 'ഉദൂഢമായ (വഹിക്കപ്പെട്ടതായ) ഭക്തിഭാരത്താൽ പ്രസരത്തായ (ഒഴുകുന്നതായ) ബാഷ്പത്താൽ (സന്തോഷാശ്രുവിനാൽ) സമുക്ഷിതനായിട്ട് (നനയ്ക്കപ്പെട്ടവനായിട്ട്) ഉത്ഥാനംചെയ്തു (എഴുനീററു)

"കരുണാമൃത" എന്ന ശ്ലോകത്തിനു പകരം പാഠാന്തരമായിക്കാണുന്ന ഗദ്യത്തെ താഴെ ചേർക്കുന്നു.

ഗദ്യം—ഇതിവിജ്ഞാപയന്തമേനം പാരിജാതപല്ലവതല്ലജപരിമൃദുലസ്യ പാണിതലസ്യ പരാമർശനേന പ്രമുഷിതവ്രണവേദനാങ്ങം പ്ലവങ്ഗകേതുമനങ്ഗശാസനോ ഭൂയോപ്യവോചൽ.

അർത്ഥം—ഇപ്രകാരം വിജ്ഞാപനനായി (അറിയിപ്പിക്കുന്നവനായി) പാരിജാതത്തിന്റെ (കല്പകവൃക്ഷത്തിന്റെ) പല്ലവതല്ലജംപോലെ (പ്രശസ്തപല്ലവംപോലെ) "തല്ലജശബ്ദം പ്രശസ്തവാചിയാകുന്നു" പരിമൃദുലമായ (മാർദ്ദവമുള്ളതായ) പാണിതലത്തിന്റെ പരാമർശനംകൊണ്ടു (സ്പർശനംകൊണ്ട്) പ്രമുഷിതവ്രണവേദനങ്ങളായ (നശിക്കപ്പെട്ടവ്രണവേദനയോടുകൂടിയവയായ അങ്ഗങ്ങളോടുകൂടിയവനായ ഈ പ്ലവംഗകേതുവിനോട് (കപിവാഹനനായ അർജ്ജുനനോട്) അനംഗശാസനനും (കാമാന്തകനും) ഇപ്രകാരം പറഞ്ഞു.

ഭോഭോ ഫൽഗുന! തുഷ്ടോസ്മി കർമ്മണാ/പ്രതിമേനതേ!
വീര്യേണാനേനധൃത്യാച ക്ഷത്രിയോനാസ്തി തേ സമഃ॥ ൩൮

അന്വയം—ഭോഭോ ഫൽഗുന! അപ്രതിമേന- തേ- കർമ്മണാ- (അഹം) തുഷ്ടഃ അസ്മി, അനേന- വീര്യേണ- ധൃത്യാ- ച- തേ- സമഃ- ക്ഷത്രിയഃ ന- അസ്തി-

അർത്ഥം—അല്ലയോ അർജ്ജുന! അപ്രതിമമായ (സാദൃശ്യമില്ലാത്തതായ) നിന്റെ കർമ്മംകൊണ്ടു ഞാൻ തുഷ്ടനായി ഭവിക്കുന്നു!

ഇഹ വീര്യംകൊണ്ടും ധൃതികൊണ്ടും (ധൈര്യംകൊണ്ടും) നിനക്കു സമനായ ക്ഷത്രിയൻ ഭവിക്കുന്നില്ല.

“ഭോ ഭോഃ ഫൽഗുന” എന്ന ശ്ലോകത്തിന്ന പാഠഭേദമായിക്കാണുന്ന പദ്യം താഴെ ചേർക്കുന്നു.

യഥാ ത്രുതീയനായുധി പ്രവീര-തവാപരാധേന ഭവാമി ഹൃഷ്ടഃ।
ന തഥാ ഭക്ത്യാ തപസാം വിഭൂത്യാ-തരുപ്രസൂനാർച്ചനയാ മഹത്യാ॥

അന്വയം—ഹേ പ്രവീര! (അഹം) യുധി-ത്രുതീയന-തവ-അപരാധേന-യഥാ-ഹൃഷ്ടഃ-ഭവാമി, തഥാ-ഭക്ത്യാ-തപസാം-വിഭൂത്യാ-മഹത്യാ-തരുപ്രസൂനാർച്ചനയാ-ന-ഹൃഷ്ടഃ-ഭവാമി.

അർത്ഥം—അല്ലയോ പ്രവീര (മഹാവീര) യുദ്ധങ്കൽ (യുദ്ധത്തിൽ) നിന്റെ ത്രുതീയമായ അപരാധത്താൽ (വില്ലുകൊണ്ടുള്ള അടിയാൽ എന്നസാരം) എപ്രകാരം-ഹൃഷ്ടനായിട്ട് (സന്തുഷ്ടനായിട്ട്) ഭവിക്കുന്നു അപ്രകാരം ഭക്തിയാലും തപസ്സുകളുടെ വിഭൂതിയാലും (ഐശ്വര്യത്താലും) മഹതിയായ (വലുതായ) തരുപ്രസൂനാർച്ചനയാലും (വൃക്ഷങ്ങളുടെ പൂക്കൾകൊണ്ടുള്ള പൂജയാലും) സന്തുഷ്ടനായിട്ടു ഭവിക്കുന്നില്ല. വില്ലിന്റെ അടികൊണ്ടു സന്തോഷിച്ചതുപോലെ ഭക്തി മുതലായതുകൊണ്ടു സന്തോഷം ഉണ്ടായില്ല എന്നസാരം.

ഇത്യുക്ത്വാ പ്രണതം പ്രഗൃഹ്യ ഭഗവാനാശ്ലിഷ്യ പാർത്ഥം മുഹു-
ർദ്ദത്വാത്രുണകൃപാണകാർമ്മുകശരാൻ തസ്മൈ പ്രസാദോന്മുഖഃ।
ഭീഷ്മദ്രോണകൃപാദികാന്നനു പരം ജേതും ത്രിലോകീമപി
പ്രീതഃ പാശുപതം സമന്ത്രമുപദിശ്യാസ്ത്രം തിരോഭൂദ്ഗണൈഃ॥ (൩൦)

കിരാതം പ്രബന്ധം സമ്പൂർണ്ണം.

---

അന്വയം—ഇതി-ഉക്ത്വാ-ഭഗവാൻ-പ്രണതം-പാർത്ഥം-പ്രഗൃഹ്യ-മുഹുഃ-ആശ്ലിഷ്യ-പ്രസാദോന്മുഖഃ-തസ്മൈ-ത്രുണകൃപാണകാർമ്മുകശരാൻ-ദത്വാ- ഭീഷ്മദ്രോണകൃപാദികാൻ-പരം-നനു-ത്രിലോകീം-അപി-ജേതും-പ്രീതഃ-പാശുപതം-അസ്ത്രം-സമന്ത്രം- ഉപദിശ്യ-ഗണൈഃ-തിരോഭൂൽ.

അർത്ഥം—ഇപ്രകാരം പറഞ്ഞിട്ടു ഭഗവാൻ (ശിവൻ) പ്രണതനായ (നമസ്കരിക്കുന്നവനായ) പാർത്ഥനെ (അർജ്ജുനനെ) പ്രഗ്രഹിച്ചിട്ട് (പിടിച്ച്) പിന്നെയും പിന്നെയും ആശ്ലേഷിച്ചിട്ട് (ആലിംഗനം ചെയ്തിട്ട്) പ്രസാദോന്മുഖനായി അവനായിട്ട് (അർജ്ജുനനായിട്ട്)

തൂണകൃപാണകാർമ്മുകശരങ്ങളെ(തൂണങ്ങളേയും (ആവനാഴികളേയും വാളിനേയും വില്ലിനേയും ശരങ്ങളേയും) ദാനംചെയ്തിട്ട് ഭീഷ്മദ്രോണകൃപാദികന്മാരെത്തന്നെ ജയിക്കട്ടെ. അല്ല ത്രിലോകിയേയും ജയിക്കാനായിട്ടു "ഭീഷ്മൻ-ദ്രോണൻ-കൃപർ മുതലായവരേയും ത്രൈലോക്യവാസിജനത്തേയും ജയിക്കാനായിട്ടു" എന്നു സാരം). പ്രീതനായിട്ട് പാശുപതമാകുന്ന (പശുപതി (ശിവൻ) ആകുന്ന ദേവതയോടുകൂടിയ) അസ്ത്രത്തെ (പാശുപതാസ്ത്രത്തെ) സമന്ത്രമാകുംവണ്ണം ഉപദേശിച്ചിട്ട് ഗണങ്ങളോടു (ഭൂതഗണങ്ങളോടു)കൂടെ തിരോഭവിച്ചു (മറഞ്ഞു).

കിരാതം പ്രബന്ധത്തിന്റെ വ്യാഖ്യാനം സമ്പൂർണ്ണമായി.

---

# കൌന്തേയാഷ്ടകം

## പ്രബന്ധം

---

കൌന്തേയാനവബുദ്ധ്യ സിദ്ധ്യദശനോപായാൻ കുരൂണാം പതിഃ
ശ്രീദുർവ്വാസസമേകദാ കുടിലധീരാമന്ത്ര്യ നാഗാഹ്വയേ
ശിഷ്യാണാമയുതേന സാർദ്ധമധികപ്രാജ്യൈസ്സുഭോജ്യാദിഭിഃ
പൂജ്യന്തം സമബീഭവത് സ ച മുനിസ്തുഷ്ടോ വരം പ്രഷ്ടവാൻ    ൧

അന്വയം — കുടിലധീഃ-സഃ-കുരൂണാം പതിഃ- കൌന്തേയാൻ- സിദ്ധ്യദശനോപായാൻ - അവബുദ്ധ്യ-ഏകദാ-ശ്രീദുർവ്വാസസം -നാഗാഹ്വയേ- ആമന്ത്ര്യ-പൂജ്യം-തം-ശിഷ്യാണാം-അയുതേന- സാർദ്ധം-അധികപ്രാജ്യൈഃ-ഭോജ്യാദിഭിഃ-സമബീഭവൽ-സഃ-മുനിഃ- ച-തുഷ്ടഃ സൻ-വരം-പ്രഷ്ടവാൻ.

അ — കുടിലധിയായ (വക്രബുദ്ധിയായ) ആ കുരുക്കളുടെ പതി (ദുര്യോധനൻ) കൌന്തേയന്മാരെ (പാണ്ഡവന്മാരെ) സിദ്ധ്യദശനോപായന്മാരെന്ന് (സിദ്ധ്യത്ത് = സിദ്ധിച്ചിരിക്കുന്നതായ അശനോപായത്തോടു = ഭക്ഷണമാർഗ്ഗത്തോടുകൂടിയവരെന്നറിഞ്ഞിട്ടു്) ഒരിക്കൽ ശ്രീദുർവ്വാസസ്സിനെ-നാഗാഹ്വയത്തിൽ (ഹസ്തിനപുരത്തിൽ) ആമന്ത്രണം ചെയ്തിട്ടു് (ക്ഷണിച്ചുവരുത്തിയിട്ടു്) പൂജ്യനായ അദ്ദേഹത്തെ ശിഷ്യന്മാരുടെ അയുതത്തോടു് (പതിനായിരം ശിഷ്യന്മാരോടു കൂടെ) അധികപ്രാജ്യങ്ങളായ-(ഏററവും വിശിഷ്ടങ്ങളായ ഭോജ്യാദികൾകൊണ്ടു് (ഭക്ഷണസാധനാദികൾകൊണ്ടു്- സംഭാവനം ചെയ്തു (ബഹുമാനിച്ചു) ആ മുനിയും (ദുർവ്വാസാവും) തുഷ്ടനായിട്ടു് -വരത്തെ പൃഷ്ടവാനായി (ചോദിച്ചു)

ധർമ്മാത്മാ നനു ധർമ്മജഃ കുലപതിസ്സോസ്മാകമാസ്തേ വനേ
തസ്യാപ്യേവമനുഗ്രഹാർത്ഥമുടജം യായാഃ കുലശ്രേഷ്ഠസേ
ഏതാവാനധുനാ യതീശ്വര! വരഃ കിന്ത്വത്ര ഖേദാസഹാ
പാഞ്ചാലീ ക്ഷുധയാ നസീദതു തയാ ഭുക്തേ തതോ ഗമ്യതാം    ൨

അന്വയം — ഹേ യതീശ്വര! ധർമ്മാത്മാ-അസ്മാകം- കുലപതിഃ- സഃ-ധർമ്മജഃ-വനേ- ആസ്തേ-നനു-ഏവം-കുലശ്രേഷ്ഠഃ-തസ്യ- അപി- അനുഗ്രഹാർത്ഥം-ഉടജം-യായാഃ-അധുനാ-വരഃ-ഏതാവാൻ-അത്ര കിന്തു-ഖേദാസഹാ-പാഞ്ചാലീ-ക്ഷുധയാ-ന-സീദതു-തയാ-ഭുക്തേ-തതഃ-ഗമ്യതാം.

അർത്ഥം—അല്ലയോ യതീശ്വര! (യോഗിശ്രേഷ്ഠ) ധർമ്മാത്മാവും (ധർമ്മബുദ്ധിയും) ഞങ്ങളുടെ കുലപതിയും ആയ ആ ധർമ്മജൻ (ധർമ്മപുത്രൻ) വനത്തിൽ സ്ഥിതിചെയ്യുന്നുവെല്ലോ. ഇപ്രകാരം കുലശ്രേയസ്സിനായിട്ട് ആഗ്രഹത്തിന്റെയും അനുഗ്രഹത്തിനായിക്കൊണ്ടു വനത്തെ യാനംചെയ്യണം. ഇപ്പോഴും വരം ഇത്രമാത്രമാണ്. ഇതിങ്കൽ എന്തു പിന്നെ. ഖേദാസഹായായ (ദുഃഖത്തെ സഹിക്കാൻ വയ്യാത്തവളായ) പാഞ്ചാലി ക്ഷുധയാൽ (വിശപ്പിനാൽ) ക്ഷീണിക്കരുത്. അതുകൊണ്ട് അവളാൽ (പാഞ്ചാലിയാൽ) ഭുക്തമായിരിക്കുമ്പോഴും ഗമിക്കാറാകണം.

ഇത്ഥം പാർത്ഥിവകേതുനാർത്ഥിതവരശ്ശിഷ്യൈസ്സമേതോ മുനി-
ർദ്ദിവ്യജ്ഞാനവിലോകിതദ്രുപദജാഭുക്തിസ്സമാദ്ധ്യന്ദിനേ
അഷ്ടാശീതിസഹസ്രതുഷ്ടസുജനശ്ലിഷ്ടാന്തികം ധർമ്മജം
പ്രാപത്സോപി ച തം നനാമ മഘവാ സാക്ഷാദിവ ത്രീക്ഷണം ൩.

അന്വയം—ഇത്ഥം—പാർത്ഥിവകേതുനാ—അർത്ഥിതവരഃ—സഃ—മുനിഃ—ശിഷ്യൈഃ സമേതഃ ദിവ്യജ്ഞാനവിലോകിതദ്രുപദജാഭുക്തഃ മാദ്ധ്യന്ദിനേ—അഷ്ടാശീതിസഹസ്രതുഷ്ടസുജനശ്ലിഷ്ടാന്തികം—ധർമ്മജം—പ്രാപൽ-സഃ—അപി ച—മഘവാ—സാക്ഷാൽ—ത്രീക്ഷണം—ഇവ—തം—നനാമ—

അർത്ഥം—ഇപ്രകാരം പാർത്ഥിവകേതുവിനാൽ (രാജശ്രേഷ്ഠനായ ദുര്യോധനനാൽ) അർത്ഥിതവരനായ (യാചിക്കപ്പെട്ട വരത്തോടുകൂടിയവനായ) ആ മുനി (ദുർവ്വാസാവ്) ശിഷ്യന്മാരോടു സമേതനായി (കൂടിയവനായി) ദിവ്യജ്ഞാനവിലോകിതദ്രുപദജാഭുക്തിയായിട്ടു (ദിവ്യദൃഷ്ടികൊണ്ടു വിലോകിതമായ = കാണപ്പെട്ടതായ ദ്രുപദജയുടെ = പാഞ്ചാലിയുടെ ഭോജനത്തോടുകൂടിയവനായിട്ട്) മാദ്ധ്യന്ദിനത്തിൽ (മദ്ധ്യാഹ്നസമയത്തിൽ) അഷ്ടാശീതിസഹസ്രതുഷ്ടസുജനശ്ലിഷ്ടാന്തികനായ (എണ്പത്തെണ്ണായിരം തുഷ്ടന്മാരായ സുജനങ്ങളാൽ ചുറ്റപ്പെട്ട സമീപത്തോടുകൂടിയവനായ) ധർമ്മജനെ പ്രാപിച്ചു. അദ്ദേഹവും (ധർമ്മപുത്രനും) മഘവാവ് (ഇന്ദ്രൻ) സാക്ഷാൽ ത്രീക്ഷണനെ (ശിവനെ) എന്നപോലെ അദ്ദേഹത്തെ (മഹർഷിയെ) നമസ്കരിച്ചു.

അത്യൗദാര്യനിധിസ്സ ധർമ്മതനയസ്സാധ്വേവ മാദ്ധ്യന്ദിനം
കൃത്യാം ഗന്തുമമും ദിദേശ മഹിഷീ ഭുക്തേത്യനാലോചയൻ
താവത്സംഭ്രമസങ്കുലാ സുമഹതശ്ശാപാനലാദാശങ്കിതാ
കൃഷ്ണാ ഹാ ബത! ദാവവഹ്നിഹരിണീവ ദീനാമവസ്ഥാം ദധൗ ൪.

അന്വയം—അത്യൗദാര്യനിധിഃ—ധർമ്മതനയഃ—സഃ—മഹിഷീ—ഭുക്താ—ഇതി—അനാലോചയൻ സാധു ഏവ—മാദ്ധ്യന്ദിനം—കൃത്യാ—

മഹ്യം ദേഹീതി ശംസന്നധികവിവശയാ
പ്രോക്തസർവ്വാന്നഹാനിഃ
സ്ഥാലീലഗ്നം സശാകപ്രതിസജലമുപാ-
ദായ ദേവോ വിശ്വമൂർത്തിഃ
ഭുക്ത്വാ തൃപ്തോസ്മി സോഹം സപദി സഖി മുനീ-
നാഹ്വയേത്യാദിദേശ. ൧൫

അന്വയം — ധൃതാർത്ത്യാ - ദ്രുപദസുതയാ - വാർത്താം - പ്രോക്തഃ - ബത - ക്ഷുധിതഃ - മഹ്യം - ലബ്ധം - അന്നം - ദേഹി - ഇതി - ശംസൻ - അധികവിവശയാ - തയാ - പ്രോക്ത സർവ്വാന്നഹാനിഃ - സഃ - വിശ്വമൂർത്തിഃ - സ്ഥാലീലഗ്നം - ശാകപ്രതി - സജലം - ഉപാദായ - തൽഭുക്ത്വാ - ഹേ സഖി! - സഃ - അഹം - തൃപ്തഃ - അസ്മി - സപദി മുനീൻ - ആഹ്വയ - ഇതി - ആദിദേശ.

അന്വയാർത്ഥം — ധൃതാർത്തിയായ (ധരിക്കപ്പെട്ട ആർത്തിയോടുകൂടിയവളായ) ദ്രുപദസുതയാൽ (പാഞ്ചാലിയാൽ) വാർത്തയെ പ്രോക്തനായി (പറയപ്പെട്ടവനായി) കഷ്ടം ക്ഷുധിതനായ (വിശക്കുന്നവനായ) എനിക്കായിട്ടു ലബ്ധമായ (ലഭിക്കപ്പെട്ടതായ) അന്നത്തെ തന്നാലും, എന്നിങ്ങനെ ശംസനായി (പറയുന്നവനായി) അധികവിവശയായ അവളാൽ പ്രോക്തസർവ്വാന്നഹാനിയായ (പറയപ്പെട്ട സർവ്വാന്നത്തിന്റെ ഹാനിയോടുകൂടിയവനായ) ആ വിശ്വമൂർത്തി (സകലസ്വരൂപനായ ശ്രീകൃഷ്ണൻ) സ്ഥാലീലഗ്നമായ (പാത്രത്തിൽ പററിയതായ) ശാകമാത്രത്തെ (ശാകപ്രതി എന്നതു് സുപ്പ്രതിനാമാത്രാർത്ഥേ എന്ന സൂത്രംകൊണ്ടു അവ്യയീഭാവസമാസാന്തമാണു്) സജലമാകുംവണ്ണം (വെള്ളത്തോടുകൂടെ) സമുപാദായിച്ചിട്ടു (കൊണ്ടുവരിച്ചിട്ടു) അതിനെ (വെള്ളത്തോടുകൂടിയ ശാകശകലത്തെ ഭുജിച്ചിട്ടു. അല്ലയോ സഖി! ആ ഞാൻ (വിശപ്പുള്ളവനായ ഞാൻ) തൃപ്തനായിട്ടു ഭവിക്കുന്നു. തൽക്ഷണം മുനിമാരെ ആഹ്വാനംചെയ്താലും (വിളിച്ചാലും) എന്നിങ്ങനെ ആദേശിച്ചു. (നിയോഗിച്ചു.)

താവദ്ദേവാഗതാസ്തേ വര! ശിവ ശിവാ
സ്നാതാഃ പൂർണ്ണപൂർണ്ണാ
സ്തൂർണ്ണം തീർണ്ണക്ഷുധോമീ വയമയി ജയജി-
ഹ്വേതി താം ഘോഷയന്തഃ
യോഗീന്ദ്രാ വ്യർത്ഥപാകോദയചകിതധിയഃ
പ്രദ്രുതം വിദ്രുതാസ്തേ
വൃഷ്ണീശോ പി പ്രകാശോദ്യപതിമപി ദൃശാം
പ്രീണയിത്വാതിരോഭൂൽ. ൧൬

അന്വയം — താവൽ — വേലാഗതാഃ — തേ — യോഗീന്ദ്രാഃ — അയി — നൃവര! ശിവ ശിവ! തേ — അമീ — വയം — അർണ്ണോഗതാഃ — പൂർണ്ണപൂർണ്ണാഃ — തൂർണ്ണം — തീർണ്ണക്ഷുധഃ — (ഭവാമഃ) (ത്വം) ജയ — ജീവ — ഇതി — തോഷോത്ഥഘോഷാഃ — വ്യർത്ഥപാകേ ഭയചകിതധിയഃ — പ്രദ്രുതം — വിദ്രുതാഃ — വൃഷ്ണീശഃ — അപി — പ്രകാശഃ — നൃപതിം — അപി — ഭൃശം — പ്രീണയിത്വാ — തിരോഭൂൽ

അർത്ഥം — അപ്പോൾ വേലാഗതന്മാരായ (കരക്കുകേറിയവരായ) ആ യോഗീന്ദ്രന്മാർ അല്ലയോ നൃവര! ശിവശിവ! ആ ഈ ഞങ്ങൾ അർണ്ണോഗതന്മാരായി (അർണ്ണസ്സിനെ-ജലത്തെ പ്രാപ്തന്മാരായി) പൂർണ്ണപൂർണ്ണന്മാരായി (ഏററവും നിറഞ്ഞവരായി) വേഗേന തീർണ്ണക്ഷുത്തുകളായിട്ടു (വിശപ്പില്ലാത്തവരായിട്ടു) ഭവിക്കുന്നു. അങ്ങു ജയിച്ചാലും ജീവിച്ചാലും എന്നിങ്ങനെ തോഷോത്ഥഘോഷന്മാരായി (സന്തോഷം കൊണ്ടുണ്ടായ ശബ്ദത്തോടുകൂടിയവരായി) വ്യർത്ഥപാകേ ഭയചകിതധികളായി (നിഷ്ഫലമായ പാകഭയംകൊണ്ടു് സംഭ്രാന്തബുദ്ധികളായിട്ടു) വേഗത്തിൽ വിദ്രുതന്മാരായി (ഓടിപ്പോയി) വൃഷ്ണീശനും (ശ്രീകൃഷ്ണനും) പ്രകാശനായിട്ടു് (പ്രത്യക്ഷനായിട്ടു) നൃപതിയേയും (ധർമ്മപുത്രരേയും) ഏററവും പ്രീണിപ്പിച്ചിട്ടു് (സന്തോഷിപ്പിച്ചിട്ടു്) തിരോഭവിച്ചു (മറഞ്ഞു).

അതർക്ക്യതൃപ്തേഃ പ്രവിചിന്ത്യ ഹേതും
വ്രജൻ മുനിർദ്ദിവ്യദൃശാ വിദിത്വാ —
നനാമ കൃഷ്ണം പ്രശശംസ കൃഷ്ണാം
നൃപം ച തം കൗരവമപ്യനിന്ദീൽ

അന്വയം — അതർക്ക്യതൃപ്തേഃ — ഹേതും — പ്രവിചിന്ത്യ — വ്രജൻ — മുനിഃ — ദിവ്യദൃശാ — വിദിത്വാ — കൃഷ്ണം — നനാമ — കൃഷ്ണാം — നൃപം — ച — പ്രശശംസ — തം — കൗരവം — അനിന്ദീൽ — അപി.

അർത്ഥം — അതർക്ക്യതൃപ്തിയുടെ (വിചാരിക്കാതെയുണ്ടായ തൃപ്തിയുടെ) ഹേതുവിനെ വിചിന്തിച്ചിട്ടു (വിചാരിച്ചിട്ടു) വ്രജൻ (പോകുന്നവൻ) ആ മുനി (ദുർവ്വാസാവു്) ദിവ്യദൃക്കുകൊണ്ടു (ദിവ്യദൃഷ്ടികൊണ്ടു്) അറിഞ്ഞിട്ടു കൃഷ്ണനെ നമിച്ചു. കൃഷ്ണയേയും (പാഞ്ചാലിയേയും) നൃപനേയും (ധർമ്മപുത്രരേയും) പ്രശംസിച്ചു. ആ കൗരവനെ (ദുര്യോധനനെ) നിന്ദിക്കുകയും ചെയ്തു.

---

# പാർവ്വതീസ്വയംവരം

## പ്രബന്ധം.

---

അദ്രീശ്വരോ ഽഥ തനയാം പരിരഭ്യ ദോർഭ്യാം
വാതാഹതാമിവ ലതാമതിവേപമാനാം।
അത്യാദരാമൃതരസാപ്ലവശീതളാഭി—
രാശ്വാസ്യ വാഗ്ഭിരകരോദപനീതഭീതിം॥ ൧॥

അന്വയം—അഥ- അദ്രീശ്വരഃ-വാതാഹതാം-ലതാം-ഇവ-അതിവേപമാനാം-തനയാം-ദോർഭ്യാം-പരിരഭ്യ- അത്യാദരാമൃതരസാപ്ലവശീതളാഭിഃ-വാഗ്ഭിഃ-ആശ്വാസ്യ-അപനീതഭീതിം-അകരോൽ.

അർത്ഥം—അനന്തരം (കാമദഹനാനന്തരം) അദ്രീശ്വരൻ (ഹിമവാൻ) വാതാഹതയായ (വായുവിനാൽ ഇളക്കപ്പെട്ടതായ) ലതയെപ്പോലെ അതിവേപമാനയായ (ഏററവും വിറയ്ക്കുന്നവളായ) തനയയെ (പുത്രിയെ=പാർവ്വതിയെ) ദോസ്സുകൾകൊണ്ട് (കൈകൾകൊണ്ട്) പരിരംഭണം ചെയ്തിട്ട് (ആലിംഗനം ചെയ്തിട്ട്) അത്യാദരമാകുന്ന അമൃതരസത്തിന്റെ ആപ്ലവംകൊണ്ട് (സേചനംകൊണ്ട്) ശീതളങ്ങളായ (തണുത്തവയായ) വാക്കുകൾകൊണ്ട് ആശ്വസിപ്പിച്ചിട്ട് അപനീതഭീതിയാക്കി (അപനീതയായ=കളയപ്പെട്ടതായ ഭയത്തോടുകൂടിയവളാക്കി) ഭയമില്ലാത്തവളാക്കി എന്നു സാരം ചെയ്തു॥.

തസ്മിൻപഞ്ചശരേഹരേണ പുരതോരുഷ്ടേനഭസ്മീകൃതേ
ഭഗ്നാനല്പമനോരഥാഗിരിസുതാജാതാവമാനാഭൃശം।
ചാതുര്യ്യംവപുഷോനിജസ്യമനസാഭിന്നാനിനിന്ദസ്വയം
സൌഭാഗ്യൈകഫലംഹിവല്ലഭജനേസൌന്ദര്യ്യമേണീദൃശാം॥ ൨.

അന്വയം—തസ്മിൻ-പഞ്ചശരേ-രുഷ്ടേന-ഹരേണ-പുരതഃ-ഭസ്മീകൃതേ-ഭഗ്നാനല്പമനോരഥാ-ഭൃശം-ജാതാവമാനാ-ഗിരിസുതാ-നിജസ്യ-വപുഷഃ-ചാതുര്യ്യം-സ്വയം-മനസാ-നിനിന്ദ, ഏണീദൃശാം-സൌന്ദര്യ്യം-വല്ലഭജനേ-സൌഭാഗ്യൈകഫലം-ഹി.

അർത്ഥം—ആ പഞ്ചശരൻ (കാമൻ) രുഷ്ടനായ (കുപിതനായ) ഹരനാൽ (ശിവനാൽ) പുരോഭാഗത്തിങ്കൽവച്ച് (മുമ്പിൽവച്ച്) ഭസ്മീകൃതനായിരിക്കുമ്പോൾ (ഭസ്മമാക്കി ചെയ്യപ്പെട്ട സമയത്തിൽ) ഭഗ്നാനല്പമനോരഥയും (നശിച്ചതായ വളരെ മനഃസങ്കല്പത്തോടുകൂടിയ

വളും) തന്റെ അനുഗ്രഹങ്ങൾ ഒക്കെയും നശിച്ചവളും എന്നുസാരം. ഏററവും ജാതാവമാനയും (ഉണ്ടായ അവമാനത്തോടുകൂടിയവളും) ആയ ഗിരിസുത (പാർവ്വതി) ദീനയായിട്ടു നിജമായ (തന്നെ സംബന്ധിച്ചതായ) വപുസ്സിന്റെ (ശരീരത്തിന്റെ) ചാതുര്യത്തെ (സൌന്ദര്യത്തെ) താനേ മനസ്സുകൊണ്ടു നിന്ദിച്ചു—, ശിവൻ കാമനെ ദഹിപ്പിക്കയാൽ അനുഗ്രഹങ്ങൾ നശിച്ചു എന്നുവരുകിൽ എന്താണ് പാർവ്വതി സ്വസൌന്ദര്യത്തെ നിന്ദിച്ചതു് എന്നുള്ളതിനെ അർത്ഥാന്തരംകൊണ്ടു പരിഹരിക്കുന്നു. ഏണീദൃക്കുകളുടെ (സ്ത്രീകളുടെ) സൌന്ദര്യം വല്ലഭജനാവിഷയം സൌഭാഗ്യൈകഫലമാകുന്നു. (സൌഭാഗ്യമാകുന്ന മുഖ്യഫലത്തോടുകൂടിയതാകുന്നു എന്നു പ്രസിദ്ധം. (സ്ത്രീകളുടെ സൌന്ദര്യത്തിന് ഭർത്തൃജനം ഉണ്ടെങ്കിലേ ഫലംസിദ്ധിക്കയുള്ളു. കാമനെ നശിപ്പിക്കയാൽ ശിവൻ തനിക്കു ഭർത്താവായിവരാൻ അസാദ്ധ്യമാണെന്നുവെച്ചു പാർവ്വതി തന്റെ സൌന്ദര്യം നിഷ്ഫലമെന്നു വിചാരിച്ചു നിന്ദിച്ചു എന്നുസാരം).

സമുപേത്യപുനഃ സ ഏവ യാവൽ
സ്മരവൈരിർവിതരത്യശേഷകാമാൻ।
അതനോദ്വ്യവസായമദ്രികന്യാ
തപസേ താവദനൂനസത്വസാരാ॥ ൩൭॥

അന്വയം — സഃ—സ്മരവൈരീ-ഏവ—പുനഃ-സമുപേത്യ-അശേഷകാമാൻ—യാവൽ—വിതരതി—താവൽ—അനൂനസത്വസാരാ— അദ്രികന്യാ തപസേ- വ്യവസായം- അതനോൽ.

അർത്ഥം— ആസ്മരവൈരിതന്നെ (കാമാന്തകൻതന്നെ) മുൻപിൽ വന്നിട്ട് അശേഷകാമങ്ങളെ എപ്പോൾ വിതരണംചെയ്യുന്നു,അതുവരെ അനൂനസത്വസാരയായ (സമ്പൂർണ്ണമായസത്വഗുണസാരത്തോടുകൂടിയവളായ) അദ്രികന്യാ (പാർവ്വതി) തപസ്സിനായിട്ട് വ്യവസായത്തെ ചെയ്തു. ശിവൻ മുൻപിൽ വന്നു കാമങ്ങളെ തരുന്നവരെ തപസ്സിനു നിശ്ചയിച്ചു എന്നു സാരം.

കാനനാന്തേ തപഃകർത്തും-മാനസേ കൃതനിശ്ചയാം।
മാനിനീംതനയാമേനാം-മേനാദീനാവചോഽബ്രവീൽ॥ ൮

അന്വയം— കാനനാന്തേ —തപഃ-കർത്തും—മാനസേ—കൃതനിശ്ചയാം—മാനിനീം-ഏനാം— തനയാം—മേനാ—ദീനാ—വചഃ-അബ്രവീൽ-

അർത്ഥം —കാനനമദ്ധ്യത്തിൽ-തപസ്സിനെ ചെയ്വാൻ മാനസത്തിൽ കൃതനിശ്ചയയായി(നിശ്ചയിക്കപ്പെട്ടവാം ആയി) മാനിനിയായ (അഭിമാനവതിയായ) ഈ തനയയോടുമേനാ (പാർവ്വതീമാതാവു്) ദീനയായിട്ടു വചസ്സിനെ ബ്രവിച്ചു (പറഞ്ഞു)

കഥംവീതാലംബേ വസസി വിപിനേഽസ്മിൻ ഭയദേ,
കഥം വാ മുഗ്ദ്ധേ! ത്വം ചരസി ച തപോ ദുശ്ചരതരം,
അസഹ്യാസ്സഹ്യന്തേ കഥമിവ ച വാതാതപഹിമാഃ
സുജാതൈസ്തേ ജാതീകുസുമസുകുമാരൈരവയവൈഃ॥ ൫

അന്വയം—ഹേ ഭീരു (ത്വം) വീതാലംബേ-ഭയദേ-വിപിനേ-കഥം-വസസി-ഹേ മുഗ്ദ്ധേ-ദുശ്ചരതരം-തപഃ-ച-കഥം-വാ-ചരസി-സുജാതൈഃ-ജാതീകുസുമസുകുമാരൈഃ-തേ-അവയവൈഃ-അസഹ്യാഃ-വാതാതപഹിമാഃ-ച-കഥം-ഇവ-സഹ്യന്തേ-

അൎത്ഥം—അല്ലയോ ഭയശീലെ! നീ വീതാലംബവും (ആശ്രയമില്ലാത്തതും) ഭയദവും (ഭയത്തെ തരുന്നതും) ആയ വിപിനത്തിൽ (കാട്ടിൽ) എങ്ങിനെ വസിക്കുന്നു? അല്ലയോ മുഗ്ദ്ധേ! (സുന്ദരി) ദുശ്ചരതരമായ (അനുഷ്ഠിക്കാൻ ഏറ്റവും അശക്യമായ) തപസ്സിനെയും എങ്ങിനെ അനുഷ്ഠിക്കുന്നു; സുജാതങ്ങളും (സുന്ദരങ്ങളും) ജാതീകുസുമസുകുമാരങ്ങളും (പിച്ചകപ്പൂപോലെ മൃദുക്കളും) ആയ നിന്റെ അവയവങ്ങളെക്കൊണ്ട് അസഹ്യങ്ങളായ വാതാതപഹിമങ്ങളും എങ്ങനെ സഹിക്കപ്പെടുന്നു: ഇവ ശബ്ദം പാദപൂരണമാകുന്നു.

ഗദ്യം ൫—ഇതിബഹുവിധാഭിഃ സോപപത്തിഭിരപി വചോവൃത്തിഭിരനിവാൎയ്യതപശ്ചൎയ്യാനിശ്ചയായാഃ—

അൎത്ഥം—ഇപ്രകാരം സോപപത്തികൾ (യുക്തിയുക്തങ്ങൾ) ആണെങ്കിലും ബഹുവിധകളായ വചോവൃത്തികൾകൊണ്ട് (വാഗ്വിശേഷങ്ങൾകൊണ്ട്) അനിവാൎയ്യമായ (തടുക്കപ്പെടുവാൻ കഴിയാത്തത് ആയ) തപോനുഷ്ഠാനനിശ്ചയത്തോടുകൂടിയ നിജാത്മജയ്ക്ക് എന്ന് ഇനിയും പറയാൻപോകുന്ന ശ്ലോകത്തോട് അന്വയം.

കാന്തേഷു കാതരദൃശാം രതിരുജ്ജിഹാനാ
നിമ്നോന്മുഖീ ച തടിനീ ന നിവാരണീയേ,।
മേനാവിചിന്ത്യ മനസീതി നിജാത്മജായാ-
മൌനാനുവാദമകരോത്തപസി സ്ഥിരായാഃ॥ ൬

അന്വയം—കാതരദൃശാം-കാന്തേഷു-ഉജ്ജിഹാനാ-രതിഃ-നിമ്നോന്മുഖീ-തടിനീ-ച-ന-നിവാരണീയേ-ഇതി-മനസി-വിചിന്ത്യ-മേനാ-തപസി-സ്ഥിരായാഃ-നിജാത്മജായാഃ-മൌനാനുവാദം അകരോൽ.

അൎത്ഥം—കാതരദൃക്കുകൾക്ക് (സ്ത്രീകൾക്ക്) കാന്തന്മാർ വിഷയം ഉജ്ജിഹാനയായ (ഉൽഗമിച്ചത് ആയ) രതിയും (അനുരാഗവും) നിമ്നോന്മുഖിയായ (കീഴ്പോട്ട് ഒഴുകുന്നതായ) തടിനിയും (നദിയും)

നിവാരണീയകളല്ല (തടുക്കപ്പെടുവാൻ യോഗ്യകളല്ല) എന്നു് മനസ്സിൽ വിചാരിച്ചിട്ടു മേനാ—തപസ്സിൽ സ്ഥിരയായ (ഉറച്ചുകൂടിയവളായ) നിജാത്മജയ്ക്കു (തന്റെ പുത്രിക്കു) മൌനാനുവാദത്തെ ചെയ്തു.

അദ്രീശ്വരസ്തനയാം തരുണേന്ദുചൂഡേ
ശ്രുത്വാ നിബദ്ധഹൃദയാം മുദിതാന്തരാത്മാ।
കാന്താരവാസവിധയേ കലിതോദ്യമായൈ
തസ്യൈ ദദാവനുമതിം വിനയോജ്ജ്വലായൈ ॥

അന്വയം — അദ്രീശ്വരഃ — സു — തനയാം — തരുണേന്ദുചൂഡേ നിബദ്ധഹൃദയാം ശ്രുത്വാ — മുദിതാന്തരാത്മാ — കാന്താരവാസവിധയേ — കലിതോദ്യമായൈ — വിനയോജ്ജ്വലായൈ — തസ്യൈ — അനുമതിം — ദദൌ —

അൎത്ഥം — അദ്രീശ്വരനാകട്ടെ തനയയെ തരുണേന്ദുചൂഡങ്കൽ (ശിവങ്കൽ) നിബദ്ധഹൃദയയെന്നു (ചേൎന്ന മനസ്സോടുകൂടിയവളെന്നു) കേട്ടിട്ടു്—മുദിതാന്തരാത്മാവു് (സന്തുഷ്ടചിത്തൻ) ആയിട്ടു കാന്താരവാസവിധിക്കു (കാട്ടിൽ പാൎക്കുന്നതിന്നു) കലിതോദ്യമയും (ഉദ്യമത്തെ ചെയ്തവളും) വിനയോജ്ജ്വലയും (വണക്കംകൊണ്ടു പ്രകാശിക്കുന്നവളും) ആയ അവൾക്കായിട്ടു് അനുമതിയെ ദാനംചെയ്തു (അനുവാദംകൊടുത്തു)

ഗദ്യം — തതശ്ച സാ — മനസ്യാഹിത തപസ്യാ നിശ്ചയാ — സന്തതവശ്യാഭ്യാം — സഖീവയസ്യാഭ്യാം വിപ്രയോഗവിധുരേണ — പിത്രാ — വിദിതാനുവാദമാസാദ്യ ദൈവതാനി ചാഭിവന്ദ്യ, സുനിമിത്താനി ദൃഷ്ട്വാ നിശ്ചിതനിജേഷ്ടസിദ്ധിർബദ്ധമനസ്സന്തോഷമോഷധിപ്രസ്ഥാൽപ്രസ്ഥായ, മുഗ്ദ്ധലളിത തരളതാരസ്നിഗ്ദ്ധധവളിതനയനകമലസമവലോകനസമുപചീയമാനാനന്ദതൃഷ്ണാഭിഃ— കൃഷ്ണമൃഗകാമിനീഭി, മന്ഥരപേശലസുന്ദരതരഗമനാനുശീലനകൌതുകാകുലിത കളഹംസീഭിഃ സിന്ധുരവരപുരന്ധ്രീഭിഃ, കൈശികകലാപകൌശലാവലോകനകുതുകിനീഭിഃ കേകിനീഭിശ്ച, സപ്രണാമമിവ പ്രത്യുദ്ഗതാത്തുംഗനിജവിടപശൃംഗശൃംഗസ്ഥിതമുഖരിതപതഗകുലകളാലാപസാഗതാകൃതിഭിർമ്മഞ്ജുമഞ്ജരീപുഞ്ജനിഷ്യന്ദമാനമകരന്ദമയ പാദ്യോദകൈർമ്മന്ദപവനാന്ദോളനനിപതിതബഹളസുരഭികുസുമസമാരചിതാർഘ്യൈർമ്മഹീരുഹൈരിവ സമീക്ഷ്യമാണാ— പാവനം കമപി വനാന്തരമാസാദ്യ സരസസരസിജമോദവിഹരമാണ മധുപകുല കോലാഹല വാചാലിത കല്ഹാരസംഫുല്ലതിലിലാ ലക്ഷ്യനിൎമ്മല തരാവലകാസാരസ്യ കസ്യാപി കാസാരസ്യോപകണ്ഠേ— മുദ്ഗളകരവിധൂത കൎത്തരീകൃതലളിതലതാ പല്ലവാദിപരികല്പിത പുണ്യപൎണ്ണശാലാ— നിജമനോരാജ്യലാഭപൎയ്യവസാനായൈ- വിതീൎണ്ണനിയമി കുലാശ്ചൎയ്യായൈ — തപശ്ചൎയ്യായൈ-സമാരഭത॥

അൎത്ഥം—അനന്തരം അവളും മനസ്സിൽ ആഹിതമായ (ചെയ്യപ്പെട്ടതായ) തപസ്യാനിശ്ചയത്തോട് (തപോനുഷ്ഠാനനിശ്ചയത്തോട്) കൂടിയവളായി, സന്തതവശ്യകളായ (എല്ലായ്പോഴും അധീനകൾ ആയ) വയസ്യകളോടു (സഖികളോടു)കൂടെ വിപ്രയോഗംകൊണ്ടു് (വിരഹംകൊണ്ടു്) വിധുരന്മാരായ (പരവശന്മാർ ആയ) പിതാക്കന്മാരെയും അഭിമതസമ്പാദകങ്ങളായ അന്വയദൈവതങ്ങളേയും (കുലദൈവങ്ങളേയും) അഭിവാദിച്ചിട്ടു് സുനിമിത്തങ്ങളുടെ (നല്ലശകുനങ്ങളുടെ) നിദൎശനം (ദൎശനം)കൊണ്ടു് സംസൂചിതനിജേഷ്ടസിദ്ധിയായിട്ടു്, ബദ്ധമനസ്സന്തോഷം (നിബന്ധിക്കപ്പെട്ട മനസ്സന്തോഷത്തോടുകൂടുംവണ്ണം) ഓഷധിപ്രസ്ഥത്തിൽനിന്നു (ഓഷധിപ്രസ്ഥം എന്നു പേരായ ഹിമവൽപുരത്തിൽനിന്നു്) പുറപ്പെട്ടിട്ടു് മുഗ്ദ്ധകളും (സുന്ദരകളും) ലളിതകളും (കോമളകളും) തരളകളും (ചപലകളും) ആയ താരകളുടെ (കൃഷ്ണമണികളുടെ) സ്നിഗ്ദ്ധവലിതങ്ങളോടു് (മസൃണവീക്ഷണങ്ങളോടു) കൂടിയ നയനകമലങ്ങളുടെ സമവലോകം (ദൎശനം)കൊണ്ടു് സമുപചീയമാനയായ (വൎദ്ധിച്ചത് ആയ) സ്നേഹതൃഷ്ണയോടുകൂടിയവയായ കൃഷ്ണമൃഗകാമിനികളാലും, മന്ഥരം (മന്ദം) ആകുംവണ്ണം ഉള്ള പദങ്ങളുടെ സുന്ദരതരമായ സഞ്ചരണത്തിന്റെ അവലോകം (ദൎശനം)കൊണ്ടു് സഞ്ചിതകൗതുകകൾ (വൎദ്ധിച്ചകൌതുകത്തോടുകൂടിയവ ആയ) സിന്ധുരവരപോതകളാലും, (കരിണികളാലും) കൈശികഭരകൌശലത്തിന്റെ (കേശഭാരസൌന്ദൎയ്യത്തിന്റെ) അവലോകംകൊണ്ടു കൌതുകിനികൾ (കൌതുകത്തോടുകൂടിയവ) ആയ കേകിനികളാലും (മയൂരസ്ത്രീകളാലും) സപ്രമോദം (സന്തോഷത്തോടുകൂടെ) പ്രത്യുൽഗതയായ (എതിരേൽക്കപ്പെട്ടവളോ) എന്നു തോന്നുമാറും തുംഗമായ (ഉന്നതമായ) വിടപശാഖാഗ്രമാകുന്ന (തന്റെ ശാഖാഗ്രം ആകുന്ന) രംഗത്തിലെ സുഖാസികം (സുഖസ്ഥിതി)കൊണ്ടു മുദിതങ്ങൾ (സന്തുഷ്ടങ്ങൾ) ആയ പതംഗകുലങ്ങളുടെ (പക്ഷികുലങ്ങളുടെ) കളാലാപം (മധുരഭാഷണം) ആകുന്ന സ്വാഗതോക്തിയോടു (സ്വാഗതവചനത്തോടു) കൂടിയവയും മഞ്ജുക്കളായ മഞ്ജരീപുഞ്ജങ്ങളിൽ (പൂങ്കുലക്കൂട്ടങ്ങളിൽ) നിന്നു നിഷ്യന്ദമാനം (പുറപ്പെടുന്നതു) ആയ മകരന്ദമയമായ പാദ്യോദകത്തോടു (കാലുകഴുകുന്നതിനുള്ള ജലത്തോടു)കൂടിയവയും മന്ദപവനന്റെ (മന്ദവായുവിന്റെ) ആന്ദോളനം (വീജനം)കൊണ്ടു് നിപതത്തുകളും (വീഴുന്നവയും) അതിബഹുളങ്ങളും (ബഹുക്കളും) സുരഭികളും ആയ കുസുമങ്ങൾ (പുഷ്പങ്ങൾ)കൊണ്ടു സമാരചിതയായ (ചെയ്യപ്പെട്ടതു ആയ) ഉപദയോടു (കാഴ്ചദ്രവ്യത്തോടു)കൂടിയവയും ആയ മഹീരുഹവൃന്ദങ്ങളാൽ (വൃക്ഷസമൂഹങ്ങളാൽ) 1 മഹിതമാനയായോ (പൂജിക്കപ്പെടുന്നവളോ) എന്നു തോന്നുമാറും ഇരിക്കുന്നവളായിട്ടു് പാവനമായ (ശുദ്ധമായ) ഒരു വനാന്തരാളം (വനമദ്ധ്യത്തെ) പ്രാപിച്ചിട്ടു് സരസമായ

(മകരന്ദത്തോടുകൂടിയതു് ആയ) സരസിരുഹസ്തോമത്തിൽ വിഹരമാണ മായ (കളിക്കുന്നതു് ആയ) മധുപകലത്തിൻെറ (വണ്ടിൻകൂട്ടത്തിൻെറ) കോലാഹലത്താൽ വാചാലിതമായ (ശബ്ദിക്കപ്പെട്ടതു ആയ) കച്ഛത്തോടു (ജലപ്രായപ്രദേശത്തോടു) കൂടിയതും സ്വച്ഛസലിലത്താൽ ആലക്ഷ്യവും (കാണപ്പെടുവാൻ യോഗ്യവും) നിർമ്മലതരവും ആയ വാലുകാസാരത്തോടു (മണൽത്തിട്ടപ്രദേശത്തോടു) കൂടിയതും ആയ ഒരു കാസാരത്തിൻെറ (സരസ്സിൻെറ) പരിസരത്തിൽ (സമീപത്തിൽ) മൃദുളമായ കരത്താൽ ധരിക്കപ്പെട്ട കർത്തരി (കർത്തരിക)കൊണ്ടു് കൃത്തം (മുറിക്കപ്പെട്ടതു) ആയ പല്ലിതലതാപല്ലവാദികൊണ്ടു ഉണ്ടാക്കപ്പെട്ട പൂർണ്ണപർണ്ണശാലയോടുകൂടിയവളായിട്ട് നിജമനോരഥാനുകൂലമാകുന്ന (തൻെറ ഇഷ്ടസിദ്ധിക്കു ഹേതുവാകുന്ന) പൂർവ്വവ്യവസായത്തോടു കൂടിയതും, വിതീർണ്ണനിഖിലാശ്ചര്യവും, (യോഗിജനങ്ങൾക്കു് ആശ്ചര്യത്തെ കൊടുക്കുന്നതും) ആയ തപശ്ചര്യയ്ക്കു (തപോനിഷ്ഠാനത്തിനു) ആയിട്ടു സമാരംഭിച്ചു ॥

സൌഭാഗ്യം നയനാഞ്ചലസ്യ ഹരിണീവൃന്ദേഷു, മന്ദാം ഗതിം
മാതംഗാധിപസുന്ദരീഷു, മധുരാം വാണീം പികസ്ത്രീജനേ, ।
വാതാധൂതലതാവലീഷു ച നിജാം ലീലാം നിസർഗ്ഗോജ്ജ്വലാം,
ന്യാസീകൃത്യ തപസ്വിനീസമുചിതാമംഗീചകാരാകൃതിം ൮

അന്വയം—നയനാഞ്ചലസ്യ-സൌഭാഗ്യം-ഹരിണീവൃന്ദേഷു-മന്ദാം-ഗതിം-മാതംഗാധിപസുന്ദരീഷു-മധുരാം-വാണീം- പികസ്ത്രീജനേ-നിസർഗ്ഗോജ്ജ്വലാം-നിജാം-ലീലാം-വാതാധൂതലതാവലീഷു-ന്യാസീകൃത്യ-തപസ്വിനീസമുചിതാം- ആകൃതിം-അംഗീചകാര ।

അർത്ഥം—നയനാഞ്ചലത്തിൻെറ (കടാക്ഷത്തിൻെറ) സൌഭാഗ്യത്തെ ഹരിണീവൃന്ദങ്ങളിലും (മാൻകൂട്ടങ്ങളിലും) മന്ദമായ ഗതിയെ മാതംഗാധിപസുന്ദരികളിലും (ഗജശ്രേഷ്ഠൻെറ കാമിനികളിലും) മധുരയായ വാണിയെ പികസ്ത്രീജനത്തിലും നിസർഗ്ഗോജ്ജ്വലയും (സ്വതേപ്രകാശിക്കുന്നതും) നിജയും ആയ ലീലയെ-വാതത്താൽ ആധൂതയായ (ഇളക്കപ്പെട്ടതു് ആയ) ലതയുടെ ആവലികളിലും (സമൂഹങ്ങളിലും) ന്യാസീകരിച്ചിട്ടു് (വച്ചിട്ടു്) തപസ്വിനീസമുചിതയായ (യോഗിനിക്കു് യോഗ്യയായ) ആകൃതിയേ അംഗീകരിച്ചു (സ്വീകരിച്ചു)

മുക്താദുകൂലമനഘം തരുചർമ്മഗൌരീ
വിസ്താരശാലിനി ഘനജഘനേ ബഭാര,
തസ്യാരുചിർദ്ദ്വിഗുണതാമഭജത്തദാനീം,
ഹൃദ്യസ്യ കിം ന വപുഷോ വിദധാതി ശോഭാം। ൯

ന്ത്യ-ധ്രുവം-മുഗ്ദ്ധാക്ഷീ-രുഷിതാ-വല്ക്കേന-വക്ഷോരുഹൌ-സുദൃഢം ബബന്ധ-

അൎത്ഥം—ഫലമില്ലാതെ ജാതങ്ങളായ എന്റെ ഉദരരുഹകൾക്കു (സ്തനങ്ങൾക്കു) ഉന്നതി (ഉയൎച്ച്) കൊണ്ടു് എന്തുഫലം ഭവിക്കുന്നു. പശ്യന്തുകൾ (നോക്കിയിരിക്കുന്നവ) ആയ യാവചിലരുകളെ (സ്തനങ്ങളെ) ആദരിക്കാതെ കണ്ടു് "ഷഷ്ഠീചാനാദരേ" എന്നതുകൊണ്ടു് യയോഃ—എന്നു് അനാദരഷഷ്ഠിയാണു്. പുരഭിത്തിനാൽ (ശിവനാൽ) മകരധ്വജൻ (കാമൻ) നിൎദ്ദഗ്ദ്ധൻ (ദഹിപ്പിക്കപ്പെട്ടവൻ) ആയി കഷ്ടം. ഭഗവാനും അന്തൎദ്ധാനത്തെ ഉപാഗതനായി (മറഞ്ഞു) എന്നു വിചാരിച്ചിട്ടോ എന്നു തോന്നുമാറു് മുഗ്ദ്ധാക്ഷി (പാൎവ്വതി) രുഷിത (കോപിച്ചവൾ) ആയിട്ടു വല്ക്കം (മരവിരി) കൊണ്ടു് വക്ഷോരുഹങ്ങളെ (സ്തനങ്ങളെ) മുറുക്കെ ബന്ധിച്ചു (കെട്ടി)

ശിവൻ കാമനെ ദഹിപ്പിക്കയാൽ എന്റെ സ്തനങ്ങൾ ഫലമില്ലാതെ തീൎന്നുപോയി എനിയും സ്തനങ്ങളുടെ ഉയൎച്ചകൊണ്ടു് എന്താണു് എന്നിങ്ങനെ വിചാരിച്ചാണോ പാൎവ്വതി കോപിച്ചു് മരവിരി കൊണ്ടു മുറുക്കെ ബന്ധിച്ചതു് എന്നു സാരം.

കാഞ്ചീം വിമുച്യ കലിതൈകഗുണാം ഗുണജ്ഞാ
മൌഞ്ജീം ബബന്ധ ഗിരിജാ ത്രിഗുണാം നിതംബേ।
യസ്യാ ഗുണേന മഹതാ ത്രിഗുണാതിഗോപി
ബദ്ധോ ബഭൂവ ഭഗവാനമൃതാംശുമൌലിഃ॥ ൧൨

അന്വയം—ഗുണജ്ഞാ-ഗിരിജാ-കലിതൈകഗുണാം-കാഞ്ചീം-വിമുച്യ-ത്രിഗുണാം-മൌഞ്ജീം-നിതംബേ-ബബന്ധ, യസ്യാഃ-മഹതാ ഗുണേന ത്രിഗുണാതിഗഃ-അപി-അമൃതാംശുമൌലിഃ, ഭഗവാൻ-ബദ്ധഃ-ബഭൂവ.

അൎത്ഥം—ഗുണജ്ഞ (ഗുണത്തെ അറിയുന്നവൾ) ആയ ഗിരിജാ (പാൎവ്വതി) കലിതൈകഗുണയായ (ഒരു ഇഴയാൽ ഉണ്ടാക്കപ്പെട്ടതായ) കാഞ്ചിയെ (അരഞ്ഞാണത്തെ) ഉപേക്ഷിച്ചിട്ടു ത്രിഗുണയായ മൂന്നു ആവൎത്തിച്ചതായ) മൌഞ്ജിയെ (മേഖലയെ) നിതംബത്തിൽ ബന്ധിച്ചു. യാതൊന്നിന്റെ (മേഖലയുടെ) മഹത്തായ ഗുണംകൊണ്ടു് ത്രിഗുണാതിഗൻ (സത്വാദി ത്രിഗുണത്തെ അതിക്രമിച്ചവൻ) ആണെങ്കിലും അമൃതാംശുമൌലി (ചന്ദ്രചൂഡൻ) ആയ ഭഗവാൻ ബദ്ധൻ (ബന്ധിക്കപ്പെട്ടവൻ) ആയി ഭവിച്ചു.

കരാവസജ്ജൽകലശീപയോഭിഃ
പ്രരോഹയാമാസ തരൂനദൂരേ
ജനിഷ്യമാണാത്തനയാദ്ഗജാസ്യാൽ
ഷഡാനനാച്ചാധികലാലനീയാൻ॥ ൫൩ ॥

അന്വയം—(സാ) ജനിഷ്യമാണാൽ- ഗജാസ്യാൽ- തനയാൽ- ഷഡാനനാൽ-തനയാൽ-ച അധികലാലനീയാൻ-തരൂൻ-അദൂരേ-കരാവസജ്ജൽകലശീപയോഭിഃ പ്രരോഹയാമാസ।

അർത്ഥം—അവൾ ജനിഷ്യമാണൻ (ജനിയ്ക്കാൻപോകുന്നവൻ) ആയ ഗജാസ്യൻ (ഗണപതി) ആകുന്ന തനയനേക്കാളും ഷഡാനനൻ (സുബ്രഹ്മണ്യൻ) ആകുന്ന തനയനേക്കാളും (പുത്രനേക്കാളും) അധികലാലനീയങ്ങളും (ഏറ്റവും വാത്സല്യം ഉള്ളവ) ആയ തരുക്കളെ (വൃക്ഷങ്ങളെ) സമീപത്തിൽ കരത്തിൽ അവസജ്ജമായ (ചേർന്നത്) ആയ കലശിയിലെ (കുടത്തിലെ) പയസ്സുകൾ (ജലങ്ങൾ) കൊണ്ട് പ്രരോഹിപ്പിച്ചു (വളർപ്പിച്ചു.)

പ്രഭാതേ സുസ്നാതാ ഹുതഹുതവഹാ ചീരവസനാ
ജപാസക്താ ശശ്വൽകരവിധൃതരുദ്രാക്ഷവലയാ
വിതന്വാനാ വൃത്തിം വിപിനഭുവി വന്യേന വപുഷോ
വ്യനൈഷീത്സാ കാലം ചിരമതിഥിപൂജാപ്രണയിനീ। ൫൪

അന്വയം— സാ പ്രഭാതേ-സുസ്നാതാ-ഹുതഹുതവഹാ- ചീരവസനാ-ജപാസക്താ ശശ്വൽകരവിധൃതരുദ്രാക്ഷവലയാ-വിപിനഭുവി-വന്യേന-വപുഷഃ- വൃത്തിം-വിതന്വാനാ അപി-അതിഥിപൂജാപ്രണയിനീ-ചിരം-കാലം-വ്യനൈഷീൽ.

അർത്ഥം—അവൾ പ്രഭാതത്തിൽ സുസ്നാതയും (സ്നാനം ചെയ്തവളും) ഹുതഹുതവഹയും (ആജ്യാദികൊണ്ടു അഗ്നിയെ സന്തോഷിപ്പിച്ചവളും) ചീരവസനയും (മരവുരിയാകുന്ന വസ്ത്രത്തോടു കൂടിയവളും) ജപാസക്തയും (ജപത്തിൽ തല്പരയും) എല്ലായ്പോഴും കരത്തിൽ വിധൃതരുദ്രാക്ഷവലയയും (ധരിക്കപ്പെട്ട രുദ്രാക്ഷമാലയോടുകൂടിയവളും) വിപിനഭുവിൽ (വനപ്രദേശത്തിൽ) വന്യംകൊണ്ട് (വനോത്ഭവമായ ഫലാദികൾകൊണ്ട്) വപുസ്സിന്റെ (ദേഹത്തിന്റെ) വൃത്തിയെ (ജീവനത്തെ) വിതന്വാന (ചെയ്യുന്നവൾ) എങ്കിലും അതിഥിപൂജാപ്രണയിനിയും (അതിഥിപൂജയിൽ തൽപരയും) ആയിട്ട് വളരെ-കാലത്തെ-നയിച്ചു (കഴിച്ചുകൂട്ടി)

പ്രഥിമ്നാമേതസ്യാസ്തപസി ഗിരിരാജന്യദുഹിതുഃ
പ്രതിഷ്ഠാം ദ്രഷ്ടും താം പ്രചുരകുതുകാക്രാന്തഹൃദയാഃ.

* ൦ *

വസിഷ്ഠാദ്യാഃ പ്രാപുർമ്മുനികുലവരിഷ്ഠാസ്തദുടജം,
ഗരിഷ്ഠത്വം ലോകേ ഭവതി തപസാ നൈവ വയസഃ ॥ ൧൮

അന്വയം—വസിഷ്ഠാദ്യാഃ മുനികുലവരിഷ്ഠാഃ-ഏതസ്യാഃ-ഗിരിരാജസ്യ-ദുഹിതുഃ-തപസി-പ്രതിഷ്ഠാം-താം-പ്രതിഷ്ഠാം-ദ്രഷ്ടും-പ്രചുരകൗതുകാക്രാന്തഹൃദയാഃ, തദുടജം-പ്രാപുഃ-ലോകേ-ഗരിഷ്ഠത്വം-തപസാ-ഭവതി-വയസാ-ന തു-ഏവ ।

അർത്ഥം—വസിഷ്ഠാദ്യന്മാരായ മുനികുലവരിഷ്ഠന്മാർ (മുനിശ്രേഷ്ഠന്മാർ) ഈ ഗിരിരാജന്റെ ദുഹിതാവിന്റെ (പുത്രിയുടെ=പാർവ്വതിയുടെ) തപസ്സുകളിലുള്ള പ്രതിഷ്ഠയായ (അതിമഹതിയായ) ആ പ്രതിഷ്ഠയെ (ഉൽകൃഷ്ടസ്ഥിതിയെ) കാണ്മാനായിട്ട് പ്രചുരം (വർദ്ധിച്ചതു്) ആയ കൗതുകത്താൽ ആക്രാന്തഹൃദയന്മാർ (വ്യാപിച്ചമനസ്സോടുകൂടിയവർ) ആയിട്ട്-കൗതുകമുള്ളവരായിട്ട് എന്നു സാരം। തദുടജത്തെ (അവളുടെ പർണ്ണശാലയെ) പ്രാപിച്ചു. ബാലയായ പാർവ്വതിയുടെ തപസ്സിനെക്കാണ്മാനതിനു വസിഷ്ഠൻ മുതലായ മഹാമുനികൾ എന്താണു വന്നതു് എന്നുള്ളതിനെ സമർത്ഥിക്കുന്നു. ലോകത്തിൽ ഗരിഷ്ഠത്വം (മഹത്വം) തപസ്സുകൊണ്ടു ഭവിക്കുന്നു. വയസ്സുകൊണ്ടു ഭവിക്കുന്നില്ലതന്നെ. പാർവ്വതിയ്ക്കു് അത്യന്തം തപോവൈഭവം ഉള്ളതിനാലാണു് മഹർഷികൾ വന്നതു് എന്നു സാരം॥

താവന്മാത്രതപസ്യയാ നിജമനഃസാമ്രാജ്യലാഭോദയം
ദുസ്സാധം ഹൃദി നിശ്ചലവ്യവസിതാ നിശ്ചിത്യ വിശ്വേശ്വരീ।
അംഗാനാമനവേക്ഷ്യ ബാലകദളീകാണ്ഡശ്രിയാം മാർദ്ദവം
ചക്രേ ഘോരതരം തപസ്ത്രിഭുവനപ്രക്ഷോഭണദക്ഷിണം ൧൯

അന്വയം—നിശ്ചലവ്യവസിതാ, വിശ്വേശ്വരീ താവന്മാത്രതപസ്യയാ-നിജമനസ്സാമ്രാജ്യലാഭോദയം-ദുസ്സാധം-ഹൃദി, നിശ്ചിത്യ-ബാലകദളീകാണ്ഡശ്രിയാം-അംഗാനാം-മാർദ്ദവം-അനവേക്ഷ്യ-ത്രിഭുവനപ്രക്ഷോഭണദക്ഷിണം-ഘോരതരം-തപഃ-ചക്രേ।

അർത്ഥം—നിശ്ചലവ്യവസിത (ഇളകാത്ത ഉദ്യമത്തോടുകൂടിയവൾ) ആയ (ഫലസിദ്ധിവരെ പ്രയത്നിക്കുന്നവൾ എന്നു സാരം) വിശ്വേശ്വരി (പാർവ്വതി) താവന്മാത്രതപസ്യ(അത്രമാത്രമുള്ള തപശ്ചര്യ) കൊണ്ടു് നിജമനസ്സാമ്രാജ്യലാഭത്തിന്റെ (തന്റെ മനോരാജ്യപ്രാപ്തിയുടെ) ഉദയത്തെ (ആവിർഭാവത്തെ) തന്റെ ഇഷ്ടസാദ്ധ്യത്തെ എന്നു സാരം। ദുസ്സാധം (അസാദ്ധ്യം) എന്നു് ഹൃത്തിൽ (മനസ്സിൽ) നിശ്ചയിച്ചിട്ടു് ബാലകദളീകാണ്ഡശ്രീകൾ ആയ (ബാലകദളീകാണ്ഡത്തിന്റെ

ശോഭപോലെയുള്ള ശോഭയോടുകൂടിയവളായ) അംഗങ്ങളുടെ മാർദ്ദവത്തെവിചാരിക്കാതെ ത്രിഭുവനപ്രക്ഷോഭണത്തിൽ (മൂന്നുലോകത്തേയും ഇളക്കുന്നതിൽ) ദക്ഷിണവു(സമത്ഥവും) ഘോരതരവും (അതിഭയങ്കരവും) ആയ തപസ്സിനെ ചെയ്തു.

> ശുചീനാംപഞ്ചാനാംമഹസി ശുചികാലേസ്ഥിതിമതീ
> സ്ഥിതാപ്രാവൃൾകാലേ പയസിഗളദഘ്നേചസുമുഖീ-
> തുഷാരംഝാതംവാ ശിശിരമവിചിന്ത്യൈവശിശിരേ,
> തപസ്തേപേബാലാ പശുപതിപരാധീനഹൃദയാ॥ ൫൩

അന്വയം—സ്ഥിതിമതീ-സുമുഖീ-ബാലാ- പശുപതിപരാധീനഹൃദയാ-ശുചികാലെ-പഞ്ചാനാം-ശുചീനാം- മഹസി- പ്രാവൃൾകാലെ-ഗളദഘ്നെപയസി-ച-സ്ഥിതാ-ശിശിരേ-തുഷാരം, ശിശിരം-വാതം-വാ-അവിചിന്ത്യ-ഏവ-തപഃ-തേപേ-

സ്ഥിതിമതിയും (ഉൽകൃഷ്ടതയോടുകൂടിയവളും) സുമുഖിയും ആയ ബാല പശുപതി (ശിവൻ) നിമിത്തം പരാധീനഹൃദയയായിട്ട് ശുചികാലത്തിൽ (ഗ്രീഷ്മകാലത്തിൽ) അഞ്ചു ശുചികളുടെ (അഗ്നികളുടെ) മഹസ്സിങ്കലും പ്രാവൃൾകാലത്തിൽ (വർഷകാലത്തിൽ) ഗളദഘ്നം (ഗളപ്രമാണം-കഴുത്തുവരെയുള്ളത്) ആയ പയസ്സിലും സ്ഥിതയായിട്ട് ശിശിരത്തിൽ (ശിശിരകാലത്തിൽ) തുഷാരത്തേയും (മഞ്ഞിനേയും) ശിശിരം (തണുത്തത്) ആയ വാതത്തേയും (കാററിനേയും) വിചാരിക്കാതെതന്നേ തപസ്സിനെ തപിച്ചു (തപസ്സുചെയ്തു.)

> ആമീലന്നയനാരവിന്ദയുഗളീമൗലൌനിബദ്ധാഞ്ജലിഃ
> സോമാപീഡമശേഷദൈവതമയം സഞ്ചിന്തയന്തീധിയാ।
> ശ്യാമാശ്വാസനിരോധനിശ്ചലതനു, സാവഞ്ചരീതാവപൃഷ്ഠയേ
> വാമാംഗുഷ്ഠനിപീഡിതക്ഷിതി തപസ്തേപേസഹസ്രംസമാഃ॥ ൫൪

അന്വയം—ശ്യാമാ-സാ- ആമീലന്നയനാരവിന്ദയുഗളീ- മൌലൌ-നിബദ്ധാഞ്ജലിഃ അശേഷദൈവതമയം സോമാപീഡംധിയാ-സഞ്ചിന്തയന്തീ -ശ്വാസനിരോധനിശ്ചലതനുഃ വഞ്ചരതാവപൃഷ്ഠയ വാമാംഗുഷ്ഠനിപീഡിതക്ഷിതി, സഹസ്രം-സമാഃ തപഃ തേപേ.

അത്ഥം—ശ്യാമ (യൌവനമദ്ധ്യസ്ഥ)യായ അവൾ ആമീലന്നയനാരവിന്ദയുഗളിയും (അടച്ചിരിക്കുന്ന നയനാരവിന്ദയുഗളത്തോടുകൂടിയവളും) മൌലിയിൽ നിബദ്ധാഞ്ജലിയും (മേൽപ്പെട്ട കൂപ്പുകൈയോടുകൂടിയവളും) അശേഷദൈവതമയൻ (സർവ്വദേവതാസ്വരൂപൻ)

ആയ സോമാപീഡനെ (ചന്ദ്രശേഖരനെ) ധീ (ബുദ്ധി)കൊണ്ട് സഞ്ചിന്തയന്തിയും (വിചാരിക്കുന്നവളും) ശ്വാസത്തിൻെറ നിരോധം (തടവു) കൊണ്ടു നിശ്ചലതനുവും (ഇളകാത്ത ദേഹത്തോടുകൂടിയവളും) ആയിട്ട് വാഞ്ഛിതാവാപ്തിക്ക് (ഇഷ്ടപ്രാപ്തിക്ക്) ആയിട്ട് വാമാംഗുഷ്ഠം (ഇടത്തേപെരുവിരൽ) കൊണ്ട് നിപീഡിതക്ഷിതിയാകുംവണ്ണം (പീഡിപ്പിക്കപ്പെട്ട ഭൂമിയോടുകൂടുംവണ്ണം) ഇടത്തെ പെരുവിരൽ ഭൂമിയിൽ ഉറപ്പിച്ചിട്ട് എന്നൎത്ഥം. സഹസ്രാ സമകൾ (ആയിരം സംവത്സരങ്ങൾ) മുഴുവനും തപസ്സിനെ തപിച്ചു (തപസ്സുചെയ്തു)

താദൃശം സാ തപശ്ചക്രേ യാദൃശേന ജഗത്ത്രയേ,
താദൃശപ്രണയോ ഭൎത്താ താദൃശഃ പരിലഭ്യതേ. ൧൯

അന്വയം—താദൃശഃ–ജഗത്ത്രയേ–യാദൃശേന (തപസാ) താദൃശപ്രണയഃ–ഭൎത്താ–പരിലഭ്യതേ,സാ–താദൃശം–തപഃ–ചക്രേ।

അൎത്ഥം—താദൃക്കിന്ന് (അവളെപ്പോലെയുള്ളവൎക്ക്) ജഗത്ത്രയത്തിൽ യാദൃശം (യാതൊരുപ്രകാരം) ആയ തപസ്സുകൊണ്ട് താദൃശപ്രണയൻ (അവാച്യമായ സ്നേഹമുള്ളവൻ) ആയ ഭൎത്താവു ലഭിക്കപ്പെടുന്നു അവൾ താദൃശം (അപ്രകാരം) ആയ തപസ്സിനെ ചെയ്തു। എത്രമാത്രം കഠിനമായ തപസ്സുചെയ്താലാണ തങ്കൽ ഏററവും പ്രണയമുള്ള പരമശിവൻ ഭൎത്താവായിവരുന്നതു അത്രമാത്രം കഠിനമായ തപസ്സു പാൎവതിചെയ്തു എന്നൎത്ഥം.

ഗദ്യം ൩.

ഇതിന്തരാന്തരമുരരീക്രിയമാണതപോവിശേഷായാ മഹേഷജഗത്സവിത്ര്യാമദ്രിപുത്ര്യാം, പുരാരാതിസ്തുശരീരാഭ്യയാൽ പ്രഥമക്ഷണ എവാഭ്രസംഭവധൂപ്രയുക്തബീജാവാപേ-ഖദ്യോതരപൎജ്ജന്യജാതപഃക്രമനിതാ ഗ്രഹവൃഷ്ടിയോഗപരിപുഷ്ട– സമാസന്നഫലപാകേ -മനസിവിജൃംഭമാണേ-മഹതിമദനാപദാനമഹീരുഹേ, പ്രാഗ്ജനനപ്രരൂഢപ്രേമവല്ലരീം പ്രതിദിനമനുഷ്ഠീയമാനപ്രതിഭയതപസ്യാവിശേഷപരിക്ഷീയമാണാം ഗിരികന്യാമനുജിഘൃക്ഷുരാത്മ വിഷയമനോഗമസ്യാഃ പരിചികീൎഷുശ്ച സചിവിന്ദ്രാഭ്യാമോലീഗ്ലജിഹ്വാംസുവൃകാ സുരവരനിരോധപരമുരാരാതിപ്രകടിതം–കപടനാടികാനടനെ നൎത്തകാത്തസ്ഥാണിപരിശിക്ഷിതം-സമുല്ലസദുല്ല മല്ലികാപരിധാനപരിഭാസമാനജഘനാവസക്തവിമലമേഖലംഭസിതവിഥിതമഹിതത്രിപുണ്ഡ്രമണ്ഡനം–കരയുഗളകലിതകമണ്ഡലുദണ്ഡം സ്ഫുരദ്വേദ്ധൃതചടുവചനപാടവം–വാഃ വാം പുരവലംബമാനു–പ്രഥമാശ്രമ–ഇവ–ശരീരവാൻ-ആ

ത്രിവികസദക്ഷിയുഗളാവലക്ഷ്യഭാവസർവ്വസ്വഃ പാർവ്വതീപഞ്ചശാലാം— പ്രതി—പ്രഥതാമ്।

അർത്ഥം—അശേഷജഗത് സവിത്രി (സകലലോകമാതാവ്) ആയ അദ്രിപുത്രി (പാർവ്വതി) ഇപ്രകാരം നിരന്തരം (എല്ലായ്പോഴും) ഉരരീക്രിയമാണമായ (അംഗീകരിക്കപ്പെട്ടതായ) തപോവിശേഷത്തോടുകൂടിയവളായിരിക്കുംപോൾ, പുരാരാതി (ശിവൻ) ആകട്ടേ ശരീരവ്യയത്തിങ്കൽനിന്നു (തന്റെ ദേഹനാശത്തിൽനിന്നു) പ്രഥമക്ഷണത്തിൽതന്നെ പ്രസവായുധനാൽ (പുഷ്പബാണനാൽ) പ്രയുക്തബീജാവാപം (പ്രയോഗിക്കപ്പെട്ട ബീജാവാപത്തോടുകൂടിയതു്) ആയി, കാമൻ വിത്തുവിതച്ചതു് ആയി എന്നു സാരം. ഖർവ്വേതരം (അനല്പം) ആയ പർവ്വതാത്മജാതപഃക്രമം (പാർവ്വതിയുടെ തപഃക്രമം) ആകുന്ന നിരവഗ്രഹവൃഷ്ടിസംഗം (തടവില്ലാത്ത വർഷസംഗം) കൊണ്ടു് പരിപുഷ്ടമായി (വളർന്നതായി) സമാസന്നഫലപാകം (അടുത്തിരിക്കുന്ന ഫലപാകത്തോടുകൂടിയതു്) ആയി മനസ്സിൽ വിജൃംഭമാണം (വർദ്ധിച്ചതു) ആയി മഹത്തായ മദനപാദപനാമധേയത്തിൽ (കാമദശയാകുന്ന വൃക്ഷത്തിൽ) പ്രാഗ്ജനനപ്രരൂഢപ്രേമവല്ലരിയും (മുൻപത്തെ ജന്മത്തിൽ മുളച്ച സ്നേഹമഞ്ജരിയും) പ്രതിദിനം അനുഷ്ഠീയമാനവും (അനുഷ്ഠിക്കപ്പെടുന്നതും) പ്രതിഭയവും (ഉഗ്രവും) ആയ തപസ്യാവിശേഷംകൊണ്ടു പരിക്ഷീയമാണാംഗിയും (ക്ഷീണിച്ച ശരീരത്തോടുകൂടിയവളും) ആയ, അദ്രികന്യയെ അനുജിഘൃക്ഷുവും (അനുഗ്രഹിക്കാൻ ഇച്ഛയോടുകൂടിയവനും) ആത്മവിഷയമായ (തങ്കലുള്ളതായ) ഇവളുടെ അനുരാഗത്തെ പരിചിക്ഷിഷുവും (പരീക്ഷിക്കാൻ ഇച്ഛയോടുകൂടിയവനും) ആയിട്ടു സപവിതീർണ്ണമായ (തന്നാൽ കൊടുക്കപ്പെട്ടതായ) വരംകൊണ്ടു ഉദീർണ്ണൻ (അഹങ്കാരി) ആയി ജിഘാംസു (ഹനിക്കാൻ ഇച്ഛയോടുകൂടിയവൻ) ആയ വൃകാസുരന്റെ (വൃകൻ എന്ന അസുരശ്രേഷ്ഠന്റെ) നിരോധത്തിൽ പരൻ (വല്ലവൻ) ആയ മുരാരാതിയാൽ (മഹാവിഷ്ണുവിനാൽ) പ്രകടിതവും (പ്രകാശിപ്പിക്കപ്പെട്ടതും) പണ്ടു് പരമേശ്വരൻ വൃകാസുരനായിട്ടു തന്റെ വിരൽകൊണ്ടു് ആരുടെ ശിരസ്സിൽ തൊടുന്നോ അവന്റെ ശിരസ്സ് ഉടൻതന്നെ പൊട്ടിത്തെറിച്ചുപോകട്ടെ എന്നു വരംകൊടുക്കയും അവൻ അതിന്റെ പരീക്ഷയ്ക്കായിട്ടു ശിവന്റെ തലയിൽതന്നെ തൊടുന്നതിന് ആരംഭിച്ചപ്പോൾ ശിവൻ സംഭ്രമിച്ചു് നാനാദിക്കുകളിലും ഓടുന്നതിനെ കണ്ടു മഹാവിഷ്ണു, ബ്രഹ്മചാരിവേഷത്തോടെ വഴിമദ്ധ്യത്തിൽ നിന്നു വൃകാസുരനെ തന്റെ വാക്സാമർത്ഥ്യത്താൽ മോഹിപ്പിച്ചു്. അവന്റെ ശിരസ്സിൽ തന്നെ തൊടീക്കുകയും അപ്പോൾ അവന്റെ ശിരസ്സ് പൊട്ടിത്തെറിച്ചുപോകയും ചെയ്തു എന്നുള്ള പുരാണകഥ ചേർത്തുകൊള്ളു

ണം. കപടനാടകാനേകനർത്തകനായ (വ്യാജനാടകത്തെ നടിയ്ക്കുന്നതിനുള്ള നർത്തകനായ) അടികൾ (വിഷ്ണുവികൾ) നന്നു പരിശീക്ഷിതമോ (അഭ്യസിച്ചതോ) എന്നു തോന്നുന്നതും സമുല്ലസദ്ദളമല്ലികാപരിധാനംകൊണ്ടു്. (ശോഭിച്ച ദളങ്ങളോടുകൂടിയ മുല്ലലതയാകുന്ന വസ്ത്രംകൊണ്ടു്) മനോമാനം ആയ ജഘനത്തിൽ (ജഘനപ്രദേശത്തിൽ) അവനതമായ (ചേർന്നതായ) വിമലമേഖലയോടുകൂടിയതും ഭസിതവിഹിതമായ (ഭസ്മത്താൽ ഉണ്ടാക്കപ്പെട്ടതായി) മഹിതമായ ത്രിപുണ്ഡ്രമാകുന്ന (തിലകവിശേഷമാകുന്ന) മണ്ഡനത്തോടു (അലങ്കാരത്തോടു) കൂടിയതും കരയുഗളത്തിൽ (രണ്ടു കയ്യിൽ) കലിതങ്ങളും (ധരിയ്ക്കപ്പെട്ടവ) ആയ കമണ്ഡലുദണ്ഡങ്ങളോടു കൂടിയതും ഒരു കയ്യിൽ ജലപാത്രവും ഒരു കയ്യിൽ ദണ്ഡും ധരിച്ചു എന്നു സാരം. സ്ഫുടം ആകംവണ്ണം വിധൃതം (ധരിയ്ക്കപ്പെട്ടതു്) ആയ ചടുവചനപാടവത്തോടു (പ്രിയവചനസാമർത്ഥ്യത്തോടു) കൂടിയതും വാടവവും (വടുവിന്റെ=ബ്രഹ്മചാരിയെ സംബന്ധിച്ചതും) ആയ വപുസ്സിനെ അവലംബമാനൻ (ധരിയ്ക്കുന്നവൻ) ആയിട്ടു്. ബ്രഹ്മചാരി വേഷധാരിയായിട്ടു് എന്നു സാരം. ശരീരവാനായ പ്രഥമാശ്രമമോ എന്നു തോന്നുമാറു് ബ്രഹ്മചര്യാശ്രമം മൂർത്തിമത്തായി വന്നിരിയ്ക്കയോ എന്നു തോന്നുമാറു് എന്നു സാരം. അതിവികസിതമായ അക്ഷിയുഗളത്തിൽ അവലക്ഷ്യം (കാണപ്പെടുവാൻ യോഗ്യം) ആയ ഭാവസർവ്വസ്വത്തോടു (സകലഭാവത്തോടു്) കൂടിയവനായിട്ടു പാർവ്വതീപർണ്ണശാലയെക്കുറിച്ചു പ്രസ്ഥാനം ചെയ്തു. (പുറപ്പെട്ടു.)

യഥായഥാ സന്നിധിമാപ തസ്യാഃ പർണ്ണാലയഃ പർവ്വതകന്യകായാഃ
തഥാതഥാ വർദ്ധിതബദ്ധരാഗ-ഹൃദി പ്രസാദോ ഹരിണാങ്കമൌലേഃ (൨൦

അന്വയം—പർവ്വതകന്യകായാഃ പർണ്ണാലയഃ യഥായഥാ സന്നിധിം ആപ, തഥാതഥാ—ഹരിണാങ്കമൌലേഃ ബദ്ധരാഗ—ഹൃദി-പ്രസാദഃ—അവർദ്ധത.

അർത്ഥം—പർവ്വതകന്യകയുടെ (പാർവ്വതിയുടെ) പർണ്ണാലയം (പർണ്ണശാല എപ്രകാരം എപ്രകാരം സന്നിധിയെ പ്രാപിച്ചു-അപ്രകാരം അപ്രകാരം ഹരിണാങ്കമൌലിയുടെ (ശിവന്റെ) ബദ്ധരാഗം (ബന്ധിയ്ക്കപ്പെട്ട അനുരാഗത്തോടുകൂടിയതു്) ആയ ഹൃത്തിൽ (മനസ്സിൽ) പ്രസാദം വർദ്ധിച്ചു-പാർവ്വതിയുടെ പർണ്ണശാല അടുക്കുംതോറും ശിവനു് ഉള്ളിൽ സന്തോഷം വർദ്ധിച്ചു എന്നു സാരം.

തമാഗതം വർണ്ണിവരം യഥാവൽ
സംഭാവയാമാസ സമുജ്ജ്വലാംഗം

വപുർവ്വിശേഷേണ വിശേഷവത്യാ
സപര്യയാസാദരമദ്രികന്യാ। (൨൧)

അന്വയം — അദ്രികന്യാ-വപുർവ്വിശേഷേണ-സമുജ്ജ്വലാംഗം ആഗതം തം വർണ്ണിവരം വിശേഷവത്യാ-സപര്യയാ। സാദരം-യഥാവൽസംഭാവയാമാസ.

അർത്ഥം — അദ്രികന്യാ വപുർവ്വിശേഷം (ശരീരത്തിന്റെ അതിശയം) കൊണ്ട് സമുജ്ജ്വലാംഗൻ (പ്രകാശിച്ചവൻ) ആയി ആഗതൻ (വന്നവൻ) ആയ ആ വർണ്ണിവരനെ (ശ്രേഷ്ഠനായ ബ്രഹ്മചാരിയെ) വിശേഷവതിയായ (വിശേഷത്തോടുകൂടിയതായ) സപര്യ (പൂജ) കൊണ്ട് സംഭാവനംചെയ്തു (ബഹുമാനിച്ചു)

സമ്മാനിതസ്തയാ സമ്യക് - ചർമ്മാസനഗതോ വടുഃ
മുഗ്ദ്ധഹാസസുധാസ്യന്ദമുദ്രിതാം വാചമാദദേ। (൨൨)

അന്വയം — തയാ-സമ്യക്-സമ്മാനിതഃ-ചർമ്മാസനഗതഃ വടുഃ മുഗ്ദ്ധഹാസസുധാസ്യന്ദമുദ്രിതാം-വാചം-ആദദേ.

അർത്ഥം — അവളാൽ (പാർവ്വതിയാൽ) വഴിപോലെ സമ്മാനിതനായി ചർമ്മാസനഗതൻ (തോലുകൊണ്ടുള്ള ആസനത്തിൽ ഇരിക്കുന്നവൻ) ആയ-വടു (ബ്രഹ്മചാരി) മുഗ്ദ്ധം (സുന്ദരം) ആയ ഹാസാമൃതത്തിന്റെ സ്യന്ദത്താൽ (പ്രവാഹത്താൽ) മുദ്രിത (അടയാളപ്പെട്ടത്) ആയ വാക്കിനെ ആദാനംചെയ്തു (മന്ദഹാസപൂർവ്വം പറഞ്ഞു എന്നു സാരം)

അപി സുതനു! സുഖം തേ കാനനേ പാവനേസ്മി-
ന്നപി കുസുമകശാഢ്യം വിദ്യതേ ഹൃദ്യശീലേ,!
അപി രചയസി പൂജാമാദരാദാഗതാനാ—
മനുദിനമതിഥീനാം സാകമാഭ്യാം സഖീഭ്യാം. (൨൩)

അന്വയം — ഹേ സുതനു-പാവനേ-അസ്മിൻ-കാനനേ-തേ സുഖം-അപി-ഹേ ഹൃദ്യശീലേ-കുസുമകശാഢ്യം വിദ്യതേ അപി-(ത്വം) ആദരാൽ ആഗതാനാം അതിഥീനാം ആഭ്യാം സഖീഭ്യാം സാകം-പൂജാം രചയസി-അപി।

അർത്ഥം — അല്ലയോ-സുതനു (ശോഭനാംഗി) പാവനം (ശുദ്ധം) ആയ ഈ കാനനത്തിൽ നിനക്ക് സുഖമല്ലേ? അല്ലയോ ഹൃദ്യശീലേ (മനോഹരമായ ശീലത്തോടുകൂടിയവളേ) കുസുമകശാഢ്യം (പുഷ്പം ഉ

മുതലായതു്) ഒഴിയ്ക്കപ്പെടുന്നില്ല, നീ അതിനാൽ ആഗതന്മാർ (വന്നവർ) ആയ അതിഥികൾക്കു് ഈ സഖികളോടുകൂടെ പൂജയെ ചെയ്യുന്നില്ലേ (ചെയ്യുന്നില്ലേ)

ജാനാതി ത്വാം ജഗതീധരേന്ദ്രതനയേ! ജാനാമി താതം ച തേ,
മേനാം മാനിനി മാതരം ച, സഹജം മൈനാകമദ്രിം ച തം
അജ്ഞാതം ന മയാസ്തി, സത്യമുദിതം, വസ്ത്വത്രേതി നിർവ്വാച്യതാ-
മസ്മിന്നായതലോലനീലനയനേ! കിഞ്ചിൽപ്രപഞ്ചോദരേ (൫൪)

അന്വയം—ഹേ ജഗതീധരേന്ദ്രതനയേ! അഹം ത്വാം ജാനേ, തേ-താതം-ച-ജാനാമി, ഹേ മാനിനി-മേനാം-മാതരം-ച-സഹജം-മൈനാകം-തം-അദ്രിം-ച-ജാനാമി, ഹേ ആയത ലോലനീലനയനേ! അസ്മിൻ-പ്രപഞ്ചോദരേ-മയാ-അജ്ഞാതം-വസ്തു-കിഞ്ചിൽ-അത്ര-ന-അസ്തി-ഇതി-നിർവ്വാച്യതാം, സത്യം-ഉദിതം,

അർത്ഥം—അല്ലയോ ജഗതീധരേന്ദ്രതനയേ (ഹിമവൽപുത്രി) ഞാൻ നിന്നെ അറിയുന്നു; നിന്റെ താതനേയും (അച്ഛനേയും) അറിയുന്നു അല്ലയോ മാനിനി! മേനയായ മാതാവിനേയും സഹജൻ (സഹോദരൻ) ആയ മൈനാകം എന്ന ആ അദ്രിയേയും അറിയുന്നു, അല്ലയോ ആയതങ്ങളും (ദീർഘങ്ങളും) ലോലങ്ങളും (ചഞ്ചലങ്ങളും) ആയ നീലനയനങ്ങളോടുകൂടിയവളേ, ഈ പ്രപഞ്ചത്തിന്റെ ഉദരത്തിൽ എന്നാൽ അജ്ഞാതം (അറിയപ്പെടാത്തതു്) ആയ വസ്തു ഒന്നും ഇപ്പുറം ഭവിയ്ക്കുന്നില്ല എന്നു് അറിയപ്പെട്ടാലും! സത്യം ഉദിതമായി (പറയപ്പെട്ടു) ഈ പ്രപഞ്ചത്തിലുള്ള സകലവസ്തുക്കളും അറിയും എന്നു പറകയാൽ സർവ്വജ്ഞനാണു് വടു—എന്നു് ഭാവിക്കുന്നു.

അശ്രാന്താചരിതൈരതിപ്രതിഭയൈരേഭിസ്തപസ്യാക്രമൈ—
ർമ്മാ മാ ഗ്ലാപയ കോമളാനി കദളീമിത്രാണി ഗാത്രാണി തേ,
യാവദ്ദേഹബലം വിലോലനയനേ! താവത്തപഃ ശോഭതേ,
രക്ഷ്യം സംഹനനം സമസ്തപുരുഷാർത്ഥാനാമിദം സാധനം (൫൫)

അന്വയം—ഹേ വിലോലനയനേ! അശ്രാന്താചരിതൈഃ-അതി പ്രതിഭയൈഃ ഏഭിഃ-തപസ്യാക്രമൈഃ കോമളാനി-കദളീമിത്രാണി- തേ-ഗാത്രാണി-മാ-മാ-ഗ്ലാപയ-യാവൽ ദേഹബലം-താവൽ തപഃ-ശോഭതേ സമസ്തപുരുഷാർത്ഥാനാം സാധനം-ഇദം-സംഹനനം രക്ഷ്യം

അർത്ഥം—അല്ലയോ വിലോലനയനേ! (ചഞ്ചലാക്ഷി) അശ്രാം

ന്താചരിതങ്ങൾ (എല്ലായ്പോഴും അനുഷ്ഠിക്കപ്പെട്ടവ) ആയി അതിപ്ര തിഭയങ്കരങ്ങൾ (ഏററവും ഭയങ്കരങ്ങൾ) ആയ ഈ തപസ്യാക്രമങ്ങൾ കൊണ്ടു് കോമളങ്ങളും കദളീമിത്രങ്ങളും (കദളീതുല്യങ്ങളും) ആയനി ന്റെ ഗാത്രങ്ങളെ വാട്ടരുത്-വാട്ടരുത് എത്രമാത്രം ദേഹബലമുണ്ടോ അത്രമാത്രം തപസ്സ് ശോഭിക്കുന്നു. സമസ്ത പുരുഷാർത്ഥങ്ങളുടെ സാ ധനമായ ഈ സംഹനനം (ശരീരം) ഗാത്രം വപുഃ സംഹനനം എന്നു് അമരം, രക്ഷ്യം (രക്ഷിയ്ക്കപ്പെട്ടുവാൻ യോഗ്യം) ആകുന്നു.

ഉഗ്രേണതന്വി! തപസാഭൃശകർശിതാംഗീ—
മഗ്രേനിരീക്ഷ്യഭവതീമതദർഹരൂപാം
സത്യംബ്രവീമിസരസീരുഹപത്രനേത്രേ!
ചിത്തംമമാപിപരിഖിദ്യതിബദ്ധസാമ്യം. (൫൯)

അന്വയം—ഹേസരസീരുഹപത്രനേത്രേ! തന്വി-ഉഗ്രേണ-ത പസാ-ഭൃശ കർശിതാങ്ഗീം-അതദർഹരൂപാം-ഭവതീം-അഗ്രേ-നിരീ ക്ഷ്യ ബദ്ധസാമ്യം മമ-അപി-ചിത്തം-പരിഖിദ്യതി-സത്യം-ബ്ര വീമി-

അർത്ഥം—അല്ലയോ സരസീരുഹപത്രനേത്രേ (താമരപ്പൂവിന്റെ ഇതളുപോലുള്ള കണ്ണുകളോടുകൂടിയവളേ) തന്വി (സുന്ദരി) ഉഗ്രം (ഭയ ങ്കരം) ആയ തപസ്സിനാൽ ഭൃശകർശിതാങ്ഗിയും (ഏററവും ക്ഷീണമാ ക്കപ്പെട്ടശരീരത്തോടുകൂടിയവളും) അതദർഹരൂപയും (അതിനു്=അ തികഠോരതപസ്സിനു് യോഗ്യമല്ലാത്ത സ്വരൂപത്തോടുകൂടിയവളും) ആയ ഭവതിയെ അഗ്രത്തിൽ നിരീക്ഷിച്ചിട്ടു് (കണ്ടിട്ടു്) ബദ്ധസാമ്യം (ബന്ധിയ്ക്കപ്പെട്ട സാമ്യത്തോടുകൂടിയതു്) ആയ അസാമ്യം സാമ്യമു ള്ളതു് (?) എന്നുസാരം, എന്റേയും ഹൃദയംഖേദിക്കുന്നു-സത്യത്തെ പറ യുന്ന ഞാൻ പറഞ്ഞതു് സത്യമാണു് എന്നുസാരം.

ജാതസ്പൃഹഃ കിമപിസമ്പ്രതിചാപലേന
ജാതിസ്വഭാവസുലഭേനവിനുദ്യമാനഃ
പൃച്ഛാമിതൽകഥയവിശ്വസമനോഹരാംഗി!
വിശ്വാസതഃ സഖലുസജ്ജനസമ്പ്രദായഃ (൬൦)

അന്വയം—ഹേ വിശ്വമനോഹരാംഗി! (അഹം) സമ്പ്രതി-ജാതി സ്വഭാവസുലഭേന ചാപലേന-വിനുദ്യമാനഃ-ജാതസ്പൃഹഃ -കിമപി പൃച്ഛാമി-തത്- വിശ്വാസതഃ കഥയ സഃ-സജ്ജന സമ്പ്രദായഃ ഖലു.

അൎത്ഥം — അല്ലയോ വിശ്വമനോഹരാംഗി (സമസ്തത്തേയും മോഹിപ്പിക്കുന്ന അവയവങ്ങളോടുകൂടിയവളേ) ഞാൻ ഇപ്പോൾ ജാതിസ്വഭാവസുലഭമായ (ജാതിസ്വഭാവത്താൽ സുഖേന ലഭിക്കപ്പെടുന്നതായ) ബാലജാതിക്കു് സ്വതസ്സിദ്ധമായ എന്നു സാരം ചാപലത്താൽ (ഇളക്കത്താൽ) വിനുദ്യമാനൻ (പ്രേരിക്കപ്പെട്ടവൻ) ആയി ജാതസ്പൃഹൻ (ഉണ്ടായ ആഗ്രഹത്തോടുകൂടിയവൻ) ആയിട്ടു് ഒന്നിനെ ചോദിക്കുന്നു അതിനെ വിശ്വാസത്തോടു പറഞ്ഞാലും അതു് (വിശ്വാസത്തോടുകൂടി പറയുന്നതു്) സജ്ജനസമ്പ്രദായമാകുന്നതന്നേ ഏതെങ്കിലും കാൎയ്യം ഒരാൾ ചോദിച്ചാൽ വിശ്വസിച്ചു പറയുന്നതു സജ്ജനസ്വഭാവമാണു അതിനാൽ ഞാൻ ചോദിക്കുന്നതിനു വിശ്വാസത്തോടുകൂടി ഉത്തരം പറയണം എന്നു സാരം.

കംദേവമുദ്ദിശ്യ തപഃ കരോഷി,
കിം വാ ഫലം ബ്രൂഹി ന ചേദ്രഹസ്യം,।
പശ്യാമി വിശ്വോത്തരരൂപശീലേ!
ന പ്രാൎത്ഥനീയാനിഹ തേ പദാൎത്ഥാൻ॥ (൫൮)

അന്വയം — ഹേ വിശ്വോത്തരരൂപശീലേ (ത്വം) കം-ദേവം-ഉദ്ദിശ്യ-തപഃ-കരോഷി, ഫലം-കിംവാ, രഹസ്യം ന-ചേൽ ബ്രൂഹി, ഇഹ-തേ-പ്രാൎത്ഥനീയാൻ-പദാൎത്ഥാൻ (അഹം) ന പശ്യാമി.

അൎത്ഥം — അല്ലയോ വിശ്വോത്തരരൂപശീലേ (ലോകോൽകൃഷ്ടമായ സൌന്ദൎയ്യത്തോടും സ്വഭാവത്തോടും കൂടിയവളേ) നീ ഏതൊരു ദേവനേ ഉദ്ദേശിച്ചു തപസ്സിനെച്ചെയ്യുന്നു. ഫലം എന്താകുന്നു. രഹസ്യം അല്ലെങ്കിൽ പറഞ്ഞാലും ഇവിടെ (ഈ ലോകത്തിൽ) നിനക്കു പ്രാൎത്ഥനീയങ്ങൾ (പ്രാൎത്ഥിക്കപ്പെടാൻ യോഗ്യങ്ങൾ) ആയ പദാൎത്ഥങ്ങളെ ഞാൻ കാണുന്നില്ല.

കാംക്ഷാ ചേത്തവ നാകലോകവിഹൃതൌ നൈവ ശ്രമോ യുജ്യതേ
ദിവ്യാനാം വിഹൃതിസ്ഥലീ നനു പിതുഃ ശൈലസ്യ സാനുക്ഷമാ।
കസ്മിന്നപ്യതിഭാഗ്യശാലിനി ജനേ യദ്വാ നിബദ്ധാദരാ,
വ്യാകൃഷ്ടസ്തവ വിഭ്രമൈഃ പരമസൌ ദാസത്വമാലംബതേ.॥ (൫൯)

അന്വയം — തവ-നാകലോകവിഹൃതൌ-കാംക്ഷാ-ചേൽ, ശ്രമഃ-ന-യുജ്യതേ-ഏവ-പിതുഃ-ശൈലസ്യ-സാനുക്ഷമാ-ദിവ്യാനാം-വിഹൃതിസ്ഥലീ-നനു, യദ്വാ- അതിഭാഗ്യശാലിനി-കസ്മിൻ-അപി-ജനേ-നിബദ്ധാദരാ, അസൌ-തവ-വിഭ്രമൈഃ-പരം-വ്യാകൃഷ്ടഃ- ദാസത്വം-ആലംബതേ।

അത്ഥം—നിനക്കു നാകലോകവിഹൃതിയിൽ (സ്വർഗ്ഗത്തുള്ള കളിയിൽ) കാംക്ഷ–(ആഗ്രഹം) ഭവിക്കുന്നു–എങ്കിൽ ശ്രമം യോജിക്കയില്ലതന്നെ. ശ്രമം കാൎയ്യമല്ല എന്നു സാരം. പിതാവായ ശൈലത്തിന്റെ (ഹിമവാൻ പൎവ്വതത്തിന്റെ സാനുക്ഷമാ (താഴ്വര പ്രദേശം) ദിവ്യന്മാരുടെ വിഹൃതിസ്ഥലി (ക്രീഡാപ്രദേശം) അല്ലേ?–ദേവന്മാരുംകൂടി ഹിമവാന്റെ താഴ്വരയിൽ ആണു ക്രീഡിക്കുന്നതു് അതിനാൽ സ്വർഗ്ഗത്തെ കാംക്ഷിച്ചു് ഇപ്രകാരം കഠിനതപസ്സു ചെയ്യേണ്ട എന്നു സാരം। അല്ലെങ്കിൽ അതിഭാഗ്യശാലിയായ ഏതൊരു ജനത്തിൽ നിബദ്ധാദര (ജനിയ്ക്കപ്പെട്ട ആദരത്തോടുകൂടിയവൾ) ആകുന്നു. എന്നാൽ ഇവൻ (നിനക്കു് ആഗ്രഹം ഉള്ളജനം) നിന്റെ വിഭ്രമങ്ങളാൽ (വിലാസങ്ങളാൽ) വ്യാകൃഷ്ടൻ (വശത്തേക്കു അകർഷിക്കപ്പെട്ടവൻ) ആയിട്ടു് ദാസത്വത്തെ (ദാസനാവു എന്നതിനെ) ആലംബിക്കുന്നു (പ്രാപിക്കുന്നു) നിനക്കു് ഏതെങ്കിലും ഒരുവനിൽ ആഗ്രഹം നിമിത്തം തപസ്സു ചെയ്യുകയാണെങ്കിൽ ആ പുരുഷൻ നിനക്കു് അടിമയാകും അതിനാലും തപസ്സു് കാൎയ്യമല്ല എന്നു സാരം. നിനക്കു് ആഗ്രഹമുള്ളജനം ഇതാ ഇവിടെ നിന്റെ വിലാസങ്ങളാൽ അകൃഷ്ടനായിട്ടു് അടിമപ്പെട്ടു വന്നിരിക്കുന്നുഎന്നും കൂടിദ്ധ്വനിക്കുന്നു.

വ്യക്താത്വാമയിസുന്ദരാംഗി! മദനവ്യാപാരദൂനാമിമാ
മാലോകവയസാനവേനവിശദൈരന്യൈശ്ചചിഹ്നാന്തരൈഃ।
കസ്തേചിത്തമുപാശ്രിതഃ സുകൃതിനാമഗ്രേസരഃപൂരുഷഃ,
സത്യംതദ്വദസംശയൈരലമലംനൈവായമന്യോജനഃ॥ ൩൦।

അന്വയം—അയി-സുന്ദരാംഗി! അഹം–ഇമാം-ത്വാം-നവേന-വയസാ–അന്യൈഃ–ചിഹ്നാന്തരൈഃ–ച–വ്യക്താം– മദനവ്യാപാരദൂനാം–ആലോകേ, സുകൃതിനാം–അഗ്രേസരഃ–കഃ–പൂരുഷഃ–തേ–ചിത്തം– ഉപാശ്രിതഃ, തൽ–സത്യം–വദ, സംശയൈഃ അലം-അലം, അയം-അന്യഃ–ജനഃ–ന–ഏവ,

അത്ഥം—അല്ലയോ സുന്ദരാംഗി ഞാൻ ഈ നിന്നെ നവം ആയ (പുത്തൻആയ) വയസ്സു (യൌവനം)കൊണ്ടും വിശദങ്ങൾ (സ്പഷ്ടങ്ങൾ) ആയി അന്യങ്ങളായ ചിഹ്നാന്തരങ്ങൾ (മറെറാരോ അടയാളങ്ങൾ) കൊണ്ടും വ്യക്തമാകുംവണ്ണം മദനവ്യാപാരദൂനയായിട്ടു് (കാമവ്യാപാരത്താൽ ദുഃഖിയ്ക്കുന്നവളായിട്ടു്) ആലോകനംചെയ്യുന്നു, (കാണുന്നു) സുകൃതികളിൽ (പുണ്യമുള്ളവരിൽ) വച്ചു അഗ്രേസരൻ (മുൻപിൽനടക്കുന്നവൻ) ആയ ഏതൊരു പൂരുഷൻ നിന്റെ ചിത്തത്തെ (മനസ്സിനെ) ഉപാശ്രിതൻ (പ്രാപ്തൻ)ആയി? അതിനെ സത്യമായിട്ടു്

പറഞ്ഞാലും സംശയങ്ങളാകൊണ്ടുള്ളതു്. മതിമതി, അല്പവും സംശയിക്കണ്ട. ഇവൻ അന്യമായജനം (മററാരുജനം) അല്ല എന്നെ വേറൊരാളായി വിചാരിയ്ക്കണ്ട അതിനാൽ സത്യം പറയാം. ഈ ഞാൻ മറെറ ആരും അല്ല നീ മനസ്സിൽ വിചാരിച്ചു തപസ്സുചെയ്യുന്ന ആൾ തന്നെ ആണു് സംശയിക്കണ്ട എന്നുംകൂടി ധ്വനിയ്ക്കുന്നു!!

## ഗദ്യം ൪.

ഇതിസരസസരസമാഭാഷമാണേ—സമനുപതദതിവിമലദന്തകാന്തിസന്തതിസുധാസ്യന്ദപരിമളേന ധവളീക്രിയമാണാധരമന്തരസപ്രേമപരിഗൃഹീതവിപ്രവടുരൂപേ വിരൂപാക്ഷേ, തദാകൃതിവചോവിശേഷനിർവ്വർണ്ണനാകർണ്ണനസമയസമുദിതമാനമായാസന്ദേഹയാ മന്ദേതരമന്ദാക്ഷഭാരനമ്രകമ്രവദനാരവിന്ദതയാ നിവർത്തിതനിരഞ്ജനനയനാപാംഗാന്തപ്രേരിതാ സഖീതദനുയോഗോത്തരമത്യുദാരമാചചക്ഷേ!

അർത്ഥം—സമനുപതന്തി (പുറപ്പെടുന്നതു്) ആയി അതിവിമലയായ ദന്തകാന്തിസന്തതി (ദന്തരശ്മിസമൂഹം) ആകുന്ന സുധാസ്യന്ദത്തിന്റെ (അമൃതപ്രവാഹത്തിന്റെ) പരിമളത്താൽ (വാസനയാൽ) ധവളീക്രിയമാണാധരൻ (വെളുപ്പിയ്ക്കപ്പെടുകകളുടെമദ്ധ്യത്തോടുകൂടിയവനും) സപ്രേമം (സന്തോഷത്തോടുകൂടെ) പരിഗ്രഹിയ്ക്കപ്പെട്ട വിപ്രവടുരൂപത്തോടു (ബ്രാഹ്മണബ്രഹ്മചാരിവേഷത്തോടു) കൂടിയവനും ആയ വിരൂപാക്ഷൻ (പരമശിവൻ) ഇപ്രകാരം സരസസരസം (ഏററവും രസത്തോടുകൂടെ) ആഭാഷമാണൻ (പറയുന്നവൻ) ആയിരിക്കുമ്പോൾ, തദാകൃതിയുടേയും (അദ്ദേഹത്തിന്റെ ആകൃതിയുടേയും) വചോവിശേഷത്തിന്റെയും നിർവ്വർണ്ണനം (ദർശനം) ചെയ്കയും ആകർണ്ണനം, (കേൾക്കുകയും) ചെയ്യുകയുംചെയ്ത സമയത്തിൽ ആകൃതിയേ കാണുകയും വചസ്സിനെ കേൾക്കുകയും ചെയ്തപ്പോൾ എന്നുസാരം. സമുദിതമാനം (ഉണ്ടായ) ആയമായാസന്ദേഹത്തോടു (മായയെന്ന സംശയത്തോടു) കൂടിയവളും മന്ദേതരമായ (അനല്പമായ) മന്ദാക്ഷഭാരം (ലജ്ജാഭരം) കൊണ്ടു നമ്രമായ (താണതായ) കമ്രവദനാരവിന്ദത്തോടു (സുന്ദരമായ മുഖപത്മത്തോടു) കൂടിയവളും ആയ അവളാൽ നിവർത്തിതവും (തിരിയ്ക്കപ്പെട്ടതും) നിരഞ്ജനവും (വ്രതത്താൽ മഷിയോടുകൂടാത്തതും) ആയ നയനാപാംഗാന്തത്താൽ കടക്കണ്ണിനാൽ) പ്രേരിത) (നിയോഗിക്കപ്പെട്ടവൾ) ആയ സഖി തദനുയോഗോത്തരത്തെ (അദ്ദേഹത്തിന്റെ അനുയോഗത്തിന്റെ (ചോദ്യത്തിന്റെ) ഉത്തരത്തെ) അത്യുദാരമാകുംവണ്ണം ആഖ്യാനംചെയ്തു (പറഞ്ഞു)

അനാദൃത്യാശേഷാനപി ച സുമുഖീ വാസവമുഖാ-
നകസ്മാദാരൂഢപ്രണയപരിപാടീപരവശാ
അരൂപശ്രീഹാര്യ്യം മദനജിതി ദേവേ മഹിതധീ-
ർവ്വയസ്യാ സേയം മേ ചിരമിഹ തപസ്യാം വിതനുതേ. ൩൭

അന്വയം—സുമുഖീ-മഹിതധീഃ മേ-ഇയം-വയസ്യാ-വാസവമുഖാൻ-അശേഷാൻ-അപി- അനാദൃത്യ-മദനജിതി അരൂപശ്രീഹാര്യ്യേ ദേവേ-അകസ്മാത്-ആരൂഢപ്രണയപരിപാടീപരവശാ-ചിരം-ഇഹ-തപസ്യാം-വിതനുതേ.

അർത്ഥം—സുമുഖിയും മഹിതധീയും (വിശിഷ്ടബുദ്ധിയും) ആയ എന്റെ ഈ വയസ്യാ (സഖി) വാസവമുഖന്മാർ (ഇന്ദ്രൻ തുടങ്ങിയവർ) ആയ അശേഷന്മാരെയും ആദരിക്കാതെകണ്ടു മദനജിത്തും അരൂപശ്രീഹാര്യ്യനും (രൂപം കൊണ്ടും ശ്രീ (സമ്പത്തു) കൊണ്ടും ഹരിക്കപ്പെടുവാൻ അയോഗ്യനും) മദനജിത്തും (കാമനെ ജയിച്ചവനും) ആയ ദേവങ്കൽ കാരണം കൂടാതെ ആരൂഢം (ജാതം) ആയ പ്രണയത്തിന്റെ പരിപാടി (അനുക്രമം) കൊണ്ടു പരവശയായിട്ട് വളരെക്കാലം ഇവിടെ തപസ്യയെ (തപശ്ചര്യയെ) ചെയ്യുന്നു.

ഹുങ്കാരേണ നിരാകൃതഃ പുരജിതാ മാരസ്യ ബാണഃ പത-
ന്നസ്പൃഷ്ടോ പാന്തമാവിശദമുഷ്മാം ചിത്തം യദസ്യാഃ പുരാ
അദ്യാപ്യുന്നതതേന ഹൃദയാതങ്കേന സന്ദൂയതേ
തന്വീയം തരുണേന്ദുശേഖരമപശ്യന്തീ സമീപ്യന്തികേ। (൩൮)

അന്വയം—പുരാ-പതൻ-മാരസ്യ-ബാണഃ പുരജിതാ ഹുങ്കാരേണ-നിരാകൃതഃ അസ്പൃഷ്ടഃ, ഏവ-സൻ-മുഗ്ദ്ധം അസ്യാഃ ചിത്തം ആവിവേശ-അദ്യാപി അത്യുന്നതേന-ഹൃദയാതങ്കേന-ഇയം തന്വീ തം-തരുണേന്ദു-ശേഖരം- അപി-അന്തികെ-അപശ്യന്തീ സന്ദൂയതേ.

അർത്ഥം—പണ്ടു പതൻ (വരുന്നതു്) ആയ-മാരന്റെ (കാമന്റെ) ബാണം പുരജിത്തിനാൽ (പുരാരിയാൽ) ഹുങ്കാരം കൊണ്ടു നിരാകൃതം (തള്ളിക്കളയപ്പെട്ടതു്.) ആയിട്ട് യാതൊന്നിനാൽ മുഗ്ദ്ധമായ ഇവളുടെ (പാർവ്വതിയുടെ) ചിത്തത്തെ (മനസ്സിനെ) ആവേശിച്ചു (പ്രവേശിച്ചു) ഇപ്പോഴും അത്യുന്നതമായ (ഉന്നതമായ) ഹൃദയാതങ്കം കൊണ്ടു (മനോദുഃഖം കൊണ്ടു) ഈ തന്വി തരുണേന്ദുശേഖരനേയും (ചന്ദ്രചൂഡനേയും) അന്തികത്തിൽ (സമീപത്തിൽ) അപശ്യന്തിയായിട്ടു (കാണാത്തവളായിട്ടു) ദുഃഖിക്കുന്നു.

അസ്യാ ഏവ കരാഞ്ചലോദ്ധൃതഘടീപാഥഃ പ്രസേകോദിതാ-
നേതാൻ പശ്യ പുരസ്ഥിതാൻ ഫലഭരൈരാനമ്രശാഖാശതാൻ
സംവൃദ്ധാ സമമേഭിരേവ സഹജൈരസ്യാസ്തപസ്യാലതാ
നോ ജാനേ ബത കാരണം സകുസുമാ നാദ്യാപി സംദൃശ്യതേ. (൩൨)

(അന്വയം) അസ്യാഃ ഏവ-കരാഞ്ചലോദ്ധൃതഘടീപാഥഃ പ്രസേകോദിതാൻ-ഫലഭരൈഃ ആനമ്രശാഖാശതാൻ ഏതാൻ-പുരസ്ഥിതാൻ--പശ്യ-സഹജൈഃ ഏഭിഃ സമം സംവൃദ്ധാ--അസ്യാഃ തപസ്യാലതാ.-അദ്യാപി-സകുസുമാ ന-സംദൃശ്യതെ-ബത-കാരണം-ന-ജാനെ

അൎത്ഥം—ഇവളുടെതന്നെ. കരാഞ്ചലത്തിൽ (കരാഗ്രത്തിൽ) ഉദ്ധൃതയായ (എടുക്കപ്പെട്ടതായ) ഘടിയിലെ (കുടത്തിലെ) പാഥസ്സിന്റെ (ജലത്തിന്റെ) പ്രസേകംകൊണ്ടു (സേചനംകൊണ്ടു) ഉദിതങ്ങളായി (ഉണ്ടായവയായി) ഫലഭരങ്ങൾകൊണ്ടു ആനമ്രശാഖാശതങ്ങളായ (താഴ്ന്നശാഖാസമൂഹങ്ങളോടുകൂടിയവയായ) ഈ പുരസ്ഥങ്ങളെ (മുൻപിൽനില്ക്കുന്നവൃക്ഷങ്ങളെ) കണ്ടാലും സഹജങ്ങളായ (ഒരുമിച്ചുജാതങ്ങളായ) ഇവറ്റകളോടു (ഈ വൃക്ഷങ്ങളോടു) കൂടെ സംവൃദ്ധയായ (ജനിച്ചതായ) ഇവളുടെ (ഈ സഖിയുടെ) തപസ്യയാകുന്ന (തപശ്ചൎയ്യയാകുന്ന) ലത (വള്ളി) ഇപ്പോഴും സകുസുമയായിട്ടു (പുഷ്പങ്ങളോടുകൂടിയതായിട്ടു) ദർശിക്കപ്പെടുന്നില്ല കഷ്ടം (കാരണത്തെ അറിയുന്നില്ല) എന്റെ സഖി വെള്ളംകോരിവളൎത്തിയ ഈ വൃക്ഷങ്ങൾ ഫലവത്തുകളായിട്ടും ഈ വൃക്ഷങ്ങളോടൊന്നിച്ചു ഉണ്ടായിവളൎന്നുവന്ന ഈ സഖിയുടെ തപസ്സാകുന്ന വള്ളിക്കു പുഷ്പവുംകൂടി ഉണ്ടായില്ല എന്നുസാരം.

ഇതി തസ്യാ വചഃ ശൃണ്വൻ-വൎണ്ണീ കൎണ്ണരസായനം
അപി സത്യമിദം തന്വീത്യദ്രിജാമാഹ സസ്മിതം. ൩൩

അന്വയം—വൎണ്ണീ-ഇതി കൎണ്ണരസായനം-തസ്യാഃ-വചഃ-ശൃണ്വൻ തന്വി-ഇദം-സത്യാ-അപി-ഇതി അദ്രിജാം-സസ്മിതം-ആഹ

അൎത്ഥം—വൎണ്ണീ (ബ്രഹ്മചാരി) കൎണ്ണങ്ങൾക്കു രസായനമായ അവളുടെ (പാർവ്വതീസഖിയുടെ) വചസ്സിനെ ശൃണ്വാൻ ആയിട്ടു (കേൾക്കുന്നവൻ ആയിട്ടു) അല്ലയോ തന്വി ഇതു (സഖീവചനം) സത്യമല്ല എന്നിങ്ങനെ അദ്രിജയോടു (പാർവ്വതിയോടു) സസ്മിതമാകുംവണ്ണം (പുഞ്ചിരിയോടുകൂടുംവണ്ണം) പറഞ്ഞു.

അഥ പ്രകോഷ്ഠസ്ഫടികാക്ഷമാലാം
നിവേശയിത്വാ വിധൃതാം കരാഗ്രേ ।

മിതാക്ഷരം വാചമുദ്ഗൂഢലജ്ജാ
കഥഞ്ചിദദ്രേസ്തനയാംബഭാഷേ । ൫൭

അന്വയം—അഥ അദ്രേഃ തനയാ കരാഗ്രേ വിധൃതാം..സ്ഫടികാക്ഷമാലാം പ്രകോഷ്ഠേ നിവേശയിത്വാ - ഉദ്ഗൂഢലജ്ജാ_കഥഞ്ചിത്-മിതാക്ഷരാം-വാചം—ബഭാഷേ

അത്ഥം- അനന്തരം (ശിവവചനാനന്തരം) അദ്രിയുടെ തനയ (ശ്രീപാർവ്വതി) കരാഗ്രത്തിൽ വിധൃതയായ (ധരിക്കപ്പെട്ടതായ) സ്ഫടികാക്ഷമാലയെ (സ്ഫടികങ്ങൾകൊണ്ടുള്ള ജപമാലയെ) പ്രകോഷ്ഠത്തിൽ (കൈത്തണ്ടിൽ) നിവേശിപ്പിച്ചിട്ട് (ഇട്ടിട്ട്) ഉദ്ഗൂഢലജ്ജയായിട്ട് (ധരിക്കപ്പെട്ട ലജ്ജയോടുകൂടിയവളായിട്ട്) പണിപ്പെട്ട് മിതാക്ഷരയായ (അല്പങ്ങളായ അക്ഷരങ്ങളോടുകൂടിയ) വാക്കിനെ ഭാഷിച്ചു (പറഞ്ഞു)

അനയ കഥിതംമയാ നിതാന്തംമനസാകല്പിതമേവവിപ്രസൂനോ
അഗതിന്നമനോരഥോദയാനാമിതിവാണിഭവതാനകിംശ്രുതേയം ।

അന്വയം—ഹേവിപ്രസൂനോ അനയാ കഥിതം മയാ നിതാന്തം മനസാ കല്പിതം ഏവ മനോരഥോദയാനാം അഗതിഃ ന (ഭവതി) ഇതിഇയംവാണി ഭവതാ ന ശ്രുതാകിം

അത്ഥം — അല്ലയോ വിപ്രസൂനോ (ബ്രാഹ്മണപുത്ര) ഇവളാൽ കഥിതം (പറയപ്പെട്ടതു്) എന്നാൽ ഏററവും മനസ്സുകൊണ്ടു കല്പിതമാകുന്നതന്നെ (വിചാരിക്കപ്പെട്ടതാകുന്നു) ഇവൾ പറഞ്ഞതുതന്നെയാണു് ഞാൻ മനസ്സുകൊണ്ടു വിചാരിച്ചിരിക്കുന്നതു് എന്നു സാരം. മനോരഥോദയങ്ങൾക്ക (മനസ്സിലുള്ള സങ്കല്പോദയങ്ങൾക്കു്) അഗതി (അപ്രാപ്തി) ഭവിക്കുന്നില്ല എന്നുള്ള ഈ വാണി ഭവാനാൽ ശ്രുതയായില്ലയോ (കേട്ടിട്ടില്ലയോ) അനുഗ്രഹങ്ങൾക്ക വിഷയമല്ലാതെ ഒന്നുംതന്നെ ഇല്ല അതിനാൽ ഈ ദുഷ്കരമായ തപസ്സുകൊണ്ടും പരമേശ്വരനെ ലഭിയ്ക്കുക എന്ന മഹാകാര്യം സാധിക്കാം എന്നു സാരം

ഇതിഗിരിതനയാഗിരം നിശമ്യ
പ്രമദഭരണതരംഗിതാന്തരാത്മാ
പ്രകടിതകപടാകൃതിഃ പ്രഗത്ഭാം
വചനമുവാച പുനശ്ശശാങ്കമൌലിഃ । ൫൯

അന്വയം— പ്രകടിതകപടാകൃതിഃ ശശാങ്കമൌലിഃ—ഇതിഗിരിതനയാഗിരം നിശമ്യ പ്രമദഭരണതരംഗിതാന്തരാത്മാ പുനഃ പ്രഗത്ഭം വചനം—ഉവാച.

അർത്ഥം— പ്രകടിതകപടാകൃതിയായ (കപടബ്രഹ്മചാരിവേഷത്തെ പ്രകടിപ്പിച്ചവനായ) ശശാങ്കമൌലി (ചന്ദ്രചൂഡൻ) ഇപ്രകാരം ഗിരിതനയയുടെ ഗിരിനെ (വാക്കിനെ) നിശമനംചെയ്തിട്ടു (കേട്ടിട്ടു) പ്രമദഭരത്താൽ (സന്തോഷാതിരേകത്താൽ) തരംഗിതമായ (സഞ്ജാതതരംഗമായ) ഇളകിയതായ എന്നു സാരം. അന്തരാത്മാവോടു (മനസ്സോടു) കൂടിയവൻ ആയിട്ട്-പിന്നെയും പ്രഗൽഭമായ (പ്രൌഢമായ) വചനത്തെപ്പറഞ്ഞു.

സത്യം ചേദിദമുക്തമദ്രിതനയേ!സ്വസ്ത്യസ്തു തേ സാമ്പ്രതം
വക്തവ്യം ബത!ഹസ്തതാളമിളിതം ഹാസം വിനാ നാപരം,
പശ്യൈതൽസ്വയമേവ തന്വി!മനസാ നിശ്ശങ്കമേവാന്തികേ
പശ്യന്ത്യാം ത്വയി യോ ദദാഹ മദനം, വശ്യഃ സ കിം തേ ഭവേൽ॥ ന്ധ്വ

അന്വയം— ഹേ അദ്രിതനയേ! ഇദം ഉക്തം-സത്യം-ചേൽ-സാമ്പ്രതം തേ-സ്വസ്തി-അസ്തു-ഹസ്തതാളമിളിതം-ഹാസം-വിനാ-അപരം, ന വക്തവ്യം ബത! ഹേ തന്വി (ത്വം) മനസാ-ഏതൽ-സ്വയം പശ്യ! ത്വയി-പശ്യന്ത്യാം-യഃ-അന്തികേ നിശ്ശങ്കം-മദനം-ദദാഹ-സഃ തേ-വശ്യഃ-ഭവേൽ-കിം.

അർത്ഥം—അല്ലയോ അദ്രിതനയേ ഈ ഉക്തം (വചനം) സത്യമാകുന്നു എങ്കിൽ ഇപ്പോൾ നിനക്കായിട്ടു സ്വസ്തി (മംഗലം) ഭവിക്കട്ടെ. ഹസ്തതാളമിളിതമായിട്ട് (ഹസ്തതാളത്തോടുകൂടീട്ട്) ഹാസത്തോടുകൂടാതെ അപരം (അന്യം) വക്തവ്യമല്ല. കഷ്ടം—കൈകൊട്ടി ചിരിയ്ക്കുകയല്ലാതെ മറ്റൊന്നും പറയാൻ ഇല്ല എന്നു സാരം. അല്ലയോ തന്വി (കൃശഗാത്രി) നീ മനസ്സുകൊണ്ട് ഇതിനെ താനെ ദർശിച്ചാലും—ഇനിയും പറയാൻപോകുന്നതിനെ വിചാരിച്ചാലും എന്നു സാരം. നീ പശ്യന്തിയായിരിക്കുമ്പോൾ (നോക്കിക്കൊണ്ടിരിക്കുമ്പോൾ) യാതൊരാൾ അന്തികത്തിൽവെച്ചു നിശ്ശങ്കമാകുംവണ്ണം (സംശയംകൂടാതെ) മദനനെ (കാമനെ ദഹിപ്പിച്ചു) അവൻ (ആ ശിവൻ) നിനക്ക് വശ്യനായി (അധീനനായി) ഭവിയ്ക്കുമോ കാമനെ ദഹിപ്പിച്ച അദ്ദേഹം കാമമുണ്ടായിട്ടു നിനക്കു വശനായിവരികയില്ല എന്നു സാരം.

പാണിഗ്രഹോത്സവവിധൌ ഫണികങ്കണേന
ദോഷ്ണാഹരസ്യ മണികങ്കണവാൻ കരസ്തേ
സംയോഗമർഹതി കഥം ച വിചിന്തയൈതൽ—
മുഗ്ദ്ധായതാക്ഷി! മുസലേന മൃണാളികേവ। ചൻ.

അന്വയം—ഹേമുഗ്ദ്ധായതാക്ഷി! പാണിഗ്രഹോത്സവവിധൌ-ഹരസ്യ ഫണികങ്കണേന-ദോഷ്ണാ-തേ-മണികങ്കണവാൻ-കരഃ-മുസലേന മൃണാളികാ-ഇവ-കഥം-സംയോഗം-അർഹതി-ഏതൽ-ച-വിചിന്തയ, അല്ലയോ മുഗ്ദ്ധായതാക്ഷി (സുന്ദരങ്ങളും ദീർഘങ്ങളുമായ കണ്ണുകളോടുകൂടിയവളേ) പാണിഗ്രഹമാകുന്ന (പാണിഗ്രഹണമാകുന്ന) ഉത്സവവിധിയിൽ ഹരന്റെ (ശിവന്റെ) ഫണികങ്കണമായ (സർപ്പങ്ങളാകുന്ന വളകളോടുകൂടിയ) ദോസ്സിനോട് (കയ്യിനോട്) നിന്റെ മണികങ്കണവത്തായ (രത്നവളകളോടുകൂടിയ) കരം (കയ്യ്) മുസലത്തോടു (ഉലക്കയോട്) മൃണാളിക (താമരവളയം) എന്നപോലെ എങ്ങിനെ സംയോഗത്തെ (ചേർച്ചയെ) അർഹിക്കുന്നു (ആഗ്രഹിക്കുന്നു എന്നു സാരം) ഇതിനെ ചിന്തിച്ചാലും (വിചാരിച്ചാലും) നിന്റെ കയ്യും ശിവന്റെ കയ്യും തമ്മിൽ ചേരുന്നതിനു തീരെ യോഗ്യതയില്ല എന്ന് സാരം.

ചിതാ ഭസ്മാലേപേ ഭവതു പരിധാനേപി ച ദിശാം
കരോടീമാലാനാം തതിഭിരപി വാ മണ്ഡനവിധൌ
വിഭാഗം സഞ്ചിന്ത്യ ക്ഷിതിധരകുലോത്തംസകലികേ!
വിഷാഹാരേ ചേതഃ ശിവശിവ വിഷാദം ഭജതി മേ ൪൦

അന്വയം—ഹേ ക്ഷിതിധരകുലോത്തംസകലികേ - ചിതാഭസ്മാലേപേ - അപി ച-ദിശാം-പരിധാനേ-കരോടീമാലാനാം-തതിഭിഃ മണ്ഡനവിധൌ-അപി വാ-വിഭാഗം-സഞ്ചിന്ത്യ-ഭവതു-വിഷഹാരേ-വിഭാഗം-സഞ്ചിന്ത്യ മേ ചേതഃ വിഷാദം ഭജതി- ശിവ ശിവ,

അർത്ഥം—അല്ലയോ ക്ഷിതിധരകുലോത്തംസകലികേ (പർവ്വതകുലത്തിന് അലംകാരമായി ഭവിച്ചവളേ)-ചിതാഭസ്മാലേപത്തിലും (ചുടലഭസ്മം തേക്കുന്നതിലും) അത്രതന്നെയുമല്ല ദിക്കുകളുടെ പരിധാനത്തിലും (ദിക്കുകളെ വസ്ത്രമാക്കുന്നതിലും) കരോടിമാലകളുടെ (അസ്ഥിമാലകളുടെ) തതികൾ (സമൂഹങ്ങൾ) കൊണ്ടു മണ്ഡനവിധിയിങ്കലും (അലങ്കരിക്കുന്നതിലും) വിഭാഗത്തെ വിചാരിച്ചിട്ടുള്ളതു് ഇരിയ്ക്കട്ടെ, വിഷാഹാരത്തിൽ (വിഷഭക്ഷണത്തിൽ) വിഭാഗത്തെ വിചാരിച്ചിട്ട് എന്റെ ചേതസ്സ് (മനസ്സ്) വിഷാദത്തെ ഭജിയ്ക്കുന്നു (പ്രാപിയ്ക്കുന്നു) കഷ്ടം-കഷ്ടം അല്ലയോ പാർവ്വതി നീ വിവാഹം കഴിഞ്ഞു് ശിവന്റെ ഗൃഹത്തിൽ ചെന്നാൽ ചുടലഭസ്മം തേക്കുക അസ്ഥിമാല അണിയുക-വസ്ത്രം ഇല്ലാതെ നടക്കുക എന്നവയെ ഓർത്തിട്ട് എനിയ്ക്കു ദുഃഖം ഇല്ല. ശിവൻ വിഷഭക്ഷകൻ ആകയാൽ നീയും വിഷം ഭക്ഷിയ്ക്കേണ്ടതായി വരുമെന്നുള്ളതിനെ വിചാരിച്ചിട്ട് എനിയ്ക്കു് വളരെ ദുഃഖമുണ്ട് എന്നു സാരം.

ആതുംഗശൃംഗജരഠം ഗവൃഷാധിരൂഢാം
മാതംഗചൎമ്മവസനാംഭസിതാംഗരാഗാം
ആസങ്ഗിനീംസ്മരഹരേ ഭവതീംനിരീക്ഷ്യ
ഹാസംകരിഷ്യതി പരഃ പ്രമദാസമാജഃ ൭൭

അന്വയം — ആതുംഗശൃംഗജരഠംഗവൃഷാധിരൂഢാം-മാതംഗചൎമ്മവസനാം-ഭസിതാംഗരാഗാം - സ്മരഹരേ-ആസംഗിനിം ഭവതീം-നിരീക്ഷ്യ പരഃ-പ്രമദാസമാ-ജഹാഃസം-കരിഷ്യതി.

അൎത്ഥം—ആതുംഗശൃംഗവും(കുറഞ്ഞൊന്നുഉന്നതങ്ങളായ കൊമ്പുകളോടുകൂടിയതും) ജരഠംഗനും (വൃദ്ധനും) ആയവൃഷത്തിൽ (കാളയിൽ) അധിരൂഢയും (കരേറിയവളും) മാതംഗചൎമ്മവസനയും (ആനത്തോലുടുത്തവളും) ഭസിതാംഗരാഗയും (ഭസ്മമാകുന്നകുറിക്കൂട്ടോടുകൂടിയവളും) സ്മരഹരങ്കൽ (കാമനെനശിപ്പിച്ചവനിൽ)ആസംഗിനിയും (ചേൎന്നവളും)ആയഭവതിയേ (നിന്നേ)നിരീക്ഷിച്ചിട്ട് പരമായ പ്രമദാസമാജം (മററുള്ളസ്ത്രീസമൂഹം)ഹാസത്തേചെയ്യും (ചിരിയ്ക്കും)

യദിത്വയാമംഗലഗാത്രി! യുജ്യതേ
സപിംഗലാക്ഷഃ സുതരാമമംഗലഃ
തദേതദദ്ധ്യാപതിതം സുമദ്ധ്യമേ!
യദാരനാളേന പയോവിമേളനം। ൭൮

അന്വയം—ഹേമംഗലഗാത്രി! സുമദ്ധ്യമേ! പിംഗലാക്ഷഃ-സുതരാം-അമംഗലഃ-സഃ-ത്വയാ-യുജ്യതേ-യദി-ആരനാളേന-പയോവിമേളനം-യൽ-തൽ-ഏതൽഅദ്ധ്യ-ആപതിതം।

അൎത്ഥം—അല്പയോദരശാഭനാംഗി-സുമദ്ധ്യമേ (കൃശമദ്ധ്യേ)പിംഗലാക്ഷനംഏററവും അമംഗലനും(അഗ്നിനേത്രനും മംഗലനല്ലാത്തവനും) ആയ അവൻ (ശിവൻ) നിന്നോടു യോജിക്കുന്നു എങ്കിൽ ആരനാളത്തോടു (കാടിയോടു)പയോവിമേളനം (പാലിന്റെ ചേൎച്ച) യാതൊന്നോ അ ഇതു് ഇപ്പോൾ ആ(പതിതമായി) വന്നുചേൎന്നു) അമംഗലനായ ശിവൻ നിന്നോട്ട് ഒന്നിച്ചു ചേൎന്നാൽ കാടിയും പാലും ഒന്നിച്ചു ചേരുന്നതുപോലെ ഉപയോഗഹീനമായിത്തീരും.

തത്തദിത്ഥംവദത്യസ്മിൻ-ഉദ്ധതേകപടാൎഭകേ
അദ്രിജായാഃപദംചക്രേ-രക്തിമാനയനാഞ്ചലേ. ൭൯

അന്വയം—അസ്മിൻ-കപടാൎഭകേ-ഉദ്ധതേ-ഇത്ഥം—തൽതൽ-വദതി-അദ്രിജായാഃ-നയനാഞ്ചലേ-രക്തിമാ-പദം-ചക്രേ.

അൎത്ഥം—ഈ കപടാൎഭകൻ (വ്യാജശിശു) ഉദ്ധതൻ (അഹങ്കാരി) ആയിട്ട് ഇപ്രകാരം അതിനെ അതിനെ (ഓരോന്നിനെ) വ

ദനായിരിക്കുമ്പോൾ (പറയുമ്പോൾ) അദ്രിജയുടെ നയനാഞ്ചലത്തിൽ (നേത്രത്തിന്റെ അഗ്രത്തിൽ) രക്തിമാവ് (ചുമപ്പ്) പദത്തെ ചെയ്തു (കാലു വച്ചു) ശിവനിന്ദകേട്ടിട്ട് പാർവതിയുടെ കടക്കണ്ണു ചുമന്നു എന്നു സാരം.

യഥായഥാപാടലിമാജ ജൃംഭേ-ക്രുധാദൃഗന്തേഗിരികന്യകായാഃ
തഥാതഥാഹർഷഭരോഹൃദന്തേ-പദംദധൗ-പങ്കജവൈരിമൗലേഃ ൪൮

അന്വയം---ഗിരികന്യകായാഃ-ദൃഗന്തേ-ക്രുധാ--യഥാ--യഥാ പാടലിമാജൃംഭേ-തഥാ-തഥാ-പങ്കജവൈരിമൌലേഃ-ഹൃദന്തേ--ഹർഷഭരഃ-പദം-ദധൗ.

(അർത്ഥം) ഗിരികന്യകയുടെ ദൃഗന്തത്തിൽ (കടക്കണ്ണിൽ) ക്രുത്തിനാൽ (കോപത്താൽ) യാതൊരുപ്രകാരം യാതൊരുപ്രകാരം പാടലിമാവ് (ചുവപ്പു) ജൃംഭിച്ചു (വർദ്ധിച്ചു) അപ്രകാരം അപ്രകാരം പങ്കജവൈരിമൌലിയുടെ (ചന്ദ്രചൂഡന്റെ) ഹൃദന്തത്തിൽ (മനസ്സിൽ) ഹർഷഭരം (സന്തോഷാധിക്യം) പദത്തെ ധരിച്ചു. പാർവതിയ്ക്കു കോപം വർദ്ധിച്ചുവരുംതോറും ശിവനു സന്തോഷവും വർദ്ധിച്ചുവന്നു എന്നു സാരം.

നിന്ദാപരാണിവചനാന്യുപകണ്ണയന്തീ
ചന്ദ്രാവതംസചരിതേഷുനിർമ്മലേഷു
ആപൂർണ്ണകോപവിസരസ്ഫുരിതാധരശ്രീഃ
സാബാലികാകപടമാണവകംബഭാഷേ. ൪൯

അന്വയം -- അഥ-സാബാലികാ--നിർമ്മലേഷു ചന്ദ്രാവതംസചരിതേഷു-നിന്ദാപരാണി-വചനാനി-ഉപകണ്ണയന്തീ--ആപൂർണ്ണകോപ വിസരസ്ഫുരിതാധരശ്രീഃ കപടമാണവകം ബഭാഷേ.

അർത്ഥം—അനന്തരം ആ ബാലികാ നിർമ്മലങ്ങളായ ചന്ദ്രാവതംസചരിതങ്ങളിൽ (ശിവന്റെ ചരിതങ്ങളിൽ) നിന്ദാപരങ്ങളായ (നിന്ദാപ്രധാനങ്ങളായ) വചനങ്ങളെ ഉപകണ്ണയന്തിയായി (കേൾക്കുന്നവളായി) ആപൂർണ്ണമായ കോപത്തിന്റെ വിസരത്താൽ (വ്യാപ്തിയാൽ) സ്ഫുരിതാധരശ്രീയായിട്ട് (വിറയ്ക്കുന്ന അധരകാന്തിയോടുകൂടിയവളായിട്ട്) കപടമാണവകനോടു (മായാശിശുവിനോടു) ഭാഷിച്ചു (പറഞ്ഞു)

ആഃശാന്താത്മാഭവതംഭജചസമുചിതാംശ്രമസ്യാസ്യവൃത്തിം,
നീചാംനീചൈന്നിഷേവ്യാംവ്യപനയചപുനർമ്മൌഖരീം വൈഖരീണാം
യാചേത്വാമപ്രശസ്തഭാവചസിപുനരഹം,ധൃഷ്ട! കഷ്ടംബതൈതദ്-
ഭാചാടസ്യാസ്യകിംവാതവഫലമനയാനിന്ദയാചന്ദ്രമൌലേഃ ൫൦

അന്വയം—ആഃ-ത്വം-ശാന്താത്മാ-ഭവ-അസ്യ-ആശ്രമസ്യ-സമുചിതാം-വൃത്തിം-ച-ഭജ-നീചാം-നീചൈഃ-നിഷേവ്യാം-പുനഃ വൈഖരീണാം-മൌഖരീം-ച-വ്യപനയ-ഹേധൃഷ്ടേ! വചസി-അപ്രഗൽഭാ-അഹം-പുനഃ-ത്വാം-യാചേ-ഏതൽ-കഷ്ടം-ബത-വാചാടസ്യ-അസ്യ-തവ-ചന്ദ്രമൌലേഃ-അനയാ-നിന്ദയാ-ഫലം-കിംവാ.

അൎത്ഥം—ആഃ നീ ശാന്താത്മാവായിട്ടു (ശാന്തചിത്തനായിട്ടു) ഭവിച്ചാലും ആഃ എന്നതു കോപസൂചകമാകുന്നു. ഈ ആശ്രമത്തിന്നു് (ബ്രഹ്മചൎയ്യാശ്രമത്തിന്നു) സമുചിതയായ (യോഗ്യയായ) വൃത്തിയേ ഭജിച്ചാലും ബ്രഹ്മചാരിക്കു അഹങ്കാരം യോഗ്യമല്ലാത്തതിനാൽ ശാന്തനായി തീൎന്നാലും എന്നു സാരം। നീചയും നീചന്മാരാൽ നിഷേവ്യയും (സേവിക്കപ്പെട്ടുവാൻ യോഗ്യയും) ആയ പിന്നെയും പിന്നെയും ഉള്ള വൈഖരികളുടെ (വാക്കുകളുടെ) മൌഖരിയേ (പുറപ്പാടിനേ)യും വ്യപനയിച്ചാലും (കളഞ്ഞാലും) നീചന്മാരേപ്പോലെ നിന്ദ്യവാക്കിനെ പറയരുതു് എന്നു സാരം. അല്ലയോ ധൃഷ്ടേ! (ധൈൎയ്യശാലിൻ) ഇതു (ശിവനിന്ദ) ഏററവും കഷ്ടമാകുന്നു. വാചാടനായ (ബഹുനിന്ദ്യവാക്കായ) ഈ നിനക്കു് ചന്ദ്രമൌലിയുടെ ഈ നിന്ദകൊണ്ടു് ഫലം എന്താകുന്നു. ഒരു ഫലവും ഇല്ല.

ഭസ്മാലേപം നിന്ദ്യമാണു് എന്നു പറഞ്ഞതിന്നു് പാൎവ്വതി ഉത്തരം പറയുന്നു.

നൃത്തക്രീഡാവസാനേ നിപതിതമവനൌ സ്രസ്തമംഗാത്തദീയാ—
ന്നിത്യം ധത്തേ നിജാംഗേ യദിഹ മുരഹരഃ ശ്രദ്ധയാ ശുദ്ധിഹേതോഃ
അസ്മൈ തൽ ഭസ്മ നിത്യാശുചിതവ വചസാ നിത്യകൈവല്യമൂൎത്തേ
ന്നത്വം ജാനാസി തത്വം തരളമുനിവടോ! തസ്യ പത്യുഃ പശൂനാം. ൪൧

അന്വയം— നൃത്തക്രീഡാവസാനെ-തദീയാൽ-അംഗാൽ-സ്രസ്തം-അവനൌ-നിപതിതം-യൽ ഇഹ-മുരഹരഃ-ശുദ്ധിഹേതോഃ- ശ്രദ്ധയാ- നിജാംഗേ-നിത്യം-ധത്തേ-ഏതൽ-ഭസ്മ-തവ-വചസാ-നിത്യാശുചി-അസ്തു-ഹേതരളമുനിവടോ-നിത്യകൈവല്യമൂൎത്തേഃ-തസ്യ-പശൂനാം-പത്യുഃ-തത്വം (ത്വം) നജാനാസി.

അൎത്ഥം നൃത്തമാകുന്ന ക്രീഡയുടെ അവസാനത്തിൽ തദീയമായ (ശിവനേ സംബന്ധിച്ചതായ) അംഗത്തിൽനിന്നു് സ്രസ്തമായി (പൊഴിഞ്ഞതായി) അവനിയിൽ നിപതിതമായ അംഗത്തിൽ നിന്നും പൊഴിഞ്ഞു ഭൂമിയിൽ വീണതായ എന്നു സാരം യാതൊന്നിനെ (ഭസ്മത്തേ) ഇവിടെ മുരഹരൻ (മഹാവിഷ്ണു) ശുദ്ധിയ്ക്കായിട്ടു ശ്രദ്ധയോടു നിജാംഗത്തിൽ ധരിയ്ക്കുന്നു. ഈ ഭസ്മം നി

ൻെറ വചസ്സുകൊണ്ടു നിത്യാശുചിയായി ഭവിക്കട്ടെ മഹാവിഷ്ണുവും കൂടി ശുദ്ധിയ്ക്കായിട്ടു ധരിക്കുന്ന ഭസ്മം അശുചിയാണെന്നു് നീയെ പറകയുള്ളു എന്നു സാരം അല്ലയോ ചപലനായ മുനിവടോ (മുനിബാലക) നിത്യൈകെ വല്യമൂർത്തിയായ (ശാശ്വതബ്രഹ്മസ്വരൂപനായ) ആ പശുക്കളുടെ പതിയുടെ (പശുപതിയുടെ) തത്വത്തേ (പരമാത്മത്തേ) നീ അറിയുന്നില്ല.

വൃദ്ധവൃഷഭമാണു വാഹനമെന്നതിനും സമാധാനം പറയുന്നു:—
ഉക്ഷാവൃദ്ധോഽസ്തുവാഹോ നഹിപുനരിയതാഹാനിരസ്തീന്ദുമൌലേഃ
സുത്രാമാ യൽ പദാന്തേനിപതതിസഹസൈവാവരുഹ്യസ്വനാഗാ- (ൽ
മാതംഗത്വക് ച വാസോഭവതുഭഗവതസ്തസ്യകിംതാവതാവാ?
സേവന്തേയംസമന്താൽ ധൃതമൃദുളദുകൂലാ ജ്വലാനിർജ്ജരൌഘാഃ (ർവ്വ

അന്വയം വൃദ്ധഃ-ഉക്ഷാ-വാഹഃ- അസ്തു-ഇയതാപുനഃ- ഇന്ദുമൌലേഃ ഹാനിഃ-ന-അസ്തി-ഹി, സുത്രാമാ- സഹസാ-ഏവ- സ്വനാഗാൽ- അവരുഹ്യയൽ പദാന്തേ പ്രണമതാ, മാതംഗത്വക്-വാസഃ- ച-ഭവതു- ഭഗവതഃ-തസ്യ- താവതാ- കിംവാ, ധൃതമൃദുളദുകൂലോജ്വലാഃ നിർജ്ജരൌഘാഃ സമന്താൽ-യം-സേവന്തേ.

അത്ഥം—വൃദ്ധനായ ഉക്ഷാവു (കാള) വാഹം (വാഹനം) ആയിട്ടു ഭവിച്ചോട്ടെ. ഇത്രമാത്രം കൊണ്ടാകട്ടെ ഇന്ദുമൌലിയ്ക്കു് (ശിവനു) ഹാനി (കുറവു) ഭവിക്കുന്നില്ല. സുത്രാമാവു് (ഇന്ദ്രൻ) വേഗേനതന്നേ സ്വനാഗത്തിൽനിന്നു (തൻെറ വാഹനമായ ഐരാവതത്തിൽനിന്നു്) അവരോഹണം ചെയ്തിട്ടു് (ഇറങ്ങിട്ടു) യാതൊരു ശിവൻെറ പാദാന്തത്തിൽ പ്രണമിയ്ക്കുന്നു (നമസ്കരിക്കുന്നു) ഇന്ദ്രനു ആനയാണു വാഹനം എങ്കിലും വൃഷവാഹനനായ ശിവനേക്കാണുമ്പോൾ വേഗത്തിൽ നമസ്കരിക്കുന്നു. അതിനാൽ ശിവനു യാതൊരു കുറവും ഇല്ല എന്നു സാരം. മാതംഗത്വക്ക് (ആനത്തോൽ) വാസസ്സായിട്ടു (വസ്ത്രമായിട്ടു) ഭവിച്ചോട്ടേ. ഭഗവാനായ അദ്ദേഹത്തിനു് (ഐശ്വര്യാദിഷൾഗുണപൂൎണ്ണനായ ശിവനു്) അത്രമാത്രം കൊണ്ടു് എന്തുധൃതമായ (ധരിക്കപ്പെട്ടതായ) മൃദുളദുകൂലംകൊണ്ടു (മാർദ്ദവമുള്ള വസ്ത്രംകൊണ്ടു) ഉജ്വലന്മാരായ നിർജ്ജരൌഘങ്ങൾ (ദേവസംഘങ്ങൾ) ചുററിനും യാതൊരാളിനേ (ശിവനേ) സേവിയ്ക്കുന്നു. ശിവൻ ആനത്തോലാണു ധരിക്കുന്നതു് എങ്കിലും പട്ടു മുതലായ മൃദുളവസ്ത്രം ധരിച്ച ദേവന്മാരും അദ്ദേഹത്തേ സേവിയ്ക്കുന്നുണ്ടു്. അതിനാൽ ആനത്തോലും മാഹാത്മ്യമുള്ളതാണു് എന്നു സാരം.

ദുർവ്വിജ്ഞേയസ്വരൂപേ പരചിതിപുരജിത്യന്യഥാഭ്രാന്തിഭാജഃ
കേചിന്നിന്ദന്തിമന്ദാസ്ത്രിഭുവനമഹിതം മത്സരാത്തൽസ്വരൂപം.
യദ്വാനൈതദ്വിചിത്രംപ്രമുഷിതഹൃദയോനിത്യയാസ്യൈവശക്ത്യാ
തത്വംനോവേത്തിസാക്ഷാൽസരസിജവസതിസ്തത്രനാരായണോപി
(൪൯)

അന്വയം കേചിൽമന്ദാഃ-ദുർവ്വിജ്ഞേയസ്വരൂപേ-പരചിതി-പുരജിതി-അന്യഥാഭ്രാന്തിഭാജഃ മത്സരാൽ-തൽസ്വരൂപം-നിന്ദന്തി-യദ്വാ-ഏതൽ-ന-വിചിത്രം-സാക്ഷാൽ സരസിജവസതിഃ-നിത്യയാ-അസ്യശക്ത്യാ ഏവപ്രമുഷിതഹൃദയഃ-തത്ര-തത്വം-നവേത്തി-നാരായണഃ-അപി-നവേത്തി.

അൎത്ഥം ചില മന്ദന്മാർ (മൂഢന്മാർ) ദുർവ്വിജ്ഞേയസ്വരൂപനം (ആരാലും അറിയപ്പെടുവാൻ കഴിയാത്ത ആകൃതിയോടുകൂടിയവനം) പരചിത്തും (പരചിൽസ്വരൂപനം) ആയ പുരജിത്തിൽ [പുരാന്തകനിൽ) അന്യഥാ ഭ്രാന്തിഭാക്കകളായിട്ട (അന്യവിധത്തിലുള്ള ഭ്രമത്തേ ഭജിക്കുന്നവരായിട്ടു) മത്സരം ഹേതുവായിട്ട തൽസ്വരൂപത്തേ (അദ്ദേഹത്തിൻെറ സ്വരൂപത്തേ) നിന്ദിക്കുന്നു. അല്ലെങ്കിൽ ഇതു് (നിന്ദിക്കുന്നതു) വിചിത്രം അല്ല (ആശ്ചൎയ്യം അല്ല) സാക്ഷാൽ സരസിജവസതിയും (ബ്രഹ്മാവും) നിത്യയായ (നശിക്കാത്തതായ) ഇദ്ദേഹത്തിൻെറ ശക്തിയാൽ പ്രമുഷിതഹൃദയനായിട്ടു് (അപഹരിക്കപ്പെട്ട മനസ്സോടുകൂടിയവനായിട്ടു്) അവങ്കലേ തത്വത്തെ അറിയുന്നില്ല നാരായണനും (മഹാവിഷ്ണുവും) അറിയുന്നില്ല. ബ്രഹ്മാവിനും മഹാവിഷ്ണുവിനുംകൂടി പരമശിവൻെറ പരമാൎത്ഥമറിയാൻ അശക്യമാരാണു പിന്നെ നീ എങ്ങിനെയാണു് അറിയുന്നതു് എന്നു സാരം.

ഗച്ഛസ്വച്ഛന്ദമസ്മാൽചപലതരവടോ! യാസിനോചേദിതോഹം
ഗച്ഛാമീത്ഥാമിനാഗ്രേവദനമനുചിതാലാപമാലോകിതുംതേ
ഇത്യുക്ത്വായാവദേഷാവ്യചലദതിരുഷാതാവദന്തർഹിതോഭ്രൂ-
ദ്വർണ്ണീനിൎണ്ണീതിദൂരഃസചപരമശിവഃ പ്രാദുരാസീൽപ്രസീദൻ ൫൦

അന്വയം- ഹേചപലതര-വടോ! അസ്മാൽ-സ്വച്ഛന്ദം-ഗച്ഛ-(ത്വം)നോ-യാസി-ചേൽ-(അഹം)ഇതഃ ഗച്ഛാമി-അനുചിതാലാപം-തേ-മുഖം-അഗ്രേ-ആലോകിതുംനഇച്ഛാമി-ഇതി-ഉക്ത്വാ ഇയം- അതിരുഷാ-യാവൽ-വ്യചലൽ താവൽ-വൎണ്ണീ-അന്തർഹിതഃ അഭൂൽ-നിൎണ്ണീതിദൂരഃ-സഃ-പരമശിവഃ ച, പ്രസീദൻ-പ്രാദുരാസീൽ-

അൎത്ഥം-അല്ലയോ ചപലതരനായ (ഏററവും ചപലനായ) വടോ!(ബ്രഹ്മചാരീ) ഇതുങ്കൽ നിന്നു് (ഈ ദേശത്തുനിന്നു്) സ്വ

ഷ്ഠനമാകുംവണ്ണം (തന്റെ ഇഷ്ടപോലെ) പോയാലും-നീയാനം ചെയ്യുന്നില്ല എങ്കിൽ ഞാൻ ഇവിടെനിന്നു പോകുന്നു അനുചിതാലാപമായ (ഉചിതമല്ലാതെ പറയുന്ന) നിന്റെ മുഖത്തേ മുൻപിൽ ആലോകനം ചെയ്യാൻ ഇഛിക്കുന്നില്ല എന്നിങ്ങനേ പറഞ്ഞിട്ടു ഇവരു (പാർവ്വതി) അതിരുട്ടിനാൽ (അതികോപത്താൽ) എപ്പോൾ വിചലിച്ചു (പുറപ്പെട്ടു) അപ്പോൾ-വർണ്ണി (കപടബ്രഹ്മചാരി) അന്തർഹിതനായി ഭവിച്ചു (മറഞ്ഞു) നിസ്തീർണ്ണതിദൂരനായ (ആക്കും നിശ്ചയിക്കുന്നതിന്നു വിഷയമല്ലാത്തവനായ) ആ പരമശിവനും പ്രസീദനായിട്ടു (സന്തോഷിപ്പിക്കുന്നവനായിട്ടു) പ്രാദുർഭവിച്ചു (പ്രത്യക്ഷനായി)

ദാസംവിലോകയപുരഃ പുരവൈരിണംമാം
ക്രീതം ത്വയാസുമുഖി! സാധുതരൈസ്തപോഭിഃ
കാന്തംവദന്തമിതിസാപ്യവലോകയന്തി
ക്ലാന്തിംവചോഭിരുദിതാമഖിലാം ജഹാസീൽ ൬൫

അന്വയം ഹേ സുമുഖി സാധുതരൈഃ-തപോഭിഃ-ത്വയാ-ക്രീതം-പുരവൈരിണം മാം-ദാസം-പുരഃ-വിലോകയ ഇതി-വദന്തം കാന്തം അവലോകയന്തി-സാ-അപി-വചോഭിഃ-ഉദിതാം അഖിലാം-ക്ലാന്തിം-ജഹാസ്ി്‍ൽ—

അർത്ഥം അല്ലയോ സുമുഖി സാധുതരങ്ങളായ (ഏറ്റവും വിശിഷ്ടങ്ങളായ) തപസ്സുകൾകൊണ്ടു നിന്നാൽ ക്രീതനായ (വിലയ്ക്കു വാങ്ങപ്പെട്ടവനായ) എന്നെ ദാസനായിട്ടു പുരോഭാഗത്തിൽ (മുൻപിൽ) അവലോകനം ചെയ്താലും (കണ്ടാലും) ഇങ്ങനെ വദന്നായ (പറയുന്നവനായ) കാന്തനെ അവലോകയന്തിയായിട്ടു (കാണുന്നവളായിട്ടു) അവളും വചസ്സുകൾകൊണ്ടു (മുൻ പറഞ്ഞവാക്കുകൾകൊണ്ടു) ഉദിതയായ (ഉണ്ടായതായ) അഖിലയായ ക്ലാന്തിയെ (ഖേദത്തേ) കളഞ്ഞു.

ആസന്നവർത്തിനി ഹരേ വിവൃതാഭിലാഷ
മംഗാവമർശനവിധൌകലിതാല്പഹാസേ,
വ്രീഡാവിനീതി മദനവ്യതിമിശ്രിതാഭ്യാം
ഗൌരീസഖീമുഖമലോകത ലോചനാഭ്യാം ൬൬

അന്വയം അംഗാവമർശനവിധൌ—കലിതാല്പഹാസേ=ആസന്നവർത്തിനി ഹരേ വിവൃതാഭിലാഷം-ഗൌരി-വ്രീഡാവിനീതി മദനവ്യതിമിശ്രിതാഭ്യാം ലോചനാഭ്യാം-സഖീമുഖം അലോകത.

അർത്ഥം അംഗാവമർശനവിധിയിൽ (ദേഹസ്പർശനമാകുന്ന കർമ്മത്തിൽ) കലിതാല്പഹാസനായി (ചെയ്യപ്പെട്ടതായ അല്പം ചിരി

യോട്ടുകൂടിയവനായി) ആ സന്നാവൎത്തിയായ (അടുത്തുനില്ക്കുന്നവനായ) ഹരങ്കൽ പാൎവ്വതിയുടെ ദേഹത്തെ സ്പൎശിക്കുന്നതിനായി മന്ദഹാസത്തോടുകൂടെ അടുത്തുനില്ക്കുന്നാശിവങ്കൽ എന്നുസാരം വിവൃതാഭിലാഷമാകുംവണ്ണം (പ്രകാശിപ്പിയ്ക്കപ്പെട്ട ആഗ്രഹത്തോടുകൂടും വണ്ണം) ഗൌരീ (പാൎവ്വതി) വ്രീഡയോടും (ലജ്ജയോടും) വിനീതിയോടും (വണക്കത്തോടും) മദനനോടും (കാമനോടും) വ്യതിമിശ്രിതങ്ങളായ (ഇടകലൎന്നായായ) ലോചനാന്തരംകൊണ്ട് (കണ്ണുകൾകൊണ്ട്) സഖീമുഖത്തെ ആലോകനം ചെയ്തു (നോക്കി)

സാചൈവമാഹ, വിദിതംതദിദം ത്വയൈവ,
നൈവസ്വതന്ത്രചരിതാകുലകന്യകേയം
ക്ഷോണീധരോജനയിതാഹിമവാനമുഷ്യാഃ
പാണിഗ്രഹേ പ്രണയിനാക്രിയതാം പ്രമാണം (൫൨

അന്വയം സാച-ഏവം-ആഹ-തൽ-ഇദം-ത്വയാ-വിദിതം-ഏവ-കുലകന്യകാ-ഇയം-നസ്വതന്ത്രചരിതാ-ഏവ- അമുഷ്യാഃ ജനയിതാ-ഹിമവാൻ-ക്ഷോണീധരഃ പ്രണയിനാ-പാണിഗ്രഹേ-പ്രമാണം-ക്രിയതാം-

അൎത്ഥം അവളും ഇപ്രകാരം പറഞ്ഞു, ആ ഇത് (പറയാൻപോകുന്നതു്, നിന്നാൽ വിദിതം ആകുന്നു, (അറിയപ്പെട്ടതാകുന്നു) തന്നെ, കുലകന്യകയായ ഇവൾ സ്വതന്ത്രചരിതയല്ല. ഇവളുടെ ജനയിതാവായ (അഛനായ) ഹിമവാനാകുന്ന ക്ഷോണീധരം (ഹിമവാൻ പൎവ്വതം) പ്രണയിയാൽ (സ്നേഹമുള്ള അങ്ങാൽ) പാണിഗ്രഹത്തിൽ പ്രമാണമാക്കി ചെയ്യപ്പെട്ടാലും ഞാൻ കുലകന്യകയാകയാൽ വിവാഹം സ്വേഛപോലെ ചെയ്വാൻ നിവൃത്തിയില്ലാത്തതിനാൽ അഛന്റെ അനുമതിവാങ്ങണം എന്നുസാരം

ഇതിവചനമമുഷ്യാഃ ശൃണ്വതാതേനമുക്താ
കഥമിവഗിരികന്യാപ്രാപഗേഹം പ്രസന്നാ
അഭിമതവരലാഭം വ്യക്തമാവേദയന്ത്യാ
വദനവിമലകാന്ത്യാ താതമാഹ്ലാദയന്തീ (൫൩

അന്വയം ഇതി-അമുഷ്യാഃ-വചനം-ശൃണ്വതാ-തേന-കഥമിവ-മുക്താ-ഗിരികന്യാ-പ്രസന്നാ-അഭിമത വരലാഭം-വ്യക്തം-ആവേദയന്ത്യാ-വദനവിമലകാന്ത്യാ-താതം-ആഹ്ലാദ യന്തീഗേഹം-പ്രാപ-

അൎത്ഥം ഇപ്രകാരം ഇവളുടെ (പാൎവ്വതിയുടെ) വചനത്തെ ശൃണ്വാൻ ആയ (കേൾക്കുന്നവൻ ആയ) അദ്ദേഹത്താൽ (ശിവനാൽ) പണിപ്പെട്ടു മുക്തയായ (മോചിയ്ക്കപ്പെട്ടവളായ) ഗിരികന്യാ

പ്രസന്നയായി (സന്തുഷ്ടയായി) അഭിമതവരലാഭത്തേ (അഭിമതനായ വരന്റെ ലബ്ധിയെ) വ്യക്തം (സ്പഷ്ടം) ആകംവണ്ണം ആവേദയന്തിയായ (അറിയിപ്പിക്കുന്നതായ) വദനവിമലകാന്തികൊണ്ടു് (മുഖത്തിന്റേ നിർമ്മലയായ ശോഭകൊണ്ടു്) താതനേ (അഛനേ) ആഹ്ലാദയന്തിയായിട്ടു് ഗേഹത്തേപ്രാപിച്ചു (സ്വഭവനത്തിൽവന്നു)

മുഗ്ദ്ധേന്ദുമൌലിരഥബദ്ധകുതൂഹലശ്രീ
രദ്രീന്ദ്രജാപരിണയംവിധിവദ്വിധാതും
തത്താദൃശേന തപസാദിവിഭാസമാനം
സസ്മാരസപ്തകമസൌമനസാമുനീനാം (൩൬

അന്വയം അഥ അസൌ മുഗ്ദ്ധേന്ദുമൌലിഃ ബദ്ധകുതൂഹലശ്രീഃ അദ്രീന്ദ്രജാപരിണയം-വിധിവൽ-വിധാതും-തത്താദൃശേന-തപസാ-ദിവി-ഭാസമാനം-മുനീനാം-സപ്തകം-മനസാ-സസ്മാര-

അത്ഥം അനന്തരം ഈ മുഗ്ദ്ധേന്ദുമൌലി (ചന്ദ്രമൌലി) ബദ്ധകുതൂഹലശ്രീയായിട്ടു് (ബന്ധിയ്ക്കപ്പെട്ടകൌതുകലക്ഷ്മിയോടുകൂടിയവനായിട്ടു് അദ്രീന്ദ്രജാപരിണയത്തേ (പാൎവ്വതിയുടെ വിവാഹത്തെ) വിധിപോലെ ചെയ്യാനായിട്ടു് തത്താദൃശമായ (വിശിഷ്ടമായ) തപസ്സുകൊണ്ടു് ദ്യോവിൽ (ആകാശത്തിൽ) ഭാസമാനമായ (ശോഭിക്കുന്നതായ) മുനികളുടെ സപ്തകത്തേ(സപ്തൎഷികളെ)മനസ്സുകൊണ്ടു സ്മരിച്ചു് (വിചാരിച്ചു)

യഃ സ്മൎയ്യതേഹൃദയപങ്കജകൎണ്ണികായാം
തേനസ്മൃതാഭഗവതാസ്മരശാസനേന
തേചപ്രകാസവികസദ്വദനാരവിന്ദാഃ
പ്രാപുഃപ്രഭോഃ സവിനയാമുനയസ്സമീപം (൩൭

അന്വയം യഃ-ഹൃദയപങ്കജകൎണ്ണികായാം-സ്മൎയ്യതേ-സ്മരശാസനേന തേന-ഭഗവതാ-സ്മൃതാഃ തെ-മുനയഃ ചവികസദ്വദനാരവിന്ദാഃ സവിനയാഃ പ്രഭോഃ സമീപം-പ്രാപുഃ

അത്ഥം- യാവനൊരുത്തൻഹൃദയപങ്കകൎണ്ണികയിൽ (മനസ്സാകുന്ന തമരപ്പൂവിന്റെ ഉള്ളിൽ) സ്മരിയ്ക്കപ്പെടുന്നു യാതൊരു ശിവനെ ആണു സകലമഹൎഷികളും വിചാരിക്കുന്നതു് ആ സ്മരശാസനനായ ഭഗവാനാൽ സ്മൃതന്മാരായ (വിചാരിയ്ക്കപ്പെട്ടവരായ ആ മുനികളും (സപ്തൎഷികളും) വികസദ്വദനാരവിന്ദന്മാരായി (വികസിച്ചിരിക്കുന്ന മുഖപത്മങ്ങളോടുകൂടിയവരായി) സവിനയന്മാരായിട്ടു് (വിനയത്തോടുകൂടിയവരായിട്ടു്) പ്രഭുവിന്റെ (ശിവന്റെ) സമീപത്തെപ്രാപിച്ചു.

ആയാതാനഥതാൻമുനീനതിമുദാസംഭാവ്യസംഭാവിത-
സ്തൈരപ്യാദരമേദുരാണികുശലപ്രശ്നാനികുൎവ്വന്നസൌ
അസ്മാംസ്തൽസ്മരണാഗതാനയിവിഭോ! ശാധീതിതൈരൎത്ഥി
(തഃ
സസ്മേരാനനപങ്കജഃപശുപതിസ്താനൂചിവാനാദിമാൻ ൪൭

അന്വയം- അഥ-സഃ- അസൌ- പശുപതിഃ- ആയാതാൻ-താൻ മുനീൻ-അതിമുദാ-സംഭാവ്യ-തൈഃ-അപിസം-ഭാവിതഃ ആദരമേദുരാണി-കുശലപ്രശ്നാനി-കുൎവ്വൻ-അയിവിഭോ- തൽസ്മരണാഗതാൻ അസ്മാൻ- ശാധിഇതി-തൈഃ- അൎത്ഥിതഃ സ്മേരാനനപങ്കജഃ-ആദിമാൻ- -താൻ- ഊചിവാൻ.

അൎത്ഥം-അനന്തരം ആ ഈ പശുപതി (ശിവൻ) ആയാതന്മാരായ(വന്നവരായ)ആ മുനികളെ അതിമുദത്തോടുകൂടെ(ഏററവും സന്തോഷത്തോടുകൂടെ) ബഹുമാനിച്ചിട്ട് അവരാലും (മഹൎഷികളാലും സംഭാവിതനായി (ബഹുമാനിയ്ക്കപ്പെട്ടവനായി) ആദരമേദുരങ്ങളായ (ആദരപൂൎവ്വങ്ങളായ) കുശലപ്രശ്നങ്ങളേ കുൎവ്വന്നായി (ചെയ്യുന്നവനായി)അല്ലയോ വിഭോ, തൽസ്മരണാഗതന്മാരായ(അങ്ങു വിചാരിയ്ക്കയാൽ വന്നവരായ) ഞങ്ങളെ ശാസിച്ചാലും (ഞങ്ങളെ വിചാരിച്ചതിനുള്ള കാൎയ്യം അരുളിച്ചെയ്താലും) എന്നിങ്ങനെ അവരാൽ അൎത്ഥിതനായി (പ്രാൎത്ഥിയ്ക്കപ്പെട്ടവനായി) സ്മേരാനനപങ്കജനായിട്ട് (പുഞ്ചിരിയോടുകൂടിയ മുഖപങ്കജത്തോടുകൂടിയവനായിട്ട്) ആദിമന്മാരായ (ആദിഭൂതന്മാരായ) അവരോട് (സപ്തൎഷികളോടു) ഊചിവാനായി (പറഞ്ഞു)

പാർവ്വത്യാഃ പരിചൎയ്യയാ പ്രഥമതഃപശ്ചാത്തപശ്ചൎയ്യയാ
പ്രീതിഃകാപ്യുദിതാഹൃദിപ്രണയതാമാപാദ്യതേസാമ്പ്രതം
സുത്രാമപ്രമുഖാശ്ചതൽപരിണയം സമ്പ്രാൎത്ഥയന്തേസുരാ
സ്താരക്താരകമാരകസ്യതനയസ്യാവാപ്തയേസത്വരാഃ (൪൮

അന്വയം—പ്രഥമതഃപാൎവ്വത്യാഃ- പരിചൎയ്യയാ- പശ്ചാൽ-തപശ്ചൎയ്യയാ-ഹൃദി-ഉദിതാ-കാപി-പ്രീതിഃ-സാമ്പ്രതം-പ്രണയതാം ആപാദ്യതേ, സുത്രാമപ്രമുഖാഃ-സുരാഃ- ച-സത്വരാഃ-താരക്താരകമാരകസ്യ-തനയസ്യ- അവാപ്തയേ-തൽപരിണയം-പ്രാൎത്ഥയന്തേ.

അൎത്ഥം—പ്രഥമം പാൎവ്വതിയുടെ പരിചൎയ്യകൊണ്ടും (ശുശ്രൂഷകൊണ്ടും) പിന്നീട് തപശ്ചൎയ്യകൊണ്ടും ഹൃത്തിൽ മനസ്സിൽ ഉദിതയായ(ഉണ്ടായതായ) ഒരു പ്രീതി (സന്തോഷം)ഇപ്പോൾ പ്രണയതയെ(സ്നേഹത്വത്തെ)പ്രാപിയ്ക്കുന്നു-എനിക്കു പാൎവ്വതിയിൽ അത്യന്തം സ്നേഹം ഉദിച്ചിരിക്കുന്നു എന്നു സാരം. സുത്രാമപ്രമുഖന്മാരായ (ഇന്ദ്രൻ മുതലായ)സുരന്മാരും സത്വരന്മാരായിട്ട്(സംഭ്രമത്തോടുകൂ

ടിയവരായിട്ടു്)താരുക്ക് താരകമാരകനായ (അപ്രകാരമുള്ള താരകാസുരനേക്കൊല്ലുന്നവനായ) തനയൻെറ പുത്രൻെറ (അവാപ്തിയ്ക്കായിട്ടു്) (പ്രാപ്തിയ്ക്കായിട്ടു്)തൽ പരിണയത്തേ(അവളുടെ=പാർവ്വതിയുടെ) വിവാഹത്തേ പ്രാർത്ഥിക്കുന്നു.

വിപന്നായാംസത്യാം വിഷയസുഖവാർത്താപിച മയാ
പരിത്യക്താസമ്പ്രത്യപരമിവചാഭാതിഹൃദയം
പ്രിയാസൈവോൽഭൂതാഹിമഗിരിനികേതേധ്രുവമിയം
തദേതൽസുവ്യക്തം സ്ഫുരതിചസമാധൌമമനസി ॥൭൮॥ (തൻ

അന്വയം—സത്യാം—വിപന്നായാംവിഷയസുഖവാർത്താ—അപിച—മയാ—പരിത്യക്താ—സംപ്രതി—ഹൃദയം—അപരം—ഇവ—ആഭാതിച സാപ്രിയാ—ഏവ—ഹിമഗിരിനികേതേ—ഇയം. ഉൽഭൂതാ ധ്രുവം തൽ ഏതൽ സമാധൌ മേ മനസി സുവ്യക്തം സ്ഫുരതി ച

അർത്ഥം—സതി (സതീദേവി) വിപന്നയായിരിക്കുമ്പോൾ (മരിച്ചപ്പോൾ) യോഗാഗ്നിയിൽ ദഹിച്ചപ്പോൾ എന്നുസാരം. വിഷയസുഖവാർത്തയും(വിഷയസുഖത്തിൻെറവാർത്തയുംകൂടി) എന്നാൽപരിത്യക്തയായി (ഉപേക്ഷിക്കപ്പെട്ടതായി, ഇപ്പോൾ ഹൃദയം (മനസ്സ്) അപരമെന്നപോലെ തോന്നുകയും ചെയ്യുന്നു. ആ പ്രിയതന്നെ (സതിദേവിതന്നെ) ഹിമഗിരിനികേതത്തിൽ (ഹിമവാൻെറ ഭവനത്തിൽ) ഇവളായിട്ടു (പാർവ്വതിയായിട്ടു) ഉൽഭൂതയായി (ഉണ്ടായി) നിശ്ചയം ആ ഇതു് എൻെറ മനസ്സിൽ വ്യക്തമായിട്ടു തോന്നുകയും ചെയ്യുന്നു.

ഗതാഃതദദ്യഗൃഹമദ്രിപതേസ്തദീയാം
പുത്രിംയഥാവിധിവൃണുദ്ധ്വമമുംമദർത്ഥേ
കർത്തവ്യമന്യദപികൃത്യമിഹാസ്തിയത്തൽ
സ്നിഗ്ദ്ധേഷുബന്ധുഷുഭവത്സുഭരോപ്പിതോയം. ൭൯

അന്വയം തൽ (യൂയം) അദ്യ—അദ്രിപതേഃ—ഗൃഹം— ഗതാഃ—മദർത്ഥേ—അമും—തദീയാം—പുത്രിം—യഥാവിധി—വൃണുദ്ധ്വം—ഇഹയൽ—കർത്തവ്യം—അന്യൽ—കൃത്യം—അപി—അസ്തി—തൽ—സ്നിഗ്ദ്ധേഷുബന്ധുഷു—ഭവൽസു—അയം—ഭരഃ അപ്പിതഃ

അർത്ഥം അതുഹേതുവായിട്ടു നിങ്ങൾ അദ്രിപതിയുടെ (ഹിമവാൻെറ) ഗൃഹത്തെ പ്രാപിച്ചിട്ടു് എനിയ്ക്കുവേണ്ടി ഇവനോടു് (ഹിമവാനോടു്) തദീയയായ പുത്രിയേ (പാർവ്വതിയെ) വരിച്ചാലും (അപേക്ഷിച്ചാലും) ഇതിങ്കൽ യാതൊന്നിനാൻ കർത്തവ്യമായി (ചെയ്യേണ്ടതായി) അന്യമായ കൃത്യവും(മററുകാർയ്യവും) ഭവിക്കുന്നു. അതിനാൽ സ്നിഗ്ദ്ധന്മാരും(സ്നേഹമു

ള്ളവരും ബന്ധുക്കളും ആയ ഭവാന്മാരിൽ(നിങ്ങളിൽ) ഈ ഭാരംഅൎപ്പിതമായി(വയ്ക്കപ്പെട്ടു)വേറെയും കാൎയ്യംസാധിക്കേണ്ടതായിട്ടു ഉള്ളതിനാൽ ഹിമവാനോടുപുത്രിയെ യാചിക്കുക എന്നകാൎയ്യം നിങ്ങളിൽ ചുമതലപ്പെടുത്തി എന്നസാരം.

ദൃഷ്ട്വാതമദ്രിമവഗമ്യസമസ്തമൎത്ഥ-
മത്രൈവചാസ്തുനചിരേണസമാഗമോവഃ
ഇത്ഥംവദൻപ്രഥമമാപനിവാസമീശ-
സ്തേചാപിജഗ്മുരഥഹൈമവതംനികേതം. ൬൮

അന്വയം—തം-അദ്രിം-ദൃഷ്ട്വാസമസ്തം- അൎത്ഥം-അവഗമ്യ-അത്ര-ഏവനചിരേണവഃസമാഗമഃച-അസ്തു-ഇതി- ഈശഃവദൻ-പ്രഥമം-നിവാസം- ആപ- തേ-അപി- ച-ഹൈമവതം-നികേതം-ജഗ്മുഃ.

അൎത്ഥം—ആ അദ്രിയെ (ഹിമവാനെ)കണ്ടു സമസ്തമായ അൎത്ഥത്തെ (കാൎയ്യത്തെ)അറിഞ്ഞിട്ടു ഇവിടെത്തന്നെ വേഗത്തിൽ നിങ്ങളുടെ സമാഗമം (ചേൎച്ച) ഭവിക്കട്ടെ (സകലകാൎയ്യവും അറിഞ്ഞു ഇവിടെ വരണം) എന്നു ഈശൻ (ശിവൻ) വദന്നായിട്ടു(പറയുന്നവനായിട്ടു) പ്രഥമംനിവാസത്തെ (സ്വഭവനത്തെ) ഗമിച്ചു. അവരും (സപ്തൎഷികളും)ഹൈമവതമായ (ഹിമവാനേ സംബന്ധിച്ചതായ) നികേതത്തെ (ഭവനത്തെ) ഗമിച്ചു.

ജ്യോതിൎമ്മയംമുനിഗണം പുരതോവലോക്യ
ചേതഃപ്രമോദപരതന്ത്രമസൌദധാനഃ
അൎഘ്യാദിദാനകൃതമാനനമാനതാത്മാ
ബദ്ധാഞ്ജലിൎവ്വചനമദ്രിപതിൎബഭാഷേ. ൬൯

അന്വയം—ജ്യോതിൎമ്മയം-മുനിഗണം-പുരതഃ അവലോക്യ-പ്രമോദപരതന്ത്രം-ചേതഃ-ദധാനഃ- അസൌ-അദ്രിപതിഃ- ആനതാത്മാ- ബദ്ധാഞ്ജലിഃ-അൎഘ്യാദിദാനകൃതമാനനം -വചനം-ബഭാഷേ.

അൎത്ഥം—ജ്യോതിൎമ്മയമായ(തേജോരൂപമായ)മുനിഗണത്തെ പുരോഭാഗത്തിൽ കണ്ടിട്ടു പ്രമോദപരതന്ത്രമായ (സന്തോഷാധീനമായ) ചേതസ്സിനെ (മനസ്സിനെ) ദധാനനായ (ധരിക്കുന്നവനായ) ഈ അദ്രിപതി (ഹിമവാൻ ആനതാത്മാവായി (നമ്രശരീരനായി) ബദ്ധാഞ്ജലിയായിട്ടു (ബന്ധിക്കപ്പെട്ട കൂപ്പുകൈയോടുകൂടിയവനായിട്ടു) അൎഘ്യാദിദാനകൃതമാനനമാകുംവണ്ണം (അൎഘ്യാദിയുടെ ദാനംകൊണ്ടു ചെയ്യപ്പെട്ട പൂജയോടുകൂടുംവണ്ണം) അൎഘ്യാദികൊടുത്തു പൂജിച്ചിട്ടു എന്നസാരം. വചനത്തെ പറഞ്ഞു.

അദ്യപ്രജ്വലതിപ്രദക്ഷിണാർശിഖോവൈശ്വാനരോമേചിരാ-
ദദ്യപ്രാക്തനജന്മജാമമതപോവല്ലീപ്രസൂതേഫലം
അദ്യസ്വസ്തടിനീപ്രവാഹപതനസ്യാരഭ്യതേമംഗലം
യദ്യുഷ്മൽപാദരേണുസംഗമവശാൽപൂതാമമൈതേഗൃഹാഃ ൬൩

അന്വയം—അദ്യമേവൈശ്വാനരഃ-പ്രദക്ഷിണശിഖഃ-ചിരാൽപ്രജ്വലതി- അദ്യ-പ്രാക്തനജന്മജാമമ-തപോവല്ലീ-ഫലം-പ്രസൂതെ-അദ്യ- സ്വസ്തടിനീപ്രവാഹപതനസ്യമംഗലം- ആരഭ്യതേ-യൽ-ഏതേ-മമഗൃഹാഃ-യുഷ്മൽപാദരേണുസംഗമവശാൽ-പൂതാഃ

അൎത്ഥം—ഇപ്പോൾ എന്റെ വൈശ്വാനരൻ (ഹോമാഗ്നി) പ്രദക്ഷിണശിഖനായിട്ട് (പ്രദക്ഷിണയായ ജ്വാലയോടുകൂടിയവനായിട്ട) വളരെക്കാലം ജ്വലിക്കുന്നു. ഇപ്പോൾ പ്രാക്തനജന്മജയായ (പൂൎവജന്മത്തിൽ ജനിച്ചതായ) തപോവല്ലീ (തപസ്സാകുന്ന വല്ലി) ഫലത്തെ പ്രസവിക്കുന്നു (ഫലിക്കുന്നു). ഇപ്പോൾ സ്വസ്തടിനീ പ്രവാഹപതനത്തിന്റെ (ആകാശഗംഗയുടെ പ്രവാഹം പതിച്ചതിന്റെ) മംഗലം ആരംഭിക്കപ്പെടുന്നു:—ആകാശഗംഗ പതിച്ചതുപോലെ മംഗലമുണ്ടാകുന്നു എന്നസാരം. യാതൊന്നിനാൽ എന്റെ ഈ ഗൃഹങ്ങൾ യുഷ്മൽപാദരേണുസംഗമവശം ഹേതുവായിട്ടു (നിങ്ങളുടെ കാലുകളിലെ പൊടി ചേരുകയാൽ) പൂതങ്ങളായി (ശുദ്ധങ്ങളായി) നിങ്ങൾ ആഗമിക്കുകനിമിത്തം അഗ്നി ജ്വലനാദിമംഗലങ്ങൾ ഉണ്ടാകുന്നു എന്നസാരം.

ആഗമോഭവതാംനൂനം-മാമകൈഃപുണ്യസഞ്ചയൈഃ
ആചാരഇതിപൃച്ഛാമി കേവലംകാരണാന്തരം. ൬൪.

അന്വയം—ഭവതാം- ആഗമഃ-മാമകൈഃ പുണ്യസഞ്ചയൈഃ നൂനം ആചാരഃ-ഇതികേവലം-കാരണാന്തരം-പൃച്ഛാമി.

അൎത്ഥം—ഭവാന്മാരുടെ ആഗമം (വരവ്) മാമകങ്ങളായ (എന്നെസംബന്ധിച്ചവയായ) പുണ്യസഞ്ചയങ്ങൾ (പുണ്യസമൂഹങ്ങൾ)കൊണ്ടാകുന്നുനിശ്ചയം. ആചാരമാകുന്നു എന്നതിനാൽ കേവലമായ (മുഖ്യമായ) കാരണാന്തരത്തേ (അന്യകാരണത്തെ) പൃച്ഛിക്കുന്നു (ചോദിക്കുന്നു). നിങ്ങൾ വന്നതു് എന്റെ പുണ്യംകൊണ്ടാണെങ്കിലും പ്രധാനമായ കാരണം വല്ലതും ഉണ്ടോ എന്നുചോദിക്കുന്നതു ലോകസ്വഭാവമാകയാൽ നിങ്ങൾ വന്നകാരണം എന്താണെന്നു് അറിയാൻ ആഗ്രഹിക്കുന്നു എന്നസാരം.

ഇത്ഥംഗിരീന്ദ്രസ്യഗിരാംവിരാമെ-
വക്തുംനിയുക്തോ നയനൈഃപരേഷാം.
ഈഷൽസ്മിതാലംകൃതവക്ത്രചന്ദ്രോ-
വാചംവസിഷ്ഠോഭഗവാൻന്യഗാദീൽ॥ ൬൫

അന്വയം... ഇത്ഥംഗിരീന്ദ്രസ്യ - ഗിരാം വിരാമേ - പരേഷാം - നയനൈഃ ഏവകൃതം - നിയുക്തഃ വസിഷ്ഠഃ - ഭഗവാൻ - ഈഷൽസ്മിതാലംകൃതവക്ത്രചന്ദ്രഃ - വാചം - ന്യഗാദിൽ.

അൎത്ഥം— ഇപ്രകാരമുള്ള ഗിരീന്ദ്രന്റെ ഗീരുകളുടെ (വാക്കുകളുടെ) വിരാമത്തിൽ (അവസാനത്തിൽ) പരന്മാരുടെ (അന്യന്മാരുടെ) നയനങ്ങളാൽ (കണ്ണുകളാൽ) നിയുക്തനായിട്ട് (പ്രേരിക്കപ്പെട്ടവനായിട്ട്) കണ്ണിന്റെ സംജ്ഞകൊണ്ടു് അന്യന്മാർ സൂചിപ്പിച്ചിട്ട് എന്നുസാരം. വസിഷ്ഠനായ ഭഗവാൻ ഈഷൽസ്മിതത്താൽ അലങ്കരിക്കപ്പെട്ട മുഖചന്ദ്രനോടുകൂടിയവനായിട്ടു വാക്കിനെ പറഞ്ഞു.

ആഗന്തവ്യോഹുതഹുതഭുജാമാലയഃപുണ്യഭാജാ-
മാഗോരാശിക്ഷപണവിധയേകേവലംത്വാദൃശാനാം॥
അപ്യസ്മാകംപുനരുപഗതൌവിദ്യതേന്യച്ചകാൎയ്യം
മത്തസ്തൽത്വംശൃണുകുലഗിരേ!പ്രാൎത്ഥനീയംത്വയാപി ൩൩

അന്വയം — ഹുതഹുതഭുജാം-പുണ്യഭാജാം-ത്വാദൃശാനാം- ആലയഃ-ആഗോരാശി-ക്ഷപണവിധയേ-ആഗന്തവ്യഃ-കേവലം- അപി അസ്മാകം-ഉപഗതൌ-പുനഃ-അന്യൽ-കാൎയ്യം- ച-വിദ്യതേ- ഹേകുലഗിരേ!ത്വയാ-അപി-പ്രാൎത്ഥനീയം-തൽ-(ത്വം)മത്തഃ-ശൃണു.

അൎത്ഥം... ഹുതഹുതഭുക്കുകളും (ആജ്യാദികൊണ്ടു അഗ്നിയെ പ്രീണിപ്പിച്ചവരും) പുണ്യഭാക്കുകളും(പുണ്യവാന്മാരും) ആയ ത്വാദൃശന്മാരുടെ (നിന്നെപ്പോലെയുള്ളവരുടെ) ആലയം-ആഗോരാശിക്ഷപണവിധിക്കായിട്ടു(അപരാധസമൂഹത്തിന്റെനാശകൎമ്മത്തിനായിട്ടു)ആഗന്തവ്യമാകുന്നതന്നെ(ആഗമിക്കപ്പെടാൻ യോഗ്യമാകുന്നു) പുണ്യവാന്മാരായ നിങ്ങളെപ്പോലുള്ളവരുടെ ഭവനത്തിൽ വരാതെ ഇരുന്നാൽ അതുതന്നെ അപരാധമാണ്. അതുകൊണ്ടു കാൎയ്യമില്ലെങ്കിലും നിങ്ങളുടെ ഭവനത്തിൽ വന്നുചേരേണ്ടതു് അത്യാവശ്യമാണു് എന്നുസാരം. അപ്രകാരമെങ്കിലും ഞങ്ങളുടെ ഉപഗതിയിൽ ആകട്ടെ (വരവിൽആകട്ടെ) അന്യമായകാൎയ്യവും അറിയപ്പെടുന്നു. (ഞങ്ങൾ വന്നതിനു വിശേഷാൽ കാൎയ്യമുണ്ടു് എന്നു സാരം. അല്ലയോ കുലഗിരേ! നിന്നാലും പ്രാൎത്ഥനീയമായ (പ്രാൎത്ഥിക്കാൻ യോഗ്യമായ) അതിനെ (അക്കാൎയ്യത്തെ) അങ്ങ് എങ്കൽനിന്നും ശ്രവിച്ചാലും. ഞങ്ങൾ പറയാൻ പോകുന്നകാൎയ്യം അങ്ങും ആഗ്രഹിക്കേണ്ടതുതന്നെ ആകുന്നു എന്നു സാരം.

യസ്മാന്നീശപരനാമശാശ്വതമനന്യാപാശ്രയംവൎത്തതേ
യൽപാദാംബുരുഹപ്രഹാരദളിതശ്ചണ്ഡോപിഖണ്ഡായുധഃ

യൽസൃതിന്നിട്ടിലാൽസരോരുഹഭൂവസ്സോമാർദ്ധചൂഡാമണി
ജ്ജാമാതൃത്വമപേക്ഷതേതവജഗൽസ്വാമീസദേവസ്സ്വയം ൯൭

അന്വയം — യസ്മിൻ–ശാശ്വതം–ഈശ്വരനാമ–അനന്യാപാശ്രയം-വർത്തതേ ചണ്ഡഃ–അപി–ദണ്ഡായുധഃ–യൽപാദാംബുരുഹപ്രഹാരദളിതഃ– സരോരുഹഭൂവഃ– നിടിലാൽ– യൽസൃതിഃ–ബഭൂവ–സോമാർദ്ധചൂഡാമണിഃ–ജഗൽസ്വാമീ–സഃ –ദേവഃസ്വയം–തവ–ജാമാതൃത്വം അപേക്ഷതേ.

അർത്ഥം — യാതൊരാളിൽ ശാശ്വതമായ (നശിക്കാത്തതായ) ഈശ്വരനാമം (ഈശ്വരനെന്നുള്ള നാമം)അനന്യാപാശ്രയമായിട്ടു (വേറൊരാളിന്റെ ആശ്രയമില്ലാതെ) സ്വഭാവേന തന്നെ എന്നുസാരം. വർത്തിക്കുന്നു (സ്ഥിതിചെയ്യുന്നു) ചണ്ഡനാണെങ്കിലും (ക്രൂരനാണെങ്കിലും)ദണ്ഡായുധൻ (അന്തകൻ) യാതൊരാളിന്റെ താമരപ്പൂപോലിരിക്കുന്നപാദത്തിന്റെപ്രഹാരത്താൽ(അടിയാൽ) ദളിതനായി(നശിപ്പിക്കപ്പെട്ടവനായി) സരോരുഹഭൂവിന്റെ (ബ്രഹ്മാവിന്റെ(നിടിലത്തിൽനിന്നു)നെററിയിൽനിന്നു)യൽസൃതി (യാതൊരാളിന്റെജന്മംഭവിച്ചു.സോമാർദ്ധചൂഡാമണിയും(ചന്ദ്രക്കലാഭരണനും) ജഗൽസ്വാമിയും ആയ ദേവൻ(പരമശിവൻ)താനേഅങ്ങയുടെ ജാമാതൃത്വത്തെ (പുത്രിയുടെ ഭർത്തൃഭാവത്തെ) അപേക്ഷിക്കുന്നു. ശാശ്വതബ്രഹ്മമൂർത്തിയും അന്തകന്റെ അന്തകനും ബ്രഹ്മാവിന്റെ നെററിയിൽനിന്നു ജാതനും സകലലോകസ്വാമിയുമായ ശിവൻ അങ്ങയുടെ പുത്രിയെ വിവാഹംചെയ്യണമെന്ന് ആഗ്രഹിക്കുന്നു എന്നുസാരം.

കൈലാസാചലശൃംഗമംഗലമഹാമാണിക്യസിംഹാസനേ
ഗീർവ്വാണൈശ്ചകിരീടകോടിലിഖിതശ്രീപാദപീഠാഞ്ചിതേ
ആസീനാമനുരാഗശൃംഖലിതഹൃദംഭോജസ്യശംഭോരിമാ–
മങ്കേവീക്ഷ്യസുതാമവാപ്നുഹിദൃശോരാനന്ദമവ്യാഹതം- ൯൮

അന്വയം— ഗീർവ്വാണൗഘകിരീടകോടിലിഖിതശ്രീപാദപീഠാഞ്ചിതേ – കൈലാസാചലശൃംഗമംഗലമഹാമാണിക്യസിംഹാസനേ–അനുരാഗശൃംഖലിതഹൃദംഭോജസ്യ–ശംഭോഃ–അങ്കേ–ആസീനാം –ഇമാം–സുതാം– വീക്ഷ്യ ദൃശോഃ അവ്യാഹതം–ആനന്ദം അവാപ്നുഹി

അർത്ഥം ഗീർവ്വാണൗഘങ്ങളുടെ (ദേവസമൂഹങ്ങളുടെ കിരീടകോടികളാൽ (കിരീടാഗ്രങ്ങളാൽ) ലിഖിതമായ (ഉരസ്സപ്പെട്ട) ശ്രീപാദപീഠം കൊണ്ടു അഞ്ചിതമായ (മനോഹരമായ) ദേവപ്രധാനന്മാരുടെ മസ്തകങ്ങൾ പാദപീഠത്തോടുകൂടിയ എന്നുസാരം. കൈലാസാചലശൃംഗമംഗലമഹാമാണിക്യസിംഹാസനത്തിൽ (കൈലാസപർവ്വതശൃംഗത്തിലെ മംഗളമായ മഹാമാണിക്യസിംഹാസന

ത്തിൽ) അനുരാഗരൂഷിതഹൃദംഭോജനായ (അനുരാഗത്താൽ വ്യാപ്തമായ ചിത്തപത്മത്തോടുകൂടിയ (മനസ്സിൽ അനുരാഗമുള്ളവനായ എന്നൎത്ഥം. ശംഭുവിന്റെ(ശിവന്റെ) അങ്കത്തിൽ(മടിയിൽ ആസീനയായ(ഇരിക്കുന്നവളായ) ഈ സുതയെക്കണ്ടിട്ടു ദൃക്കുകൾക്ക്(കണ്ണുകൾക്ക്) അവ്യാഹതമായ (സമ്പൂൎണ്ണമായ) ആനന്ദത്തെ പ്രാപിച്ചാലും,

ദാതാത്വംകുലഭൂധരഃസുരകുലാലങ്കാരഹീരാങ്കുരോ,
ദേയാവിശ്വവധൂവിഭൂഷണമണിഃപുത്രീ ചതേപാൎവ്വതീ,
ആദാതാസ്വയമീശ്വരസ്ത്രിജഗതാംസോമാൎദ്ധചൂഡാമണിഃ,
സൎവ്വേത്തേചവയംപുനഃ പ്രതിഭുവഃ കിംവാത്രനശ്ലാഘ്യതേ, (൯)

അന്വയം—സുരകുലാലങ്കാരഹീരാങ്കുരഃ-കുലഭൂധരഃ-ത്വം-ദാതാ-വിശ്വവധൂവിഭൂഷണമണിഃ-തേ-പുത്രീ-ച-പാൎവ്വതീ-ദേയാ-ത്രിജഗതാം ഈശ്വരഃസോമാൎദ്ധചൂഡാമണിഃസ്വയം ആദാതാ-എതേ വയം-സൎവ്വേ-ച-പുനഃ-പ്രതിഭുവഃ-അത്ര-കിംവാ-നശ്ലാഘ്യതേ.

അൎത്ഥം—സുരകുലങ്ങൾക്ക് അലങ്കാരമായ വജ്രമുള്ളയും കുലഭൂധരവും (കുലപൎവ്വതവും) ആയനീദാതാവാകുന്നു) കൊടുക്കുന്നവനാകുന്നു) വിശ്വവധുക്കൾക്ക് (ലോകത്തിലുള്ള സ്ത്രീകൾക്ക്)അലങ്കാരരത്നവും അങ്ങയുടെ പുത്രിയും ആയ പാൎവ്വതിദേയയാകുന്നു (കൊടുക്കപ്പെടാൻ യോഗ്യയാകുന്നു) ത്രിജഗത്തുകൾക്ക് (മൂന്നുലോകങ്ങൾക്ക് ഈശ്വരനായ സോമാൎദ്ധചൂഡാമണി (ചന്ദ്രചൂഡൻ) താനേ ആദാതാവാകുന്നു (സ്വീകരിക്കുന്നവൻ ആകുന്നു)ഈ ഞങ്ങൾ എല്ലാപേരും പിന്നിട്ട് പ്രതിഭുക്കളാകുന്നു (മദ്ധ്യസ്ഥന്മാരാകുന്നു) ഇതുകൽ എന്തുശ്ലാഘിക്കപ്പെടുന്നില്ല. കൊടുക്കുന്ന ആൾക്ക് വംശശുദ്ധിയും വധുവിന്ന് അനല്പസൌന്ദൎയ്യവും സ്വീകരിക്കുന്ന ആൾക്ക സൎവ്വലോകാധിപത്യവും ഞങ്ങളുടെ മദ്ധ്യസ്ഥതയും ഉള്ളപ്പോൾ അങ്ങയുടെ പുത്രിയേ ശിവനു കൊടുക്കുന്നതായാൽ എല്ലാം ശ്ലാഘ്യമാണ് എന്നൎത്ഥം.

വാണീമിമാമഥനിശമ്യമുനേരുദാരാം
ക്ഷോണീധരഃ സപദിമേദുരമോദഭാരഃ
മേനാമുഖം പ്രമദലോക്യചപലപ്രസാദാ
വ്യാജമൌലിരതി പ്രചമൃദ്യവ്യാജഹാര. (൧൦)

അന്വയം— അഥ-ക്ഷോണീധരഃ-മുനേഃ-ഉദാരാം ഇമാം-വാണീം നിശമ്യ-സപദി മേദുരമോദഭാരഃ-സപ്രസാദം മേനാമുഖം-പ്രഅവലോക്യ-വ്യാജമൌലിഃ-പ്രതിപ്രമൃദ്യ വ്യാജഹാര-

അൎത്ഥം—അനന്തരം-ക്ഷോണീധരം (ഹിമവാൻ) മുനിയു

ടെ ഉദാരയായ (മഹത്തിയായ) ഈ വാണിയെ (വാക്കിനെ) നിശമനം ചെയ്തിട്ട് (കേട്ടിട്ട്) മേദുരമായ (വദ്ധിച്ചതായ) മോദഭാരത്തോട്ട് (സന്തോഷാധിക്യത്തോടു) കൂടിയവനായി, സപ്രസാദമായ സന്തോഷത്തോട്ടുകൂടിയ) മേനാമുഖത്തേയും അവലോകനം ചെയ്തിട്ട് (നോക്കിട്ട്) വ്യാനമ്രമൌലിയായിട്ട് (ശിരസ്സു കുനിച്ചിട്ട്) ഇപ്രകാരം വാക്കിനെ ഉദാഹരിച്ചു (പറഞ്ഞു)

ഉദ്വോഢുമിച്ഛതി ജഗൽപതിരിന്ദുചൂഡഃ
പുത്രീ ച മേ സമുദയന്നവയൌവനേയം।
സപ്താപി യൂയമൃഷയഃ സമുപാഗതാസ്തൽ
സംയോജനായ ച കിമത്ര വിചാരണീയം॥ ൭൫

അന്വയം — ജഗൽപതിഃ ഇന്ദുചൂഡഃ- ഉദ്വോഢും- ഇച്ഛതി- മേ-ഇയം-പുത്രീ-ച-സമുദയന്നവയൌവനാ-, സപ്ത- ഋഷയഃ-യൂയം- സമുപാഗതാഃ-, തൽ-അത്ര -സംയോജനായ -കിം-വിചാരണീയം,

അർത്ഥം — ജഗൽപതിയായ (ലോകനാഥനായ) ഇന്ദുചൂഡൻ (ചന്ദ്രക്കലാഭരണനായ ദേവൻ) ഉദ്വാഹം ചെയ്യാനായിട്ട് (വിവാഹം ചെയ്യാനായിട്ട്) ഇച്ഛിക്കുന്നു (ആഗ്രഹിക്കുന്നു) എന്റെ ഈ പുത്രിയും (പാർവ്വതിയും) സമുദയത്തായ (ഉദിച്ചതായ) നവയൌവനത്തോട്ടുകൂടിയവളാകുന്നു) സപ്തർഷികളായ നിങ്ങളും സമുപാഗതന്മാരായി (പ്രാപ്തന്മാരായി) അതിനാൽ ഇതിൽ (ഈ വിവാഹകാര്യത്തിൽ (സംയോജനത്തിനായി എന്തു വിചാരണീയമാകുന്നു (വിചാരിക്കാൻ യോഗ്യമാകുന്നു) വരന്റെ യോഗ്യതയും പുത്രിയുടെ യൌവനാവസ്ഥയും യോഗ്യന്മാരായ നിങ്ങൾ വന്നുചേരുകയാലും ഈ വിവാഹകാര്യത്തിൽ വിചാരിക്കേണ്ടതായിട്ട് ഒന്നും ഇല്ല എന്നു സാരം.

ഏതാവദേവ സ വദൻ മുദിതഃ കുമാരീ-
മാഹൂയ താവദനയാ വിനയാനതാങ്ഗ്യാ-
ഏഷാ മഹേശപരവധൂന്നമതീതി തേഷാ-
മഗ്രാഹയച്ചരണപങ്കജമഗ്രിമാണാം ൭൬

അന്വയം — ഏതാവൽഏവ -വദൻ-സഃ മുദിതഃ-താവൽ കുമാരീം-ആഹൂയ -ഏഷാ- മഹേശപരവധൂഃ-നമതി- ഇതി അഗ്രിമാണാം- തേഷാം- ചരണപങ്കജം-അഗ്രാഹയൽ

അർത്ഥം — ഇത്രമാത്രംതന്നെ വദൻ (പറയുന്നവൻ) ആയ അവൻ (ഹിമവാൻ) മുദിതനായിട്ട (സന്തുഷ്ടനായിട്ട്) അപ്പോൾ കുമാരിയെ വിളിച്ചിട്ട വിനയാനതാങ്ഗിയായ (വണക്കംകൊണ്ടു നമ്രമായ ശരീരത്തോട്ടുകൂടിയ) ഇവളെക്കൊണ്ടു (പാർവ്വതിയേക്കൊണ്ടു)

ഇതാ മഹേശ്വരവധൂ നമിക്കുന്നു എന്നിങ്ങനെ അഗ്രിമന്മാരായ(ശ്രേഷ്ഠന്മാരായ) അവരുടെ (സപ്തർഷികളുടെ) ചരണപങ്കജത്തെ (പാദപത്മത്തെ) ഗ്രഹിപ്പിച്ചു (പിടിപ്പിച്ചു) പാർവ്വതിയെക്കൊണ്ടു സപ്തർഷികളെ അഭിവാദ്യംചെയ്യിച്ചു എന്നു സാരം. ഇവിടെ മഹേശ്വരവധൂ നമിക്കുന്നു എന്നു പറകയാൽ തന്റെപുത്രി ശിവന്റെ വധുവായിഎന്നു ഹിമവാൻ നിശ്ചയിച്ചു എന്നു ധ്വനിക്കുന്നു.

ഭർത്തുർന്നിത്യം ഭവ ബഹുമതേത്യാശിഷാ യോജയിത്വാ-
സപ്താപ്യേതേ തദനു മുനയോ മാനനീയാം കുമാരീം
സദ്യോനിര്യന്നയനസലിലാം മാതരം വീതഖേദാം
തസ്യാശ്ചക്രുസ്ത്രിനയനഗുണൈർവ്വർണ്ണിതൈഃ കർണ്ണലേഹ്യൈഃ

അന്വയം—തദനു- ഏതേ-സപ്ത-മുനയഃ അപി-(ത്വം- നിത്യം-ഭർത്തുഃ-ബഹുമതാ-ഭവ ഇതി- ആശിഷാ- യോജയിത്വാ-മാനനീയാം-കുമാരീം- സദ്യോനിര്യന്നയനസലിലാം-തസ്യാഃ മാതരം വർണ്ണിതൈഃ-കർണ്ണലേഹ്യൈഃ ത്രിനയനഗുണൈഃ-വീതഖേദാം- ചക്രുഃ

അർത്ഥം—അനന്തരം ഈ സപ്തർഷികളും, നീ നിത്യം ഭർത്താവിനു "ബഹുമതയായിട്ടുഭവിച്ചാലും" എന്നിങ്ങനെ ആശിസ്സിനോടു (ആശീർവ്വാദത്തോടു) യോജിപ്പിച്ചിട്ടു (ചേർത്തിട്ട്) ആശീർവ്വാദംകൊടുത്തിട്ട് എന്നുസാരം. മാനനീയയായ (പൂജ്യയായ) കുമാരിയേയും സദ്യോനിര്യന്നയനസലിലയായ (തൽക്ഷണം പുത്രിയുടെ വേർപാടിനാൽ പുറപ്പെടുന്ന കണ്ണീരോടുകൂടിയവളായ) അവളുടെ മാതാവിനേയും (മേനയേയും) വർണ്ണിതങ്ങളായി (വർണ്ണിക്കപ്പെട്ടവയായി) കർണ്ണലേഹ്യങ്ങളായ (ചെവികൾക്ക് ആസ്വദിക്കപ്പെട്ടുവാൻ യോഗ്യങ്ങളായ) ത്രിനയനഗുണങ്ങൾകൊണ്ടു വീതഖേദയാക്കി (ദുഃഖമില്ലാത്തവളാക്കി) ച്ചെയ്തു.

ഗദ്യം (൪)

തതശ്ചതേ വിപശ്ചിതാം വരാഃ കുതുകവിലോലഹൃദന്തരേണ-കലാചലപുരന്ദരേണ പര്യനുയുക്തപരിണയനനക്ഷത്രാഃ സമ്യഗാലോച്യ-കർമ്മോചിതം സമയമദ്യതനാദ്ദിനാൽ സപ്തമദിനാവസിതൌ-സിതതിഥിസംയോഗവിശേഷമഹിതാസൂത്തരാസു ഫൽഗുനീഷു-മൈത്രോ നാമജൈത്രാമുഹൂർത്തഃസമസ്തഗുണോപപന്ന ഇത്യഭിദധാനാഃ സമനസ്തോഷതുഷാരശിഖരിദത്തയാത്രാഭ്യനുജ്ഞാഃ സത്വരമഭിപത്യ-തൽപ്രത്യാപത്തിപ്രതീക്ഷമാണായ ത്രിക്ഷണായ സമസ്താമിമാമവസ്ഥാംനിവേദ്യ തേനച-പരിതുഷ്ടേന വിസൃഷ്ടാഃപ്രകൃഷ്ടതമധാമാനഃ സ്വധാമാന്യാസേദുഃ

അർത്ഥം—അനന്തരം വിപശ്ചിത്തുകളിൽവച്ചു (വിദ്വാന്മാരിൽവച്ചു) വരന്മാരായി (ശ്രേഷ്ഠന്മാരായി) പ്രകൃഷ്ടതമധാമാക്കളായ

(ഏററവും ഉൽകൃഷ്ടമായ തേജസ്സോടുകൂടിയവരായ)അവരും (സപ്തർഷികളും) കൗതുകംകൊണ്ടു വിലോലമായ (ഇളകുന്ന) ഹൃദന്തരത്തോടുകൂടിയവൻആയ കുലാചലപുരന്ദരനാൽ (കുലപർവ്വതേന്ദ്രനായഹിമവാനാൽ) പൃച്ഛ്യമാനയുക്തപരിണയനനക്ഷത്രന്മാരായി(പൃച്ഛ്യമാനയുക്തമായ=ചോദിക്കപ്പെട്ട വിവാഹനക്ഷത്രത്തോടുകൂടിയവരായി (വിവാഹത്തിനുള്ള നക്ഷത്രം എന്നാണു് എന്നുചോദിച്ചിട്ടു് എന്നുസാരം) കർമ്മോചിതമായ (കർമ്മങ്ങൾക്കു യോഗ്യമായ) സമയത്തെ വഴിപോലെ ആലോചിച്ചിട്ടു് അദ്യതനമായ ദിനത്തിൽനിന്നു് (ഇന്നേദിവസംമുതൽ) സപ്തമദിനാവസതിയിൽ (ഏഴാമത്തെ ദിനത്തിന്റെ അവസാനത്തിൽ) സിതതിഥിയുടെ (വെളുത്തപക്ഷത്തിന്റെ) സംയോഗംകൊണ്ടു വിശേഷമഹിതകളായ (ഏററവും വിശിഷ്ടകളായ) ഉത്തരഫൽഗുനികളിൽ (ഉത്രംനക്ഷത്രത്തിൽ) "ഫൽഗുനീപ്രോഷ്ഠപദാനാംചനക്ഷത്രേ-എന്നതിനാൽ ബഹുവചനംവന്നു. മൈത്രം എന്നു പേരോടുകൂടിയതും ജൈത്രവും (ജയശീലവും) ആയ മുഹൂർത്തം സമസ്തഗുണോപപന്നമാകുന്നു (സകലഗുണത്തോടുകൂടിയതാകുന്നു)എന്നു് അഭിധാനന്മാരായി (പറയുന്നവരായി)സമനസ്തോഷനായ (മനസ്സന്തോഷത്തോടു കൂടിയവനായ) തുഷാരശിഖരിയാൽ (ഹിമവാൻപർവ്വതത്തിനാൽ) ദത്തയായ (കൊടുക്കപ്പെട്ടതായ) യാത്രാഭ്യനുജ്ഞയോടു(യാത്രയ്ക്കുള്ള അനുവാദത്തോടു) കൂടിയവരായി സത്വരം (സംഭ്രമത്തോടുകൂടെ) അഭിപതിച്ചിട്ടു (പുറപ്പെട്ടിട്ടു) തൽപ്രത്യാപത്തിയെ (അവരുടെ തിരിയെയുള്ള വരവിനെ) പ്രതീക്ഷമാണനായ(നോക്കിക്കൊണ്ടിരിക്കുന്ന) ത്രീക്ഷണനായിട്ടു (ശിവനായിട്ടു്) ഈഅവസ്ഥയെ അറിയിപ്പിച്ചിട്ടു പരിതുഷ്ടനായ അദ്ദേഹത്താലും വിസൃഷ്ടന്മാരായിട്ടു (മോചിക്കപ്പെട്ടവരായിട്ടു) സ്വധാമങ്ങളേ (സ്വഭവനങ്ങളെ) ആസാദിച്ചു (പ്രാപിച്ചു.)

പശുപതിരപി ചിത്തേ പാർവ്വതീമേവ പശ്യ-
ന്നശിഥിലകുതുകശ്രീഃ പ്രാപ്യ കൈലാസശൈലം
കഥമപി ധൃതചേതാസ്സപ്തകം വാസരാണാം
ശതകമിവയുഗാനാമേകമേകം വ്യനൈഷീൽ ൭൨

അന്വയം—പശുപതിഃ-അപി-ചിത്തേ-പാർവ്വതീം-ഏവ പശ്യൻ അശിഥിലകുതുകശ്രീഃ-കൈലാസശൈലം-പ്രാപ്യ-കഥംഅപി ധൃതചേതാഃ-വാസരാണാം-സപ്തകം-ഏകം ഏകം- യുഗാനാം- ശതകം-ഇവ വ്യനൈഷീൽ

അർത്ഥം —പശുപതിയും(ശിവനും)ചിത്തത്തിൽ പാർവ്വതിയെത്തന്നെ പശ്യന്നായി (കാണുന്നവനായി) പാർവ്വതിയെന്നുള്ള ഏകവിചാരത്തോടുകൂടീട്ടു് എന്നുസാരം. അശിഥില കുതുകശ്രീയായി

(അനല്പമായകൌതുകത്തോടുകൂടിയവനായി )കൈലാസശൈലത്തെ (കൈലാസപർവ്വതത്തെ) പ്രാപിച്ചിട്ടു പണിപ്പെട്ടു ധൃതചേതസ്സായിട്ടു (ധരിക്കപ്പെട്ട മനസ്സോടുകൂടിയവനായിട്ടു) മനസ്സ് അടക്കീട്ടു എന്നസാരം വാസരങ്ങളുടെ സപ്തകത്തെ (ഏഴുദിവസത്തെ) ഓരോന്നിനെ യുഗങ്ങളുടെ ശതകംപോലെ (ഒരുദിവസം -നൂറുയുഗംപോലെ) നയിച്ചു (കഴിച്ചുകൂട്ടി) ഏഴുദിവസം കഴിഞ്ഞാണ് വിവാഹമുഹൂർത്തംനിശ്ചയിച്ചിരിക്കുന്നതു് എന്നുമഹർഷിമാർ പറകയാൽ ആ ഏഴുദിവസംപാർവ്വതീചിന്തയാൽ വളരെ വിഷമിച്ചു കഴിച്ചു.എന്നസാരം.

അദ്രീശ്വരോ മുനിവരേഷു ഗതേഷു തേഷു
മുദ്രാദരിദ്രകുതുകം ഹൃദയം ദധാനഃ
ഉദ്വാഹമാത്മദുഹിതുർവ്വിധിവദ്വിധാതു
മുദ്യോഗവാനഭവദുന്നതസത്വധാമാ। ൭.

അന്വയം— ഉന്നതസത്വധാമാ– അദ്രീശ്വരഃ--തേഷു— മുനിവരേഷു–ഗതേഷു–മുദ്രാദരിദ്രകുതുകം ഹൃദയം-ദധാനഃ-ആത്മദുഹിതുഃ-ഉദ്വാഹം-വിധിവൽ–വിധാതും–ഉദ്യോഗവാൻ–അഭവൽ.

അർത്ഥം—ഉന്നതസത്വധാമാവായ (ഉന്നതനും സത്വഗുണത്തിനു ആശ്രയഭൂതനും ആയ) അദ്രീശ്വരൻ, ആ മുനിവരന്മാർ (ഋഷിശ്രേഷ്ഠന്മാർ) ഗതന്മാരായപ്പോൾ (പോയപ്പോൾ) മുദ്രാദരിദ്രകുതുകമായ (മുദ്രാഹീനമായ കൌതുകത്തോടുകൂടിയ) ഹൃദയത്തെ (മനസ്സിനെ) ദധാനനായി (ധരിക്കുന്നവനായി) ആത്മദുഹിതാവിന്റെ (തന്റെ പുത്രിയുടെ) ഉദ്വാഹത്തെ (വിവാഹത്തെ) വിധിപോലെ (ശാസ്ത്രാനുസരണം) എന്നസാരം. ചെയ്യാനായിട്ടു് ഉദ്യോഗവാനായി ഭവിച്ചു(ഉത്സാഹമുള്ളവനായിത്തീർന്നു.)

സത്രാ മന്ത്രിഗണേന സമ്മദവതാ സമ്മന്ത്ര്യ കൃത്യാന്തരം
തത്തൽസാധനസംഭൃതൌ സമുചിതേഷ്വാരോപ്യ കൃത്സ്നാം ധുരം
സസ്മാര സ്ഥപതിം ഗിരിർദ്ദിവിഷദാം കർത്തും കമപ്യാലയം
കല്യാണോചിതമാഗതസ്സുമനസാ ചക്രേ ച ഹൃദ്യംഗൃഹം. ൮

അന്വയം—ഗിരിഃ- സമ്മദവതാ- മന്ത്രിഗണേന- സത്രാ- കൃത്യാന്തരം- സമ്മന്ത്ര്യ- തത്തൽസാധനസംഭൃതൌ സമുചിതേഷു കൃത്സ്നം ധുരം- ആരോപ്യ–കല്യാണോചിതം –കമപി–ആലയം- കർത്തും- ദിവിഷദാം- സ്ഥപതിം–സസ്മാര–സഃ- ആഗതഃ-മനസാ- ഹൃദ്യം–-ഗൃഹം- ചക്രേ- ച-

അർത്ഥം—ഗിരി (ഹിമവാൻ) സമ്മദവത്തായ (സന്തോഷത്തോടു കൂടിയതായ) മന്ത്രിഗണത്തോടുകൂടെ കൃത്യാന്തരത്തെ (അ

ന്ത്യകാര്യത്തെ) സമന്ത്രിച്ചിട്ട് (ആലോചിച്ചിട്ട്) തത്തൽസാധന സംഭൃതയിങ്കൽ (അതത് സാധനങ്ങളേ ഒരുക്കുന്നതിൽ) സമുചിതന്മാരിൽ (യോഗ്യന്മാരിൽ) കൃത്സ്നയായ (സമസ്തയായ) ധൂരിനെ (ഭാരത്തേ) ആരോപിച്ചിട്ട് (വെച്ചിട്ട്) കല്യാണോചിതമായ (മംഗലക്രിയയ്ക്കു യോഗ്യമായ) ഒരു ആലയത്തേ (വിവാഹമണ്ഡപത്തെ എന്നു സാരം) ഉണ്ടാക്കുന്നതിനായിട്ട് ദിവിഷത്തുകളുടെ സ്ഥപതിയെ (ദേവന്മാരുടെ ശില്പിയെ) വിശ്വകർമ്മാവിനെ എന്നു സാരം. സ്മരിച്ചു (വിചാരിച്ചു) അവൻ (വിശ്വകർമ്മാവ്) ആഗതനായിട്ട മനസ്സുകൊണ്ട് ഹൃദ്യമായ (മനോഹരമായ) ഗൃഹത്തേ ഉണ്ടാക്കുകയും ചെയ്തു. സ്മരണമാത്രയിൽതന്നെ ഗൃഹം നിർമ്മിച്ചു എന്നു സാരം.

മാണിക്യസ്തംഭശുംഭന്നിരുപമഹരിനീലോത്തരം ഭിത്തിഭാഗ
പ്രത്യുപ്താനർഘനാനാമണികിരണഗണാക്ഷിപ്തവൃത്രാരിചാപം।
മൌലിവ്യാസജ്ജദംഷ്ട്രാപടഘടിതഘടീകൃഷ്ടമാർത്താണ്ഡമാർഗ്ഗം
വിശേഷാൽകൃഷ്ടംവിതേനേ പരിണയനമഹാമണ്ഡപംവിശ്വകർമ്മാ ൭൦.

ആന്വയം—വിശ്വകർമ്മാ മാണിക്യസ്തംഭശുംഭന്നിരുപമഹരിനീലോത്തരം- ഭിത്തിഭാഗപ്രത്യുപ്തനർഘനാനാമണികിരണഗണാക്ഷിപ്തവൃത്രാരിചാപം-മൌലിവ്യാസജ്ജദംഷ്ട്രാ പടഘടിതഘടീകൃഷ്ടമാർത്താണ്ഡബിംബം വിശേഷാൽകൃഷ്ടം-പരിണയനമഹാമണ്ഡപം വിതേനേ.

അർത്ഥം— വിശ്വകർമ്മാവ് മാണിക്യസ്തംഭങ്ങൾകൊണ്ട് ശുംഭത്തുകളായി (ശോഭിക്കുന്നവയായി) നിരുപമങ്ങളായ (സാദൃശ്യമില്ലാത്തവയായ) ഹരിനീലങ്ങൾ (ഇന്ദ്രനീലഗൃഹങ്ങൾ) കൊണ്ട് ഉത്തരവും (ശ്രേഷ്ഠവും) ഭിത്തിഭാഗങ്ങളിൽ പ്രത്യുപ്തങ്ങൾ (പതിച്ചവ) ആയ നാനാമണികളുടെ കിരണഗണങ്ങളാൽ (രശ്മിക്കൂട്ടങ്ങളാൽ) ആക്ഷിപ്തമായ (ഉണ്ടാക്കപ്പെട്ട) വൃത്രാരിചാപത്തോട് (ഇന്ദ്രചാപത്തിന്റെ ശോഭയോട്) കൂടിയതും മൌലിയിൽ (ശിരസ്സിൽ) വ്യാസജ്ജന്തിയായ (ചേർന്നിരിക്കുന്നതായ) ദംഷ്ട്രാപടഘടിതഘടിയാൽ (സ്വർണ്ണംകൊണ്ടുണ്ടാക്കിയ താഴികക്കുടത്താൽ) കൃഷ്ടമായ (ഉരുമ്മുന്നതായ) മാർത്താണ്ഡബിംബത്തോട് (ആദിത്യബിംബത്തോട്) കൂടിയതും വിശേഷാൽകൃഷ്ടവും ആയ പരിണയനമഹാമണ്ഡപത്തേ (വിവാഹമണ്ഡപത്തേ) ഉണ്ടാക്കി-

രഥ്യാചത്വരമന്ദിരാങ്കണഭുവഃ സംമൃഷ്ടസിക്താഃ സ്ഫുടം
ദ്വാരസ്തോരണമാലികാഭിരഭിതോ ലോലാഭിരാന്ദോളിതാഃ
ആലീഢാമരമന്ദിരൈർന്നിജം ദൈരാഭാസുരാഃ കേതവഃ
സർവ്വം പർവ്വതപുംഗവസ്യ നഗരം ജാതം തദന്യാദൃശം. വൈ

അന്വയം—രഥ്യാചത്വരമന്ദിരാങ്കണഭുവഃ- സ്ഫുടം-സമ്മൃഷ്ടസിക്താഃ ഭാരഃ ലോലാഭിഃ-തോരണമാലികാഭിഃ- അഭിതഃ- ആന്ദോളിതാഃ-കേതവഃ-ആലീഢാമരമന്ദിരൈഃ-നിജപടൈഃ-ആഭാസുരാ-പർവ്വതപുംഗവസ്യ-തൽ-നഗരം-സർവ്വം-അന്യാദൃശം-ജാതം

അർത്ഥം—രഥ്യാചത്വരമന്ദിരാങ്കണങ്ങൾ (രാജവീഥിയുടെയും നാൽക്കവലവഴിയുടേയും ഗൃഹങ്ങളുടെയും അങ്കണങ്ങളുടേയും ഭൂക്കൾ) സ്ഫുടമാകുംവണ്ണം സംമൃഷ്ടസിക്തങ്ങളായി (അടിച്ചുതളിച്ചുള്ളങ്ങളാക്കപ്പെട്ട) ഭാരുകൾ (വാതലുകൾ) ലോലകളായ (ഇളകുന്നവയായ) തോരണമാലികകളാൽ (തോരണമാലകളാൽ) ആന്ദോളിതകളായി (വീശപ്പെട്ടവയായി) അലംകൃതങ്ങളായി എന്നുസാരം. കേതുക്കൾ (കൊടിമരങ്ങൾ) ആലീഢാമരമന്ദിരങ്ങളായ (ആസ്വാദിക്കപ്പെട്ട ദേവഗൃഹങ്ങളോടുകൂടിയവയായ) ദേവഗൃഹങ്ങളിൽ സ്പർശിക്കുന്നവയായ എന്നുസാരം. നിജപടങ്ങളാൽ (തന്റെക്കുറകളാൽ) ആഭാസുരങ്ങളായി (ശോഭിയ്ക്കുന്നവയായി) പർവ്വതപുംഗവന്റെ(പർവ്വതശ്രേഷ്ഠന്റെ) ആ നഗരം സർവ്വം അന്യാദൃശ്യമായിട്ട് (മറെറാരു പ്രകാരത്തിലായിട്ട്) ജാതമായി (തീന്നു)

ഗദ്യം. ൫.

ക്രമേണ ച സമാസീദതി മുഹൂർത്തദിവസേ സമാഗച്ഛദപരശിഖരിനികരനിവേദ്യമാനനിജനിജസാന്ദസുലഭ പദാർത്ഥജാതപരിപൂർയ്യമാണഭവനോദരഃ സതതവിധീയമാനഗതാഗതജനകദംബസംബാധപിഷ്ട കടകപട്ടനികരപരിഗളിതകനകധൂളി ധൂസരിക്രിയമാണ ചതുർദ്വാരഭൂമി ശ്ചിത്തനിഹിതവസ്തുജാതസമധികാപ്തിമുദിത ഹൃദയവസുധാദേവജോ ഘുഷ്യമാണ വിവിധാശീർവ്വചനഃ സമാഹിതപുരോഹിത സമാരബ്ധശാന്തികപൌഷ്ടികോ മാഗധകലഗീയമാനമംഗലസ്തോത്രപഞ്ചികാപ്രപഞ്ചഃ കഠിനാനതകനകകോണദൃഢസമാഹന്യമാന പടുപടഹമുരവമർദ്ദളമഡ്ഡുകാദിവിവിധവാദ്യനിദ്ധാനനിർവ്വിവരികൃതഹരിദന്തരാളഃ പുരന്ദരപുരസുന്ദരീവൃന്ദനിർവ്വർത്ത്യമാന മംഗലനൃത്തോ ജേഗീയമാനകിന്നരോ മോമുഹ്യമാനവിദ്യാധരഃ പാപച്യമാനപരമാന്നോ ബോഭുജ്യമാനാതിഥിഃ പോപുഷ്യമാണകോലാഹലഃ സർവ്വമംഗളാവിവാഹമംഗലോത്സവസമാരംഭസംഭ്രമോജരീജൃംഭ്യതേസ്മ.

അർത്ഥം—ക്രമേണ മുഹൂർത്തദിവസം സമാസീദത്തായിരിക്കുമ്പോൾ (അടുത്തിരിക്കുമ്പോൾ) സമാഗച്ഛത്തുകളായ (വരുന്നവരായ അപരശിഖരികളുടെ (അന്യപർവ്വതങ്ങളുടെ) നികരത്താൽ (സമൂഹത്താൽ) നിവേദ്യമാനമായ (അറിയിക്കപ്പെട്ടതായ) കാഴ്ചയാ

യി കൊണ്ടുചെല്ലപ്പെട്ടു എന്നു സാരം. തന്റെ തന്റെ സാനുക്കളിൽ സുലഭമായ പദാൎത്ഥജാതത്താൽ (പദാൎത്ഥസമൂഹത്താൽ) പരിപൂൎണ്ണമാണമായ (നിറയപ്പെട്ടതായ) ഭവനോദരത്തോടു (ഭവനാന്തൎഭാഗത്തോടു)കൂടിയതും, എല്ലായ്പോഴും വിധീയമാന ഗതാഗതമായ (ചെയ്യപ്പെടുന്ന പോക്കുവരവോടുകൂടിയ) ജനകദംബത്തിന്റെ (ജനസമൂഹത്തിന്റെ) സംബാധംകൊണ്ടു (സംകടംകൊണ്ടു) പിഷ്ടമായ (ചൂൎണ്ണിതമായ) കടകപട്ടനികരത്തിൽ നിന്നു (നിതംബത്തിലുള്ള ശിലാസംഘത്തിൽ നിന്നു) പരിഗളിതയായ (പൊഴിഞ്ഞുവീഴുന്നതായ) കനകധൂളിയാൽ (സ്വൎണ്ണപ്പൊടിയാൽ) ധൂസരീക്രിയമാണമായ (രക്തവൎണ്ണമാക്കിച്ചെയ്യപ്പെട്ട) ചത്വരഭൂമിയോടു (നാലു ദ്വാരപ്രദേശങ്ങളോടു) കൂടിയതും ചിത്തനിഹിതവസ്തുജാതത്തെക്കാൾ (മനസ്സിൽ നിശ്ചയിക്കപ്പെട്ട വസ്തുസംഘത്തേക്കാൾ) സമധികാപ്തികൊണ്ടു് (അധികം ലഭിച്ചതുകൊണ്ടു്) മുദിതഹൃദയന്മാരായ (സന്തുഷ്ടചിത്തന്മാരായ) വസുധാദേവന്മാരുടെ (ഭൂദേവന്മാരുടെ) ജാലത്താൽ ജോഘുഷ്യമാണങ്ങളായ (ഏററവും ഘോഷിയ്ക്കപ്പെടുന്നവയായ) വിവിധാശീൎവ്വചനങ്ങളോടുകൂടിയതും, സമാഹിതനായ (കൎമ്മദക്ഷനായ) പുരോഹിതനാൽ സമാരബ്ധമായ (ആരംഭിയ്ക്കപ്പെട്ടതായ) ശാന്തികത്തോടും പൌഷ്ടികത്തോടുകൂടിയതും, ശാന്തികവും പൌഷ്ടികവും ഹോമവിശേഷങ്ങളാകുന്നു. മാഗധകുലത്താൽ (സ്തുതിപാഠകസമൂഹത്താൽ) ഗീയമാനമായ (ഗാനം ചെയ്യപ്പെടുന്നതായ) മംഗലസ്തോത്രപഞ്ചികളുടെ (സ്തോത്രജാലങ്ങളുടെ) പ്രപഞ്ചത്തോടു (വിസ്താരത്തോടു) കൂടിയതും കഠിനവും ആനതവും (വളഞ്ഞതും) ആയ കനകകോണംകൊണ്ടു് (അഗ്രത്തിൽ സ്വൎണ്ണംകെട്ടിയ ദണ്ഡംകൊണ്ടു എന്നു സാരം) ദൃഢസമാഹന്യമാനങ്ങളായി (ഉറക്കേ അടിയ്ക്കപ്പെട്ടവയായ) പടുക്കളായ പടഹം മുരവം മൎദ്ദളം മഡ്ഡുകം മുതലായ വിവിധവാദ്യങ്ങളുടെ നിദ്ധ്വാനത്താൽ (ശബ്ദത്താൽ) നിൎവ്വിവരീകൃതമായ (സുഷിരമില്ലാത്തതാക്കി ചെയ്യപ്പെട്ടതായ) മുഴക്കപ്പെട്ടതായ എന്നുസാരം. ഹരിദന്തരാളത്തോടു് (ദിക്കുകളുടെ അന്തൎഭാഗത്തോടു) കൂടിയതും പുരന്ദരപുരസുന്ദരികളുടെ (ഇന്ദ്രപുരത്തിലെ സ്ത്രീകളുടെ)ദേവസ്ത്രീകളുടെ എന്നുസാരം വൃന്ദത്താൽ (സംഘത്താൽ) നിൎവ്വൎത്ത്യമാനമായ (ചെയ്യപ്പെടുന്നതായ) മംഗലനൃത്തത്തോടുകൂടിയതും- ജേഗീയമാനന്മാരായ (ഏററവും പാടുന്നവരായ) കിന്നരന്മാരോടുകൂടിയതും മോമുഹ്യമാനന്മാരായ (ഏററവും മോഹിച്ചിരിക്കുന്നവരായ) വിദ്യാധരന്മാരോടുകൂടിയതും-പാപച്യമാനമായ (ഏററവും പചിക്കുന്നതായ) പരമാന്നത്തോടു (പായസത്തോടു്) കൂടിയതും ബോഭുജ്യമാനന്മാരായ (ഭുജി

ക്കന്നവരായ) അതിഥികളോട്ടുകൂടിയതും പ്രോപുഷ്യമാണമായ (ഏറ്റവും വൎദ്ധിച്ചിരിക്കുന്ന) കോലാഹലത്തോടുകൂടിയതും ആയ സൎവ്വമംഗലയുടെ (പാൎവ്വതിയുടെ) ശൎവ്വാണീസൎവ്വമംഗലാഹ്വയന്ന് അമരം- വിവാഹമംഗലോത്സവത്തിന്റെ സമാരംഭസംഭ്രമം ഏററവും ജൃംഭിച്ചു (വൎദ്ധിച്ചു)

സാകം മുനീന്ദ്രൈരപരൈശ്ചഷൾഭിഃ
സാരുന്ധതീകോ ഭഗവാൻ വസിഷ്ഠഃ
കൈലാസമഭ്യേത്യ വിഭോഃ പ്രയാണാൽ
പ്രാഗേവ ഭേജേ ഗിരിരാജഗേഹം.                                    ൯൬

അന്വയം—ഭഗവാൻ-വസിഷ്ഠഃ-സാരുന്ധതീകഃ- അപരൈഃ-ഷൾഭിഃ മുനീന്ദ്രൈഃ-ച-സാകം-കൈലാസം-അഭ്യേത്യ-വിഭോഃ-പ്രയാണാൽ-പ്രാക്ക്-ഏവ-ഗിരിരാജഗേഹം-ഭേജേ-

അൎത്ഥം—ഭഗവാനായ (ഐശ്വൎയ്യാദി ഷൾഗുണപൂൎണ്ണനായ) വസിഷ്ഠൻ-സാരുന്ധതീകനായിട്ട് (അരുന്ധതീദേവിയോടുകൂടിയവനായിട്ട്) അപരന്മാരായ (അന്യന്മാരായ) ആറുമുനീന്ദ്രന്മാരോടുകൂടെ (മരീച്യാദികളോടുകൂടെ) കൈലാസത്തെപ്രാപിച്ചിട്ട് വിഭുവിന്റെ പ്രയാണത്തിങ്കൽനിന്ന് മുൻപുതന്നെ (ശിവന്റെ വരവിനുമുൻപുതന്നെ) ഗിരിരാജഗേഹത്തെ (ഹിമവാന്റെ പുരത്തെ) ഭജിച്ചു (പ്രാപിച്ചു.)

അഥാചലസ്സാകമഗസ്ത്യമുഖ്യൈ-
രന്യൈരുപേതൈൎമ്മുനിഭിസ്സദാരൈഃ
ശൎവ്വാഭിയാനം പരിപാല്യ തസ്ഥൌ
സൎവ്വം സമാസാദ്യ സമിൽകുശാദ്യം                                    ൯൭

അന്വയം — അഥ-അചലഃ-സദാരൈഃ-ഉപേതൈഃ-അഗസ്ത്യമുഖ്യൈഃ-അന്യൈഃ- മുനിഭിഃ-സാകം-സമിൽകുശാദ്യം- സൎവ്വം-സമാസാദ്യ ശൎവ്വാഭിയാനം-പരിപാല്യ-തസ്ഥൌ.

അൎത്ഥം—അനന്തരം-അചലം (ഹിമവാൻ) സദാരന്മാരായി (ഭാൎയ്യയോടുകൂടിയവരായി) ഉപേതന്മാരായി(വന്നവരായി) അഗസ്ത്യമുഖ്യന്മാരായി അന്യന്മാരായ (വേറെയുള്ള) മുനികളോടുകൂടെ സമിൽകുശാദ്യമായ (സമിത്ത്=ചമത ദൎഭ തുടങ്ങിയ) സൎവ്വത്തെയും സമാസാദിച്ചിട്ട് (എടുത്തിട്ട്) ശൎവ്വാഭിയാനത്തെ (ശിവന്റെവരവിനെ പരിപാലിച്ചിട്ടു (നോക്കിക്കൊണ്ട്) സ്ഥിതിചെയ്തു (നിന്നു)

പ്രതികൎമ്മതതശ്ചക്രുഃ പതിപുത്രസുതാഃസ്ത്രിയഃ
അദ്രിപുത്ര്യാ വിവാഹൈകതവിധിനാ-വിധികോവിദാഃ ൯൮

അന്വയം—തതഃ-പതിപുത്രയുതാഃ- വിധികോവിദാഃ- സ്ത്രിയഃ അദ്രിപുത്ര്യാഃ-വിവാഹോക്തവിധിനാ-പ്രതികർമ്മ- ചക്രുഃ-

അർത്ഥം—അനന്തരം പതിപുത്രയുതകളും (ഭർത്താവിനോടും പുത്രന്മാരോടുംകൂടിയവരും) വിധികോവിദകളും (ശാസ്ത്രമറിയാവുന്നവരും) ആയസ്ത്രീകൾ അദ്രിപുത്രിയ്ക്കു് വിവാഹോക്തവിധിപോലെ (വിവാഹത്തിനുവേണ്ടപോലെ) പ്രതികർമ്മത്തെ (അംഗസംസ്കാരത്തെ=അലങ്കാരാദികളെ എന്നു സാരം) ചെയ്തു.

അഭ്യക്താമപനീതതൈലസുഭഗാം കൃത്വാ ശിരീഷാദിനാ
പ്രക്ഷിപ്തൌഷധിനാഭിഷിച്യവിധിവത്താം-ഭാവിതേനാംഭസാ
വാസോമൃഷ്ടമനോഹരാംഗലതികാമാർദ്രം വിഹായാംബരം
ബിഭ്രാണാമപരം വിനിന്യുരഥതാം തന്വ്യോ ഗൃഹാഭ്യന്തരം.വവ

അന്വയം — അഥ— അഭ്യക്താം താം-ശിരീഷാദിനാ—അപനീതതൈലസുഭഗാം— കൃത്വാ പ്രക്ഷിപ്തൌഷധിനാ—വിധിവൽ-ഭാവിതേന അംഭസാ- അഭിഷിച്യ- വാസോമൃഷ്ടമനോഹരാംഗലതികാം- ആർദ്രം-അംബരം- വിഹായ അപരം-അംബരം-ബിഭ്രാണാം- താം-തന്വ്യഃഗൃഹാഭ്യന്തരം. നിന്യുഃ

അർത്ഥം—അനന്തരം അഭ്യക്തയായ (എണ്ണതേപ്പിയ്ക്കപ്പെട്ടവളായ) അവളെ (പാർവ്വതിയെ) ശിരീഷാദികൊണ്ടു് (വാകപ്പൊടിമുതലായതുകൊണ്ടു്) അപനീതതൈലസുഭഗയാക്കി (അപനീതതൈലയാക്കിയും കളയപ്പെട്ട തൈലത്തോടുകൂടിയവളാക്കിയും സുഭഗയാക്കിയും) ചെയ്തിട്ടു് പ്രക്ഷിപ്തൌഷധിയായി (മരുന്നുകൾ ഇട്ടതായി) വിധിപോലെ ഭാവിതമായ (തിളപ്പിയ്ക്കപ്പെട്ടതായ) അംഭസ്സുകൊണ്ടു് (ജലംകൊണ്ടു്) അഭിഷേകംചെയ്തിട്ടു് (കളിപ്പിച്ചിട്ടു്) വാസസ്സു് (വസ്ത്രം)കൊണ്ടു മൃഷ്ടയായി (തോർത്തപ്പെട്ടതായി) മനോഹരയായ അംഗലതയോടുകൂടിയവളായി ആർദ്രമായ അംബരത്തേ (നനഞ്ഞവസ്ത്രത്തേ) കളഞ്ഞിട്ടു് അപരമായ അംബരത്തെ (അന്യവസ്ത്രത്തെ) ബിഭ്രാണയായ (ധരിച്ചിരിക്കുന്നവളായ) അവളെ (പാർവ്വതിയെ) തന്വികൾ(സ്ത്രീകൾ) ഗൃഹാഭ്യന്തരത്തെ (ഗൃഹാന്തർഭാഗത്തെ) നയിച്ചു. അലംകാരത്തിനായിട്ടു് ഗൃഹത്തിന്റെ അകത്തു് കൊണ്ടുപോയി എന്നുസാരം.

പ്രാഗാനനാം മംഗലപീഠികായാ-
മേനാം നവേശ്യാഥ വധൂം വയസ്യാഃ
ആസന്നലാവണ്യഫലാനി ഗാത്രാ-
ണ്യതേനിരേമണ്ഡനമണ്ഡിതാനി.

അന്വയം—അഥവയസ്യാഃ- ഏനാം വധൂം- മംഗലപീഠികാ

യാം- പ്രാഗാനനാം- നിവേശ്യ- ആ സന്നലാവണ്യഫലാനി-ഗാത്രാണി- മണ്ഡനമണ്ഡിതാനി-ആതേനിരേ-

അൎത്ഥം—അനന്തരം വയസ്യകൾ (സഖിമാർ) ഈ വധുവിനെ(പാൎവ്വതിയെ എന്നസാരം)മംഗലപീഠികയിൽ (മംഗലപീഠത്തിൽ) പ്രാഗാനനയാക്കി (കിഴക്കോട്ടുമുഖത്തോടുകൂടി) നിവേശിപ്പിച്ചിട്ടു് (ഇരുത്തീട്ടു്) ആസന്നലാവണ്യഫലങ്ങളായ (ലാവണ്യഫലം അടുത്തിരിക്കുന്നവയായ) ഗാത്രങ്ങളെ (ശരീരങ്ങളെ) മണ്ഡനമണ്ഡിതങ്ങളാക്കി (ഓരോ അലങ്കാരങ്ങൾകൊണ്ടു് (അലങ്കരിയ്ക്കപ്പെട്ടവയാക്കി) ചെയ്തു.

കാദംബിനീവിഭ്രമമുദ്വഹന്തീ—
യാ നീലകണ്ഠസ്യ മുദം വിധത്തേ
വേണീമിമാം കാചന കോമളാംഗ്യാഃ
പാണിദ്വയേനൊല്ലളയാംചകാര

അന്വയം — യാ- കാദംബിനീവിഭ്രമം- ഉദ്വഹന്തീ- നീലകണ്ഠസ്യ—മുദം-വിധത്തേ കോമളാംഗ്യാഃ-ഇമാം- വേണീം-കാചന-പാണിദ്വയേന-ഉല്ലളയാംചകാര-

അൎത്ഥം—യാതൊന്നു് (വേണി) കാദംബിനീവിഭ്രമത്തെ (മേഘമാലയെന്നുള്ള വിഭ്രമത്തെ) ഉദ്വഹന്തിയായിട്ടു് (ധരിയ്ക്കുന്നതായിട്ടു്) നീലകണ്ഠത്തിനു (മയിലിനു്) മുത്തിനെ (സന്തോഷത്തെ) ചെയ്യുന്നു. നീലകണ്ഠനു (ശിവനു) സന്തോഷത്തെ ചെയ്യുന്നു എന്നും അൎത്ഥമുണ്ടു്. കോമളാംഗിയുടെ ഈ വേണിയെ (തലമുടിയെ) ഒരുത്തി പാണിദ്വയംകൊണ്ടു് (രണ്ടുകൈകൊണ്ടു്) ഉല്ലളനം ചെയ്തു (വിടുത്തി)

സുഗന്ധിനാകാചിമധൂകദാമ്നാ
ബബന്ധതസ്യാശ്ചികുരംവരാംഗ്യാഃ
നിനിന്ദകാന്തിംസനവാംബുദാനാം-
നിരന്തരാശ്ലിഷ്ടവലാകികാനാം വൃ൧

അന്വയം—കാചി- സുഗന്ധിനാ-മധൂകദാമ്നാ-വരാംഗ്യാഃ-തസ്യാഃ-ചികുരം- ബബന്ധ-സഃ- നിരന്തരാശ്ലിഷ്ടവലാകികാനാം- നവാംബുദാനാം-കാന്തിം-നിനിന്ദ-

അർത്ഥം—ഒരുത്തി സുഗന്ധിയായമധൂകദാമംകൊണ്ടു് (ഇരിപ്പപ്പൂമാലകൊണ്ടു്) വരാംഗിയായ (ശ്രേഷ്ഠശരീരയായ) അവളുടെ (പാൎവ്വതിയുടെ) ചികുരത്തെ (തലമുടിയെ) ബന്ധിച്ചു-(കെട്ടി) അതു് (കേശം) നിരന്തരാശ്ലിഷ്ടവലാകികങ്ങളായ (ഇടയില്ലാതെ വ്യാ

പിച്ചിരിക്കുന്നവബലാകകളോടു (വെള്ളിപ്പക്ഷികളോട്) കൂടിയ നവാംബുദങ്ങളുടെ (കാർമേഘങ്ങളുടെ) കാന്തിയേ-നിന്ദിച്ചു.

ഗൌരീലലാടഫലകേ രചിതം കയാചിൽ
ഗോരോചനാതിലകമുജ്ജ്വലമാചകാശേ
ദൂരീകൃതോദയകഥേവ നവപ്രരോഹാ-
മാരസ്യ ദഗ്ദ്ധവപുഷോ ഭുജവൈഭവശ്രീഃ ൨൩

അന്വയം:— കയാചിൽ-ഗൌരീലലാടഫലകേ രചിതം-ഉജ്ജ്വലം-ഗോരോചനാതിലകം- ദഗ്ദ്ധവപുഷഃ-മാരസ്യ-ദൂരീകൃതോദയകഥാ-നവപ്രരോഹാ-ഭുജവൈഭവശ്രീഃഇവ-ആചകാശേ

അൎത്ഥം:— ഒരുത്തിയാൽ ഗൌരിയുടെ ലലാടഫലകത്തിൽ (നെററിത്തടത്തിൽ, രചിതമായ (നിർമ്മിയ്ക്കപ്പെട്ടതായ) ഗോരോചനാതിലകം (ഗോരോചനകൊണ്ടുള്ള പൊട്ട്) ദഗ്ദ്ധവപുസ്സായ (ദഹിയ്ക്കപ്പെട്ട ശരീരത്തോടുകൂടിയ) കാമന്റെ ദൂരീകൃതോദയകഥയായി (നശിയ്ക്കപ്പെട്ട ഉദയത്തിന്റെ കഥയോടുകൂടിയതായി) നവപ്രരോഹയായി (പുത്തനായിട്ടു മുളച്ചതായ) ഭുജവൈഭവശ്രീയോ എന്നു തോന്നുമാറു ശോഭിച്ചു. പാൎവ്വതിയുടെ നെററിയിലെ ഗോരോചനാതിലകം കണ്ടാൽ കാമന്റെ ദേഹം ദഹിച്ചതിനോടുകൂടി നശിച്ചതായി ഉദയത്തിന്റെ കഥപോലും ഇല്ലാത്തതായ കൈക്കരുത്തു പുത്തനായിട്ടു ഉണ്ടായിവന്നതോ എന്നുതോന്നും എന്നു സാരം.

അനേന നേത്രേണ നിരീക്ഷ്യ കാന്തം
മനോഭവം ജീവയ ദഗ്ദ്ധദേഹം,
കാചിദ്വദന്തീ സ്മിതപൂൎവ്വമേവം
കാളാഞ്ജനേനാക്തദൃശം വ്യധാത്താം ൨൪

അന്വയം;—(ത്വം) അനേന-നേത്രേണ-കാന്തം-നിരീക്ഷ്യ-ദഗ്ദ്ധദേഹം-മനോഭവം-ജീവയ; ഏവം-കാചിൽ-സ്മിതപൂൎവ്വം വദന്തീ (താം) കാളാഞ്ജനേന അക്തദൃശം-വ്യധാത്താം.

അൎത്ഥം:— നീ ഈ നേത്രംകൊണ്ടു് കാന്തനേ നിരീക്ഷിച്ചിട്ട് (നോക്കീട്ട്) ദഗ്ദ്ധദേഹനായ (ദഹിയ്ക്കപ്പെട്ട ശരീരത്തോടുകൂടിയവനായ) മനോഭവനേ (കാമനേ) ജീവിപ്പിച്ചാലും. ഇപ്രകാരം ഒരുത്തി സ്മിതപൂൎവ്വമാകുംവണ്ണം (പുഞ്ചിരിയോടുകൂടെ) വദന്തിയായിട്ട് (പറയുന്നവളായിട്ട്) അവളെ (പാർവ്വതിയേ) കാളാഞ്ജനത്താൽ (അഞ്ജനവിശേഷത്താൽ) അക്തദൃക്കാക്കി (അക്തമായ വ്യാപ്തമായ കണ്ണോടുകൂടിയവളാക്കി) ചെയ്തു. പാൎവ്വതിയുടെ കണ്ണിൽ മഷി എഴുതി എന്നു സാരം.

പയോധരേ പാണ്ഡുനികാചിദസ്യാ
മനോഹരാംഗ്യാ മകരീം ലിലേഖ
ആവേദയന്തീവ പദം പുരസ്താ-
ദാഗാമിനാം കാന്തനഖക്ഷതാനാം. ൮൮

അന്വയം:—കാചിൽ- മനോഹരാംഗ്യാഃ-അസ്യാഃ-പാണ്ഡുനി-പയോധരേ- ആഗാമിനാം-കാന്തനഖക്ഷതാനാം-- പദം- പുരസ്താൽ-ആവേദയന്തീ-ഇവ-മകരീം- ലിലേഖ.

അർത്ഥം:—ഒരുത്തി മനോഹരാംഗിയായ ഇവളുടെ (പാർവ്വതിയുടെ) പാണ്ഡുവായ (യൌവനത്താൽ വെളുത്തതായ) പയോധരത്തുങ്കൽ ആഗാമികളായ (വരാൻപോകുന്ന) കാന്തനഖക്ഷതങ്ങളുടെ (ഭർത്താവിൻെറ നഖവ്രണങ്ങളുടെ) പദത്തെ (സ്ഥാനത്തെ) ആവേദയന്തിയോ എന്നു തോന്നുമാറ് (അറിയിപ്പിക്കുന്നവളോ എന്നു തോന്നുമാറ്) മകരിയെ (മകരമത്സ്യത്തെ) ലേഖനം ചെയ്തു (എഴുതി) ഒരുത്തി വരാൻപോകുന്ന ഭർത്തൃനഖവ്രണങ്ങളെ സൂചിപ്പിക്കുമാറ് പാർവ്വതിയുടെ സ്തനത്തിൽ മകരമത്സ്യത്തിൻെറ സ്രൂപത്തെ എഴുതി എന്നു സാരം.

രക്ഷാകാരം തദിദമസ്തുതവാഗ്രഹസ്തേ
കാന്തസ്യകങ്കണവതഃ കരപത്മയോഗേ.
ഉക്ത്വേതികാപിസുമുഖീതദനാമികായാ
മാമുക്തഗാരുഡമണിംനിദധേഽംഗുലീയം ൮൯

അന്വയം:—കങ്കണവതഃ-കാന്തസ്യ-കരപത്മയോഗേ-തൽ-ഇദം-തവ അഗ്രഹസ്തേ-രക്ഷാകരം-അസ്തു-ഇതി-ഉക്ത്വാ-കാചി.സുമുഖീ---തദനാമികായാം-- ആമുക്തഗാരുഡമണിം---അംഗുലീയം--നിദധേ.

അർത്ഥം:—കങ്കണവാനായ (സർപ്പങ്ങളാകുന്നവളകളോടുകൂടിയ) കാന്തൻെറ (ഭർത്താവായ ശിവൻെറ) കരപത്മയോഗത്തിൽ (താമരപ്പൂപോലിരിക്കുന്ന കയ്യിൻെറ ചേർച്ചയിൽ) ആ ഇതു് (അംഗുലീയകം) നിൻെറ അഗ്രഹസ്തത്തിൽ (കാരാഗ്രത്തിൽ) രക്ഷാകരമായിട്ടു് (രക്ഷയെ ചെയ്യുന്നതായിട്ടു്) ഭവിക്കട്ടേ എന്നു പറഞ്ഞിട്ടു് ഒരു സുമുഖി (സുന്ദരി) തദനാമികയിൽ (അവളുടെ അനാമികയിൽ=അണിവിരലിൽ) ആമുക്തഗാരുഡമണിയായ (ബന്ധിക്കപ്പെട്ട ഗാരുഡമണിയോടുകൂടിയതായ) അംഗുലിയത്തെ (മോതിരത്തെ) നിധാനംചെയ്തു (ചേർത്തു) ഗരുഡൻ സർപ്പങ്ങളുടെ ശത്രുവാകയാൽ സർപ്പവളയുള്ള ശിവൻെറ കയ്യോടുചേരുമ്പോൾ പാർവ്വതിയ്ക്കു രക്ഷയായിട്ടുതിരട്ടെ എന്നു വിചാരിച്ചിട്ടോ എന്നു തോന്നു

മാറു ഒരുത്തി മരതകരത്നം പതിച്ച മോതിരം അണിയിച്ചു എന്നു സാരം.

കാചിന്നിതംബഫലകേ വിപുലേ തദീയേ
കാഞ്ചീലതാം പ്രിയസഖീ കലയാംചകാര
ഈശാനചിത്തഹരിണഗ്രഹണായ ഗൃദ്ധം
തന്മാർഗ്ഗസീമ്നി ഘടിതാമിവ പാശവല്ലീം ൯൦

അന്വയം:—കാചിൽ-പ്രിയസഖീ-വിപുലേ-തദീയേ-നിതംബഫലകേ-ഈശാനചിത്തഹരിണഗ്രഹണായ-തന്മാർഗ്ഗസീമ്നി-ഗൃദ്ധം-ഘടിതാം-പാശവല്ലീം-ഇവ കാഞ്ചീലതാം-കലയാംചകാര.

അർത്ഥം:—ഒരു പ്രിയസഖി വിപുലമായി (മഹത്തായി) തദീയമായ (അവളേ=പാർവ്വതിയെ സംബന്ധിച്ചതായ) നിതംബഫലകത്തിൽ (നിതംബപ്രദേശത്തിൽ) ഈശാനൻെറ (ശിവൻെറ) ചിത്തമാകുന്ന ഹരിണത്തിൻെറ (മാനിൻെറ) ഗ്രഹണത്തിനായിട്ടു് തന്മാർഗ്ഗസീമാവിൽ അതിൻെറ (ചിത്തഹരിണത്തിൻെറ) വഴിമദ്ധ്യത്തിൽ ഗൃദ്ധമായിട്ടു് ഘടിതയായ (വയ്ക്കപ്പെട്ടതായ) പാശവല്ലിയോ എന്നുതോന്നുമാറു് കാഞ്ചീലതയെ (പ്രശസ്തമായ അരഞ്ഞാണിനെ) കലനംചെയ്തു (ബന്ധിച്ചു) ഒരുത്തി ശിവൻെറ മനസ്സാകുന്ന മാനിനെ പിടിക്കുന്നതിനായിട്ടു് മനസ്സാകുന്ന മാൻ വരുന്ന വഴിയിൽ ഗൃദ്ധമായി വച്ചിരിക്കുന്ന കയറോ എന്നുതോന്നുമാറു് അരഞ്ഞാണിനെ അലങ്കരിപ്പിച്ചു-എന്നുസാരം.

ഗാഢപ്രഹാരസമയേഽപി ച തേ വരസ്യ
പ്രീതിപ്രദം ഭവതുശിഞ്ജിതമേതദീയം
കാചിൽ സഖീസരസമാശിഷമിത്യുദീര്യ്യ
പാദദ്വയേ കനകനൂപുരമാമുമോച. ൯൧

അന്വയം—ഗാഢപ്രഹാരസമയേ-അപിച-തേ-വരസ്യ-ഏതദീയം-ശിഞ്ജിതം-പ്രീതിപ്രദം-ഭവതു-ഇതി-ആശിഷം-സരസം-ഉദീര്യ്യ കാചിൽ-സഖി-പാദദ്വയേ-കനകനൂപുരം-ആമുമോച।

അർത്ഥം—ഗാഢപ്രഹാരസമയത്തിലും (പ്രണയകലഹത്തിൽ പാദംകൊണ്ടു ഗാഢമായി പ്രഹരിക്കുന്ന സമയത്തിലും എന്നു സാരം) അവിടുത്തേ വരന്നു് (ഭർത്താവിന്നു്) ഏതദീയമായ (നൂപുരസംബന്ധിയായ) ശിഞ്ജിതം (ശബ്ദം) പ്രീതിപ്രദമായിട്ടു് (സന്തോഷത്തേകൊടുക്കുന്നതായിട്ടു്) ഭവിയ്ക്കട്ടേ എന്നിങ്ങനെ ആശിസ്സിനെ സരസമാകുംവണ്ണം ഉദീരണം ചെയ്തിട്ടു് (പറഞ്ഞിട്ടു്) ഒരു സഖി പാദദ്വയത്തിൽ (രണ്ടുകാലിലും) കനകനൂപുരത്തെ (സ്വർണ്ണച്ചിലമ്പിനെ) ആമോചിച്ചു (ബന്ധിച്ചു)

സമുദ്ധൃതാ കൎത്തുമലക്തകാൎദ്രം
പാദദ്വയം പല്ലവപേലവാംഗ്യാഃ
നിസൎഗ്ഗരക്തം തദവേക്ഷ്യ കാചിൽ
പരിശ്രമം നൈവ വൃഥാ ചകാര। ൯൨

അന്വയം—കാചിൽ-പല്ലവപേലവാംഗ്യാഃ-പാദദ്വയം-അലക്തകാൎദ്രം-കൎത്തും-സമുദ്ധൃതാ-നിസൎഗ്ഗരക്തം-തത്-അവേക്ഷ്യ-വൃഥാ-പരിശ്രമം ന- ചകാര-ഏവ-

അൎത്ഥം—ഒരുത്തി പല്ലവപേലവാംഗിയുടെ (തളിരുപോലെമനോഹരശരീരയായ പാൎവ്വതിയുടെ) പാദദ്വയത്തെ അലക്തകാൎദ്രമാക്കി (ചെമ്പഞ്ഞിച്ചാറുകൊണ്ട് നനച്ചതാക്കി) ച്ചെയ്യാനായിട്ട് സമുദ്ധൃതയായിട്ട് (ഒരുമ്പെട്ടവളായിട്ട്) നിസൎഗ്ഗരക്തമായ (സ്വതേ ചുവന്നതായ) അതിനെ (പാദദ്വയത്തേ) അവേക്ഷിച്ചിട്ട് പരിശ്രമത്തേ (അലങ്കാരശ്രമത്തേ) വെറുതേ ചെയ്തില്ല-പാൎവ്വതിയുടെ പാദദ്വയം സ്വതേ ചുവന്നതാകയാൽ നിഷ്ഫലമായിപ്പോകും എന്നുവിചാരിച്ച് ചെമ്പഞ്ഞിച്ചാറു് അണിഞ്ഞില്ല എന്നു സാരം।

ഇത്ഥം പ്രസാധനപരിഷ്ക്രിയമാണഗാത്രീ
സ്നിഗ്ദ്ധേന മുഗ്ദ്ധനയനാ സ്വസഖീജനേന
ഉൽഭിദ്യമാനകുസുമോൽകരപല്ലവായാ
സ്വല്പീചകാര സുഷമാം നവകല്പവല്ല്യാഃ। ൯൩

അന്വയം—മുഗ്ദ്ധനയനാ-ഇത്ഥം- സ്നിഗ്ദ്ധേന സ്വസഖീജനേന-പ്രസാധനപരിഷ്ക്രിയമാണഗാത്രീ- ഉൽഭിദ്യമാനകുസുമോൽകരപല്ലവായാഃ-നവകല്പവല്ല്യാഃ-സുഷമാം- സ്വല്പീചകാര-

അൎത്ഥം—മുഗ്ദ്ധനയനാ (മനോഹരാക്ഷിയായ പാൎവ്വതി) ഇപ്രകാരം സ്നിഗ്ദ്ധമായ (സ്നേഹമുള്ള) സ്വസഖീജനത്താൽ പ്രസാധനം (അലങ്കാരം) കൊണ്ടു് പരിഷ്കരിക്കപ്പെട്ട ശരീരത്തോടുകൂടിയവളായിട്ട് ഉൽഭിദ്യമാനകുസുമോൽകരപല്ലവായ (ഉണ്ടായിരിക്കുന്ന പുഷ്പസമൂഹത്തോടും തളിരിനോടും കൂടിയ) നവകല്പവല്ലിയുടെ (പുത്തനായ കല്പകവല്ലിയുടെ) സുഷമയെ (പരമമായ ശോഭയെ) സ്വല്പയാക്കിച്ചെയ്തു.

ആദായാഥ കാരേണ കാഞ്ചനമയം കല്യാണിനീ ദൎപ്പണം
പശ്യന്തീധൃതഭൂഷണോജ്വലതരാം തസ്മിൻ നിജാമാകൃതിം।
ആസിദംഗമനേ വരസ്യനിതരാമൌത്സുക്യാകുലാ
രൂപശ്രീഫലമേതദേവ സുദൃശാം യദ്വല്ലഭാലോകനം॥ (൯൪)

അന്വയം-- കല്യാണിനീ-സാ-കരേണ-കാഞ്ചനമയം-ദർപ്പണം-ആദായ. തസ്മിൻ-ധൃതഭൂഷണോജ്ജ്വലതരാം-നിജാം-ആകൃതിം-പശ്യന്തീ-വരസ്യ-ആഗമനേ-നിതരാം-ഔത്സുക്യപര്യാകുലാ-ആസീൽ-സുദൃശാം-വല്ലഭാലോകനം-യൽ-ഏതൽ-ഏവ-ശ്രൂപശ്രീഫലം.

അന്വയം—കല്യാണിനിയായ (മംഗലമൂർത്തിയായ) അവൾ കരംകൊണ്ട് കാഞ്ചനമയമായ ദർപ്പണത്തെ (കണ്ണാടിയെ) ആദാനം ചെയ്തിട്ട് (എടുത്തിട്ട്) അതിൽ (കണ്ണാടിയിൽ) ധൃതഭൂഷണോജ്ജ്വലതരയായി (ധൃതഭൂഷണയും (അലങ്കാരങ്ങൾ അണിഞ്ഞതും, അതിനാൽ ഏററവും പ്രകാശിക്കുന്നതും ആയി) നിജയായ (തന്നെ സംബന്ധിച്ചതായ) ആകൃതിയേ പശ്യാന്തിയായിട്ട് (കാണുന്നവളായിട്ട്) വരൻെറ ആഗമനത്തിൽ (വരവിൽ) ഏററവും ഔത്സുക്യപര്യാകുലയായി (ഔൽസുക്യംകൊണ്ടു പരവശയായി) ഭവിച്ചു. പാർവ്വതിക്ക് അലങ്കാരവിശിഷ്ടയായ തൻെറ ആകൃതികണ്ടപ്പോൾ ഭർത്താവു വരുന്നതിന് ഏററവും താല്പര്യം വന്നതു് എന്താണ് എന്നതിനെ അർത്ഥാന്തരന്യാസംകൊണ്ടു സമർത്ഥിക്കുന്നു. സുദൃക്കുകൾക്കു (സ്ത്രീകൾക്കു്) വല്ലഭാലോകനം (ഭർത്തൃദർശനം) യാതൊന്നോ ഇതുതന്നെ ശ്രൂപശ്രീഫലമാകുന്നു സൌന്ദര്യലക്ഷ്മിയുടെ ഫലമാകുന്നു) സ്ത്രീകൾ തൻെറ അലംകാരമാഹാത്മ്യത്തെ ഭർത്താക്കന്മാർ കണ്ടു സന്തോഷിക്കുകയാണു സൌന്ദര്യസമ്പത്തിൻെറ ഫലം എന്നു സാരം.

ഗദ്യം ൩.

തദനന്തരം ച നിഖിലജനമഹനീയമഹിമാ ഹിമാലയോ നിജദുഹിതൃവാത്സല്യവിഭൂതിസദൃശീം സുദൃശഃ സകലാമപിക്രിയാം നിവർത്ത്യപരമേശ്വരാഗമനപരമോത്സവമേവപരിപാലയൻ പ്രതിനവസുധാലേപസമുദിതവിഭായാംസഭായാംവസിഷ്ഠാദിമുനിവരിഷ്ഠാധിഷ്ഠിതായാമതിഷ്ഠൽ.

അത്രതന്നെയുമല്ല തദനന്തരം (അതിൻെറശേഷം) നിഖിലജനങ്ങളാലും പൂജിക്കപ്പെട്ടുവാൻ യോഗ്യമായ മഹിമാവോടുകൂടിയ ഹിമാലയൻ തൻെറ പുത്രിയുടെ വാത്സല്യവിഭൂതിക്കു സദൃശിയായി സകലയായ ക്രിയയേയും നിവർത്തിച്ചിട്ടു (കഴിച്ചിട്ട്) പരമേശ്വരാഗമനമാകുന്ന പരമോത്സവത്തേത്തന്നെ പരിപാലയൻ ആയിട്ടു (കാത്തുനിൽക്കുന്നവൻ ആയിട്ടു) പ്രതിനവസുധാലേപംകൊണ്ടു (പുത്തനായി കുമ്മായം തേക്കുകകൊണ്ട്) സമുദിതവിഭയായി) (ഉണ്ടായ വിശിഷ്ടശോഭയോട കൂടിയതായി) വസിഷ്ഠാദിമുനിവരിഷ്ഠന്മാരാൽ (മുനിശ്രേഷ്ഠന്മാരാൽ) അധിഷ്ഠിതയായ (സ്ഥിതിചെയ്യപ്പെട്ടതായ) സഭയിൽ സ്ഥിതിചെയ്തു.

രുദ്രസ്ത്വദ്രിസുതാമയേന മനസാ സ്വസ്മിൻ വസന്നദ്രിപേ
തത്തൽകൃത്യവിചിന്തയാ യുഗസമാ നിസ്തീൎയ്യ സപ്ത ക്ഷപാഃ
പ്രാപ്തേ പാണിനിപീഡനോത്സവദിനേ പ്രസ്ഥാതുമുദ്യോഗവാൻ
സസ്മാരത്രിദശാൻവിധാതൃമുരജി ദ്വ്യത്രാരിമിത്രാദികാൻ ൯൫

അന്വയം—രുദ്രഃ തു- അദ്രിസുതാമയേന-മനസാ-സ്വസ്മിൻ-അദ്രിപെ-വസൻ-തത്തൽകൃത്യവിചിന്തയാ- യുഗസമാഃ-സപ്ത-ക്ഷപാഃ നിസ്തീൎയ്യ-പാണിനിപീഡനോത്സവദിനെ-പ്രാപ്തേ- പ്രസ്ഥാതും-ഉദ്യോഗവാൻ- വിധാതൃമുരജിദ്വ്യത്രാരിമിത്രാദികാൻ- ത്രിദശാൻ സസ്മാര

അൎത്ഥം—രുദ്രനാകട്ടെ അദ്രിസുതാമയമായ മനസ്സിനോടുകൂടെ സ്വമായ അദ്രിപങ്കൽ (കൈലാസത്തിൽ) വസന്നായി (പാൎന്നവനായി) തത്തൽ കൃത്യവിചിന്തഹേതുവായിട്ട (ഓരോരോ കാൎയ്യങ്ങളുടെ വിചാരം ഹേതുവായിട്ട്) ഏഴു ക്ഷപകളെ (രാത്രികളെ) നിസ്തരണം ചെയ്തിട്ട് (കഴിച്ചിട്ട) പാണിനിപീഡനോത്സവദിനം (വിവാഹോത്സവദിവസം) പ്രാപ്തമായപ്പോൾ (വന്നപ്പോൾ) പ്രസ്ഥാനം ചെയ്യാനായിട്ട (പുറപ്പെടാനായിട്ട) ഉദ്യോഗവാനായിട്ട (ഉത്സാഹത്തോടുകൂടിയവനായിട്ട്) വിധാതൃമുരജിദ്വ്യത്രാരിമിത്രാദികന്മാരായ (ബ്രഹ്മാവ് വിഷ്ണു ഇന്ദ്രൻ മിത്രൻ മുതലായ) ത്രിദശന്മാരേ (ദേവന്മാരേ) സ്മരിച്ചു

സ്മൃതമാത്രാസ്തതസ്തേന സ്മൃതിഗമ്യേന ശംഭുനാ
ത്രിദശാസ്തൽപദം പ്രാപുൎദ്ധൃതദിവ്യവിഭൂഷണാഃ ൯൬

അന്വയം—തതഃ ത്രിദശാഃ-സ്മൃതിഗമ്യേന-തേന - ശംഭുനാ സ്മൃതമാത്രാഃ ധൃതദിവ്യവിഭൂഷണാഃ തൽപദം പ്രാപുഃ

അൎത്ഥം—അനന്തരം ത്രിദശന്മാർ (ദേവന്മാർ) സ്മൃതിഗമ്യനായ (വേദാന്തവേദ്യനായ) ശംഭുവിനാൽ സ്മൃതമാത്രന്മാരായി(സ്മരിക്കപ്പെട്ട മാത്രയിൽതന്നെ എന്നു സാരം) ധൃതദിവ്യവിഭൂഷണന്മാരായിട്ട് (ധരിക്കപ്പെട്ട ദിവ്യാഭരണത്തോടുകൂടിയവരായിട്ട) തൽപദത്തെ (ശിവന്റെ സ്ഥാനത്തെ) പ്രാപിച്ചു.

ആരുഹ്യ ഹംസമതിസുന്ദരമന്ദയാനം
സാകം ചതുസ്സനമുഖൈൎമ്മഹിതൈൎമ്മുനീന്ദ്രൈഃ
കാലാഭിമാധികരപീഡനമാനനായ
കൈലാസശൈലമഗമൽ കമലാധിവാസഃ ൯൭

അന്വയം — കമലാധിവാസഃ-അതിസുന്ദരമന്ദയാനം- ഹംസം-ആരുഹ്യ-മഹിതൈഃ ചതുസ്സനമുഖൈഃ – മുനീന്ദ്രൈഃ-സാകം-കാലാഭിമാധികരപീഡനമാനനായ- കൈലാസശൈലം-അഗമൽ.

അർത്ഥം—കമലാധിവാസൻ (ബ്രഹ്മാവ്) അതിസുന്ദരമന്ദയാനമായ (ഏറ്റവും മനോഹരമായ മന്ദയാനത്തോടുകൂടിയ) ഹംസത്തേ (സ്വവാഹനത്തേ) ആരോഹണംചെയ്തിട്ട് (കരേറിയിട്ട്) മഹിതന്മാരായി ചതുസ്സനമുഖന്മരായ (ചതുസ്സനൻ മുതലായ) മുനീന്ദ്രന്മാരോട്ടുകൂടെ കാലാദ്വിമാഥികരപീഡനമാനനത്തിനായിട്ട് (കാലാന്തകൻെറ വിവാഹത്തെബഹുമാനിയ്ക്കാനായിട്ട്) കൈലാസശൈലത്തേപ്രാപിച്ചു.

പക്ഷപ്രക്ഷോഭഹേലാപ്രസൃമരപവനോദ്ധൂതനിസ്തുന്ദനൃത്യൽ-
സപ്താംഭോരാശിവീചീഘുമുഘുമിതസമാക്രാന്തദിക്ചക്രവാളം
ആരൂഢഃ പക്ഷിരാജം ജയവിജയമുഖൈരന്വിതഃപാർഷദൌഘൈ-
സ്ത്ര്യക്ഷാവാസം പ്രപേദേ ശിഖരിവരമഹോ തൽക്ഷണം ചക്ര-
പാണിഃ ൯൮

അന്വയം—അഹോ--ചക്രപാണിഃ-പക്ഷപ്രക്ഷോഭഹേലാപ്രസൃമരപവനോദ്ധൂതനിസ്തുന്ദനൃത്യൽസപ്താംഭോരാശിവീചീഘുമുഘുമിത സമാക്രാന്തദിക്ക് ചക്രവാളം-പക്ഷിരാജം-ആരൂഢഃ-ജയവിജയമുഖൈഃ പാർഷദൌഘൈഃ-അന്വിതഃ-തൽക്ഷണം-ത്ര്യക്ഷാവാസം ശിഖരിവരം-പ്രപേദേ-

അർത്ഥം—പക്ഷപ്രക്ഷോഭമാകുന്ന (ചിറക് അടിയാകുന്ന) ഹേലയാൽ (കളിയാൽ) പ്രസൃമരമായ (വ്യാപിച്ചതായ) പവനനാൽ (വായുവിനാൽ) ഉദ്ധൂതങ്ങളായി (ഇളക്കപ്പെട്ടവയായി) നിസ്തന്ദ്രം ആകുംവണ്ണം (മടികൂടാതേ) വളരെ എന്നസാരം നൃത്യത്തുകളായ (നൃത്തംചെയ്യുന്നവയായ) സപ്താംഭോരാശികളുടെ (ഏഴുസമുദ്രങ്ങളുടെ) വീചികളുടെ (തിരമാലകളുടെ) ഘുമുഘുമിതത്താൽ (ഘുമുഘുമ എന്നുള്ള ശബ്ദത്താൽ) സമാക്രാന്തമായ (വ്യാപിയ്ക്കപ്പെട്ടതായ) ദിക്ക് ചക്രവാളത്തോട് (ദിങ്മണ്ഡലത്തോട്) കൂടിയവനായ—ചിറകടിയുടെ കാററിനാൽ ഏഴുസമുദ്രങ്ങളേയും ഇളക്കിയവനായ എന്നസാരം-പക്ഷിരാജനേ (ഗരുഡനേ) ആരൂഢനായി (കരേറിയവനായി) ജയവിജയമുഖന്മാരായ (ജയൻ വിജയൻ തുടങ്ങിയ) പാർഷദൌഘങ്ങളോട് (ഭൃത്യസംഘങ്ങളോടു) അന്വിതനായിട്ട് (കൂടിയവനായിട്ട്) തൽക്ഷണം ത്ര്യക്ഷാവാസമായ (ശിവൻെറ വാസസ്ഥാനമായ) ശിഖരിവരനെ (പർവ്വതശ്രേഷ്ഠനേ) കൈലാസത്തേ എന്നസാരം, പ്രാപിച്ചു.

ആരൂഢൈരാവതാഖ്യം നവകനകകക്ഷ്യാജാലം കൃതംദന്തിരാജം
ജൃംഭൽഗാംഗേയദണ്ഡം ശശധരധവളം വാഹയന്നാതപത്രം

സർവ്വൈഃസ്വർവ്വാസിസംഘൈരപിമുദിതമനാഃ പ്രാപദുർവ്വർണ്ണശൈലം
ശർവ്വോദ്വാഹോത്സവശ്രീസമുചിതമണിഭൂഷോജ്ജ്വലോ വജ്രപാണിഃ ൯൯

അന്വയം — വജ്രപാണിഃ നവകനകകുഥാലംകൃതം- ഐരാവതാഖ്യം-ദന്തിരാജം--ആരുഹ്യ--ശുഭൽഗാംഗേയദണ്ഡം-ശശധരധവളം-ആതപത്രം-വാഹയൻ- മുദിതമനാഃ- ശർവ്വോദ്വാഹോത്സവശ്രീസമുചിതമണിഭൂഷോജ്ജ്വലഃ- സർവ്വൈഃ- സ്വർവ്വാസിസംഘൈഃ അപി-ദുർവ്വർണ്ണശൈലം-പ്രാപ.

അർത്ഥം — വജ്രപാണി (ഇന്ദ്രൻ) നവകനകകുഥാലംകൃതമായി (നൂതനമായ സ്വർണ്ണംകൊണ്ടുള്ള മേൽവിരിപ്പിനാൽ അലംകരിയ്ക്കപ്പെട്ടതായി) ഐരാവതാഖ്യനായ ദന്തിരാജനെ (ഗജശ്രേഷ്ഠനെ) ആരോഹണം ചെയ്തിട്ടു് (കരേറിട്ടു്) ശുംഭൽ ഗാംഗേയദണ്ഡവും (ശോഭിച്ചിരിക്കുന്ന സ്വർണ്ണദണ്ഡത്തോടുകൂടിയതും) ശശധരധവളവും (ചന്ദ്രനെപ്പോലെ വെളുത്തതും) ആയ ആതപത്രത്തെ (വെൺകറ്റ കുടയെ എന്നു സാരം. വാഹയന്നായി (പിടിപ്പിക്കുന്നവനായി) മുദിതമനസ്സായി (സന്തുഷ്ടചിത്തനായി) ശർവ്വോദ്വാഹമാകുന്ന (ശിവന്റെ വിവാഹമാകുന്ന) ഉത്സവശ്രീയ്ക്കു് സമുചിതയായ (യോഗ്യയായ) മണിഭൂഷകൊണ്ടു (സ്വർണ്ണാലംകാരംകൊണ്ടു്) ഉജ്ജ്വലനായിട്ടു് സർവ്വന്മാരായ സ്വർവാസിസംഘങ്ങളോടും കൂടെ (ദേവസമൂഹങ്ങളോടുംകൂടെ) ദുർവ്വർണ്ണശൈലത്തെ (വെള്ളിക്കുന്നിനെ) ദുർവ്വർണ്ണം രജതം രൂപ്യം എന്നമരം. പ്രാപിച്ചു.

അന്യേ ച വഹ്നിവരുണാരുണവാതദണ്ഡി
വിത്തേശ്വരാശ്വിവസുവിശ്വമുഖാ മഖാശാഃ
ഗന്ധർവ്വസിദ്ധഗണകിന്നരചാരണാശ്ച
ചന്ദ്രാവതംസനിലയം കുലശൈലമാപുഃ ൧൦൦

അന്വയം — വഹ്നി-വരുണാരുണ-വാത-ദണ്ഡിവിത്തേശ്വരാശ്വിവസുവിശ്വമുഖാഃ- അന്യേ- മഖാശാഃ- ച-ഗന്ധർവ്വസിദ്ധഗണകിന്നരചാരണാഃ- ച-ചന്ദ്രാവതംസനിലയം-കുലശൈലം-ആപുഃ

അർത്ഥം — വഹ്നി വരുണൻ-അരുണൻ-വായു കാലൻ വിത്തേശ്വരൻ അശ്വികൾ-വസുക്കൾ-വിശ്വന്മാർ മുതലായി അന്യന്മാരായ മഖാശന്മാരും (മറ്റുദേവന്മാരും) ഗന്ധർവ്വസിദ്ധഗണകിന്നരചാരണന്മാരും ചന്ദ്രാവതംസനിലയമായ (ശിവൻ വസിക്കുന്നതായ) കുലശൈലത്തെ (കുലപർവ്വതത്തെ) കൈലാസത്തെ എന്നു സാരം പ്രാപിച്ചു"

അഥതാനാഗതാനീശഃ സ്വാഗതോക്തിപുരസ്സരം
യഥാർഹമർഹയാമാസ വിധാതൃഹരിപൂർവകാൻ ൧൦

അന്വയം—അഥ- ഈശഃ ആഗതാൻവിധാതൃഹരിപൂർവകാൻ താൻ- സ്വാഗതോക്തിപുരസ്സരം- യഥാർഹം—അർഹയാമാസ

അർത്ഥം—അനന്തരം ഈശൻ ആഗതന്മാരായി (വന്നവരായി)വിധാതൃഹരിപൂർവ്വകന്മാരായ (ബ്രഹ്മാവിഷ്ണു തുടങ്ങിയ) അവരെ (ദേവന്മാരെ) സ്വാഗതോക്തിപുരസ്സരമാകുംവണ്ണം (സ്വാഗതവചനത്തോടുകൂടുംവണ്ണം) യഥാർഹം (യോഗ്യതയ്ക്കുതക്കവണ്ണം) പൂജിച്ചു.

അഥ പ്രതിഷ്ഠാസുമുമാവിവാഹ-
മഹോത്സവായേന്ദുകലാകലാപം
പ്രസാധയാമാസുരുദ്ഢശോഭം
പ്രസാധനാന്യേവ പുരാതനാനി. ൧൧

അന്വയം—അഥ-ഉമാവിവാഹമഹോത്സവായ- പ്രതിഷ്ഠാസും ഇന്ദുകലാകലാപം—പുരാതനാനി- പ്രസാധനാനി- ഏവ-ഉദ്ഢശോഭം പ്രസാധയാമാസുഃ

അർത്ഥം—അനന്തരം (പൂജനാനന്തരം) ഉമാവിവാഹമാകുന്ന മഹോത്സവത്തിനായിട്ടു പ്രതിഷ്ഠാസുവായ (പുറപ്പെടാൻ ഇച്ഛിക്കുന്നവനായ) ഇന്ദുകലാകലാപനെ (ചന്ദ്രകലാഭരണനെ) പുരാതനങ്ങളായ (മുൻപുള്ളവയായ)പ്രസാധനങ്ങൾ തന്നെ (ആഭരണങ്ങൾ തന്നെ) ഉദ്ഢശോഭമാകുംവണ്ണം (ഉദിച്ചിരിക്കപ്പെട്ടശോഭയോടുകൂടുംവണ്ണം) അലംകരിപ്പിച്ചു. ശിവന്നു മുമ്പുള്ള ചന്ദ്രകലാമുതലായ ആഭരണങ്ങൾ തന്നെ ശോഭയെ ഉണ്ടാക്കിയെന്നു സാരം.

ഉരരീചകാര ചികുരസ്യ രുചിം കപർദ്ദോ
ഭോഗീന്ദ്രദാമ നവഹേമലതാ ച ജാതാ
ഉത്തംസചന്ദ്രകലികാ ത്വനരൂപരൂപാ
ഭസ്മാംഗരാഗമുദിതാ ദ്വിഗുണം വ്യലാസീൽ ൧൨

അന്വയം—കപർദ്ദഃ- ചികുരസ്യ- രുചിം- ഉരരീചകാര-ഭോഗീന്ദ്രദാമ-നവഹേമലതാ- ച-ജാതാ-ഉത്തംസചന്ദ്രകലികാ- തു-ഭസ്മാംഗരാഗമുദിതാ- അനരൂപരൂപാ- ദ്വിഗുണം വ്യലാസീൽ.

അർത്ഥം—കപർദ്ദം (ജടാസമൂഹം) ചികുരത്തിന്റെ (കേശത്തിന്റെ) രുചിയെ (കാന്തിയെ) ഉരരീകരിച്ചു (അംഗീകരിച്ചു) കപർദ്ദം (തലമുടിയായി തീൎന്നു എന്നു സാരം. ഭോഗീന്ദ്രദാമം (സർപ്പശ്രേഷ്ഠനാകുന്ന മാല) നവഹേമലതയായിട്ടു (പുതിയതായ സ്വ

ണ്ണാഭരണമായിട്ടു) ജാതയായി. ഉത്തംസചന്ദ്രകലികാ (ശിരോലങ്കാരമായ ചന്ദ്രക്കല) ഭുജംഗഭംഗമുദിതയായി ഭുജംഗത്തിന്റെ (കപൎദ്ദം മുതലായ ഭൂഷാസംഗത്തിന്റെ) ഭംഗംകൊണ്ടു് (നാശംകൊണ്ടു്) മുദിതയായി അനന്യരൂപയായിട്ടു (സദൃശമായ സൌന്ദൎയ്യത്തോടുകൂടിയതായിട്ടു്) ദ്വിഗുണമാകുംവണ്ണം വിലസിച്ചു (ഏറ്റവും ശോഭിച്ചു.

നിടിലതടനിലീനം പാടലം ലോചനം തൽ
ഘുസൃണരചിതമാസീൽ ചിത്രകം ചിത്രരമ്യം
വിഹിതവസതിരസ്മിൻ വിഷ്ഫുരന്നേവ ശശ്വൽ
പരിഹൃതസഹജോഷ്മാ പാവകശ്ശീതളോഭൂൽ. ൧൭൪

അന്വയം— നിടിലതടനിലീനം-പാടലം തൽ-ലോചനം ചിത്രരമ്യം-ഘുസൃണരചിതം-ചിത്രകം-ആസീൽ- അസ്മിൻ-വിഹിതവസതിഃ ശശ്വൽ- വിഷ്ഫുരൻ-ഏവ-പാവകഃ പരിഹൃതസഹജോഷ്മാ-ശീതളഃ അഭൂൽ.

അൎത്ഥം—നിടിലതടനിലീനവും (നെറ്റിത്തടത്തിൽ ലയിച്ചതും) പാടലവും (രക്തവൎണ്ണവും)ആയ ആ ലോചനം (മൂന്നാംതൃക്കണ്ണു്) ചിത്രരമ്യമായി (അത്ഭുതവും മനോഹരവും ആയി) ഘുസൃണരചിതമായ (കുങ്കുമംകൊണ്ടു് ഉണ്ടാക്കപ്പെട്ടതായ) ചിത്രകമായിട്ടു (പൊട്ടായിട്ടു) ഭവിച്ചു. ഇതുങ്കൽ (ഈ കണ്ണിൽ) വിഹിതവസതിയായി (ചെയ്യപ്പെട്ട വാസത്തോടുകൂടിയതായി) വസിക്കുന്നതായി എന്നസാരം. എല്ലായ്പോഴും വിഷ്ഫുരനായി (പ്രകാശിക്കുന്നവനായി) തന്നെ ഇരിക്കുന്ന പാവകൻ (അഗ്നി) പരിഹൃതസഹജോഷ്മാവായി (കളയപ്പെട്ട സ്വാഭാവികമായ ചൂടോടുകൂടിയതായി) സ്വാതേയുള്ള ചൂടു കളഞ്ഞിട്ടു് എന്നു സാരം. ശീതളനായിട്ടു (തണുപ്പുള്ളവനായിട്ടു) ഭവിച്ചു.

തത്തൽഭൂഷണതാം യയുഃ ഫണഭൃതസ്തത്തൽപ്രദേശാശ്രിതാ
മുക്താഹാരലതാകലാപപദവീമസ്ഥിസ്രജോ ലംബിതാഃ
അംഗെ കുങ്കുമപങ്കതാമുപഗതം ഭസ്മൈവ തസ്മിൻ ക്ഷണേ
ചിത്രം പീതദുകൂലഭാവമഭജൽ ചൎമ്മാപി താരക്ഷവം. ൧൭൫

അന്വയം—തസ്മിൻക്ഷണേ- ഏവ-തത്തൽപ്രദേശാശ്രിതാഃ ഫണഭൃതഃ-തത്തൽഭൂഷണതാം- യയുഃ- അസ്ഥിസ്രജഃ-മുക്താഹാരലതാകലാപപദവീം- ലംബിതാഃ- ഭസ്മ- അംഗെകുങ്കുമപങ്കതാം- ഉപഗതം -താരക്ഷവം- ചൎമ്മ-അപി- ചിത്രം- പീതദുകൂലഭാവം- അഭജൽ.

**അൎത്ഥം—ആ ക്ഷണത്തിൽതന്നെ തത്തൽ പ്രദേശാശ്രിതങ്ങളായ (ഓരോരോ പ്രദേശങ്ങളെ ആശ്രയിച്ചവയായ) ഫണഭൃ**

ത്തുകൾ (സർപ്പങ്ങൾ) തന്നൽ ഭൂഷണതയേ (അതുതു് അലങ്കാരഭാവത്തെ) യാനംചെയ്തു (പ്രാപിച്ചു) കയ്യ്കണ്ഠം മുതലായ പ്രദേശങ്ങളിലുള്ള സർപ്പങ്ങൾ വള കണ്ഠാഭരണം തുടങ്ങിയ അലങ്കാരങ്ങളായിട്ടു തീൎന്നു എന്നു സാരം. അസ്ഥിസ്രക്കുകൾ (അസ്ഥിമാലകൾ) മുക്താഹാരലതാകലാപപദവിയെ (മുത്തുമാലയാകുന്ന അലങ്കാരത്തിന്റെ മാറ്റത്തെ) ലംഭിതങ്ങളായി (പ്രാപ്തങ്ങളായി) അസ്ഥിമാലകൾ മുത്തുമാലകളായിട്ടു തീൎന്നു എന്നു സാരം. ഭസ്മം അംഗത്തിൽ കങ്കുമപങ്കതയെ (കുങ്കുമച്ചാറിന്റെ ഭാവത്തെ) ഉപാഗതമായി (പ്രാപ്തമായി) ഭസ്മം കുങ്കുമം തേച്ചതുപോലെ ആയി എന്നു സാരം. താരക്ഷവമായ (തരക്ഷുവിനെ=പുലിയെ=സംബന്ധിച്ചതായ) ചർമ്മവും (പുലിത്തോലും) ചിത്രമായ പീതദുകൂലഭാവത്തെ (മഞ്ഞവസ്ത്രഭാവത്തെ) ഭജിച്ചു (പ്രാപിച്ചു)

സർവ്വാങ്ഗാർപ്പിതചാരുഭൂഷണഗണപ്രത്യുപ്തനാനാമണി
ശ്രേണീനിർമ്മലകാന്തിപൂരലഹരീവിദ്യോതമാനാകൃതിഃ
സംവീതാമലദിവ്യനവ്യവസനഃ സോഽയം പ്രസൂനായുധം
ഗാത്രേണാപ്യപനീതദർപ്പമകരോന്നേത്രേണ നോ കേവലം ൧൦൬

അന്വയം—സഃ-അയം-സർവ്വാങ്ഗാർപ്പിതചാരുഭൂഷണഗണപ്രത്യുപ്തനാനാമണി ശ്രേണീനിർമ്മലകാന്തിപൂരലഹരീവിദ്യോതമാനാകൃതിഃ- സംവീതാമലദിവ്യനവ്യവസനഃ- പ്രസൂനായുധം- നേത്രേണ—കേവലം—നോ-ഗാത്രേണ—അപി അപനീതദർപ്പം അകരോൽ.

അൎത്ഥം—ആ ഉള്ളവൻ സർവാംഗങ്ങളിൽ അർപ്പിതങ്ങളായ (അലംകൃതങ്ങളായ) ചാരുഭൂഷണഗണങ്ങളിൽ (മനോഹരങ്ങളായ അലംകാരസമൂഹങ്ങളിൽ) പ്രത്യുപ്തങ്ങളായ (പതിച്ചവയായ) നാനാമണിശ്രേണികളുടെ (നാനാരത്നസമൂഹങ്ങളുടെ) നിർമ്മലയായ കാന്തിപൂരലഹരിയാൽ (കാന്തിപ്രവാഹാധിക്യത്താൽ) വിദ്യോതമാനയായ (ശോഭിക്കുന്ന) ആകൃതിയോടു (ശരീരത്തോടു) കൂടിയവനായി, സംവീതമായ (ഉടുക്കപ്പെട്ടതായ) നിർമ്മലവും ദിവ്യവും നൂതനവും ആയ വസനത്തോടു (വസ്ത്രത്തോടു) കൂടിയവനായിട്ടു പ്രസൂനായുധനെ നേത്രംകൊണ്ടുതന്നെ അല്ല, ഗാത്രം കൊണ്ടും (ശരീരംകൊണ്ടും) അപനീതദർപ്പനാക്കി (കളയപ്പെട്ടഅഹംകാരത്തോടുകൂടിയവനാക്കി) അഹംകാരമില്ലാത്തവനാക്കി എന്നു സാരം ചെയ്തു. കാമനേക്കാളും അതിസുന്ദരശരീരനായിത്തീൎന്നു എന്നു സാരം.

സംകല്പേനൈവ സദ്യഃ തദനു ഭഗവതശ്ചിത്രഹൃദ്യാംഗരാഗ
വ്യാലിപ്തോദാരഗാത്രാഃ പരിധൃതവിമലാനർഘനാനാദുകൂലാഃ
സദ്യോഽഭ്യാഗത്യ നന്ദിപ്രമുഖഗണചമൂപാ മകുടാ ലോല മാലാ-
കണ്ഠാലങ്കാരകാഞ്ചീകടകമുഖമഹാകല്പവിഭ്രാജമാനാഃ ൧൦൭

അന്വയം—തദനു-സൎവ്വേ- നന്ദിപ്രമുഖഗണചമൂപാലകാഃ-ഭഗവതഃ-സങ്കല്പേന-ഏവ ചിത്രഹൃദ്യാങ്ഗരാഗവ്യാലിപ്തോദാരഗാത്രാഃ-പരിധൃതവിമലാനൎഘനാനാദുകൂലാഃ-ലോലമാലാകണ്ഠാലങ്കാരകാഞ്ചികടകമുഖമഹാകല്പവിഭ്രാജമാനാഃ- സദ്യഃ-അദൃശ്യന്ത.

അൎത്ഥം—അനന്തരം ഭഗവാൻ അലങ്കരിച്ചതിനശേഷം) സൎവ്വന്മാരായ നന്ദിപ്രമുഖഗണചമൂപാലകന്മാർ (നന്ദി തുടങ്ങിയ പ്രമഥഗണസേനാനായകന്മാർ) ഭഗവാന്റെ സങ്കല്പംകൊണ്ടുതന്നെ (വിചാരംകൊണ്ടുതന്നെ) ചിത്രവും ഹൃദ്യവും(ഹൃദയപ്രിയവും) ആയ അംഗരാഗത്താൽ (കുറിക്കൂട്ടിനാൽ) വ്യാലിപ്തമായ (തേക്കപ്പെട്ട) ഉദാരഗാത്രത്തോടു (മഹത്തായ ശരീരത്തോടു) കൂടിയവരായി പരിധൃതമായ (ധരിക്കപ്പെട്ട) വിമലവും അനൎഘവും (അമൂല്യവും) ആയ നാനാദുകൂലത്തോടു (പല വിധത്തിലുള്ള വസ്ത്രത്തോടു) കൂടിയവരായി. പല പ്രകാരത്തിലുള്ള വസ്ത്രങ്ങൾ ഉടുത്തവരായിട്ട് എന്നു സാരം. ലോലങ്ങളായ (ഇളകുന്നവയായ) മാലകൾ-കണ്ഠാലങ്കാരങ്ങൾ (കണ്ഠാഭരണങ്ങൾ) കാഞ്ചി (അരഞ്ഞാണം) കടകങ്ങൾ (വളകൾ) മുതലായ മഹാകല്പങ്ങൾ കൊണ്ട് (മഹാലങ്കാരങ്ങൾ കൊണ്ടു) വിഭ്രാജമാനന്മാരായിട്ടു (ശോഭിക്കുന്നവരായിട്ടു) തൽക്ഷണം കാണപ്പെട്ടു.

ഗദ്യം ൧.

തതശ്ച സമുപസ്ഥിതേ പ്രസ്ഥാനമുഹൂൎത്തേ പ്രദ്ധ്വനൽസു ശംഖപടഹാദ്യേഷു മംഗലാതോദ്യേഷു വിസരൽസു ജയവചനേഷു പഠ്യമാനേഷു മംഗലസ്തോത്രേഷു ലക്ഷ്യമാനേഷു ചൎമ്മജാലേഷു സസംഭ്രമസരോജസംഭവപ്രേക്ഷ്യമാണ തത്താദൃഗുത്സവാനുഭവാനന്ദിനാ നന്ദിനാ സമാനീതം കാൎത്തസ്വരകുഥാസ്തീൎണ്ണവിസ്തൃതപൃഷ്ഠഭാഗം കണ്ഠതടലംബമാനകനകഘണ്ടികാഘണഘണാരവബധിരിതഹരിദന്തരാളം തുംഗശിതശൃംഗയുഗളസംഗളിതഘനകദംബം ഉന്നതപൃഥുലളിതധവളഗാത്രമംഗജദമനവഹനകൌതുകാൽ ജംഗമതാമിവോപഗതമചലപുംഗവം കൈലാസം വൈശ്രവണകരാവലംബീ ശാശ്വതം ശാക്വരവരമാരുഹ്യ സുത്രാമവിധൃതമുക്താതപത്രഃ പത്രിവരഹംസപത്രാഭ്യാം ചക്രധരകമലാസനാഭ്യാമവിരതമമുക്തപാൎശ്വാഭ്യാമുഭയപാൎശ്വവീജ്യമാനവിമലചാമരസമീരസമാധൂതകുന്തളഃ കന്ദളിതമന്ദഹസിതസുന്ദരവദനോ നന്ദികേശ്വരകരകലിതകനകവേത്രനിരുദ്ധ്യമാനസംബാധയാ സ്വാന്തസമുജ്ജൃംഭമാണസന്തോഷയാ വീരഭദ്രഭദ്രകാളീമഹാകാളകുംഭോദരനികുംഭപ്രഥമയാ പ്രമഥസേനയാ പരിഭാസമാനപരിസരഃ- പരസ്പരവിമത്സരപുരസ്സരാസുരനിശാചരപിശാചമുഖമുഖോദരവിസ്തൃതപര വിമിശ്രിതഘന

ധ്വനിചമൽകൃതജഗത്ത്രയഃ ജഗത്രയപിതൃത്വപദപ്രതിഷ്ഠിതോപി പരിഗ്രഹാഗ്രഹീ മഹേശ്വരഃ പല്ലവിതമല്ലികാശരജീവനൌഷധി മോഷധിപ്രസ്ഥം പ്രതി പ്രതസ്ഥേ.

അർത്ഥം—അനന്തരം പ്രസ്ഥാനമുഹൂർത്തവും (പുറപ്പാടിനുള്ള മുഹൂർത്തവും) സമുപസ്ഥിതമായപ്പോൾ (അടുത്തുവന്നസമയത്തിൽ) ശംഖപടഹാദ്യങ്ങളായ മംഗലാതോദ്യങ്ങൾ (മംഗലവാദ്യങ്ങൾ) പ്രദ്ധ്വാനത്തുകളായിരിക്കുമ്പോഴും (ശബ്ദിക്കുന്ന സമയത്തിലും) ജയവചനങ്ങൾ (ജയിച്ചാലും എന്നുള്ള വാക്യങ്ങൾ) വിസരത്തുകൾ (വ്യാപിച്ചിരിക്കുന്നവ) ആയിരിക്കുംപോഴും മംഗലസ്തോത്രങ്ങൾ പഠ്യമാനങ്ങളായിരിക്കുമ്പോഴും (പഠിക്കുന്നസമയത്തിലും) ചർമ്മജാലങ്ങൾ ഘട്ട്യമാനങ്ങളായിരിക്കുമ്പോഴും മഹേശ്വരൻ സംഭ്രമത്തോടു കൂടിയ സരോജസംഭവനാൽ (ബ്രഹ്മാവിനാൽ) പ്രേര്യമാണനും (പ്രേരിയ്ക്കപ്പെട്ടവനും) തത്താദൃക്കായ (അവർണ്ണ്യമായ) ഉത്സവാനുഭവംകൊണ്ട് ആനന്ദിക്കുന്നവനും ആയ നന്ദിയാൽ സമാനീതവും (കൊണ്ടുവരപ്പെട്ടതും) കാർത്തസ്വരകുഥത്താൽ (സ്വർണ്ണംകൊണ്ടുള്ള മേൽവിരിപ്പിനാൽ) ആസ്തീർണ്ണമായ (മറയ്ക്കപ്പെട്ടതായ) വിസ്തൃതപൃഷ്ഠഭാഗത്തോടുകൂടിയതും കണ്ഠതടത്തിൽ ലംബമാനകളായ (തൂങ്ങിക്കിടക്കുന്ന) കനകഘണ്ടികകളുടെ (സ്വർണ്ണമണികളുടെ) ഘണഘണാരവത്താൽ (ശബ്ദവിശേഷത്താൽ) ഭരിതമായ (പൂരിതമായ) ഹരിദന്തരാളത്തോട് (ദിക്കുകളുടെ അഭ്യന്തരത്തോട്) കൂടിയതും, കഴുത്തിലെ മണികളുടെ ശബ്ദത്താൽ സകലദിക്കുകളേയും മുഴക്കുന്നതു് എന്നുസാരം തുംഗവും (ഉന്നതവും) ശിതവും (മൂർച്ചയുള്ളതും) ആയശൃംഗയുഗളത്തിന്റെ (രണ്ടുകൊമ്പിന്റെ) സംഗംകൊണ്ട് ദളിതമായ (പിളക്കപ്പെട്ടതായ) ഘനകദംബത്തോട് (മേഘസമൂഹത്തോട്) കൂടിയതും ഉന്നതമായി പൃഥുവായി (മഹത്തായി) ലളിതമായ (മോകമളമായ) ധവളഗാത്രത്തോട് (വെളുത്തശരീരത്തോടു കൂടിയതും, അംഗജമന്റെ (ശിവന്റെ) വഹനത്തിലുള്ള കൌതുകംഹേതുവായിട്ട് ജംഗമതയേ (ഇളകിനടക്കുക എന്നതിനെ) ഉപഗതനായ (പ്രാപ്തനായ) അചലപുംഗവനായ (പർവതശ്രേഷ്ഠനായ) കൈലാസമോഎന്നുതോന്നുന്നതും ശാശ്വതവുംആയ ശാകപരവരനെ (വൃഷശ്രേഷ്ഠനെ) വൈശ്രവണകരാവലംബിയായിട്ട് (വൈശ്രവണന്റെ കയ്യുപിടിക്കുന്നവനായിട്ട്) ആരോഹിച്ചിട്ട് (കരേറീട്ട്) സുത്രാമാവിനാൽ (ഇന്ദ്രനാൽ) വിധൃതമായ (പിടിയ്ക്കപ്പെട്ട) മുക്താതപത്രത്തോടു (മുത്തുക്കുടയോട്) കൂടിയവനായി, പതത്രിവരനും (ഗരുഢനും) ഹംസവുംആകുന്ന പത്രങ്ങളോട് (വാഹനങ്ങളോടു) കൂടിയവരും എല്ലാപ്പോഴും അമുക്തമായ (മോചിക്കപ്പെടാത്ത) പാർശ്വത്തോടു (ഇരുപുറത്തോടു) കൂടിയവരും ആയ എല്ലാപ്പോഴും

ആട്ടത്തുനിൽക്കുന്നവരായ എന്നൎത്ഥം- ചക്രധരകമലാസനന്മാരാൽ (വിഷ്ണുവിനാലും ബ്രഹ്മാവിനാലും) വീജ്യമാനങ്ങളായ (വീശപ്പെട്ടുന്ന) വിമലചാമരങ്ങളുടെ സമീരനാൽ (വായുവിനാൽ) സമാധൂതങ്ങളായ (ഇളക്കപ്പെട്ടവയായ) കുന്തളങ്ങളോടു (കേശങ്ങളോടു) കൂടിയവനായി, കന്ദളിതമായ (ഉണ്ടായതായ) മന്ദഹസിതംകൊണ്ടു സുന്ദരമായ വദനേന്ദുവിനോടു (മുഖചന്ദ്രനോടു) കൂടിയവനായി, നന്ദികേശ്വരന്റെ കരത്തിൽ കലിതമായ (ധരിയ്ക്കപ്പെട്ട) കനകവേത്രംകൊണ്ടു് (സ്വൎണ്ണച്ചൂരൽവടികൊണ്ടു) നിരുദ്ധ്യമാനമായ (തടുക്കപ്പെടുന്ന) സംബാധത്തോടു (ജനബഹളത്തോടു)കൂടിയതും, സ്വാന്തത്തിൽ (മനസ്സിൽ) സമുജ്ജൃംഭമാണമായ (വൎദ്ധിച്ചതായ) സന്തോഷത്തോടുകൂടിയതും വീരഭദ്രൻ ഭദ്രകാളി മഹാകാളൻ കുംഭോദരൻ നികുംഭൻതുടങ്ങിയതും ആയ പ്രമഥസേനയാൽ (ശിവപാൎഷദസൈന്യത്താൽ) പരിഭാസമാനമായ (ശോഭിയ്ക്കുന്നതായ) പരിസരത്തോടു (സമീപപ്രദേശത്തോടു)കൂടിയവനായി, പരസ്പരം വിമത്സരപുരസ്സരന്മാരായ (മത്സരത്തോടുകൂടിയ) അസുരനിശാചരപിശാചാദികളുടെ മുഖാന്തൎഭാഗത്തിൽനിന്നു വിസൃത്വരവും (വ്യാപിച്ചതും) വിമിശ്രിതവും (ഇടകലൎന്നതും) ആയ ഘനധ്വനിയാൽ (മഹാശബ്ദത്താൽ) ചമൽകൃതമായ (അലംകൃതമായ) മുഴക്കപ്പെട്ടതായ എന്നൎത്ഥം, ജഗത്രയത്തോടുകൂടിയവനായി ജഗത്രയത്തിന്റെ (മൂന്നുലോകത്തിന്റെ) പിതൃത്വപദത്തിൽ (പിതാവാകു എന്നുള്ള സ്ഥാനത്തിൽ) പ്രതിഷ്ഠിതനെങ്കിലും (സ്ഥിതിചെയ്യുന്നവനെങ്കിലും) പരിഗ്രഹാഗ്രഹിയായിട്ടു(ഭാൎയ്യയെ ആഗ്രഹിക്കുന്നവനായിട്ടു)സകലലോകങ്ങളുടേയും പിതാവായപ്പോൾ ഒരാളെ ഭാൎയ്യയാക്കി സ്വീകരിക്കണമെന്നുവിചാരിച്ചതു വിരോധം പല്ലവിതയായ (തളൎത്തതായ) മല്ലികാശരന്റെ (കാമന്റെ) ജീവനൌഷധിയായ കാമനെ പുനൎജ്ജീവിപ്പിക്കുന്നതായ എന്നൎത്ഥം ഓഷധിപ്രസ്ഥത്തേക്കുറിച്ചു് (ഹിമവാന്റെ പുരത്തെക്കുറിച്ചു) പ്രസ്ഥാനംചെയ്തു (പുറപ്പെട്ടു.)

കൈലാസാൽ കാലശത്രൌ വിചലതി ചലിതാ
 തൽപുരസ്താദനല്പാ
ജാതസ്ഫീതപ്രമോഷാ ജനതതിരവിശ-
 ദ്രാജധാനീം ഹിമാദ്രേഃ
പശ്ചാദുച്ചണ്ഡവാതവ്യതികരവിചലൽ
 സപ്തപാഥോധിവീചീ-
നിസ്തന്ദ്രധ്വാനശങ്കാകരഘനവിസരഃ
 ശംഖഭേരീപ്രരാവഃ ൧൦൭

അന്വയം—കാലശത്രൌ-കൈലാസാൽ-വിചലതി-തൽപുര

സ്താൽ- ചലിതാ- ജാതസ്ഫീതപ്രഘോഷാ- ജനതതിഃ- ഹിമാദ്രേഃ രാജധാനീം- അവിശൽ- പശ്ചാൽ- ഉച്ചണ്ഡവാതവ്യതികരവിചലൽ സപ്തപാഥോധിവീചീനിസ്തന്ദ്രധ്വാനശങ്കാകരഘനവിസരഃ- ശംഖ ഭേരീപ്രരാവഃ-അവിശൽ

അർത്ഥം—കാലശത്രു (ശിവൻ) കൈലാസത്തിൽനിന്നുവിചലനായിരിക്കുമ്പോൾ (പുറപ്പെടുന്നസമയത്തിൽ) അതിനുമുൻപെ ചലിതയായി(പുറപ്പെട്ടതായി) ജാതസ്ഫീതപ്രഘോഷയായ (ഉണ്ടായതായ മഹാഘോഷത്തോടുകൂടിയ) ജനതതി (ജനക്കൂട്ടം) ഹിമാദ്രിയുടെ (ഹിമവാന്റെ) രാജധാനിയെ പ്രവേശിച്ചു പിന്നീടു ഉച്ചണ്ഡമായ (ഭയങ്കരമായ) വാതത്തിന്റെ (വായുവിന്റെ) വ്യതികരംകൊണ്ടു (ചേർച്ചകൊണ്ട്) വിചലന്തികളായ (ഇളകുന്നവയായ) സപ്തപാഥോധിവീചികളുടെ (ഏഴുസമുദ്രങ്ങളുടെ തിരമാലകളുടെ) നിസ്തന്ദ്രമായ (ഏററവും വൎദ്ധിച്ചതായ എന്നുസാരം) ധ്വാനത്തിന്റെ ശങ്കാകരമായ (ശബ്ദമെന്നുള്ള ശങ്കയെ ചെയ്യുന്നതായ) ഘനവിസരത്തോടു (ഇടതിങ്ങിയ വ്യാപ്തിയോടു) കൂടിയതായ ഏഴു സമുദ്രങ്ങളും കൂടെ ഒന്നിച്ചു ഇളകിയാലത്തെപ്പോലുള്ള ശബ്ദത്തോടു കൂടിയ എന്നുസാരം. ശംഖഭേരീപ്രരാവം(ശംഖങ്ങളുടേയും ഭേരികളുടേയും ശബ്ദം)പ്രവേശിച്ചു-ശിവൻ ഹിമവൽപുരത്തിൽ ചെല്ലുന്നതിനു മുൻപുതന്നെ വളരെ ജനസംഘം ചെന്നുചേരുകയും ശംഖങ്ങളും പെരുമ്പറകളും മുഴക്കുകയും ചെയ്തു എന്നുസാരം.

ശ്രോത്രാന്തരം വിശതി വാദ്യരവേ ഽഥ തസ്മി-
ന്നാസ്ഥാനഗഃ സ ബഹിരേത്യ പുരാൽ ഗിരീന്ദ്രഃ
സാൎദ്ധം സുഹൃൽഭിരതിമേദുരതൂൎയ്യഘോഷഃ
പ്രാപ്തിം പ്രഭോഃ പ്രമദവാൻ പരിപാലയതസ്മൈ ൧൦൯

അന്വയം—അഥ തസ്മിൻ-വാദ്യരവെ ശ്രോത്രാന്തരം വിശതി- ആസ്ഥാനഗഃ-സഃ-ഗിരീന്ദ്രഃ-പുരാൽ- ബഹിഃ- ഏത്യ- സുഹൃൽഭിഃ- സാൎദ്ധം- അതിമേദുരതൂൎയ്യഘോഷഃ- പ്രമദവാൻ-പ്രഭോഃ- പ്രാപ്തിം- പരിപാല്യ-തസ്ഥൌ.

അർത്ഥം—അനന്തരം (ശിവന്റെ വരവിനെ സംബന്ധിച്ച പെരുമ്പറ മുഴക്കിയ സമയം) ആ വാദ്യരവം ശ്രോത്രാന്തരത്തെ (ശ്രവണാന്തർഭാഗത്തെ) പ്രവിശത്തായപ്പോൾ (പ്രവേശിച്ചപ്പോൾ) ആസ്ഥാനഗനായ (ആസ്ഥാനമണ്ഡപത്തിൽ ഇരിക്കുന്ന) ആ ഗിരീന്ദ്രൻ പുരത്തിൽ നിന്നു വെളിയിൽ വന്നിട്ടു സുഹൃത്തുക്കളോടു (ബന്ധുക്കളോടു) കൂടെ അതിമേദുരതൂൎയ്യഘോഷനായി (ഏററവും വൎദ്ധിച്ച പെരുമ്പറകളുടെ ശബ്ദത്തോടുകൂടിയവനായി) പ്രമ

മോദനായിട്ടു (സന്തോഷത്തോടുകൂടിയവനായിട്ടു) പ്രഭുവിൻെറ (ശിവൻെറ) പ്രാപ്തിയെ (വരവിനെ) പരിപാലിച്ചിട്ടു (നോക്കിക്കൊണ്ടു്) സ്ഥിതിചെയ്തു.

അതിലംഘ്യ വൎത്മ വിധിവിഷ്ണുവാസവാ-
ദ്യമരോത്തമൈസ്സഹ സമഗ്രഭൂഷണൈഃ
അധികശ്രിയാ സ്വവപുഷാ പരിസ്ഫുര-
ന്നചലേന്ദ്രഗേഹമഖിലേശ്വരോ യയൌ ൧൧൦

അന്വയം—അഖിലേശ്വരഃ- വിധിവിഷ്ണുവാസവാദ്യമരോത്തമൈഃ സഹ-വൎത്മ-അതിലംഘ്യ സമഗ്രഭൂഷണൈഃ അധികശ്രിയാ-സ്വവപുഷാ-പരിസ്ഫുരൻ-അചലേന്ദ്രഗേഹം-യയൌ

അൎത്ഥം—അഖിലേശ്വരൻ വിധിവിഷ്ണുവാസവാദ്യമരോത്തമന്മാരോടുകൂടെ (ബ്രഹ്മാവു് വിഷ്ണു ഇന്ദ്രൻ മുതലായ ദേവശ്രേഷ്ഠന്മാരോടുകൂടെ) വൎത്മത്തെഅതിലംഘിച്ചിട്ടു് (വഴിയേക്കടന്നിട്ടു്) സമഗ്രഭൂഷണങ്ങൾകൊണ്ടു (സമ്പൂൎണ്ണാലങ്കാരങ്ങൾകൊണ്ടു്) അധികശ്രീയായ (ഏററവും ശോഭയോടുകൂടിയതായ) സ്വവപുസ്സുകൊണ്ടു (തൻെറ ശരീരംകൊണ്ടു) പരിസ്ഫുരൻ ആയിട്ടു (ശോഭിക്കുന്നവൻ ആയിട്ടു) അചലേന്ദ്രഗേഹത്തെ യാനംചെയ്തു (ഹിമവാങ്കൽ വന്നു എന്നു സാരം)

ഗിരിശയോൎദ്വയോൎവ്വൎഗ്ഗേതയോസ്സംസൎഗ്ഗമേയുഷി
സമുദ്രയോൎദ്വയോൎയ്യോഗസ്സമുദ്രത്വമുപായയൌ ൧൧൧

അന്വയം—തയോഃദ്വയോഃഗിരീശയോഃവൎഗ്ഗേ–സംസൎഗ്ഗം-ഏയുഷി–ദ്വയോഃ-സമുദ്രയോഃ-യോഗഃ-സമുദ്രത്വം-ഉപായയൌ

അൎത്ഥം—ആ രണ്ടു ഗിരീശന്മാരുടെ (ശിവൻെറയും ഹിമവാൻെറയും) വൎഗ്ഗം (സമൂഹം) സംസൎഗ്ഗത്തെ (ചേൎച്ചയെ) ഏയിവത്തായപ്പോൾ (പ്രാപിച്ചിരിക്കുമ്പോൾ) രണ്ടു സമുദ്രങ്ങളുടെ യോഗം സമുദ്രത്വത്തെ പ്രാപിച്ചു. രണ്ടു ഗിരീശന്മാർ ചേൎന്നപ്പോൾ രണ്ടു സമുദ്രങ്ങൾ ചേൎന്നതുപോലെയായി എന്നു സാരം.

അഥാധിരൂഢോ വൃഷഭാധിരാജാ
ദ്വിധാതൃവൈകുണ്ഠകരാവലംബീ
പുരസ്സരേണാദ്രിവരേണ സാകം
പുരപ്രവേശം പുരജിദ്വിതേനേ. ൧൧൨

അന്വയം—അഥ-പുരജിൽ. വൃഷഭാധിരാജാൽ–അധിരൂഢഃ വിധാതൃവൈകുണ്ഠകരാവലംബീ-പുരസ്സരേണ–അദ്രിവരേണ-സാകം പുരപ്രവേശം-വിതേനേ.

അർത്ഥം—അനന്തരം പുരജിത്തു (ശിവൻ) വൃഷഭാധിരാജങ്കൽനിന്നു് അതിരൂഢനായി (ഇറങ്ങിയവനായി) വിധാതൃവൈകുണ്ഠകരാവലംബിയായിട്ടു (ബ്രഹ്മാവിന്റേയും വിഷ്ണുവിന്റേയും കയ്യു പിടിച്ചിട്ടു) പുരസ്സരനായ (മുൻപിൽ നടക്കുന്നവനായ) അദ്രിവരനോടുകൂടെ (ഹിമവാനോടുകൂടെ) പുരപ്രവേശത്തെച്ചെയ്തു (പുരത്തിൽ പ്രവേശിച്ചു.)

പ്രവിശതി ശശിരേഖാശേഖരേ രാജവീഥ്യാം
നഗവരപുരനാര്യസ്തൽദിദൃക്ഷാതിരേകാൽ,
ഹൃദി സമുദിതമോദാ രത്നസൌധാനി ഭേജു
സ്ത്വരിതഗമനശിഞ്ജന്മഞ്ജുഭൂഷാവിശേഷാഃ ൧൧൨

അന്വയം—ശശിരേഖാശേഖരേ-രാജവീഥ്യാം-പ്രവിശതി-നഗവരപുരനാര്യഃ-തൽദിദൃക്ഷാതിരേകാൽ-ഹൃദി സമുദിതമോദാഃ- ത്വരിതഗമനശിഞ്ജന്മഞ്ജുഭൂഷാവിശേഷാഃ-രത്നസൌധാനിഭേജുഃ

അർത്ഥം—ശശിരേഖാശേഖരൻ (ചന്ദ്രക്കലാഭരണനായ ശിവൻ) രാജവീഥിയിൽ പ്രവിശന്നായപ്പോൾ (പ്രവേശിച്ചിരിക്കുമ്പോൾ) നഗവരപുരനാരികൾ (ഹിമവാങ്കലുള്ള പുരസ്ത്രീകൾ) തൽദിദൃക്ഷാതിരേകം ഹേതുവായിട്ടു് (അദ്ദേഹത്തെ കാണ്മാനുള്ള ആഗ്രഹത്തിന്റെ ആധിക്യത്താൽ) ഹൃത്തിൽ (മനസ്സിൽ) സമുദിതമായ (ഉണ്ടായതായ) മോദത്തോടുകൂടിയവരായി ത്വരിതഗമനംകൊണ്ടു (വേഗത്തിലുള്ള നടപ്പിനാൽ) ശിഞ്ജത്തുകളായ (ശബ്ദിക്കുന്നവയായ) മഞ്ജുഭൂഷാവിശേഷത്തോടു (മനോഹരാലങ്കാരവിശേഷത്തോടു) കൂടിയവരായിട്ടു രത്നസൌധങ്ങളെ ഭജിച്ചു (പ്രാപിച്ചു) പുരസ്ത്രീകൾ ശ്രീപരമേശ്വരനെക്കാണുന്നതിനു രാജവീഥിയുടെ രണ്ടു വശത്തുമുള്ള രത്നസൌധങ്ങളിൽ കേറി നിന്നു എന്നു സാരം.

ചതുരമധുരവേഷം ചന്ദ്രലേഖാകലാപം
സവിധഭുവി ചരന്തം ലോചനൈരാപിബന്ത്യഃ
ഗളിതധൃതി ഹൃദന്തേ ചിന്തയാമാസുരേവം
മദനകുതുകഭാരവ്യാകുലാ വാരയോഷാഃ ൧൧൪

അന്വയം—ചതുരമധുരവേഷം-സവിധഭുവി-ചരന്തം-ചന്ദ്രലേഖാകലാപം ലോചനൈഃ-ആപിബന്ത്യഃ-വാരയോഷാഃ-മദനകുതുകഭാരവ്യാകുലാഃ-ഗളിതധൃതി-ഹൃദന്തേ-ഏവം-ചിന്തയാമാസുഃ

അർത്ഥം—ചതുരമധുരവേഷനും സവിധഭുവിൽ (സമീപപ്രദേശത്തിൽ) ചരന്നും (സഞ്ചരിക്കുന്നവനും) ആയ ചന്ദ്രലേഖാകലാപനെ (ചന്ദ്രചൂഡനെ) ലോചനങ്ങൾകൊണ്ടു (കണ്ണുകൾകൊണ്ടു) ആപിബന്തികളായ (കുടിക്കുന്നവരായ, കാണുന്നവരായ എന്നു സാരം)

വാരയോഷകരം (വേശ്യാസ്ത്രീകരം) മദനനാല്യം (കാമനാല്യം) കൌതുകഭാരത്താലും വ്യാകുലകളായിട്ടു (പരവശകളായിട്ടു) ഗളിതധൃതിയാകുംവണ്ണം (പോയിരിക്കുന്ന ധൈൎയ്യത്തോടുകൂടുംവണ്ണം) ധൈൎയ്യം ഇല്ലാത്തവരായിട്ടു് എന്നു സാരം, ഹൃദന്തത്തിൽ (മനസ്സിൽ) ഇപ്രകാരം ചിന്തിച്ചു (വിചാരിച്ചു)

അമുമനുപമഗാത്രം വല്ലഭം ലബ്ധുകാമാ
ചിരമകൃത തപസ്യാം യൽ സതീ പാൎവ്വതീ സാ
ഇദമുചിത,മനല്പൈരാൎജ്ജിതൈരേവ പുണ്യൈഃ
സദൃശതരുണലാഭഃ സൎവ്വസീമന്തിനീനാം. ൧൧൯

അന്വയം—സതീ-സാ-പാൎവ്വതീ-അനുപമഗാത്രം അമും വല്ലഭം ലബ്ധുകാമാ-ചിരം-തപസ്യാം-അകൃത- യൽ-ഇദം ഉചിതം,സൎവ്വസീമന്തിനീനാം-സദൃശതരുണലാഭഃ-അനല്പൈഃ-ആൎജ്ജിതൈഃ പുണ്യൈഃ-ഏവഃ

അൎത്ഥം—സതിയായ (പതിവ്രതയായ) ആ പാൎവ്വതി അനുപമഗാത്രനായ (സദൃശമില്ലാത്ത ശരീരത്തോടു കൂടിയവനായ) ഇദ്ദേഹത്തെ ഭൎത്താവായി ലബ്ധുകാമയായിട്ടു് (ലഭിയ്ക്കാൻ ആഗ്രഹിക്കുന്നവളായിട്ടു്) വളരെക്കാലം തപസ്യയെ (തപശ്ചൎയ്യയെ) ചെയ്തു എന്നതു് യാതൊന്നു് ഇതു് (തപസ്സുചെയ്തതു്) ഉചിതമാകുന്നു (യോഗ്യമാകുന്നു) സൎവ്വസീമന്തിനികൾക്കു് (സകല സുന്ദരിമാൎക്കു) സദൃശതരുണലാഭം (തനിയ്ക്കു തുല്യനായ യുവാവിനെ ലഭിയ്ക്കുക) അനല്പങ്ങളായി (ബഹുക്കളായി) ആൎജ്ജിതങ്ങളായ(സമ്പാദിയ്ക്കപ്പെട്ട) പുണ്യങ്ങൾകൊണ്ടുതന്നെ ആകുന്നു സ്ത്രീകൾക്കു് സദൃശനായ വരന്റെ ലാഭം പുണ്യസാദ്ധ്യമാണു്. അതിനാൽ വളരെക്കാലം തപസ്സുചെയ്തതു് യുക്തമാകുന്നു എന്നു സാരം.

അന്യതമന്യതമേതൽ ദഗ്ദ്ധവാൻ പുഷ്പചാപം
പുനരയമിതിലോകൈരുക്തമാകൎണ്ണിതം ച
വപുരിദമനുപശ്യന്നസ്യ വിശ്വാഭിരാമം
സ ഹി നിയതമഹാസീദീൎഷ്യയൈവാത്മദേഹം (൧൨൦)

അന്വയം—അയം-പുഷ്പചാപം-ദഗ്ദ്ധവാൻ-ഇതിലോകൈഃ പുനഃ-ഉക്തം ആകൎണ്ണിതം-യൽ-ഏതൽ-അന്യതം-അന്യതം ഹി സഃവിശ്വാഭിരാമം അസ്യ-ഇദം-വപുഃ അനുപശ്യൻ-ഈൎഷ്യയാ-ഏവ-ആത്മദേഹം-അഹാസിൽ-നിയതം.

അൎത്ഥം—ഇദ്ദേഹം (ശിവൻ) പുഷ്പചാപനെ (കാമനെ) ദഗ്ദ്ധവാനായി (ദഹിപ്പിച്ചു) എന്നിങ്ങനെ ലോകങ്ങളാൽ (ജനങ്ങ

ളാൽ) പിന്നെയും പിന്നെയും ഉക്തവും (പറയപ്പെട്ടതും) ആകൎണ്ണിതവും(കേൾക്കപ്പെട്ടതും) ആയി എന്നതു് യാതൊന്നു് ഇതു് (ഈ പറയുന്നതു്) അനൃതമാകുന്ന അനൃതമാകുന്ന (ഏററവും അസത്യമാകുന്ന) യാതൊന്നിനാൽ അവൻ (കാമൻ) വിശ്വാഭിരാമമായ (സൎവോൽകൃഷ്ടമായ) ഇദ്ദേഹത്തിൻെറ (ശിവൻെറ) ഈ വപുസ്സിനെ (ദേഹത്തെ) അനപശ്യന്നായിട്ടു് (കാണാത്തവനായിട്ടു്) ഈൎഷ്യയാൽ (അസൂയയാൽ) തന്നെ ആത്മദേഹത്തെ (തൻെറ ദേഹത്തെ)ഉപേക്ഷിച്ചു നിശ്ചയം. കാമൻ വിശേഷാൽകൃഷ്ടമായ ഇദ്ദേഹത്തിൻെറ ഈ ദേഹത്തെക്കണ്ടിട്ടു് താനെ ആത്മത്യാഗംചെയ്തതാണു്. അല്ലാതെ പരമശിവൻ ദഹിപ്പിച്ചു കാമനെ എന്നു പറയുന്നതു് അസത്യമാണു്. കാമനേക്കാളും അതിമനോഹരമാണു് ഇദ്ദേഹത്തിൻെറ ദേഹം എന്നു സാരം.

അമുമുപവനമല്ലീവല്ലരീകുഞ്ജഗേഹേ
കൃതസമയമവാപ്യ ദ്വാരി വിന്യസ്യ ശാടീ
രഹസി രഹിതശങ്കം കുങ്കുമാകല്പഭാജൌ
സഫലയതി കുചൌ യാ സൈവ ധന്യാ വധൂനാം, ൧൧൬

അന്വയം—അമും-ഉപവനമല്ലീവല്ലരീകുഞ്ജഗേഹേ-കൃതസമയം-അവാപ്യ-ദ്വാരി-ശാടീം-വിന്യസ്യ-രഹസി-രഹിതശങ്കം--കുങ്കുമാകല്പഭാജൌ-കുചൌ-യാ-സഫലയതി-സാ-ഏവ)വധൂനാം-ധന്യാ

അൎത്ഥം—ഇദ്ദേഹത്തെ ഉപവനത്തിലെ മല്ലീവല്ലരികൾകൊണ്ടുള്ള (മുല്ലപ്പൂക്കലകൾകൊണ്ടുള്ള) കുഞ്ജഗേഹത്തിൽ (വള്ളിക്കുടിലിൽ) മുല്ലപ്പൂക്കൾ നിറഞ്ഞിട്ടുള്ള വള്ളിക്കുടിലിൽ എന്നു സാരം കൃതസമയനായിട്ടു് (ചെയ്യപ്പെട്ട നിശ്ചയത്തോടുകൂടിയവനായിട്ടു്) ഒരു നിശ്ചിതകാലത്തിൽ എന്നു സാരം-അവാപിച്ചിട്ടു്(ലഭിച്ചിട്ടു്) ദ്വാരിൽ (വാതലിൽ) ശാടിയെ (വസ്ത്രത്തെ) വിന്യസിച്ചിട്ടു് (വച്ചിട്ടു്) രഹസ്സിൽ (വിജനസ്ഥലത്തിൽ) രഹിതശങ്കമാകുംവണ്ണം (ശങ്കകൂടാതെ) കുങ്കുമാകല്പഭാക്കുകളായ (കുങ്കുമമാകുന്ന അലങ്കാരത്തെ പ്രാപിച്ചവയായ) കുങ്കുമങ്ങൾ തേച്ചസ്തനങ്ങൾ എന്നു പറകയാൽ ചൂടിനെ സൂചിപ്പിച്ചിരിക്കുന്നു. കുചങ്ങളെ (സ്തനങ്ങളെ) യാവളൊത്തി സഫലങ്ങളാക്കിചെയ്യുന്നു. ഇദ്ദേഹത്തെ നിശ്ശങ്കമാകുംവണ്ണം ആലിംഗനം ചെയ്യുന്നവൾ അതിധന്യയാകുന്നു എന്നു സാരം.

പ്രണയകലഹശാന്ത്യൈ കാതരേ പ്രാണനാഥേ
പ്രണതിമുപഗതേഽസ്മിൻ കോപവേഗാരുണാക്ഷീ
ശിരസി ശിശിരരോചിശ്ശേഖരേ പാതയേദ്യാ
നിജപദ,മതിധന്യാ സൈവ മന്യേ ത്രിലോക്യാം (൧൧൭)

അന്വയം—പ്രാണനാഥേ-കാതരേ പ്രണയകലഹശാന്ത്യൈ പ്രണതിം ഉപഗതേ-യാ-കോപവേഗാരുണാക്ഷീ ശിശിരരോചിശ്ശേഖരേ-ശിരസി-നിജപദം-പാതയേൽ-സാ ഏവ-ത്രിലോക്യാം-അതിധന്യാ മന്യേ.

അൎത്ഥം—പ്രാണനാഥൻ (ഭൎത്താവു്) കാതരനായിട്ടു് (ഭയത്തോടുകൂടിയവനായിട്ടു്) പ്രണയകലഹശാന്തിയ്ക്കായിട്ടു് (സ്നേഹംകൊണ്ടുള്ള കലഹത്തെ ശമിപ്പിയ്ക്കാനായിട്ടു്) പ്രണതിയെ (നമസ്കാരത്തെ) ഉപഗതനായിരിക്കുമ്പോൾ (പ്രാപ്തനാകുമ്പോൾ) നമസ്കരിക്കുമ്പോൾ എന്നു സാരം. യാവളൊരുത്തി കോപവേഗത്താൽ അരുണങ്ങളായ (രക്തവൎണ്ണങ്ങളായ) അക്ഷികളോടു (കണ്ണുകളോടു) കൂടിയവളായിട്ടു് ശിശിരരോചിശ്ശേഖരമായ (ചന്ദ്രനാകുന്ന ശിരോലങ്കാരത്തോടുകൂടിയ) ശിരസ്സിൽ — ചന്ദ്രചൂഡന്റെ ശിരസ്സിൽ എന്നു സാരം നിജപദത്തെ (തന്റെ കാലിനെ) പതിപ്പിക്കും അവൾതന്നെ ത്രിലോകിയിൽ (ത്രൈലോക്യവാസിജനത്തിൽ) അതിധന്യ എന്നു് മനനംചെയ്യുന്നു: ഏതൊരുസ്ത്രീയാണു് പ്രണയകോപത്താൽ ശിവന്റെ ശിരസ്സിൽ പദംവയ്ക്കുന്നതു് അവൾതന്നെ മൂന്നുലോകത്തിലുള്ള സ്ത്രീകളിൽവെച്ചു അതിധന്യയാകുന്നു എന്നു സാരം.

ഇതി ബഹുവിധചിന്താസന്തതിക്രാന്തചിത്താഃ
പരമശിവമധൂളിം ലോചനൈരാപിബന്ത്യഃ
ക്ഷണമുദിതവിമോഹാസ്തത്രതാഃ കൃത്ത്രിമാണാ
മനുകൃതിമനുചക്രുഃ പുത്തളീനാം പുരന്ധ്ര്യഃ (൧൧൯)

അന്വയം—ഇതി ബഹുവിധചിന്താസന്തതിക്രാന്തചിത്താഃ താഃ-പുരന്ധ്ര്യഃ-പരമശിവധൂളിം-ലോചനൈഃ- ആപിബന്ത്യഃ-ക്ഷണം ഉദിതവിമോഹാഃ-തത്ര കൃത്ത്രിമാണാം പുത്തളീനാം-അനുകൃതിം അനുചക്രുഃ

അൎത്ഥം—ഇപ്രകാരം ബഹുവിധകളായ ചിന്താസന്തതികളാൽ (വിചാരസമൂഹങ്ങളാൽ) ആക്രാന്തചിത്തകളായ (വ്യാപിച്ചമനസ്സോടുകൂടിയവരായ) ഇപ്രകാരം വിചാരിക്കുന്നവരായ എന്നു സാരം-ആ പുരന്ധ്രികൾ (പൌരസ്ത്രീകൾ) പരമശിവധൂമളിയെ (പരമശിവനാകുന്ന മധുവിശേഷത്തെ) ലോചനങ്ങൾകൊണ്ടു ആപിബന്തികളായി (കുടിക്കുന്നവരായി). കാണുന്നവരായി എന്നുസാരം ക്ഷണം ഉദിതവിമോഹകളായിട്ടു് (ഉണ്ടായതായ മോഹാലസ്യത്തോടുകൂടിയവരായിട്ടു് അവിടെ കൃത്ത്രിമകളായ പുത്തളികളുടെ (പാവകളുടെ) അനുകൃതിയെ (സാദൃശ്യത്തെ) അനുകരിച്ചു

(പ്രാപിച്ചു) പാവകൻപോലെ അനങ്ങാതെ നിന്നു എന്നു സാരം.

അഥ കഥമപി ചിത്തം, ധാരയന്ത്യോ നതാംഗ്യഃ
സ്മിതലവപരിഭിന്നാം ലാജവൃഷ്ടിം കിരന്ത്യഃ
ഭുവനപതിമപാംഗൈസ്തസ്ഥുരാരാധയന്ത്യോ
നവകുവലയമാലാജാലസൌഭാഗ്യചോരൈഃ (൧൩൦)

(അന്വയം)—അഥ നതാംഗ്യഃ കഥമപി–ചിത്തം ധാരയന്ത്യഃസ്മിതലവപരിഭിന്നാം-ലാജവൃഷ്ടിം-കിരന്ത്യഃ നവകുവലയമാലാജാലസൌഭാഗ്യചോരൈഃ-- അപാംഗൈഃ--ഭുവനപതിം---ആരാധയന്ത്യഃ തസ്ഥുഃ

അൎത്ഥം — അനന്തരം നതാംഗികൾ (സ്ത്രീകൾ) പണിപ്പെട്ടു ചിത്തത്തെ ധാരയന്തികളായി (ശിവനിൽ ഉണ്ടായ അനുരാഗത്തെ അടക്കുന്നവരായി എന്നുസാരം) സ്മിതലവപരിഭിന്നയായ (മന്ദഹാസത്തിൻെറ ലേശത്തോട് ഇടകലൎന്നതായ) ലാജവൃഷ്ടിയെ കിരന്തികളായി (മലരു വൎഷിക്കുന്നവരായി) നൂതനമായ കുവലയമാലാജാലത്തിൻെറ സൌഭാഗ്യചോരങ്ങളായ (സൌന്ദൎയ്യത്തെമോഷ്ടിക്കുന്നവയായ) അപാംഗങ്ങൾകൊണ്ട് (കടക്കണ്ണുകൾകൊണ്ടു) ഭുവനപതിയെ ആരാധിക്കുന്നവരായിട്ടു (ശിവനെ കടാക്ഷിക്കുന്നവരായിട്ട് എന്നുസാരം) സ്ഥിതിചെയ്തു.

തതഃ പുരസ്കൃത്യ വിധിം ഹരിം ച വിധാനവേത്താ വിധുഖ-
ണ്ഡചൂഡഃ
സപ്തൎഷിഭിഃ സംഭൃതസാധനൌഘമദ്രീശ്വരസ്യാലയമാസസാദ

അന്വയം—തതഃ--വിധാനവേത്താ---വിധുഖണ്ഡചൂഡഃ--വിധിം-ഹരിം-ച–പുരസ്കൃത്യ-സപ്തൎഷിഭിഃ– സംഭൃതസാധനൌഘം -അദ്രീശ്വരസ്യ ആലയം-ആസസാദ-

(അൎത്ഥം)—അനന്തരം വിധാനവേത്താവായ (വിധിജ്ഞനായ) വിധുഖണ്ഡചൂഡൻ (ചന്ദ്രക്കലാധരൻ) വിധിയേയും [ബ്രഹ്മാവിനേയും] ഹരിയേയും പുരസ്കരിച്ചിട്ടു (മുൻപിൽനടത്തിട്ടു) സപ്തൎഷികളാൽ സംഭൃതസാധനൌഘമായ (ഒരുക്കപ്പെട്ടസാധനസമൂഹങ്ങളോടുകൂടിയതായ) അദ്രീശ്വരൻെറ (ഹിമവാൻെറ) ആലയത്തെ ആസാദിച്ചു (പ്രാപിച്ചു.)

തദാത്വഗഛന്മുനയസ്സമേതാസ്സുരാസുരാദ്യാശ്ച യഥാപ്രഭാവം
മന്ദോച്ചലദ്വേത്രമനോജ്ഞദോൎണ്ണാ നന്ദീശ്വരേണാനുമതപ്ര
വേശാഃ ൧൨൮

അന്വയം — തദാ-തു-മുനയഃ-മന്ദോച്ചലദ്വേത്രമനോജ്ഞദോ
ൎണ്ണാ നന്ദീശ്വരേണ-അനുമതപ്രവേശാഃ-അഗഛൻ-സുരാസുരാദ്യാഃച
യഥാപ്രഭാവം-സമേതഃ—

(അൎത്ഥം)—അപ്പോൾ ആകട്ടെ മുനികളും മന്ദംആകുംവണ്ണം
ഉച്ചലത്തായ (ഇളകുന്നതായ) വെത്രത്താൽ (പ്രമ്പിനാൽ) മനോ
ജ്ഞദോസ്സായ (മനോഹരമായ കയ്യോടുകൂടിയവനായ) കയ്യിൽ പ്ര
മ്പുവടി ധരിച്ചവനായ എന്നസാരം. നന്ദീശ്വരനാൽഅ
നുമതപ്രവേശന്മാരായിട്ടു (അനുവദിക്കപ്പെട്ട പ്രവേശത്തോടുകൂടിയ
വരായിട്ടു) നന്ദികേശ്വരന്റെ അനുവാദപ്രകാരം എന്നസാരം. ഗ
മിച്ചു (വന്നു) സുരാസുരാദ്യന്മാരും യഥാപ്രഭാവം (പ്രഭാവത്തിനുത
ക്കവണ്ണം) സമേതന്മാരായി (വന്നുചേൎന്നു) നന്ദീശ്വരേണ അനുമത
പ്രവേശാഃ എന്നതു സുരാസുരാദ്യാഃഎന്നുള്ളടത്തും ചേൎത്തുകൊള്ള
ണം.

മഹിതകനകപീഠേ ശൈലരാജോപനീതേ
വിധിവദുപനിവിഷ്ടസ്തുഷ്ടധീരഷ്ടമൂൎത്തിഃ
നിഖിലമവികലശ്രീരക്ഷതാരോപണാദ്യം
വിരചിതമനുമേനേ പാൎവ്വതീ തൽസഖീഭിഃ (൧൨൯)

അന്വയം — അഷ്ടമൂൎത്തിഃ-വിധിവൽശൈലരാജോപനീതേ
മഹിതകനകപീഠെ-തുഷ്ടധീഃ-ഉപനിവിഷ്ടഃ-അവികലശ്രീഃ- പാൎവ്വ
തീതൽസഖീഭിഃവിരചിതം-നിഖിലം-അക്ഷതാരോപണാദ്യം-അനു
മേനേ

അൎത്ഥം—അഷ്ടമൂൎത്തി (ശിവൻ) വിധിപോലെ ശൈലരാ
ജനാൽ ഉപനീതമായ (കൊണ്ടുവരപ്പെട്ടതായ) മഹിതകനകപീഠ
ത്തിൽ തുഷ്ടധീയായിട്ടു (സന്തുഷ്ടമായ മനസ്സോടുകൂടിയവനായിട്ടു)
ഉപനിവിഷ്ടനായി (ഇരുന്നു) അവികലശ്രീയായ (സമ്പൂൎണ്ണയായ
ശോഭയോടുകൂടിയ) പാൎവ്വതി തൽസഖികളാൽ വിരചിതമായി
(ചെയ്യപ്പെട്ടതായി)നിഖിലമായ (സൎവ്വമായ) അക്ഷതാരോപണാ
ദ്യത്തെ (അക്ഷതം)ഇടുകമുതലായതിനെ അനുമാനംചെയ്തു (സ്വീ
കരിച്ചു) പാൎവ്വതിയെ സഖിമാർ അക്ഷതംഇട്ടു അനുഗ്രഹ കമ്മുത
ലായതിനെ ചെയ്തു എന്നു സാരം.

ഊൎണ്ണാതന്തുമയം വഹൻ പ്രതിസരം പാണൌ ലസൽകങ്കണേ
പൂൎണ്ണേന്ദുപ്രതിമപ്രകാശമഹിതം വസ്ത്രം വസാനോ നവം
ഉദ്വാഹോചിതവേഷഭൂഷിതതനുഃ സത്രാ വിധാത്രാദിഭി-
ൎവ്വിന്യസ്താമലരത്നദീപമഭജദ്ദേവോ വിവാഹാലയം ൧൨൪

അന്വയം—ദേവഃ-ഊൎണ്ണാതന്തുമയം- പ്രതിസരം- ലസൽക ങ്കണേ-പാണൌ-വഹൻ- പൂൎണ്ണേന്ദുപ്രതിമപ്രകാശമഹിതം-നവം- വസ്ത്രം-വസാനഃ- ഉദ്വാഹോചിതവേഷഭൂഷിതതനുഃ-വിധാത്രാദിഭിഃ സത്രാ-വിന്യസ്താമലരത്നദീപം-വിവാഹാലയം- അഭജൽ

അൎത്ഥം—ദേവൻ (ശിവൻ) ഊൎണ്ണാതന്തുമയമായ (ആട്ടുമുതലായതിന്റെ രോമങ്ങളാലുള്ള നൂലുകളാൽ ഉണ്ടാക്കിയതായ) പ്രതിസരത്തെ (വിവാഹസൂത്രത്തെ) ലസൽകങ്കണമായ (ലസത്തുകളായ)ശോഭിച്ചിരിക്കുന്ന വളകളോടുകൂടിയ)പാണിയിൽ (കയ്യിൽ) വഹനായി (ധരിക്കുന്നവൻആയി) പൂൎണ്ണേന്ദുപ്രതിമപ്രകാശമഹിതമായി (പൂൎണ്ണചന്ദ്രനെപ്പോലെ ധവളമായ) എന്നൎത്ഥം. നവമായ (പുത്തനായ)വസ്ത്രത്തെ വസാനനായി(ഉടുക്കുന്നവനായി)ഉദ്വാഹോചിതങ്ങളായ (വിവാഹയോഗ്യങ്ങളായ) വേഷങ്ങൾ (അലങ്കാരങ്ങൾ)കൊണ്ടു അലങ്കരിക്കപ്പെട്ട ശരീരത്തോടുകൂടിയവനായിട്ടു വിധാത്രാദികളോടു(ബ്രഹ്മാദികളോടു) കൂടെ "സാകം-സത്രാ- സമം-സഹ"-എന്നമരം. വിന്യസ്തങ്ങളായ(വെയ്ക്കപ്പെട്ടവയായ) നിൎമ്മലരത്നങ്ങളോടും ദീപങ്ങളോടുംകൂടിയ വിവാഹാലയത്തെ പ്രാപിച്ചു.

ഗദ്യം.

തദനന്തരമന്തഃപുരജരതീകദംബകോപദിഷ്ടവൎത്തനാ വിധിതതത്തൽകൃത്യാ പരിഗൃഹീതഹരിതപട്ടവസനാ സമാരാധിതസൌഭാഗ്യദേവതാ യഥാവിധി വിനദ്ധമംഗലാലങ്കാരാ നിജാവലോകമാത്രേണ നിഖിലമമംഗലകുലം നിരുന്ധത്യാ അരുന്ധത്യാ വിമുദ്രദയാസമുദ്രയാ ലോപാമുദ്രയാ പരാഭിരപിവരമഹൎഷിപത്നീഭിരാരചിതാശിൎവ്വചനാശാരദാകാശന്തികാശേന കേനാപി കൌശേയകേനാവകുണ്ഠിതശരീരാ കരകലിതകനകദൎപ്പണാ നിവൎത്തിതനീരാജനാ തത്താദൃശഭൂഹിതൃസ്നേഹവിഹ്വലേന വിഗളദാനന്ദാശ്രുണാ-ഗിരികുലേശ്വരേണ നീയമാനാ സമനുഷ്ഠിതസൎവ്വമംഗലാ സൎവ്വമംഗലാ വിവാഹരംഗമാസസാദ

അൎത്ഥം—അതിന്റെശേഷം (ശിവൻ വിവാഹാലയത്തിൽ വന്നതിനുശേഷം) സൎവ്വമംഗലാ (പാൎവ്വതി) അന്തഃപുരത്തിലെ ജരതീകദംബകത്താൽ (വൃദ്ധസ്ത്രീസമൂഹത്താൽ) വിവാഹത്തിന്റെ ചടങ്ങുകളുംമററും വൃദ്ധകൾക്കാണു് അറിയാവുന്നതു്. അതിനാലാണു് ഇവിടെ വൃദ്ധസ്ത്രീകളാൽ എന്നു പറഞ്ഞതു്. ഉപദിഷ്ടമായ

* ൧൫

(ഉപദേശിക്കപ്പെട്ട) വർത്മാവിലൂടെ (വഴിയിൽക്കൂടെ) വിഹിതമായ(ചെയ്യപ്പെട്ടതായ) അതത് കൃത്യത്തോടുകൂടിയവളായി പരിഗൃഹീതമായ (ധരിക്കപ്പെട്ടതായ) ഹരിതപട്ടവസനത്തോടു (സൂത്രപടത്തോടു) കൂടിയവളായി, സമാരാധിക്കപ്പെട്ട സൌഭാഗ്യദേവതയോടു കൂടിയവളായി, വിധിയുക്തക്കവണ്ണം പിനദ്ധങ്ങളായ (കെട്ടപ്പെട്ട) മംഗലാലങ്കാരങ്ങളോടു കൂടിയവളായി തന്റെ ദർശനംകൊണ്ടു തന്നെ നിഖിലമായ അമംഗലകലത്തെ സകലമായ അമംഗലസമൂഹത്തെ നിരുന്ധതിയായ (തടുക്കുന്നവളായ) അരുന്ധതിയാലും വിമുദ്രയായ (അളവില്ലാത്തതായ) ദയയ്ക്കു സമുദ്രമായ ലോപാമുദ്രയാലും (അഗസ്ത്യധർമ്മപത്നിയാലും) പരകളായ (അന്യകളായ (ശ്രേഷ്ഠമഹർഷിപത്നികളാലും ആരചിതങ്ങൾ(ചെയ്യപ്പെട്ടവ) ആയ ആശീർവ്വചനങ്ങളോടു കൂടിയവളായി, ശാരദാകാശത്തോട് (ശരൽക്കാലത്തിലെ ആകാശത്തോടു) സദൃശമായ=ശുഭ്രമായ ഒരു കൌശേയത്താൽ (വസ്ത്രവിശേഷത്താൽ) അവകുണ്ഠിതശരീരയായി (മറയ്ക്കപ്പെട്ട ശരീരത്തോടുകൂടിയവളായി) കരത്തിൽ കലിതമായ (ധരിക്കപ്പെട്ടതായ) കനകദർപ്പണത്തോടു(സ്വർണ്ണക്കണ്ണാടിയോടു)കൂടിയവളായി നിവർത്തിതമായ (ചെയ്യപ്പെട്ട) നീരാജനത്തോടു (നീരാഞ്ജനത്തോടു) കൂടിയവളായി തത്തുല്യമായ (അവർണ്ണ്യമായ)ഭഹിതൃസ്നേഹത്താൽ (പുത്രിയിലുള്ള സ്നേഹത്താൽ) വിഹ്വലനായി (പരവശനായി)വിഗളത്തായ (ഒഴുകുന്നതായ) ആനന്ദാശ്രുവോടുകൂടിയവനായ ഗിരികുലേശ്വരനാൽ നീയമാനയായി (കൊണ്ടുവരപ്പെട്ടവളായി) സമനുഷ്ഠിതമായ സർവ്വമംഗലത്തോടുകൂടിയവളായിട്ടു വിവാഹരംഗത്തെ (വിവാഹത്തിനുള്ള സദസ്സിനെ) ആസാദിച്ചു (പ്രാപിച്ചു)

ദദൃശതുരഥ തൌ മിഥോ മുഖാബ്ജം
വിധിവദുദൂഢകുതൂഹലേക്ഷണാന്തം
നിരവധിവിസരദ്വിനീതിലജ്ജാവ്യതി-
കരവാരിതചാരുഹാസലേശം ൧൨൩

അന്വയം—അഥ-തൌ-വിധിവൽ- ഉദൂഢകുതൂഹലേക്ഷണാന്തം- നിരവധിവിസരദ്വിനീതിലജ്ജാവ്യതികരവാരിതചാരുഹാസലേശം മിഥഃ-മുഖാബ്ജം-ദദൃശതുഃ

**അർത്ഥം**—അനന്തരം (രംഗപ്രാപ്തിക്കുശേഷം) അവർ(പാർവ്വതീപരമേശ്വരന്മാർ) വിധിപോലെ ഉദൂഢമായ (വഹിയ്ക്കപ്പെട്ട) കുതൂഹലത്തോടും (കൌതുകസൂത്രത്തോടും) ഈക്ഷണാന്തത്തോടും (അപാംഗത്തിന്റെ ആച്ഛാദനത്തോടും) കൂടുംവണ്ണവും നിരവധി

യാകുംവണ്ണം (അവധിയില്ലാതെ) വിസരന്തിയായ (വ്യാപിച്ചതായ) വിനീതിയുടേയും (വണക്കത്തിന്റേയും) ലജ്ജയുടേയും വ്യതികരത്താൽ (ചേർച്ചയാൽ) വാരിതമായ (തടുക്കപ്പെട്ട) ചാരുഹാസലേശത്തോട്ട (മനോഹരമായ മന്ദഹാസത്തിന്റെലേശത്തോട്ട) കൂട്ടുംവണ്ണവും വിനീതിയാലും ലജ്ജയാലും മന്ദഹാസലേശത്തെതടുത്തിട്ട എന്നസാരം. അന്യോന്യംമുഖാബ്ജത്തേദർശിച്ച(പരസ്പരം മുഖത്തെനോക്കി)ഹസ്തസൂത്രത്തേവരനം ആപാംഗാഹ്ലാദനത്തെ വധുവും അന്യോന്യദർശനത്തിൽ ചെയ്യണം എന്നാണ വിധി.

വിധിവിദാഭിഹിതം സപുരോധസാ
മഹിതധീരഥ മന്ത്രമുദീരയൻ
അദിത സോദകമദ്രിപതിഃ സുതാ-
മനുപമായ വരായ പിനാകിനേ ൧൨൭

അന്വയം—അഥ. മഹിതധീഃ- അദ്രിപതിഃ – വിധിവിദാ-സപുരോധസാ-അഭിഹിതം-മന്ത്രം- ഉദീരയൻ-അനുപമായ-വരായ പിനാകിനെ-സുതാം-സോദകം-അദിത-

അൎത്ഥം—അനന്തരം (പരസ്പരം മുഖംനോക്കിയതിന ശേഷം) മഹിതധീയായ അദ്രിപതി (ഹിമവാൻ) വിധിവിത്തായ (വിധിയെ അറിയുന്നവനായ) സപുരോധസ്സിനാൽ (തന്റെ പുരോഹിതനാൽ) അഭിഹിതമായ (പറയപ്പെട്ടതായ) മന്ത്രത്തേ ഉദീരയൻ (ഉച്ചരിക്കുന്നവൻ) ആയിട്ട അനുപമനം (സാദൃശ്യമില്ലാത്തവനും) വരനം (ശ്രേഷ്ഠനം) ആയ പിനാകിക്കായിട്ട (പരമേശ്വരനായിട്ട) സുതയേ (പാൎവതിയെ എന്നസാരം) ഉദകപൂൎവം ദാനം ചെയ്തു.

(തതശ്ച) വിന്യസ്തേ മന്ത്രപൂൎവം ജ്വലതി ഹുതവഹേ
സാക്ഷിഭൂതേ പുരസ്താ
ദഗ്രേ സാകം സമസ്തൈസ്സുരമുനിനിവഹൈ
രാസ്ഥിതസ്യാബ്ജയോനേഃ
രോമോദ്ഗമാഞ്ചഭാജാ നിജകരകമലേനോദയൽ
സ്വേദലേശം
ജഗ്രാഹാദ്രീന്ദ്രപുത്ര്യാഃ കിസലയമൃദുലം
പാണിമേണാങ്കചൂഡഃ ൧൨൮

അന്വയം മന്ത്രപൂൎവം വിന്യസ്തേ-ഹുതവഹേ-സാക്ഷിഭൂതേ-

പുരസ്താൽ-ജ്വലതി-സമസ്തൈഃ-സുരമുനിനിവഹൈഃ-സാകം ആസ്ഥിതസ്യ-അബ്ജയോനേഃ-അഗ്രേ-ഏണാങ്കചൂഡഃ-രോമോൽഗമാഞ്ചഭാജാ-നിജകരകമലേന-ഉദയൽസ്വേദലേശം കിസലയമൃദുളം അദ്രീന്ദ്രപുത്ര്യാഃ-പാണിം-ജഗ്രാഹ.

അർത്ഥം—മന്ത്രപൂർവ്വം വിന്യസ്തനായ (ആധാനം ചെയ്തവനായ) ഹുതവഹൻ (അഗ്നി) സാക്ഷിഭൂതനായിട്ട് പുരോഭാഗത്തിൽ (മുൻപിൽ) ജ്വലൻ ആയിരിക്കുമ്പോൾ, സമസ്തങ്ങളായ സുരമുനിനിവഹങ്ങളോടുകൂടെ (ദേവന്മാരുടേയും മഹർഷിമാരുടേയും സംഘങ്ങളോടുകൂടെ) ആസ്ഥിതനായ (ഇരിക്കുന്നവനായ) അബ്ജയോനിയുടെ (ബ്രഹ്മാവിൻെറ) അഗ്രത്തിൽവച്ചു രോമോൽഗമാഞ്ചഭാക്കായ (ഉണ്ടായ രോമാഞ്ചത്തെ ഭജിയ്ക്കുന്നതായ (രോമാഞ്ചത്തോടുകൂടിയ എന്നുസാരം) നിജകരകമലം കൊണ്ട് (തൻെറപാണിപത്മം കൊണ്ടു) ഉദയൽസ്വേദലേശമാകുംവണ്ണം (ഉണ്ടായതായ വിയപ്പിൻെറ ലേശത്തോടുകൂടുംവണ്ണം) കിസലയമൃദുളമായ (തളിരുപോലെ മാർദ്ദവമുള്ളതായ) അദ്രീന്ദ്രപുത്രിയുടെ(പാർവ്വതിയുടെ) പാണിയെഗ്രഹിച്ചു. അഗ്നിസാക്ഷിയായിട്ട് ശിവൻ പാണിഗ്രഹണം ചെയ്തു എന്നു സാരം.

ആരക്താംഗുലിപല്ലവാതിലളിതാ കാമപ്യഭിഖ്യാം ദധൌ
പാർവ്വത്യാഃ പരമേശ്വരസ്യ ച തദാ പാണിദ്വയീ സംഗതാ।
രൂഢസ്യാദിത ഏവ മന്മഥതരോർഗ്ഗൂഢം മനസ്യേതയോ-
രുൽഭിന്നാ ബഹിരുല്ലസൽകിസലയാശ്ലിഷ്ടേവ ശാഖാദ്വയീ- ൧൨൮

അന്വയം—ആരക്താംഗുലിപല്ലവാതിലളിതാ-സംഗതാ-പാർവ്വത്യാഃ പരമേശ്വരസ്യ-ച-പാണിദ്വയീ- തദാ-ഏതയോഃ-മനസി-ഗൂഢം-ആദിതഃ-ഏവ-രൂഢസ്യ-മന്മഥതരോഃ-ബഹിഃ-ഉൽഭിന്നാ-ഉല്ലസൽ- കിസലയാശ്ലിഷ്ടാ- ശാഖാദ്വയീ-ഇവ കാമപി-അഭിഖ്യാം-ദധൌ-

അർത്ഥം—ആരക്തങ്ങളായ (രക്തവർണ്ണങ്ങളായ) അംഗുലിപല്ലവങ്ങളാൽ (തളിരുകൾപോലെ ഇരിക്കുന്ന വിരലുകളാൽ) അതിലളിതയായി (അതികോമളയായി) സംഗതയായ (തമ്മിൽ ചേർന്നതായ) പാർവ്വതിയുടേയും പരമേശ്വരൻേറയും പാണിദ്വയീ (രണ്ടു കൈയ്) അപ്പോൾ ഇവരുടെ (പാർവ്വതിപരമേശ്വരന്മാരുടെ) മനസ്സിൽ ഗൂഢമായിട്ടുതന്നെ ആദ്യംതന്നെരൂഢമായ (മുളച്ചതായ)മന്മഥതരുവിൻെറ (കാമനാകുന്ന വൃക്ഷത്തിൻെറ) ബഹിർഭാഗത്തിൽ

(വെളിയിൽ) ഉൽഭിന്നയായി (പുറപ്പെട്ടതായി) ഉല്ലസൽകിസലയാപ്തയായ (ശോഭിച്ചിരിക്കുന്ന തളിരുകളാൽ വ്യാപ്തയായ) ശാഖാദ്വയിയോ (രണ്ടു ശാഖയോ) എന്നു തോന്നുമാറു് ഒരു അഭിഖ്യയെ (ശോഭയെ) ധരിച്ചു. പാർവ്വതീപരമേശ്വരന്മാരുടെ പരസ്പരംചേർന്ന രണ്ടു കൈയ് കണ്ടാൽ ആദ്യം ഇവരുടെ മനസ്സിൽ മുളച്ച കാമനാകുന്ന വൃക്ഷത്തിന്റെ വെളിയിലേക്കു പുറപ്പെട്ട രണ്ടു ശാഖയോ എന്നു തോന്നും എന്നു സാരം.

പ്രദക്ഷിണീകൃത്യ സമിൽസമിദ്ധം പ്രദക്ഷിണാവർത്തശിഖം കൃശാനും
വധൂവരാവാസതുരാസനേ തൌ വിധാതുകാമാവഥലാജഹോമം
൧൧൯

അന്വയം—തൌ-വധൂവരൌ-സമിൽസമിദ്ധം- പ്രദക്ഷിണാവർത്തശിഖം-കൃശാനും-പ്രദക്ഷിണീകൃത്യ-അഥ ലാജഹോമം- വിധാതുകാമൌ- ആസനേ- ആസതുഃ

അർത്ഥം—ആ വധൂവരന്മാർ (ഭാര്യാഭർത്താക്കന്മാർ) സമിൽസമിദ്ധമായി (സമിത്തുകൾ ചമതകൾ) കൊണ്ടു് (വർദ്ധിപ്പിച്ചതായി) പ്രദക്ഷിണാവർത്തശിഖമായി(പ്രദക്ഷിണമായി ചുററുന്ന ജ്വാലയോടുകൂടിയ) കൃശാനുവിനെ-(അഗ്നിയെ) അഗ്നി, പ്രദക്ഷിണമായി ച്ചുററുന്നതു് ശുഭസൂചകമാകുന്നു— പ്രദക്ഷിണംവച്ചിട്ടു് അനന്തരം ലാജഹോമത്തെ വിധാതുകാമന്മാരായിട്ടു (മലരു ഹോമിക്കാൻ ആഗ്രഹിക്കുന്നവരായിട്ടു്) ആസനത്തിൽ ആസിച്ചു (പീഠത്തിൽ ഇരുന്നു.)

നിത്യസ്തത്വൈഃ പദാർത്ഥൈഃ പ്രഗദിതമഹിമാ
ചിൽസ്വരൂപശ്ശിവോയം
ഗാത്രാദ്വാമാത്തദീയാൽ സമജനി ഗിരിജാ
ശക്തിരസ്യൈവ നിത്യാ
തസ്മാദേവാസ്യ വിഷ്ണോരപി ജനിരഭവ-
ത്സ്യാപി തൽ ഭ്രാതൃകൃത്യം
കർത്തവ്യം ചക്രിണേതി ക്ഷണമവഹിതധീഃ
പ്രാഹ നാളീകജന്മാ ൧൨൦

അന്വയം—അയം-ശിവഃ-നിത്യഃ-തത്വൈഃ,-പദാർത്ഥൈഃ-പ്രഗദിതമഹിമാ ചിൽസ്വരൂപഃ അസ്യ- ഏവ-നിത്യാ-ശക്തിഃ-ഗിരിജ-തദീയാൽ-വാമാൽ-ഗാത്രാൽ സമജനി- അഭവസ്യ-അപി- അസ്യവിഷ്ണോഃ- അപി-തസ്മാൽ-ഏവ ജനിഃ- അഭവൽ-തൽ ചക്രിണാ-ഭ്രാതൃകൃത്യം-കർത്തവ്യം-ഇതി അവഹിതധീഃ നാളീകജന്മാ-പ്രാഹ.

അർത്ഥം—ഈ ശിവൻ നിത്യനും (നാശരഹിതനും) തത്വങ്ങ

ളായ പദാർത്ഥങ്ങളാൽ (പരമാർത്ഥവസ്തുക്കളാൽ) പ്രഗദിതമഹിമാവും (പറയപ്പെട്ട മാഹാത്മ്യത്തോടു കൂടിയവനും) വേദങ്ങളാൽ വർണ്ണിക്കപ്പെട്ടവനും എന്നു സാരം. ചിൽസ്വരൂപനും (ജ്ഞാനമൂർത്തിയും) ആകുന്ന ഇദ്ദേഹത്തിൻെറ നിത്യയായ ശക്തിയാകുന്ന ഗിരിജ (പാർവ്വതി) തദീയമായി (അദ്ദേഹത്തെ സംബന്ധിച്ചതായി) വാമമായിരിക്കുന്ന (ഇടത്തായ) ഗാത്രത്തിൽനിന്നു (അംഗത്തിൽനിന്നു) ജനിച്ചു. അഭവനാണെങ്കിലും (ജനനമില്ലാത്തവനാണെങ്കിലും) ഈ വിഷ്ണുവിനും ഈതിങ്കൽനിന്നു (ശിവൻെറ ശരീരത്തിൽനിന്നു) ജനി (ജനനം) ഭവിച്ചു. അതിനാൽ ചക്രിയാൽ ഭ്രാതൃകൃത്യം-കർത്തവ്യമാണ് (ശ്രീമഹാവിഷ്ണുവിനാൽ ഭ്രാതാവിൻെറ കാര്യം ചെയ്യപ്പെടുവാൻ യോഗ്യമാണ്) എന്ന് അവഹിതധീയായ (നിശ്ചിതബുദ്ധിയായ) നാളികജന്മാവ് (ബ്രഹ്മാവ്) പറഞ്ഞു. ഈ ശിവൻ സാക്ഷാൽ ശാശ്വതബ്രഹ്മമൂർത്തിയാണ് ഇദ്ദേഹത്തിൻെറ ശക്തിയായ പാർവ്വതി ആ ശിവൻെറ വാമാംഗത്തിൽ നിന്നാണ് ഉണ്ടായത്. ഈ വിഷ്ണുവും അദ്ദേഹത്തിൻെറ അംഗത്തിൽനിന്ന് ഉൽഭവിച്ചവനാണ്. അതിൽ പാർവ്വതിക്കും വിഷ്ണുവിനും തമ്മിൽ സോദരഭാവമുള്ളതിനാൽ വിവാഹത്തിൽ ലാജഹോമം ചെയ്യേണ്ടതു സോദരകൃത്യമാകയാൽ ആ ലാജഹോമകൃത്യം വിഷ്ണുവാണു ചെയ്യേണ്ടത് എന്നു ബ്രഹ്മാവു പറഞ്ഞു എന്നു സാരം.

പ്രാചീനസംബന്ധമുദാഹരന്ത്യാ
വാചാ വിധാതുഃ പ്രതിബോധിതാത്മാ
ആജാനുരക്തേന കരാംബുജേന
ലാജാവദാനം മുരജിദ്വിതേനേ ൧൩൧

അന്വയം—മുരജിൽ-പ്രാചീനസംബന്ധം- ഉദാഹരന്ത്യാ-വിധാതുഃ-വാചാ- പ്രതിബോധിതാത്മാ-ആജാനുരക്തേന-കരാംബുജേന-ലാജാവദാനം- വിതേനേ.

അർത്ഥം—മുരജിത്ത് (മഹാവിഷ്ണു) പ്രാചീനസംബന്ധത്തെ (പൂർവ്വസംബന്ധത്തെ) ഉദാഹരന്തിയായ (ഉദാഹരിക്കുന്നതായ) വിധാതാവിൻെറ (ബ്രഹ്മാവിൻെറ) വാക്കിനാൽ പ്രതിബോധിതാത്മാവായിട്ട് (അറിയിക്കപ്പെട്ട തൻെറ സ്വരൂപത്തോടുകൂടിയവനായിട്ട്) ബ്രഹ്മാവിൻെറ വാക്കിനാൽ പാർവ്വതിയുടെസോദരനാണ് എന്ന് അറിഞ്ഞിട്ട് എന്നുസാരം, ആജാനുരക്തമായ (മുട്ടുവരെത്തൂങ്ങിക്കിടക്കുന്ന) കരാംബുജംകൊണ്ടു ലാജാവദാനത്തെ (ലാജഹോമത്തെ) ചെയ്തു.

ലാജാഞ്ജലിർഗിരിജയാപരിമുച്യമാനോ
ഭേജേ രുചിം സ നിപതൻ ജ്വലിതേ കൃശാനൌ
വേഗോത്തരേ രതിരണേ ദളിതച്യുതാനാം
സ്വാഹാകുചാന്തധൃതഹാരലതാമണീനാം ൧൩൨

അന്വയം — ഗിരിജയാ-പരിമുച്യമാനഃ-ജ്വലിതേ-കൃശാനൌ-നിപതൻ-സഃ-ലാജാഞ്ജലിഃ-വേഗോത്തരേ-രതിരണേ-ദളിതച്യുതാനാം-സ്വാഹാകുചാന്തധൃതഹാരലതാമണീനാം-രുചിം ഭേജേ.

അർത്ഥം — ഗിരിജയാൽ പരിമുച്യമാനമായി (മോചിക്കപ്പെട്ടുന്നതായി) ജ്വലിതമായ (കത്തുന്നതായ) കൃശാനുവിൽ (അഗ്നിയിൽ) നിപതത്തായ (വീഴുന്നതായ) ആ ലാജാഞ്ജലി (മലർമുഷ്ടി) വേഗോത്തരമായ (വേഗത്തോടുകൂടിയ) രതിരണത്തിൽ (സുരതയുദ്ധത്തിൽ) ദളിതച്യുതങ്ങളായ (പൊട്ടിവീണവയായ) സ്വാഹയുടെ (അഗ്നിഭാര്യയുടെ) കുചാന്തത്തിൽ (മുലകളുടെ മദ്ധ്യത്തിൽ) ധൃതങ്ങളായ (ധരിക്കപ്പെട്ട) ഹാരലതാമണികളുടെ (മുത്തുമാലയിലെ രത്നങ്ങളുടെ) രുചിയേ (കാന്തിയേ) ഭജിച്ചു (പ്രാപിച്ചു) സഹോദരൻ ലാജങ്ങളെ സോദരിയുടെ കയ്യിൽ ഇടുകയും അതിനെ അവൾ അഗ്നിയിലേക്കു ഹോമിക്കയും ചെയ്യണമെന്നുള്ള വിധിപ്രകാരം വിഷ്ണു പാർവതിയുടെ കൈയിലിട്ട മലരുകളെ പാർവതി അഗ്നിയിലേക്കു ഹോമിച്ചപ്പോൾ ആ മലരുകൾ അഗ്നിയിൽ കിടക്കുന്ന കണ്ടാൽ അഗ്നി ഏററവും വേഗത്തിൽ നടത്തിയ സുരതയുദ്ധത്തിൽ സ്വഭാര്യയായ സ്വാഹയുടെ കുചങ്ങളുടെ മദ്ധ്യത്തിലുള്ള മുത്തുമാല പൊട്ടിച്ചിതറി കിടക്കുമോരു ശോഭിച്ചു എന്നു സാരം.

ഹർമ്മ്യോദരേ സകുസുമാസ്തരണേഽപി യാനാ-
ദ്വ്യഥ്യതേ ചരണപങ്കജമായതാക്ഷ്യാഃ
ആരോപയന്മൃദുതരം ദയിതസ്തദേത-
ദശ്മാനമാർദ്രഹൃദയസ്സ കഥഞ്ചിദേവ. ൧൩൩

അന്വയം — സകുസുമാസ്തരണേ-ഹർമ്മ്യോദരേ-യാനാൽ-അപി-ആയതാക്ഷ്യാഃ-യൽ-ചരണപങ്കജം-വ്യഥതേ-മൃദുതരം-തൽ-ഏതൽ-ആർദ്രഹൃദയഃ-സഃ-ദയിതഃ-കഥഞ്ചിൽ-ഏവ-അശ്മാനം-ആരോപയൽ.

അർത്ഥം — സകുസുമാസ്തരണമായ (പുഷ്പമാകുന്ന മേൽവിരിപ്പോടുകൂടിയ) ഹർമ്മ്യോദരത്തിൽ (മാളികയുടെ ഉള്ളിൽ) യാനം ഹേതുവായിട്ടും ആയതാക്ഷിയുടെ ദീർഘങ്ങളായ കണ്ണുകളോടുകൂടിയ പാർവതിയുടെ യാതൊരു ചരണപങ്കജം (താമരപ്പൂപോലുള്ള കാൽ) ദുഃഖിക്കുന്നു. മൃദുതരമായ (ഏററവും മാർദ്ദവമുള്ള) ആ ഇ

ത് (കാല്) ആർദ്രഹൃദയനായ (അലിഞ്ഞ മനസ്സോടു കൂടിയവനായ) ആ ദയിതൻ (ഭർത്താവ്) പണിപ്പെട്ടുതന്നെ അശ്മത്തെ (കല്ലിന്റെ) ആരോപിപ്പിച്ച് (കരേററി) വിവാഹാനന്തരം അമ്മി ചവിട്ടി ഇറങ്ങുക എന്നുള്ള ക്രിയയ്ക്കായിട്ടു ശിവൻ പാർവ്വതിയുടെ കാലിനെ അമ്മിക്കല്ലേൽ കരേററി എന്നു സാരം.

ഹന്താമും മാം ഹരിണനയനേ! വിദ്ധി ദാസം ത്വദീയം
സന്ദേഹോ/സ്മിൻ ന ഖലു വചനേ സാക്ഷിണഃ സർവ്വദേവാഃ
മന്ത്രവ്യാജാദ്ധ്രുവമിതി വദന്നദ്രിരാജാത്മജായാ-
ശ്ചന്ദ്രാപീഡശ്ചരണകമലം ലോലധീരാലലംബേ। ൧൩൮

അന്വയം — ഹേ ഹരിണനയനേ! അമും-മാം-ത്വദീയം-ദാസം വിദ്ധി-ഹന്ത അസ്മിൻ വചനേ-സന്ദേഹഃ-ന ഖലു-സർവ്വദേവാഃ-സാക്ഷിണഃ ഇതി- മന്ത്രവ്യാജാൽ-വദൻ- ധ്രുവം- ചന്ദ്രാപീഡഃ-ലോലധീ അദ്രിരാജാത്മജായാഃ- ചരണകമലം ആലലംബേ.

അർത്ഥം — അല്ലയോ-ഹരിണനയനേ! (മൃഗാക്ഷി) നീ ഈ എന്നെ ത്വദീയനായ (നിന്നെസംബന്ധിച്ച) ദാസനെന്ന് അറിഞ്ഞാലും. ഈ വചനത്തിൽ സന്ദേഹം (സംശയം) ഇല്ല. സർവ്വദേവന്മാർ സാക്ഷികളാകുന്നു എന്നിങ്ങനെ മന്ത്രം ഉച്ചരിക്കുക എന്നുള്ള വ്യാജേന വദനോ (പറയുന്നവനോ) എന്നു തോന്നുമാറ് ചന്ദ്രാപീഡൻ (ചന്ദ്രശേഖരൻ) ലോലധീയായിട്ട് (ചഞ്ചലബുദ്ധിയായിട്ട്) അദ്രിരാജാത്മജയുടെ (പാർവ്വതിയുടെ) ചരണകമലത്തെ ആലംബിച്ചു (പിടിച്ചു) എല്ലാവരുടെയും മുൻപിൽവച്ച് കാലുപിടിക്കുന്നതിൽ മനസ്സിന് ചഞ്ചലത്വം ഉണ്ടായി എന്നു സാരം.

ധ്രുവേണ ഭർത്രാ ധ്രുവദർശനായ-
  പ്രയുജ്യമാനാ പ്രിയദർശനേന-
സാ ദൃഷ്ട ഇത്യാനനമുന്നമയ്യ ഹ്രീ
  സന്നകണ്ഠീ കഥമപ്യവാദീൽ ൧൩൯

അന്വയം —സാ-ധ്രുവേണ-പ്രിയദർശനേന- പ്രിയേണ-ധ്രുവദർശനായ-പ്രയുജ്യമാനാ-ദൃഷ്ടഃ ഇതി- ആനനം- ഉന്നമയ്യ- ഹ്രീസന്നകണ്ഠീ-കഥം-അപി-അവാദീൽ-

അർത്ഥം —അവരം (പാർവ്വതി)ധ്രുവനും (ശാശ്വതനും)പ്രിയദർശനനും (ദർശിക്കപ്പെടുവാൻയോഗ്യനും)ആയ പ്രിയനാൽ (ഭർത്താവിനാൽ) ധ്രുവദർശനത്തിനായിട്ട് (ധ്രുവനെന്നനക്ഷത്രത്തെക്കാണുന്നതിനായിട്ട്) വിവാഹത്തിൻശേഷം വധൂവരന്മാർ ഒന്നിച്ചു ധ്രുവനക്ഷത്രത്തെ കാണണമെന്നുള്ളതിനാൽ എന്നു സാരം-പ്രയുജ്യമാനയാ

യിട്ട് (പ്രേരിയ്ക്കപ്പെട്ടന്നവളായിട്ട്) ദൃഷ്ടനായി എന്നിങ്ങനെ (ധ്രുവ നക്ഷത്രം കാണപ്പെട്ട എന്നിങ്ങനെ) ആനനത്തെ (മുഖത്തെ) ഉയ ൎത്തീട്ട് ഹ്രീസന്നകണ്ഠിയായിട്ട് (ലജ്ജയാൽ ക്ഷീണിച്ചകണ്ഠത്തോട കൂടിയവളായിട്ട്)പണിപ്പെട്ട പറഞ്ഞു.

ദേവാസ്തതസ്തേ ഹരമൂഢഭാൎയ്യം
കിരീടബദ്ധാഞ്ജലയോ നിപത്യ-
ശാപാവസാനപ്രതിലബ്ധമൂൎത്തേ-
ൎയ്യയാചിരേ പഞ്ചശരസ്യ സേവാം। ൧൩൬

അന്വയം—തതഃ- തേ ദേവാഃ-ഊഢഭാൎയ്യം-ഹരം- കിരീടബദ്ധാ ഞ്ജലയഃ-നിപത്യ- ശാപാവസാനപ്രതിലബ്ധമൂൎത്തേഃ- പഞ്ചശര സ്യസേവാം-യയാചിരേ.

അൎത്ഥം—അനന്തരം ആ ദേവന്മാർ ഊഢഭാൎയ്യനായ (ഭരി യ്ക്കപ്പെട്ടഭാൎയ്യയോടുകൂടിയ) ഹരനേ (ശിവനെ) കിരീടബദ്ധാഞ്ജലിക ളായിട്ട് (കിരീടത്തിൽചേൎക്കപ്പെട്ടകൂപ്പുകയ്യോടുകൂടിയവരായിട്ട്)തൊ ഴുതുപിടിച്ചിട്ട് എന്നുസാരം, ശാപാവസാനത്തിൽ പ്രതിലബ്ധമൂ ൎത്തിയായ (ശരീരം ലഭിച്ചവനായ) പഞ്ചശരന്റെ (കാമന്റെ) സേ വയേ യാചിച്ചു അവിടുന്ന് വിവാഹംചെയ്യുതിന ശേഷമെ കാമൻ ഉണ്ടകയുള്ളു എന്നുള്ളശാപം തീൎന്നതിനാൽ കാമന് ഇപ്പോൾ ശ രീരം ലഭിച്ചു. അതിനാൽ അവിടുന്ന് ഇനിയും കാമനേ സ്വീകരി യ്ക്കണം" എന്നിങ്ങനെ ദേവന്മാർ ശിവനോട യാചിച്ചു. പരിണേ ഷ്യതിപാൎവ്വതീംയദാ-എന്നുള്ളതിനാൽ പാൎവ്വതി വിവാഹാവസാന ത്തിൽ കാമന്റെശാപംതീൎന്നിരിക്കുന്ന എന്ന സാരം.

തസ്യാനുമേനേ ഭഗവാൻവിമന്യു-
ൎവ്യാപാരമാത്മന്യപിസായകാനാം
കാലേപ്രയുക്താഖലുകാലവിത്ഭി-
ൎവ്വിജ്ഞാപനാഭൎത്തൃഷുസിദ്ധിമേതി। ൧൩൭

അന്വയം—ഭഗവാൻ-വിമന്യുഃ-ആത്മനി-അപി-തസ്യ-സായ കാനാം-വ്യാപാരം-അനുമേനേ- കാലവിത്ഭിഃ-കാലേ- ഭൎത്തൃഷു- പ്രയു ക്താ-വിജ്ഞാപനാ-സിദ്ധിം ഏതി-

അൎത്ഥം—ഭഗവാൻ വിമന്യുവായിട്ട് (കോപമില്ലാത്തവനാ യിട്ട്) ആത്മാവിങ്കലും (തങ്കലും) അവന്റെ സായകങ്ങളുടെ വ്യാ പാരത്തെ (കാമശരപ്രയോഗത്തേ) അനുവദിച്ചു. ശിവൻ അതി കോപത്താൽ ദഹിപ്പിച്ച കാമനേ തിരിയെ സ്വീകരിക്കുമോ എന്ന ള്ളതിനെ അൎത്ഥാന്തരംകൊണ്ട പരിഹരിയ്ക്കുന്നു. കാലവിത്തുക

ളാൽ (സമയത്തെ അറിയാവുന്നവരാൽ) കാലത്തിൽ (സമയത്തിൽ) ഭൎത്താക്കന്മാരിൽ (സ്വാമികളിൽ) പ്രയുക്തയായ (പ്രയോഗിയ്ക്കപ്പെട്ടതായ) വിജ്ഞാപന (അറിയിപ്പിക്കൽ) സിദ്ധിയെ പ്രാപിക്കുന്നു. കാലം അറിഞ്ഞു പ്രയോഗിക്കുന്നതു ഫലവത്താകും എന്നസാരം. ശിവൻ വിവാഹം കഴിഞ്ഞിരിക്കയാൽ കാമനെ സ്വീകരിക്കുന്നതിന് കാലമാണ്. അതിനാൽ ദേവന്മാരുടെ പ്രാൎത്ഥന സഫലമായിത്തീൎന്നു.

അഥ വിബുധഗണാംസ്താനിന്ദുമൌലിൎവ്വിസൃജ്യ
ക്ഷിതിധരപതികന്യാമാദധാനഃ കരേണ-
കനകകലശയുക്തം ഭക്തിശോഭാസനാഥം
ക്ഷിതിവിരചിതശയ്യം കൌതുകാഗാരമാഗാൽ। ൧൩൨

പാൎവ്വതീസ്വയംവരം പ്രബന്ധം സമാപ്തം.

അന്വയം — അഥ ഇന്ദുമൌലിഃ-താൻ-വിബുധഗണാൻ-വിസൃജ്യ-ക്ഷിതിധരപതികന്യാം-കരേണ-ആദധാനഃ-കനകകലശയുക്തം-ഭക്തിശോഭാസനാഥം-ക്ഷിതിവിരചിതശയ്യം- കൌതുകാഗാരം-ആഗാൽ-

അൎത്ഥം — അനന്തരം ഇന്ദുമൌലി (ശിവൻ) ആ വിബുധഗണങ്ങളെ (ദേവസംഘങ്ങളെ) വിസൎജ്ജിച്ചിട്ട് (വിട്ടിട്ട്) ക്ഷിതിധരപതി കന്യയേ (പാൎവ്വതിയെ) കരംകൊണ്ട് ആദധാനനായിട്ട് (സ്വീകരിക്കുന്നവനായിട്ട്) കനകകലശയുക്തവും (മംഗലത്തിനായിട്ട് ഉള്ളിൽ വച്ചിരിക്കുന്ന സ്വൎണ്ണകുംഭങ്ങളോടുകൂടിയതും) ഭക്തിശോഭാസനാഥവും (ഭക്തികളുടെ) (പുഷ്പാദ്യലങ്കാരങ്ങളുടെ ശോഭയോടുകൂടിയതും) ക്ഷിതിവിരചിതശയ്യവും (ഭൂമിയിൽ വിരിയ്ക്കപ്പെട്ട ശയ്യയോടുകൂടിയതും) ആയ കൌതുകാഗാരത്തേ (ശയനഗൃഹത്തേ) പ്രാപിച്ചു-വിവാഹംകഴിഞ്ഞാൽ ക്ഷാരലവണാശികളല്ലാതെ നിലത്തു ശയിച്ചു ബ്രഹ്മചാരികളായിട്ട് മൂന്നുരാത്രികഴിയുന്നതുവരെ കഴിക്കണം എന്നു ശാസ്ത്രമുണ്ട്.

പാൎവ്വതീസ്വയംവരപ്രബന്ധവ്യാഖ്യാനം സമ്പൂൎണ്ണമായി.

---

# ത്രിപുരദഹനം പ്രബന്ധം.

നീതേ പാവകിനാഥ ദാനവവരേ കാലാലയം താരകേ
തൽപുത്രാസ്തപസാന്യദുശ്ചരതരേണാരാധ്യ ഗൌരീപതിം
ഹേമായോരജതാത്മികാമപിതതോ ഗേഹത്രയീം കാമഗാം
ലബ്ധ്വാഹന്ത ചതുർദ്ദശാനി ഭുവനാന്യാലോളയാംചക്രിരേ॥ ൧.

അന്വയം—പാവകിനാ- ദാനവവരേ- താരകേ-കാലാലയം-നീതേ-അഥ-തൽപുത്രാഃ-അന്യദുശ്ചരതരേണ-തപസാ-ഗൌരീപതിം-ആരാധ്യ- തതഃ-ഹേമായോരജതാത്മികാം-കാമഗാം ഗേഹത്രയീം-അപി- ലബ്ധ്വാ-ഹന്ത-ചതുർദ്ദശ- ഭുവനാനി-അപി- ആലോളയാംചക്രിരേ.

അർത്ഥം—പാവകിയാൽ (അഗ്നിപുത്രനായ സുബ്രഹ്മണ്യനാൽ) ദാനവവരനായ (അസുരശ്രേഷ്ഠനായ) താരകൻ- കാലാലയത്തേ(കാലപുരിയേ) നീതനായിരിക്കുമ്പോൾ (പ്രാപിപ്പിക്കപ്പെട്ടപ്പോൾ) അനന്തരം തൽപുത്രന്മാർ (താരകന്റെ പുത്രന്മാരായ താരകാക്ഷൻ കമലാക്ഷൻ വിദ്യുന്മാലി ഇവർ) അന്യദുശ്ചരതരമായ (അന്യന്മാരാൽ അനുഷ്ഠിക്കാൻ അശക്യമായ) തപസ്സുകൊണ്ടു ഗൌരീപതിയേ (ശിവനേ) ആരാധിച്ചിട്ട് അദ്ദേഹത്തിങ്കൽ നിന്നു (ശിവങ്കൽ നിന്ന്) ഹേമായോരജതാത്മികയും (സ്വർണ്ണം ഇരുമ്പ് വെള്ളി ഇവകൊണ്ട് ഉണ്ടാക്കപ്പെട്ടതും) കാമഗയും (സ്വേച്ഛപോലെ ഗമിക്കുന്നതും) ആയ ഗേഹത്രയിയേയും (മൂന്നു ഭവനത്തേയും) ലഭിച്ചിട്ട് (വാങ്ങിയിട്ട്) കഷ്ടം!! പതിന്നാലു ലോകങ്ങളേയും ആലോളനം ചെയ്തു (ഇളക്കി)

വിധിം സാധിം ശംഭും ഭ്രമിണ മലസം ചാനലമപാം
പതിം ഭീതം രക്ഷശ്ശമനമപി സംജാതശമനൌ
സഹസ്രാക്ഷം സാസ്രം മരുതമുരുതാപം ഫണിപതിം
ഗുണൈരൂനം ചക്രുർദ്ധനദമധനഞ്ചാപി ദനുജാഃ ൨

അന്വയം-ദനുജാഃ-വിധിം-സാധിം-ശംഭും-ഭ്രമിണം- അനലം-അലസം-ച-അപാംപതിം- ഭീതം-രക്ഷഃ-ശമനം-അപി സംജാതശമനൌ-സഹസ്രാക്ഷം-സാസ്രം-മരുതം-ഉരുതാപം-ഫണിപതിം-ഗുണൈഃ-ഊനം-ധനദം-അധനം-അപിച-ചക്രുഃ

അർത്ഥം—ദനുജന്മാർ (അസുരന്മാർ) വിധിയേ (ബ്രഹ്മാവിനേ) സാധിയാക്കിയും (ആധിയോടുകൂടിയവനാക്കിയും) ശംഭുവിനേ (ശിവനേ) ഭ്രമിയാക്കിയും (സംഭ്രമത്തോടുകൂടിയവനാക്കിയും) അന

ലനേ (അഗ്നിയേ) അലസനാക്കിയും (മന്ദതേജസ്സാക്കിയും) അപ്പു കളുടെ പതിയേ (വരുണനേ) ഭീതനാക്കിയും (ഭയത്തോടുകൂടിയവനാക്കിയും) രക്ഷസ്സിനേയും (നിരൃതിയേയും) ശമനനേയും (കാലനേയും) സംജാതശമനന്മാരാക്കിയും (ഉണ്ടായ അടക്കത്തോടു കൂടിയവരാക്കിയും) സഹസ്രാക്ഷനേ (ഇന്ദ്രനേ) സാസ്രനാക്കിയും (അസ്രത്തോട് കണ്ണുനീരോടുകൂടിയവനാക്കിയും) മരുത്തിനേ (വായുവിനേ) ഉരുതാപനാക്കിയും (മഹത്തായ സന്താപത്തോടു കൂടിയവനാക്കിയും) ഫണിപതിയേ (അനന്തനേ) ഗുണങ്ങളോട് ഊനനാക്കിയും (ഗുണങ്ങളോടു വേർപെട്ടവനാക്കിയും) ധനദനേ (കുബേരനേ) അധനനാക്കിയും (ധനമില്ലാത്തവനാക്കിയും) ചെയ്തു.

ചക്രേ സ്വസ്സുന്ദരീണാം ഘനകുടിലമനോഹാരിധമ്മില്ലഭാര-
പ്രധ്വംസഃ; കല്പശാഖിപ്രമുഖവിടപിമൂലാതിഭംഗോ വിതേനേ
ദേഹേ! പ്രത്യുപ്തനാനാവിധമണിനികരപ്രോദ്യദച്ഛാംശുജാല-
ഗ്രസ്താശാമണ്ഡലീകാ ദിതിജപരിവൃഢൈർഗ്ഗേഹപാളീ സുരാണാം॥

അന്വയം — ദിതിജപരിവൃഢൈഃ- സ്വസ്സുന്ദരീണാം ഘനകുടിലമനോഹാരിധമ്മില്ലഭാരപ്രധ്വംസഃ- ചക്രേ- കല്പശാഖിപ്രമുഖവിടപിമൂലാതിഭംഗഃ- വിതേനേ- പ്രത്യുപ്തനാനാവിധമണിനികരപ്രോദ്യദച്ഛാംശുജാലഗ്രസ്താശാമണ്ഡലീകാ- സുരാണാം ഗേഹപാളീ- ദേഹേ.

അർത്ഥം — ദിതിജപരിവൃഢന്മാരാൽ (അസുരശ്രേഷ്ഠന്മാരാൽ) സ്വസ്സുന്ദരികളുടെ (സ്വർഗ്ഗത്തിലെ സുന്ദരികളുടെ) ഘനവും (ഇടതിങ്ങിയതും) കുടിലവും (വളഞ്ഞതും) മനോഹാരിയും (മനോഹരവും) ആയ ധമ്മില്ലഭാരത്തിൻെറ (കെട്ടിവച്ചിരിക്കുന്ന കേശഭാരത്തിൻെറ) പ്രധ്വംസം (വിച്ഛേദം) ചെയ്യപ്പെട്ടു. കല്പശാഖിപ്രമുഖങ്ങളായ (കല്പവൃക്ഷം തുടങ്ങിയ) വിടപികളുടെ (വൃക്ഷങ്ങളുടെ) കല്പവൃക്ഷം,മന്ദാരം തുടങ്ങിയ വൃക്ഷങ്ങളുടെ എന്നു സാരം. മൂലത്തിൻെറ (ചുവടിൻെറ) അതിഭംഗം (അത്യന്തനാശം) ചെയ്യപ്പെട്ടു. പ്രത്യുപ്തങ്ങളായ (പതിക്കപ്പെട്ടവയായ) നാനാവിധമണികളുടെ (പലതരത്തിലുള്ള രത്നങ്ങളുടെ) നികരത്തിൽ (സമൂഹത്തിൽ) നിന്ന് പ്രോദ്യത്തുകളും (പുറപ്പെടുന്നവയും) അച്ഛങ്ങളും നിർമ്മലങ്ങളും)ആയ അംശുജാലങ്ങളാൽ (രശ്മിസമൂഹങ്ങളാൽ) ഗ്രസ്തയായ (വിഴുങ്ങപ്പെട്ടതായ) ആശാമണ്ഡലിയോട് (ദിങ്മണ്ഡലത്തോടു) കൂടിയ സുരന്മാരുടെ (ദേവന്മാരുടെ) ഗേഹപാളി (ഭവനസമൂഹം) ദഹിപ്പിക്കപ്പെട്ടു (ഭസ്മമാക്കപ്പെട്ടു)

ഗദ്യം — തദാനീം ച യാതുധാനാധിപൈർബ്ബാധിതാ വിബുധാ വസുന്ധരായാം ധാരിതധരാസുരരൂപാഃ പ്രക്ഷീണമന്യുമപി

പ്രവർദ്ധിതമന്യും ശതമന്യും പുരോധസം ച പുരോധായ നിന്ദിതനരകനികരമദൃഷ്ടപൂർവ്വം കലികാലേനാപ്രദർശിതമനംഗേനാശ്രുതപൂർവ്വമധർമ്മേണാദൃതഭക്തവർഗ്ഗമാനമ്രവിബുധകുലമനാലീഢവേദബാഹ്യമാസ്വാദിതവിശ്വവേദം മഹൽസമാജമിവ സത്ഭിരുപശോഭിതം ഗ്രഹഗണമിവ ബുധോപേതം സത്യാസ്ഥാനം സത്യസ്ഥലമുപേത്യ ആഗമനിഗമനിസ്സരണനിർഘോഷബധിരിതദിശാമുഖായ ചതുർമ്മുഖായ നിജാമാപദമാവേദയാംചക്രുഃ

അർത്ഥം— അപ്പോഴാകട്ടെ യാതുധാനാധിപന്മാരാൽ (അസുരശ്രേഷ്ഠന്മാരാൽ) ബാധിതന്മാരായ വിബുധന്മാർ (ദേവന്മാർ) വസുന്ധരയിങ്കൽ (ഭൂമിയിങ്കൽ) ധാരിതധരാസുരരൂപന്മാരായിട്ട് (ധരിക്കപ്പെട്ട ബ്രാഹ്മണവേഷത്തോടുകൂടിയവരായിട്ട്) പ്രക്ഷീണമന്യുവാണെങ്കിലും (ക്ഷയിച്ച കോപത്തോടുകൂടിയവനാണെങ്കിലും) പ്രവർദ്ധിതമന്യുവായ (വർദ്ധിച്ചിരിക്കുന്ന മന്യുവോടു=കോപത്തോടുകൂടിയവനെന്നു-വിരോധം-ദീനതയോടുകൂടിയവനെന്നു പരിഹാരം) ശതമന്യുവിനേയും (ഇന്ദ്രനേയും) പുരോധസ്സിനേയും (പുരോഹിതനേയും) പുരോധാനംചെയ്തിട്ട് (മുമ്പിൽ നടത്തിയിട്ട്) നിന്ദിതനരകനികരമായി (നിന്ദിക്കപ്പെട്ട നരകസമൂഹത്തോടുകൂടിയതായി) കലികാലത്താൽ അദൃഷ്ടപൂർവ്വമായി (ഒരിക്കലും കാണപ്പെടാത്തതായി) അനംഗനാൽ (കാമനാൽ) അപ്രദർശിതമായി (ദർശിക്കപ്പെടാത്തതായി) അധർമ്മത്താൽ അശ്രുതപൂർവ്വമായി (ഒരിക്കലും കേൾക്കപ്പെടാത്തതായി) ആദൃതഭക്തവർഗ്ഗമായി (ആദരിക്കപ്പെട്ട ഭക്തവർഗ്ഗത്തോടുകൂടിയതായി) ആനമ്രവിബുധകുലമായി (നമിക്കപ്പെടുന്ന ദേവകുലത്തോടുകൂടിയതായി) അനാലീഢവേദബാഹ്യമായി (വേദത്തെ ആസ്വദിക്കാത്തവരിൽനിന്നു ബഹിർഭൂതമായി) ആസ്വാദിതവിശ്വവേദമായി (സമസ്തവേദത്തെ ആസ്വദിച്ചതായി) മഹത്തുക്കളുടെ സമാജംപോലെ സത്തുക്കളെക്കൊണ്ടു ഉപശോഭിതമായി ഗ്രഹഗണംപോലെ (നവഗ്രഹസമൂഹംപോലെ) ബുധോപേതമായി (ബുധന്മാരോട്=ദേവന്മാരോടു കൂടിയതായി=ചന്ദ്രപുത്രനായ ബുധനോടു കൂടിയതായി എന്നും) സത്യത്തിന്റെ ആസ്ഥാനമായ (സത്യത്തിന്റെ ഇരിപ്പിടമായ) സത്യസ്ഥലത്തെ=സത്യലോകത്തെ പ്രാപിച്ചിട്ട് ആഗമങ്ങളുടേയും (ശാസ്ത്രങ്ങളുടേയും) നിഗമങ്ങളുടേയും (വേദങ്ങളുടേയും) നിസ്സരണനിർഘോഷത്താൽ (പുറപ്പെടുന്ന ശബ്ദത്താൽ) ബധിരിതമായ (ചെവികേൾക്കാൻവയ്യാത്തതാക്കിച്ചെയ്യപ്പെട്ടതായ) ദിശാമുഖത്തോട് (ദിങ്മുഖത്തോട്) കൂടിയവനായ ചതുർമ്മുഖനായിട്ട് (ബ്രഹ്മാവിനായിട്ട്) നിജയായ (തന്നെ സംബന്ധിച്ചതായ) ആപത്തിനെ ആവേദിപ്പിച്ചു (അറിയിച്ചു).

തതോ ധാതാ സുരൈസ്സാകം പ്രാപ്യ വിഷ്ണുമവേദയൽ।
സോ ഽപി സർവ്വൈർവൃതോ ദേവൈഃ കൈലാസം സമുപാഗമൽ॥

അന്വയം — തതഃ-ധാതാ-സുരൈഃ-സാകം-പ്രാപ്യ-വിഷ്ണും-അവേദയൽ-സഃ-അപി-സർവ്വൈഃ-ദേവൈഃ-വൃതഃ- കൈലാസം-സമുപാഗമൽ.

അൎത്ഥം — അനന്തരം ധാതാവ് (ബ്രഹ്മാവ്) സുരന്മാരോടുകൂടെ പ്രാപിച്ചിട്ടു വിഷ്ണുവിനെ ആവേദിപ്പിച്ചു (അറിയിച്ചു) അദ്ദേഹവും സൎവ്വന്മാരായ ദേവന്മാരാൽ വൃതനായിട്ട് (ചുററപ്പെട്ടവനായിട്ട്) കൈലാസത്തെ സമുപാഗമിച്ചു (പ്രാപിച്ചു)

കമ്പേന മൂൎദ്ധ്നശ്ശതപത്രയോനിം
വാചാ ഹരിം വൃത്രഹണം സ്മിതേന।
ആലോകമാത്രേണ സുരാനശേഷാൻ
സംഭാവയാമാസ യഥാപ്രധാനം ॥൯॥

അന്വയം — (സഃ) മൂൎദ്ധ്നഃ-കമ്പേന-ശതപത്രയോനിം-വാചാ-ഹരിം-സ്മിതേന-വൃത്രഹണം-ആലോകമാത്രേണ-അശേഷാൻ-സുരാൻ-യഥാപ്രധാനം-സംഭാവയാമാസ-

അൎത്ഥം — അദ്ദേഹം (ശിവൻ) മൂൎദ്ധാവിന്റെ കമ്പം (ഇളക്കം) കൊണ്ട് ശതപത്രയോനിയേയും (ബ്രഹ്മാവിനേയും) വാക്കുകൊണ്ട്, ഹരിയേയും (വിഷ്ണുവിനേയും) സ്മിതം (പുഞ്ചിരി) കൊണ്ട് വൃത്രഹാവിനേ (ഇന്ദ്രനേ) യും ആലോകമാത്രം (ദൎശനമാത്രം) കൊണ്ട്, അശേഷന്മാരായിരിക്കുന്ന സുരന്മാരെയും (നിഖിലദേവന്മാരെയും) യഥാപ്രധാനം (യോഗ്യതയ്ക്കു തക്കവണ്ണം) സംഭാവനംചെയ്തു (സൽക്കരിച്ചു.)

വിഷ്ണു വ്യാജമായി ത്രിപുരന്മാരെ സ്തുതിക്കുന്നു.

കീൎത്തിശ്ശാരദപൂൎണ്ണചന്ദ്രസദൃശീ സൎവ്വംകഷോദിതാരം
വീൎയ്യം കാമഗമഞ്ച മന്ദിരവരം ജന്മാപി വംശേഽമലേ
ഭക്തിസ്ത്വച്യുതനപായിനീ ച സകലം തൽസാധു തേഷാം പുന
ൎന്നോ ചേൽ ധക്ഷ്യതി മാമകീനവചനോപന്യാസദാവാനലഃ ന്നു

അന്വയം. — മാമകീയവചനോപന്യാസ ദാവാനലഃ-നോ-ധക്ഷ്യതി-ചേൽ-ശാരദപൂൎണ്ണചന്ദ്രസദൃശീ-കീൎത്തിഃ- സൎവ്വംകഷോദിതാരം-വീൎയ്യം-കാമഗമം- മന്ദിരവരം- ച-അമലേ- വംശേ-ജന്മ. അച്യുതായി- അനപായിനി-ഭക്തിഃ- ച-തൽ-സകലം- തേഷാം- പുനഃ സാധു.

അൎത്ഥം — മാമകീനവചനോപന്യാസദാവാനലൻ (മാമകീനന്മാരുടെ=എന്നെ സംബന്ധിച്ചവരുടെ വചനോപന്യാ

സമാകുന്ന കാട്ടുതീയ്യ്) ദഹിപ്പിക്കയില്ലെങ്കിൽ ശാരദപൂർണ്ണചന്ദ്രസദൃശിയായ (ശരൽക്കാലത്തിലെപൂർണ്ണചന്ദ്രനോടുതുല്യയായ) കീർത്തിയും സർവ്വംകഷോദിതപരമായ (സർവ്വത്തേയും അതിക്രമിച്ചിട്ടുണ്ടായതായ) വീര്യവും കാമഗമമായ (സ്വേച്ഛപോലെ ഗമിക്കുന്നതായ) മന്ദിരവരവും (ശ്രേഷ്ഠമന്ദിരവും) അമലമായ വംശത്തിൽ ജന്മവും അങ്ങിൽ അനപായിനിയായ (നാശമില്ലാത്തതായ) ഭക്തിയും എന്നതു് സകലം അവർക്കുകട്ടെ സാധുവാകുന്നു (യോഗ്യമാകുന്നു.)

സാരം.—എന്റെ ക്രുട്ടരുടെ ഏഷണികേട്ടു് അവിടുന്നു ആ ത്രിപുരന്മാരെ ദഹിപ്പിച്ചില്ലെങ്കിൽ അവക്കു് പ്രസന്നനായ പൂർണ്ണചന്ദ്രനെപ്പോലുള്ള കീർത്തിയും എല്ലാവരേയും അതിശയിക്കുന്ന വീര്യവും സ്വേച്ഛപോലെ പോകുന്ന ഗൃഹവും നിർമ്മലമായ വംശത്തിലുള്ള ജന്മവും അങ്ങിൽ ഒരിക്കലും അപായം വരാത്തതായ ഭക്തിയും എന്നതു സകലവും പ്രശംസനീയമാകുന്നു. ഇവിടെ പൂർണ്ണചന്ദ്രൻ കളങ്കിയാകയാൽ കീർത്തിക്കു കളങ്കമുണ്ടെന്നും സാധുജനങ്ങളെ ഉപദ്രവിക്കുന്നതാണു് അവരുടെ വീര്യം എന്നും വംശേ മലേ എന്നതുകൊണ്ടു ചീത്തവംശത്തിലാണു് ജനനമെന്നും ഉള്ള നിന്ദയും തോന്നുന്നുണ്ടു്.

ഹേ! ഗീർവ്വാണാ വിഷാദം വിജഹിത പരിജാനിത
കാര്യം കൃതം വോ
ധന്വീ ശംഭുരദ്രിർധനുരപരഃ കോപി
മൌർവ്വീ ഫണീന്ദ്രഃ
വേദാ വാഹാ വിധിസ്സാരഥിരപി ധരണീ
സ്യന്ദനസ്തത്രകാര്യ്യ
ശ്ചക്രേ പീയൂഷധാമാ ദ്യുമണിരഥ തതോ
യൂയമഗ്രേസരാശ്ച ൧

അന്വയം—ഹേ! ഗീർവ്വാണാഃ (യൂയം) വിഷാദം-വിജഹിത-വഃ-കാര്യ്യം-കൃതം-പരിജാനീത-തത്ര-ശംഭുഃ-ധാനുഷ്കഃ (കാര്യ്യഃ) അദ്രിഃ ധനുഃ (കാര്യ്യഃ) അപരഃ-കോപി-ഇഷുഃ- (കാര്യ്യഃ) ഫണീന്ദ്രഃ-മൌർവ്വീ- (കാര്യ്യഃ) വേദാഃ വാഹാഃ (കാര്യ്യാ) വിധിഃ സാരഥിഃ അപി- (കാര്യ്യഃ) ധരണീ സ്യന്ദനഃ- (കാര്യ്യാ) അഥ പീയൂഷധാമാദ്യുമണിഃ ച ചക്രേ (കാര്യ്യൌ) തതഃ-യൂയം-അഗ്രേസരാഃ ച- (കാര്യ്യാഃ)

അർത്ഥം.— അല്ലയോഗീർവ്വാണന്മാരെ! നിങ്ങൾ വിഷാദത്തെ കളഞ്ഞാലും. നിങ്ങളുടെ കാര്യ്യം കൃതമായി എന്നറിഞ്ഞാലും. അതിങ്കൽ ശംഭു-ധാനുഷ്കൻ (വില്ലാളി) ആക്കികാര്യ്യമാകുന്നു (ചെയ്യപ്പെടാൻ യോഗ്യമാകുന്നു) അദ്രി-ധനുസ്സാക്കിയും കാര്യ്യമാകുന്നു.

അപരനായ ഒരുത്തൻ ഇഷു (ബാണം) ആക്കി കാൎയ്യമാകുന്നു. ഫണീന്ദ്രൻ മൌൎവ്വി (ഞാൺ) ആക്കി കാൎയ്യമാകുന്നു. വേദങ്ങൾ-വാഹങ്ങൾ (കുതിരകൾ) ആക്കി കാൎയ്യങ്ങളാകുന്നു. വിധി (ബ്രഹ്മാവ്) സാരഥിയാക്കിയും (തേരാളിയാക്കിയും) കാൎയ്യമാകുന്നു. ധരണി (ഭൂമി) സ്യന്ദനമാക്കിയും (രഥമാക്കിയും) കാൎയ്യമാകുന്നു. അനന്തരം പീയൂഷധാമാവും (ചന്ദ്രനും) ദ്യുമണിയും (സൂൎയ്യനും) ചക്രങ്ങളാക്കിയും കാൎയ്യങ്ങളാകുന്നു. പിന്നീട് നിങ്ങൾ അഗ്രേസരന്മാരാക്കിയും കാൎയ്യങ്ങളാകുന്നു.

വിഷ്ണു ത്രിപുരന്മാരേ മോഹിപ്പിക്കുന്നതിന്
ബൌദ്ധശാസ്ത്രം ഉണ്ടാക്കുന്നു.

മായീ മായാമയം ശാസ്ത്രം ഗ്രന്ഥം ഷോഡശലക്ഷകം।
ശ്രൌതസ്മാൎത്തവിരുദ്ധഞ്ച വൎണ്ണാശ്രമവിവൎജ്ജിതം॥ ൫൯॥

അന്വയം—മായി (സഃ) ശ്രൌതസ്മാൎത്തവിരുദ്ധം-വൎണ്ണാശ്രമവിവൎജ്ജിതം ച ഷോഡശകലക്ഷകം-ഗ്രന്ഥം-മായാമയം-ശാസ്ത്രം- (നിൎമ്മമൌ)

അൎത്ഥം—മായിയായ അദ്ദേഹം (വിഷ്ണു) ശ്രൌതസ്മാൎത്തവിരുദ്ധവും (ശ്രുതിസ്മൃതിധൎമ്മവിരുദ്ധവും) വൎണ്ണാശ്രമവിവൎജ്ജിതവും (ബ്രാഹ്മണാദിവൎണ്ണങ്ങളോടും ബ്രഹ്മചൎയ്യാദ്യാശ്രമങ്ങളോടും വേർപെട്ടതും) ആയ ഷോഡശലക്ഷകം ഗ്രന്ഥമായ (പതിനാറുലക്ഷം ഗ്രന്ഥമായ) മായാമയമായ ശാസ്ത്രത്തേ (മായാശാസ്ത്രത്തേ) നിൎമ്മിച്ചു.

നാരദൻ ത്രിപുരന്മാരുടെ അവസ്ഥയേ ശിവനോട് അറിയിക്കുന്നു.
ഭഗവൻ പാൎവ്വതീകാന്ത! ദൈത്യാസ്ത്രിപുരവാസിനഃ।
ത്യക്ത്വാ ത്രൈലോക്യനാഥം ത്വാം പാഷണ്ഡാഃ പൎയ്യവസ്ഥിതാഃ

അന്വയം—ഹേ ഭഗവൻ! പാൎവ്വതീകാന്ത! ത്രിപുരവാസിനഃ-ദൈത്യാഃ-ത്രൈലോക്യനാഥം- ത്വാം-ത്യക്ത്വാ- പാഷണ്ഡാഃ-പൎയ്യവസ്ഥിതാഃ-

അൎത്ഥം—അല്ലയോ ഭഗവാനായ പാൎവ്വതീകാന്ത! ത്രിപുരവാസികളായ ദൈത്യന്മാർ) (ത്രിപുരാസുരന്മാർ) ത്രൈലോക്യനാഥനായ അങ്ങേ ഉപേക്ഷിച്ചിട്ട് പാഷണ്ഡന്മാരായിട്ട് (വേദവിരുദ്ധാചാരതൽപരന്മാരായിട്ട്) നാസ്തികന്മാരായിട്ട് എന്നു സാരം പൎയ്യവസ്ഥിതന്മാരായി (തീൎന്നിരിക്കുന്നു)

സുമേരുരഭവച്ചാപം ജ്യാ ബഭ്രുവാഥ വാസുകിഃ।
പത്രം വായുൎമ്മുഖം വഹ്നിശ്ശരകാണ്ഡം ജനാൎദ്ദനഃ॥ ൬൦॥

അന്വയം — അഥ- സുമേരുഃ-ചാപം- അഭവൽ- വാസുകിഃ-ജ്യാ

ബഭ്രുവ-വായുഃ-പത്രം-(ബഭ്രുവ) വഹ്നിഃ-മുഖം (ബഭ്രുവ) ജനാർദ്ദനഃ ശരകാണ്ഡം-(ബഭ്രുവ)

അർത്ഥം—അനന്തരം സുമേരു (മഹാമേരുപർവ്വതം) ചാപമായിട്ട് (വില്ലായിട്ട്) ഭവിച്ചു-വാസുകി-ജ്യായായിട്ട് (ഞാണായിട്ട്) ഭവിച്ചു-വായു-പത്രമായിട്ട് (ശരത്തിൻെറ തൂവലായിട്ട്) ഭവിച്ചു-വഹ്നി (അഗ്നി) മുഖമായിട്ട്) അഗ്രമായിട്ടു ഭവിച്ചു-ജനാർദ്ദനൻ (വിഷ്ണു) ശരകാണ്ഡമായിട്ട് (ബാണദണ്ഡമായിട്ടു) ഭവിച്ചു.

ഏകബാണേന തം വീരസ്ത്രിപുരം പരമേശ്വരഃ
നിജഘ്നേ സാസുരഗണം ദേവദേവോ മഹേശ്വരഃ॥ ൧൭.

അന്വയം—വീരഃ-ദേവദേവഃ മഹേശ്വരഃ-പരമേശ്വരഃ-തം-ത്രിപുരം-സാസുരഗണം-ഏകബാണേന-നിജഘ്നേ.

അർത്ഥം—വീരനായി ദേവദേവനായി മഹേശ്വരനായിരിക്കുന്ന പരമേശ്വരൻ ആ ത്രിപുരനെ അസുരഗണത്തോടുകൂടെ ഏകബാണംകൊണ്ടു നിഹനിച്ചു (കൊന്നു)

ശ്ലോകം.

യസ്യ ചക്രീകൃതേ ചാപേ
സ്വർഗ്ഗപാതാളവാസിനഃ
ചക്രുരന്യോന്യസല്ലാപം
നമസ്തസ്മൈ പുരദ്വിഷേ.

അന്വയം—യസ്യ-ചാപേ-ചക്രീകൃതേ-സ്വർഗ്ഗപാതാളവാസിനഃ-അന്യോന്യസല്ലാപം-ചക്രുഃ-തസ്മൈ-പുരദ്വിഷേ-നമഃ

അർത്ഥം—യാതൊരുത്തൻെറ ചാപം ചക്രീകൃതമായപ്പോൾ (മണ്ഡലീകൃതമായപ്പോൾ) സ്വർഗ്ഗപാതാളവാസികൾ അന്യോന്യസല്ലാപത്തെ ചെയ്തു. ആ പുരദ്വിട്ടിനായി (പരമേശ്വരനായി) കൊണ്ടു നമസ്കാരം.

സാരം—യാവനൊരുത്തൻെറ വില്ലു വളച്ചപ്പോഴാണു സ്വർഗ്ഗത്തിലും പാതാളത്തിലും വസിക്കുന്നവർ അന്യോന്യസംഭാഷണം ചെയ്തതു്. ആ അതിവിശിഷ്ടനായ ത്രിപുരാന്തകനെ നമസ്കരിക്കുന്നു. മഹാമേരുവിൻെറ ചുവടു പാതാളവും അഗ്രം സ്വർഗ്ഗവുമാകയാൽ വളച്ച സമയത്തിങ്കൽമൂലാഗ്രവാസികൾ ഒന്നിച്ചു ചേരുക നിമിത്തം അന്യോന്യസംഭാഷണം ചെയ്തു എന്നുസാരം.

ത്രിപുരദഹനം പ്രബന്ധത്തിൻെറ

വ്യാഖ്യാനം സമ്പൂർണ്ണമായി.

---

# സ്വാഹാസുധാകരം

## പ്രബന്ധം.

മംഗല്യം വഃ കരോതു ജ്വലനദയിതയാ
സംഗമേ ഭർത്തൃഭീത്യാ
ഗ്രസ്താംഗോ ഹന്ത തസ്യാമപി ച ഹുതഭുജാ
ഗ്രസ്തതാം പ്രാപിതായാം
നിശ്ചന്ദ്രേ വ്യോമമാർഗ്ഗെ സദസി ച ഹരിണാ
കൌശലാദ്ദർശിതാത്മാ
വാസോഭിഃ സോപഹാസം സകലസുരഗണൈ-
രച്ചിതോഽയം മൃഗാങ്കഃ ൧

അന്വയം—ജ്വലനദയിതയാ-സംഗമേ- ഭർത്തൃഭീത്യാ ഗ്രസ്താംഗഃ-ഹന്ത-തസ്യാം- അപി-ച-ഹുതഭുജാ- ഗ്രസ്തതാം-പ്രാപിതായാം-വ്യോമമാർഗ്ഗെ-നിശ്ചന്ദ്രേ-സദസി- ഹരിണാ-കൌശലാൽ- ദർശിതാത്മാ-ച-വാസോഭിഃ-സോപഹാസം-സകലസുരഗണൈഃ--അച്ചിതഃ അയം--മൃഗാങ്കഃ-വഃ-മംഗല്യം-കരോതു.

അർത്ഥം -- ജ്വലനദയിതയാൽ (അഗ്നിഭാൎയ്യയാൽ=സ്വാഹയാൽ) സംഗമത്തിൽ ഭർത്തൃഭീതിയാൽ (ഭർത്താവു വന്നെങ്കിലോ എന്നുള്ള ഭയത്താൽ) ഗ്രസ്താംഗനായും, (വിഴുങ്ങപ്പെട്ട ശരീരത്തോടു കൂടിയവനായും) ഭർത്താവിനെ ഭയന്നു സ്വാഹ തന്റെ വയററിലാക്കിയവൻ എന്നു സാരം. അവളും (സ്വാഹയും) ഹുതഭുക്കിനാൽ (അഗ്നിയാൽ) ഗ്രസ്തതയെ (ഗ്രസിക്കപ്പെട്ടവളാൎവ എന്നുള്ളതിനെ) പ്രാപിതയായിരിക്കുമ്പോൾ അഗ്നി സ്വാഹയേയും വിഴുങ്ങിയപ്പോൾ എന്നു സാരം. വ്യോമമാർഗ്ഗം (ആകാശം) നിശ്ചന്ദ്രമായിരിക്കുമ്പോൾ (ചന്ദ്രനോടുകൂടാത്തതായപ്പോൾ) ചന്ദ്രൻ സ്വാഹയുടെ ഉദരത്തിലാകയാൽ എന്നു സാരം. സദസ്സിൽ (ചന്ദ്രാഭാവത്തിനു കാരണമെന്താണെന്നു് ഉള്ളതിനു ദേവാദികൾ കൂടിയ സഭയിൽ) കൌശലത്താൽ ദർശിതാത്മാവായും (കാണിക്കപ്പെട്ട സ്വരൂപത്തോടുകൂടിയവനായും) അഗ്നി, വിഷ്ണുവിന്റെ നിർദ്ദേശത്താൽ ഒരു മന്ത്രം പഠിക്കുന്നതിനായി സ്വാഹയെ ഒരു സ്ഥലത്തു വച്ചിട്ടു വിഷ്ണുവിന്റെ അടുക്കൽ വരികയും അപ്പോൾ സ്വാഹ തന്റെ ഉദരത്തിൽ നിന്നും ചന്ദ്രനെ വെളിയിൽ ആക്കുകയും ഉടനെ ചന്ദ്രൻ ആകാശത്തിൽ പ്രത്യക്ഷമാകയും ചെയ്തു എന്നു പുരാണകഥയുണ്ടു്. വാസസ്സുകൾ

കൊണ്ടു (വസ്ത്രങ്ങൾകൊണ്ടു) സകല സുരഗണങ്ങളാൽ അൎച്ചിതനായും (പൂജിക്കപ്പെട്ടവനായും) ഇരിക്കുന്ന ചന്ദ്രൻ സ്വാഹയുടെ വയററിൽനിന്നും വെളിക്കു പുറപ്പെട്ടപ്പോൾ വസ്ത്രം ഇല്ലാതെ ഇരുന്നതിനാൽ ദേവന്മാർ വസ്ത്രം കൊടുത്തു എന്നും അതു് അനുസരിച്ചാണു ലോകർ ഇപ്പോഴും പ്രതിപദത്തിലെ ചന്ദ്രനെക്കാണുമ്പോൾ വസ്ത്രത്തിലെ നൂലു പറിച്ചിട്ടു് ആരാധിക്കുന്നതു് എന്നും സാരം. ഈ മൃഗാങ്കൻ (ചന്ദ്രൻ) നിങ്ങൾക്കു (ശ്രോതാക്കൾക്കു) മംഗല്യത്തെ ചെയ്യട്ടെ.

ജിഹ്വായാം കമലോത്ഭവഃ സ്വഗൃഹിണീം വാണീം ദധത്യാദരാൽ
കൃഷ്ണോ വക്ഷസി സിന്ധുരാജതനയാമാദായ ധത്തേ മുദം
ദേഹാൎദ്ധേ ഗിരികന്യകാം ച ഗിരിശോ ഗൃഹ്ണാതി മോഹാദ്യഥാ
സ്വാഹാം ഹവ്യഭുഗാദധാതി ജഠരേ കാമാതുരോഽയം തഥാ. ൨.

അന്വയം—കമലോൽഭവഃ-മോഹാൽ-യഥാ-സ്വഗൃഹിണീം-വാണീം ജിഹ്വായാം ആദരാൽ-ദധാതി-കൃഷ്ണഃ-വക്ഷസി-സിന്ധുരാജതനയാം ആദായ-മുദം-ധത്തേ-ഗിരിശഃ-ഗിരികന്യകാം ച-ദേഹാൎദ്ധേ ഗൃഹ്ണാതി-തഥാ അയം ഹവ്യഭുക്ക്-കാമാതുരഃ-സ്വാഹാം-ജഠരേ-ആദധാതി.

അർത്ഥം—കമലോത്ഭവൻ (ബ്രഹ്മാവു്) മോഹത്താൽ യാതൊരു പ്രകാരം സ്വഗൃഹണിയായ (സ്വഭാൎയ്യയായ) വാണിയെ ജിഹ്വയിൽ (നാക്കിൽ) ആദരം ഹേതുവായിട്ടു ധരിക്കുന്നു. കൃഷ്ണൻ വക്ഷസ്സിൽ (മാൎവ്വിടത്തിൽ) സിന്ധുരാജതനയയേ (ലക്ഷ്മിയേ) ആദാനം ചെയ്തിട്ടു് (സ്വീകരിച്ചിട്ടു) മുത്തിനെ ധരിക്കുന്നു. ഗിരിശൻ (ശിവൻ) ഗിരികന്യകയേയും (പാർവ്വതിയേയും) ദേഹാർദ്ധത്തിൽ (വാമഭാഗത്തിൽ എന്നു സാരം) ഗ്രഹിക്കുന്നു - അപ്രകാരം ഈ ഹവ്യഭുക്ക് (അഗ്നി) കാമാതുരനായിട്ടു് (കാമപരവശനായിട്ടു) സ്വാഹയേ (സ്വഭാൎയ്യയേ) ജഠരത്തിൽ (വയററിൽ) ആധാനം ചെയ്യുന്നു (സ്വീകരിക്കുന്നു) ബ്രഹ്മാവു നാക്കിൽ വാണിയേയും, വിഷ്ണു വക്ഷസ്സിൽ ലക്ഷ്മിയേയും, ശിവൻ വാമാൎദ്ധത്തിൽ പാൎവ്വതിയേയും മോഹത്താൽ ഏതുവിധം ധരിക്കുന്നോ അപ്രകാരം അഗ്നി സ്വാഹയേ വയററിൽ ധരിക്കുന്നു എന്നു സാരം.

ഏതാവാനസ്തിവിശേഷഃ (ഇത്രമാത്രം വിശേഷം ഉണ്ടു്) അഗ്നി സ്വാഹയേ ധരിക്കുന്നതിൽ ബ്രഹ്മാദികളേക്കാൾ ഇത്രയും വിശേഷം ഉണ്ടു് എന്നു സാരം.

വിശേഷം എന്താണു് എന്നു താഴെ പറയുന്നു.

ബ്രഹ്മാദയസ്ത്രയോ ദേവാസ്സദാ ദധതി വല്ലഭാം
ദധാതി യാമമാത്രം ന പാവകഃ സന്ധ്യയോർദ്വയോഃ ൩.

അന്വയം—ബ്രഹ്മാദയഃ- ത്രയഃ-ദേവാഃ-സദാ വല്ലഭാം-ദധതി- പാവകഃ- ഉഭയോഃ-സന്ധ്യയോഃ-യാമമാത്രം-ന-ദധാതി.

അൎത്ഥം — ബ്രഹ്മാദികളായ മൂന്നു ദേവന്മാർ (ബ്രഹ്മാവിഷ്ണുമഹേശന്മാർ) എല്ലായ്പ്പോഴും വല്ലഭയെ ധരിക്കുന്നു. പാവകൻ (അഗ്നി) രണ്ടു സന്ധ്യകളിൽ (രാവിലേയും വയ്യിട്ടും എന്നു സാരം) യാമമാത്രം വല്ലഭയേ ധരിക്കുന്നില്ല. അഗ്നി നിത്യകൎമ്മത്തിനായിട്ടു രണ്ടു സന്ധ്യകളിലും സ്വാഹയെ ജഠരത്തിൽ നിന്നും വെളിക്കു വച്ചിട്ടാണു പോകുന്നതു് എന്നു സാരം.

അഥ കദാചിൽ (അനന്തരം ഒരിക്കൽ)

സന്ധ്യോപാസനകൎമ്മണേ സപദി താം നിക്ഷിപ്യ കാന്തേ ഗതേ
ചന്ദ്രസ്താമവലോക്യ മന്മഥശരൈസ്സന്താപിതാത്മാ ചിരം
മല്ലീചന്ദനമന്ദമാരുതരസേഷ്വാഹന്ത നിദ്രാപരഃ
കഷ്ടം കാംശ്ചന വാസരാനഗമയൽ പ്രത്യേകമബ്ദോപമാൻ. ൪

അന്വയം — കാന്തേ- സന്ധ്യോപാസനകൎമ്മണേ- സപദി- താം- നിക്ഷിപ്യ-ഗതേ-ചന്ദ്രഃ താം-അവലോക്യ-മന്മഥശരൈഃ-ചിരം സന്താപിതാത്മാ- ആ-ഹന്ത-കഷ്ടം- മല്ലീചന്ദനമന്ദമാരുതരസേഷു നിദ്രാപരഃ-കാംശ്ചന-വാസരാൻ-പ്രത്യേകം- അബ്ദോപമാൻ-അഗമയൽ-

അൎത്ഥം—കാന്തൻ (ഭൎത്താവു് = അഗ്നി എന്നു സാരം) സന്ധ്യോപാസനകൎമ്മത്തിനായിട്ടു് (സന്ധ്യാവന്ദനാദികൎമ്മത്തിനു) തൽക്ഷണം അവളെ നിക്ഷേപിച്ചിട്ടു് (ഒഴിഞ്ഞു് ഇരുത്തിയിട്ടു്) ഗതനായപ്പോൾ (പോയപ്പോൾ) ചന്ദ്രൻ അവളെ (സ്വാഹയേ) കണ്ടിട്ടു മന്മഥശരങ്ങളാൽ (കാമബാണങ്ങളാൽ) സംതാപിതാത്മാവായിട്ടു (ചുടീക്കപ്പെട്ട മനസ്സോടുകൂടിയവനായിട്ടു്) കഷ്ടം.കഷ്ടം! മല്ലീചന്ദനമന്ദമാരുതരസങ്ങളിൽ (മുല്ല ചന്ദനം മന്ദവായു മുതലായവയിൽ) നിദ്രാപരനായിട്ടു (നിദ്രാതല്പരനായിട്ടു) ചില വാസരങ്ങളെ പ്രത്യേകം അബ്ദോപമങ്ങളാക്കി (വത്സരതുല്യങ്ങളാക്കി) കഴിച്ചു. ഒരു ദിവസം ഒരു വൎഷംപോലെ കഴിച്ചു എന്നു സാരം.

ഗദ്യം ൧.

തദനു-കദാചന-ദിവസാവസാനവേലായാം-മന്ദമന്ദമായാതി-ച മലയശിഖരിശിഖരശേഖരിതസുന്ദരതരചന്ദനതരുമഞ്ജുളതരമഞ്ജരിവിസൃമരമകരന്ദബിന്ദുഭരണമന്ദഗമനേ മന്ദപവനേ, ധ്വംകൃൎവ്വാണേ ച സന്ധ്യാസമയവിനമദുന്നമദതികോമളദളപേശലസകലകമലകമുകുളമധുരതരമകരന്ദരസതുല്യകാലസമാസ്വാദനജനിതാനന്ദകന്ദളിതവിരഹിവൎഗ്ഗവ്യളികെ ചഞ്ചരീകാവലി യുജ്യമാനേ

ച വിരഹവേദനാവിദീർണ്ണഹൃദയേ സമാക്രന്ദവാചാലിതാശാചക്രവാളെ ചക്രവാകെ, സംപ്രയാതെ ച കഥചന സഹചരീം നിക്ഷിപ്യ വിക്ഷേപാദികർമ്മകൃതാദരെ സ്വാഹാസഹചരേ പുഷ്പായുധനിഷ്ഠാദിതപീഡാകുല ഏഷ ദോഷാകരഃ കുമുദിനീരോഹിണീഭ്യാമപ്യ വിജ്ഞാതവൃത്താന്തം സ്വാഹയാ സനാഥീകൃതമുടജാങ്കണമധിസസാര.

അൎത്ഥം—അനന്തരം-ഒരിക്കൽ ദിവസാവസാനവേലയിൽ (സന്ധ്യാസമയത്തിൽ) മലയശിഖരിയുടെ (മലയപൎവ്വതത്തിന്റെ (ശിഖരങ്ങളിൽ ശേഖരിതങ്ങളും (അലംകൃതങ്ങളും=നില്ക്കുന്നവയും എന്നസാരം) സുന്ദരതരങ്ങളുമായ ചന്ദനതരുക്കളുടെ മഞ്ജുളതരകളായ (ഏററവും മനോഹരകളായ) മഞ്ജരികളിൽ (പൂങ്കുലകളിൽ) വിസൃമരങ്ങളായ (വ്യാപ്തങ്ങളായ) മകരന്ദബിന്ദുക്കളുടെ (തേൻതുള്ളികളുടെ) ഭരണത്തോടുകൂടിയവനും മന്ദഗമനനും ആയ മന്ദപവനൻ (മന്ദവായു) മന്ദംമന്ദം ആയാൻ (വരുന്നവൻ=വീശുന്നവൻ എന്നു സാരം) ആയിരിക്കുമ്പൊഴും, സന്ധ്യാസമയത്തിൽ വിനമന്തുകളും (കൂമ്പുന്നവയും) ഉന്നമന്തുകളും (വികസിക്കുന്നവയും) അതികോമളങ്ങളും ആയ ദളങ്ങൾകൊണ്ടു പേശലങ്ങളായ (സുന്ദരങ്ങളായ) സകലകമലങ്ങളുടേയും കുമുദങ്ങളുടേയും (ആമ്പൽപൂക്കളുടേയും) കുലത്തിന്റെ മധുരതരമായ മകരന്ദരസത്തിന്റെ തുല്യകാലത്തിലുള്ള സമാസ്വാദനത്താൽ (താമരപ്പൂക്കൾ സന്ധ്യയിൽ കൂമ്പാൻഭാവിക്കയാലും ആമ്പൽപൂക്കൾ വിടിരാൻഭാവിക്കയാലും ഒരു സമയത്തിൽ തേൻ ആസ്വദിച്ചു എന്നു സാരം) ജനിതാനന്ദവും (ജനിപ്പിയ്ക്കപ്പെട്ട ആനന്ദത്തോടു) കൂടിയതും കന്ദളിതവിരഹിവൎഗ്ഗവ്യളീകവും (വിരഹിവൎഗ്ഗങ്ങൾക്കു അപ്രിയത്തെ ഉണ്ടാക്കിയതും) ആയ ചഞ്ചരീകം (വണ്ട്) ഇന്ദിന്ദിരശ്ചഞ്ചരീകോ എന്നു് അമരം, ഝംകുൎവ്വാണമായിരിക്കുമ്പോഴും (ഝം എന്നു ശബ്ദിക്കുമ്പോഴും) വിരഹവേദനകൊണ്ടു് വിദീർണ്ണഹൃദയമായും (പിളൎന്ന മനസ്സോടുകൂടിയതും) സൂൎയ്യൻ അസ്തമിച്ചാൽ പിന്നീടു് ചക്രവാകങ്ങൾ വേർപെടുകയാൽ വിരഹമായതിനാൽ എന്നു സാരം, സമാക്രന്ദത്താൽ (കരച്ചിലിനാൽ) വാചാലിതമായ (ശബ്ദായമാനമായ) ആശാചക്രവാളത്തോടു (ദിങ്മണ്ഡലത്തോടു) കൂടിയതും ആയ ചക്രവാകം വിയുജ്യമാനമായിരിക്കുമ്പോഴും (വേർപെടുന്ന സമയത്തിലും) ഒരിടത്തു് സഹചരിയെ (ഭാൎയ്യയേ) നിക്ഷേപിച്ചിട്ടു് (വച്ചിട്ടു്) വിക്ഷേപാദികർമ്മത്തിൽ (ജലപ്രക്ഷേപാദിസന്ധ്യാവന്ദനകർമ്മത്തിൽ) കൃതാദരനായ (ചെയ്യപ്പെട്ട ആദരത്തോടുകൂടിയവനായ) സ്വാഹാസഹചരൻ (സ്വാഹാപ്രിയൻ=അഗ്നി) സംപ്രയാതനായിരിക്കുമ്പോഴും (പോയപ്പോഴും) ഈ ദോഷാകരൻ (ചന്ദ്രൻ) ഇവിടെ ദോഷാകര

ൻ എന്നു പ്രയോഗിക്കയാൽ ചന്ദ്രൻ ദോഷത്തിനു ഇരിപ്പിടമാണെന്നും ധ്വനിക്കുന്നുണ്ടു്; പുഷ്പായുധനാൽ (കാമനാൽ) നിഷ്പാദിതയായ (ചെയ്യപ്പെട്ടതായ) പീഡയാൽ ആകുലനായിട്ടു് (പരവശനായിട്ടു്) കുമുദിനീരോഹിണികളാലും അവിജ്ഞാതവൃത്താന്തമാകുംവണ്ണം (അറിയപ്പെടാത്ത വൃത്താന്തത്തോടു കൂടുംവണ്ണം) കുമുദിനിയെന്നും രോഹിണിയെന്നും ഉള്ള ഭാര്യമാരുംകൂടെ അറിയാതെ എന്നു സാരം. സ്വാഹയാൽ സനാഥീകൃതമായ (നാഥനോടുകൂടിയതാക്കി ചെയ്യപ്പെട്ട) "സ്വാഹയോടു ചേൎന്നതായ എന്നു സാരം" ഉടജാങ്കണത്തെ (പൎണ്ണശാലയുടെ മുററപ്രദേശത്തെ) അഭിസരിച്ചു (പ്രാപിച്ചു)

ദൃഷ്ട്വാ സാ കാമസേനാപതിമതി സുകുമാരാംഗമാരാദകാണ്ഡേ
ചന്ദ്രംനാരീജനാനാമതിശയസുലഭാദാകുലാ ചിത്തലൌല്യാൽ
തസ്ഥൌ ഗത്വാ ഗൃഹാഭ്യന്തരമരമുഖേനാസ്യ സഞ്ചാരയന്തീ
വക്ത്രേ മന്ദസ്മിതാൎദ്രാനതിമധുരസുധാശീതപാതാൻ കടാക്ഷാൻ

അന്വയം—സാ--കാമസേനാപതിം--അതിസുകുമാരാംഗം--ചന്ദ്രം-അകാണ്ഡേ-ആരാൽ-ദൃഷ്ട്വാ-നാരീജനാനാം- അതിശയസുലഭാൽ--ചിത്തലൌല്യാൽ- ആകുലാ-ഗൃഹാഭ്യന്തരം-ഗത്വാ--അരമുഖേന-അസ്യ.വക്ത്രേ--മന്ദസ്മിതാൎദ്രാൻ- അതിമധുരസുധാശീതപാതാൻ-കടാക്ഷാൻ-സഞ്ചാരയന്തീ-തസ്ഥൌ

അൎത്ഥം—അവൾ (സ്വാഹാ) കാമസേനാപതിയായി അതിസുകുമാരാംഗനായ ചന്ദ്രനേ അകാണ്ഡത്തിൽ (സമയമല്ലാത്തപ്പോൾ) സമീപത്തിൽ കണ്ടിട്ടു് നാരീജനങ്ങൾക്കു് അതിശയസുലഭമായ (ഏററവും സുലഭമായ) സ്വതസ്സിദ്ധമായ എന്നു സാരം. ചിത്തലൌല്യം ഹേതുവായിട്ടു് (മനശ്ചാഞ്ചല്യത്താൽ) ആകുലയായി (പരവശയായി) ഗൃഹാഭ്യന്തരത്തെ (ഗൃഹത്തിന്റെ ഉള്ളിൽ) ഗമിച്ചിട്ടു്. ഇവന്റെ (ചന്ദ്രന്റെ) വക്ത്രത്തിൽ (മുഖത്തിൽ) മന്ദസ്മിതാൎദ്രങ്ങളായി അതിമധുരയായ സുധപോലെ ശീതമായ പാതത്തോടുകൂടിയ കടാക്ഷങ്ങളെ സഞ്ചാരയന്തിയായിട്ടു് (സഞ്ചരിപ്പിക്കുന്നവളായിട്ടു്) ചന്ദ്രന്റെ മുഖത്തെ നോക്കി പുഞ്ചിരിയോടുകൂടി കടാക്ഷിച്ചിട്ടു് എന്നു സാരം। സ്ഥിതിചെയ്തു (നിന്നു)

കിമിഹ ബഹുഭിരുക്തപ്രക്രമൈഃ പക്ഷ്മലാക്ഷ്യാഃ
സകലഭുവനബന്ധോശ്ചാതിമുഗ്ദ്ധാഃ കടാക്ഷാഃ।
ഹൃദയഹരണദക്ഷാഃ പ്രോച്ചരന്ത്യോന്യമേത്യ
പ്രണയഗതിമശേഷാം ദൂതികാതുല്യരൂപാഃ ൬൯

അന്വയം—ഇഹ—ബഹുഭിഃ- ഉക്തപ്രക്രമൈഃ-കിം പക്ഷ്മലാക്ഷ്യാഃ സകലഭുവനബന്ധോഃ-ച- അതിമുഗ്ദ്ധാഃ- ഹൃദയഹരണദ

ക്ഷാഃ-കടാക്ഷാഃ-ദൂതികാതുല്യരൂപാഃ- അന്യോന്യം- ഏത്യ-"അശേഷാം-പ്രണയഗതിം-പ്രോചുഃ।

ഇവിടെ ബഹുക്കളായ ഉക്തപ്രക്രമങ്ങൾകൊണ്ടു് (വചനപ്രാരംഭങ്ങൾകൊണ്ടു്) എന്തു് വളരെ പറഞ്ഞിട്ടു കാൎയ്യമില്ല എന്നു സാരം- പക്ഷ്മളാക്ഷിയുടേയും (മനോഹരാക്ഷിയായ സ്വാഹയുടേയും) സകലഭുവനബന്ധുവിന്റേയും (ചന്ദ്രന്റേയും എന്നു സാരം) അതിമുഗ്ദ്ധങ്ങളും (ഏററവും സുന്ദരങ്ങളും) ഹൃദയഹരണദക്ഷങ്ങളും (മനസ്സിനെ ഹരിക്കുന്നതിൽ സമൎത്ഥങ്ങളും) ആയ കടാക്ഷങ്ങൾ ദൂതികാതുല്യരൂപങ്ങളായിട്ടു് (ദൂതിയോടുതുല്യമായ ആകാരത്തോടുകൂടിയിട്ടു്) ദൂതികളെപ്പോലെ എന്നു സാരം. അന്യോന്യം പ്രാപിച്ചിട്ടു് അശേഷയായ പ്രണയഗതിയെ (സ്നേഹത്തിന്റെ പോക്കിനെ) പറഞ്ഞു, പരസ്പരം കടാക്ഷിയ്ക്കയാൽ തമ്മിൽ സ്നേഹമുള്ളവരായിത്തീൎന്നു എന്നു സാരം।

ഗദ്യം—അനന്തരമമൃതഗുരേവമവാദീൽ (അനന്തരം അമൃതഗു (അമൃതമയികളായ ഗോക്കളോടു=രശ്മികളോടുകൂടിയവൻ=ചന്ദ്രൻ ഇപ്രകാരം പറഞ്ഞു.)

പശ്യ ത്വം ഭൃംഗപോതം കമപി കുമുദിനീതീരഭാഗേ ചരന്തം
സൌരഭ്യം മന്ദവാതൈരുപഹൃതമതുലം കിഞ്ചിദാസ്വാദയന്തം
ഏതസ്യാ ഹന്ത മാധ്വീരസമതിമധുരം ജാതു പാതും നിതാന്തം
മുഗ്ദ്ധേ വക്ത്രേ വികാസം ദിവസപരിണതിപ്രാപ്തമാകാംക്ഷമാ
[ണം। ൧

അന്വയം—ത്വം-കുമുദിനീതീരഭാഗേ-ചരന്തം-മന്ദവാതൈഃ-ഉപഹൃതം-അതുലം- സൌരഭ്യം-കിഞ്ചിൽ- ആസ്വാദയന്തം-ഹന്ത-അതിമധുരം-ഏതസ്യാഃ- മാധ്വീരസം-ജാതു- നിതാന്തം-പാതും- മുഗ്ദ്ധ-വക്ത്രേ- ദിവസപരിണതിപ്രാപ്തം- വികാസം- ആകാംക്ഷമാണം-കമപി-ഭൃംഗപോതം പശ്യ-

അൎത്ഥം—നീ കുമുദിനീതീരഭാഗത്തിൽ(കുമുദിനിയുടെ കരയിൽ ചരന്നായി (സഞ്ചരിയ്ക്കുന്നവനായി) മന്ദവാതങ്ങളാൽ ഉപഹൃതമായി (കൊണ്ടുവരപ്പെട്ടതായി) അതുലമായ (അസദൃശമായ) സൌരഭ്യത്തേ കുറഞ്ഞോന്നു ആസ്വാദയന്നായി (അനുഭവിയ്ക്കുന്നവൻ ആയി) ആശ്ചൎയ്യം അതിമധുരമായ ഇവളുടെ മാധ്വീരസത്തെ (ഈ കുമുദിനിയുടെ മധുരത്തേ) ഒരിയ്ക്കൽ ഏററവും പാനം ചെയ്‌വാനായിട്ടു് മുഗ്ദ്ധമായ (സുന്ദരമായ) വക്ത്രത്തിൽ (കുമുദിനീപക്ഷത്തിൽ ആമ്പപ്പൂവിൽ എന്നു സാരം) ദിവസപരിണതി പ്രാപ്തമായ (സന്ധ്യാകാലത്തിൽ വരുന്നതായ വികാസത്തേ ആകാംക്ഷമാണനായ (ആഗ്രഹിക്കുന്നവനായ) ഒരു ഭൃംഗപോതത്തേ (വ

ണ്ടിൻ കുട്ടിയെ) കണ്ടാലും ഇവിടെ ഈ ഭൃംഗപോതത്തെ നിർദ്ദേശിച്ചതു് പ്രസ്തുതമല്ലാത്തതിനാൽ നിന്റെ അധരമധുവിനെപാനം ചെയ്യുന്നതിന് സന്ധ്യയാകുമ്പോൾ മുഖത്തിൽ ഉണ്ടാകുന്ന പ്രസാദത്തേ ആഗ്രഹിച്ചുവന്നിരിക്കുന്ന എന്നെക്കണ്ടാലും എന്ന് പ്രകൃതമായ അർത്ഥം തോന്നുന്നു.

ഗദ്യം—അഥ സ്വാഹയാപ്യേവമഭിഹിതം (അനന്തരം=ചന്ദ്രവചനാനന്തരം) സ്വാഹയാലും ഇപ്രകാരം (ഇനിയും പറയാൻ പോകുന്നതു്) അഭിഹിതമായി പറയപ്പെട്ടു.

രവിരയമസ്തം യാതഃ സമാഗതോ ഹന്ത ഹന്തചന്ദ്രോऽയം
യാതി വികാസമപീയം കുമുദ്വതീ കിം വിളംബസേ ഭൃംഗ!

അന്വയം—അയം രവിഃ-അസ്തം-യാതഃ-അയം-ചന്ദ്രഃ-സമാഗതഃ-ഹന്ത ഹന്ത-ഇയം-കുമുദ്വതീ-അപി-വികാസംയാതി-ഹേ ഭൃംഗ! (ത്വം) കിംവിളംബസേ.

അർത്ഥം—ഇതാ രവി അസ്തമനത്തെ പ്രാപിച്ചു. ഇതാ ചന്ദ്രൻ സമാഗതനായി (വന്നു) ആശ്ചര്യം ഇതാ കുമുദ്വതിയും വികാസത്തേ പ്രാപിയ്ക്കുന്നു. അല്ലയോ ഭൃംഗമേ! നീ എന്തിന് വിളംബിക്കുന്നു. (താമസിയ്ക്കുന്നു) സൂര്യൻ അസ്തമിച്ചു സർവ്വജനാഹ്ലാദകനായ അങ്ങും വന്നിരിക്കുന്നു. എനിയ്ക്കു അത്യന്തസന്തോഷവും ഉണ്ടാകുന്നു. ഇനിയും താമസം വേണ്ടാ എന്നു സാരം.

(ഗദ്യം) അനയോരേവമാദിഭിഃ സല്ലാപൈരുല്ലസിതമല്ലികായുധവിലാസയോഃ സപദിപരസ്പരഗൃഹീതഹസ്താംബുജയോരാലിംഗനചുംബനാഡംബരൈഃസംഭൃതാനന്ദയോരതിമധുരമധരബിംബമാസ്വാദയതോരതികോമളവദനകമലസമവലോകനവിധൂതവിരഹവേദനയോരന്തരാന്തരാ സസംഭ്രമജ്വലനസമാഗമനാവലോകനവ്യാപ്തൈകൈകനേത്രയോഃ സ്വാഹാചന്ദ്രമസോർമ്മന്ദമന്ദനിഷ്പന്ദമാനമഞ്ജുളതരമിളിതസീൽകാരമനോഹരാമഞ്ജുശിഞ്ജാനവലയനൂപുരമേഖലാഗുണാ ദശനനിപാതവിദളിതസകലാവയവാ പ്രസൃമരഘർമ്മലേശമിളിതനിഖിലശരീരാഃ ശനൈർമ്മ്ലായമാനസകലാവയവാഃ സുരതോത്സവാഃ സംബഭൂവുഃ തതശ്ച

അർത്ഥം ഏവമാദികളായ (ഇപ്രകാരമുള്ള) സല്ലാപങ്ങൾകൊണ്ടു് ഉല്ലസിതമായ (പ്രകാശിച്ച) മല്ലികായുധവിലാസത്തോടു (കാമവിലാസത്തോടു) കൂടിയവരും, തൽക്ഷണം പരസ്പരം ഗൃഹീതമായ ഹസ്താംബുജത്തോടു കൂടിയവരും ആലിംഗനചുംബനാഡംബരങ്ങൾകൊണ്ടു സംഭൃതാനന്ദന്മാരും (വഹിയ്ക്കപ്പെട്ട ആനന്ദത്തോടുകൂടിയവരും) അതിമധുരമായ അധരബിംബത്തേ ആസ്വാദ

യത്തുകളും (ആസ്വാദിക്കുന്നവരും) അതികോമളമായ വദനകമലത്തിന്റെ സമവലോകനത്താൽ വിധൂതയായ (കളയപ്പെട്ട) വിരഹവേദനയോടുകൂടിയവരും ഇടയ്ക്കിടയ്ക്കു സസംഭ്രമം (സംഭ്രമത്തോടുകൂടെ) ജ്വലനസമാഗമനത്തിന്റെ (അഗ്നിയുടെ വരവിന്റെ) അവലോകനത്തിൽ (ദർശനത്തിൽ) വ്യാപൃതമായ (പ്രേരിപ്പിക്കപ്പെട്ട) ഓരോരോനേത്രത്തോടുകൂടിയവരും ആയ. കൂടക്കൂടെ അഗ്നിവരുന്നോ എന്നു നോക്കുന്നവരും എന്നു സാരം. സ്വാഹാചന്ദ്രമസ്സുകൾക്ക് (സ്വാഹയ്ക്കും ചന്ദ്രനും) മന്ദമന്ദം നിഷ്പന്ദമാനങ്ങളും (ഇളക്കുന്നവയും) മഞ്ജുളതരമാകും വണ്ണം മിളിതങ്ങളും (ചേർന്നവയും) ആയ സീൽകാരങ്ങളാൽ (സീൽകാരശബ്ദങ്ങളാൽ) മനോഹരങ്ങളും മഞ്ജുവാകുംവണ്ണം ശിഞ്ജാനങ്ങളായ (ശബ്ദിക്കുന്നവയായ) വലയങ്ങളോടും (വളകളോടും) നൂപുരങ്ങളോടും (കാൽചിലമ്പുകളോടും) മേഖലാഗുണങ്ങളോടും (അരഞ്ഞാണുകളോടും) കൂടിയവയും ദശനനിപാതത്താൽ (പല്ലുകളുടെപതനത്താൽ) വിദളിതങ്ങളായ (മുറിഞ്ഞ) സകലാവയവങ്ങളോടുകൂടിയവയും, പ്രസൃമരമായ (വ്യാപിച്ചതായ) ഘർമ്മലേശത്തോടു (വിയർപ്പുതുള്ളികളുടെ ലേശത്തോടു) മിളിതമായ (ഇടകലർന്ന) നിഖിലശരീരത്തോടുകൂടിയവയും, ശരീരത്തിലാസകലം വിയർപ്പുതുള്ളി വ്യാപിച്ചവയായ എന്നു സാരം. മന്ദമന്ദം ഗ്ലായമാനങ്ങളായ (വാടിയവയായ) സകലാവയവങ്ങളോടുകൂടിയവയുംആയ സുരതോത്സവങ്ങൾ സംഭവിച്ചു-അനന്തരമാകട്ടെ

ഭൂയാദേവം പ്രഭാതേ ദിവസപരിണതൌ
ചാവയോരംഗജന്മ-
ക്രീഡാഭേദോ നിഗൂഢോ മുഹുരിതി സഭയം
സസ്പൃഹം സപ്രമോദം
സംഭാഷന്തൌ യുവാനൌ വിരഹഹുതവഹ-
ഗ്രസ്തദേഹൌ വഭൂതാം
സ്വാഹാ ഹാ ഹന്ത പശ്ചാദപി ച ഹുതവഹ-
ഗ്രസ്തദേഹാ ബഭൂവ. ൬൪

അന്വയം—ഏവം-പ്രഭാതേ-ദിവസപരിണതൌ-ച-ആവയോഃ അംഗജന്മക്രീഡാഭേദഃ-നിഗൂഢഃ-ഭൂയാൽ- ഇതി-മുഹുഃ-സഭയം-സസ്പൃഹം-സപ്രമോദം-സംഭാഷന്തൌ-യുവാനൌ- വിരഹഹുതവഹഗ്രസ്തദേഹൌ-അഭൂതാം-സ്വാഹാ-പശ്ചാൽ-അപിച - ഹുതവഹഗ്രസ്തദേഹാ-ബഭൂവ-ഹാ-ഹന്ത.

അർത്ഥം — ഇപ്രകാരം പ്രഭാതത്തിലും ദിവസപരിണതിയിലും (സന്ധ്യാസമയത്തിലും) നമ്മളുടെ അംഗജന്മക്രീഡാഭേദം (കാ

മക്രീഡാഭേദം) നിഗ്രൂഢമായിട്ടു് (അസ്പഷ്ടമായിട്ടു്) ആരും അറിയാതെ എന്നു സാരം. ഭവിക്കട്ടെ എന്നിങ്ങനെ പിന്നെയും പിന്നെയും സഭയവും (ഭയയോടും) സസ്പൃഹവും (ആഗ്രഹത്തോടും) സപ്രമോദവും (സന്തോഷത്തോടും) ആകുംവണ്ണം സംഭാഷണത്തുകളായിട്ടു് (പറയുന്നവരായിട്ടു്) യുവാക്കന്മാർ(സ്വാഹാചന്ദ്രന്മാർ) വിരഹഹുതവഹ ഗ്രസ്തദേഹന്മാരായിട്ടു (വിരഹാഗ്നിയാൽ ഗ്രസിക്കപ്പെട്ട ശരീരത്തോടു കൂടിയവരായിട്ടു) ഭവിച്ചു. സ്വാഹാ പിന്നീടും ഹുതവഹഗ്രസ്തദേഹയായിട്ടു ഭവിച്ചു (അഗ്നിയാൽ വിഴുങ്ങപ്പെട്ട ശരീരത്തോടുകൂടിയവളായിട്ടു തീൎന്നു) ആശ്ചൎയ്യം! സ്വാഹയും ചന്ദ്രനും വിരഹാഗ്നിയാൽ ഗ്രസിക്കപ്പെട്ടവരാണെങ്കിലും സ്വാഹ പിന്നീടും അഗ്നിയാൽ വിഴുങ്ങപ്പെട്ടതു് ആശ്ചൎയ്യമാണു്. സ്വാഹാചന്ദ്രന്മാൎക്കു വേർപാടു് ഉണ്ടായി സ്വാഹയേ അഗ്നി വിഴുങ്ങുകയും ചെയ്തു എന്നു സാരം.

ഗദ്യം—തദനു തയോരേവമേവ ചൌൎയ്യസുരതമനുസേവതോരനുക്ഷണവിജൃംഭിതാഭിലാഷയോഃ കദാചിദപ്യപരിപൂൎണ്ണമനോരഥയോഃ സ്വാഹാസുധാകരയോ രാജ്യധാരയേവ മഹാനലോ മദനാനലഃ പ്രതിക്ഷണം സമജൃംഭത.

അൎത്ഥം—അനന്തരം ഇപ്രകാരംതന്നെ ചൌൎയ്യസുരതത്തെ അനുസേവിത്തുകളും (അനുഭവിക്കുന്നവരും) അനുക്ഷണവിജൃംഭിതാഭിലാഷന്മാരും (ക്ഷണംതോറും വൎദ്ധിച്ചതായ ആഗ്രഹത്തോടുകൂടിയവരും) ഒരിക്കലും അപരിപൂൎണ്ണ മനോരഥന്മാരും (അഗ്നിയുടെ വരവിനാൽ സമ്പൂൎണ്ണമല്ലാത്ത ആഗ്രഹത്തോടുകൂടിയവരും) ആയ ആ സ്വാഹാസുധാകരന്മാൎക്കു (സ്വാഹയ്ക്കും ചന്ദ്രനും) ആജ്യധാരയാൽ (നെയ്യു് ഒഴിക്കുകയാൽ) മഹാനലൻ (മഹാഗ്നി) എന്നപോലെ മദനാനലൻ (കാമാഗ്നി) ക്ഷണംതോറും വൎദ്ധിച്ചു.

അഥ നിപുണമതീനാമഗ്രണീരുഗ്രരൂപഃ
സ്മരശരപരിതാപവ്യാകുലാംഗോ മൃഗാങ്കഃ
പ്രതിദിനമവിയോഗേ കല്പയന്നഭ്യുപായം
പ്രണയപരവശാം താം വല്ലഭാമേവമൂചേ ൧൦

അന്വയം—അഥ-നിപുണമതീനാം അഗ്രണീഃ-ഉഗ്രരൂപഃ-മൃഗാങ്കഃ-സ്മരശരപരിതാപവ്യാകുലാംഗഃ പ്രതിദിനം-അവിയോഗെ-അഭ്യുപായം- കല്പയൻ-പ്രണയപരവശാം-താം-വല്ലഭാം ഏവം-ഊചെ.

അൎത്ഥം—അനന്തരം നിപുണമതികളിൽവച്ചു് (കുശലബുദ്ധികളിൽ വച്ചു്) അഗ്രണിയും (മുൻപിൽ നടക്കുന്നവനും) ഉഗ്രരൂപനും ആയ മൃഗാങ്കൻ (ചന്ദ്രൻ) കാമശരസന്താപത്താൽ വ്യാകു

ലശരീരനായി ദിവസംതോറും അവിയോഗത്തിൽ (വേർപെടാതെ ഇരിക്കുന്നതിൽ) അഭ്യുപായത്തേ (കൌശലത്തേ) കല്പയന്നായിട്ടു് (വിചാരിക്കുന്നവനായിട്ടു്) സ്വാഹയോടു സദാസമയവും ചേൎന്നിരിക്കുന്നതിനുള്ള കൌശലത്തേ മനസ്സിൽ നിശ്ചയിച്ചിട്ടു് എന്നു സാരം. പ്രണയപരവശയായ ആ വല്ലഭയോടു് (സ്വാഹയോടു്) ഇപ്രകാരം (ഇനിയും പറയുന്നവിധം) പറഞ്ഞു.

ചന്ദ്രന്റെ വാക്കിനെ പറയുന്നു.

ഹൃദ്യാം വിദ്യാ മധീഷ്വ ത്വമിഹ സഹചരാൽപാവകാദ്വ്യാജപൂൎവ്വം
ധത്തേ സോയം യഥാ ത്വാമനുദിനമുദരെ സാദരം ഹന്ത പശ്ചാൽ
ധൃത്വാ മാം യാഹി നിത്യം ജഠരകുഹരമേതസ്യ ജാതാനുമോദാ-
ാവാം തസ്മിൻ വസന്തൌ തദനു വിഹരണം കുൎവ്വഹൈ സൎവ്വകാ
[ലം ।൧൧।

അന്വയം — ത്വം ഇഹ- സഹചരാൽ- -പാവകാൽ- വ്യാജപൂൎവ്വം-ഹൃദ്യാം-വിദ്യാം അധീഷ്വ .സഃ-അയം-യഥാ-ത്വാം-അനുദിനം-ഉദരേ-സാദരം- ധത്തേ-ഹന്ത-പശ്ചാൽ-മാം- ധൃത്വാ-നിത്യം -ഏതസ്യ ജഠരകുഹരം-യാഹി-തദനു-ആവാം- ജാതാനുമോദൌ- തസ്മിൻ- വസന്തൌ-സൎവ്വകാലം-വിഹരണം-കുൎവ്വഹൈ-

അൎത്ഥം — നീ ഇവിടെ സഹചരനായ (പ്രിയനായ)പാവകങ്കൽനിന്നു് (അഗ്നിയിൽനിന്നു ) വ്യാജപൂൎവ്വം (കപടമായി) ഹൃദ്യയായ (മനോഹരയായ)വിദ്യയെ (പറയാൻപോകുന്ന വിദ്യയേ) പഠിച്ചാലും. ആ ഇവൻ (അഗ്നി) യാതൊരു പ്രകാരം നിന്നെ ഉദരത്തിൽ സാദരമാകുംവണ്ണം (ആദരത്തോടുകൂടെ) ധരിക്കുന്നു. ആശ്ചൎയ്യം, പിന്നീടു് എന്നെ ധരിച്ചിട്ടു്-നിത്യം ഇവന്റെ (അഗ്നിയുടെ) ജഠരകുഹരത്തേ (ഉദരാന്തൎഭാഗത്തേ) യാനംചെയ്താലും (പ്രാപിച്ചാലും) അനന്തരം നമ്മൾ ജാതാനുമോദന്മാരായി (ഉണ്ടായ സന്തോഷത്തോടുകൂടിയവരായി) അതുങ്കൽ (അഗ്നിയുടെ വയററിൽ) വസന്തുകളായിട്ടു് (പാൎക്കുന്നവരായിട്ടു്) സൎവ്വകാലം വിഹരണത്തെ ചെയ്യാം (ക്രീഡിക്കാം) അഗ്നി നിന്നെ ഏതു വിധമാണു് ഉദരത്തിൽ ധരിക്കയും വെളിയിൽ എടുത്തുവയ്ക്കുകയും ചെയ്യുന്നതു്. ആ വിദ്യയെ നിന്റെ പ്രിയന്റെ അടുക്കൽനിന്നും എന്തെങ്കിലും വ്യാജം പ്രയോഗിച്ചു് പഠിക്കണം. എന്നാൽ അതുപോലെനിനക്കുംഎന്നെ ഉദരത്തിൽ ധരിയ്ക്കാം. അതിനുശേഷം അഗ്നിയുടെ വയററിൽ വെച്ചു് സന്തോഷത്തോടുകൂടി നമുക്കു ക്രീഡിയ്ക്കാം എന്നു സാരം,

ഗദ്യം — അഥ സാ ഹുതവഹസഹചരീ മധുരാം ജാരഭാരതീം തഥേതി പ്രതിഗൃഹ്യ സ്ത്രീജനസുലഭേന നിൎബന്ധേന നിൎബന്ധ്യ

സുദുർല്ലഭാമപി താം വിദ്യാം ജഡാത്മനോ ഹുതവഹാദധിജഗാമ-

അർത്ഥം — അനന്തരം (ചന്ദ്രവചനത്തിനുശേഷം) ആ ഹുതവഹസഹചരി (സ്വാഹ) മധുരയായ ജാരഭാരതിയെ (ജാരൻെറ വാക്കിനെ) അപ്രകാരം എന്നു് പ്രതിഗ്രഹിച്ചിട്ടു് (സ്വീകരിച്ചിട്ടു്) സ്ത്രീജനസുലഭമായ (സ്ത്രീകൾക്കു് സ്വാഭാവികമായ) നിർബന്ധം കൊണ്ടു നിർബന്ധിച്ചിട്ടു് സുദുർല്ലഭയാണെങ്കിലും (അത്യന്തദുർല്ലഭയാണെങ്കിലും) ആ വിദ്യയേ ജഡാത്മാവായ ഹുതാശനിൽനിന്നു് (അഗ്നിയിങ്കൽനിന്നു) അധിഗമിച്ചു (പഠിച്ചു)

സന്ധ്യായാമഥ നിർഗതേ പുനരഹോ കാമാഹവം കുർവ്വതോഃ
സ്വാഹാചന്ദ്രമസോഃ ക്ഷണേന സ ഗതോ യാമോഽയമാമോദിനോഃ
സംപ്രാപ്തേ പരിണേതരിക്ഷണമിവ സ്വാഹാന്ത വിദ്യാവശാൽ
സംജഗ്രാഹ നിജോദരെ ശശധരം താമപ്യസൌ പാവകഃ ൧൧

അന്വയം — അഥ സന്ധ്യായാം പാവകെ നിർഗതേ-പുനഃ-കാമാഹവം-കുർവ്വതോഃ-ആമോദിനോഃ-സ്വാഹാചന്ദ്രമസോഃ-അയം യാമഃ ക്ഷണേനഗതഃ-ഹന്ത പരിണേതരി-സംപ്രാപ്തേ-സ്വാഹാന്ത-വിദ്യാവശാൽ-നിജോദരേ-ശശധരം-സംജഗ്രാഹ-അസൌ-പാവകഃ-താം-അപി സംജഗ്രാഹ-

അർത്ഥം — അനന്തരം സന്ധ്യയിൽ പാവകൻ (അഗ്നി) നിർഗ്ഗതനായിരിക്കുമ്പോൾ (സന്ധ്യാവന്ദനത്തിനായി പുറപ്പെട്ടപ്പോൾ) പിന്നെയും കാമാഹവത്തേ (കാമയുദ്ധത്തേ) കുർവ്വന്തുകളായി (ചെയ്യുന്നവരായി) ആമോദികളായ (സന്തോഷത്തോടുകൂടിയവരായ) സ്വാഹാചന്ദ്രമസ്സുകൾക്കു് ഈ യാമം (അഗ്നിവരുന്നതിനിടയ്ക്കുള്ളയാമം) ക്ഷണേന-ഗതമായി (പോയി) ആശ്ചര്യം, പരിണേതാവു് (ഭർത്താവു്) സംപ്രാപ്തനായപ്പോൾ (വന്നസമയത്തിൽ) സ്വാഹയാകട്ടെ വിദ്യാവശംഹേതുവായിട്ടു് (അഗ്നിയിൽനിന്നും പഠിച്ച വിദ്യയുടെ ശക്തിയാൽ എന്നു സാരം) നിജോദരത്തിൽ (തൻെറ വയററിൽ) ശശധരനേ (ചന്ദ്രനേ) ഗ്രഹിച്ചു ഈ പാവകൻ (അഗ്നി) അവളേയും (സ്വാഹയേയും) ഗ്രഹിച്ചു. തതശ്ച (അനന്തരമാകട്ടെ.)

കഥാ വാ രാകായാമിഹ നഹി സമായാതി ഗഗനേ
ശശാങ്കോ രാത്ര്യർദ്ധം ഗതമിതി മിഥോ ഹന്ത ഗദതാം
നിതാന്തം തിഥ്യർക്ഷഗ്രഹണഗണനവ്യാകുലധിയാം
ജനനാം സംജാതാഃ കതിചന മഹാന്തഃ കളകളാഃ ൧൨

അന്വയം: — ഇഹ-രാകായാം-ഗഗനേ-ശശാങ്കഃ കഥാംവാ-നഹി-സമായാതി-രാത്ര്യർദ്ധം-ഗതം-ഹന്ത-ഇതി മിഥഃ- ഗദതാം-നിതഃ

ന്തം- തിഥ്യർക്ഷഗ്രഹണഗണനവ്യാകുലധിയാം ജനാനാം-മഹാന്തഃ കതിചന- കളകളാഃ- സംജാതാഃ

അൎത്ഥം:—ഇവിടെ രാകയിൽ (വെളുത്തവാവിൽ) ഗഗനത്തിൽ (ആകാശത്തിൽ) ശശാങ്കൻ എന്തുകൊണ്ട് സമായാനം ചെയ്യുന്നില്ല (പ്രാപിക്കുന്നില്ല) രാത്ര്യൎദ്ധംഗതമായി (അൎദ്ധരാത്രി കഴിഞ്ഞു) കഷ്ടം എന്നിങ്ങനെ തമ്മിൽ ഗദത്തുകളായി (പറയുന്നവരായി) ഏറ്റവും തിഥ്യർക്ഷഗ്രഹണങ്ങളുടെ (തിഥികളുടേയും ഋക്ഷങ്ങളുടേയും (നക്ഷത്രങ്ങളുടേയും) ഗ്രഹണത്തിൻേറയും ഗണനംകൊണ്ടു (എണ്ണുകകൊണ്ട്) വ്യാകുലധീകളായ (സംഭ്രാന്തബുദ്ധികളായ) ജനങ്ങളുടെ മഹത്തുകളായ ചില കളകളങ്ങൾ (കോലാഹലങ്ങൾ) സംജാതങ്ങളായി (ഉണ്ടായി)

ഹാ ഹാ നഃ പ്രാണനാഥഃ കപന ഖലു വിഗതഃ
സന്ത്യജൻ കഷ്ടമസ്മാ-
നിത്ഥം താരാവലീനാം കപന മമ ജനകോ ഹന്ത
ഹന്തേതി ചാന്ദ്രേഃ
ആഹാരോ ഹന്ത ഹാഹാ ഗത ഇതി ച സുരാണാം
നിതാന്താതുരാണാം
വാക്യൈരശ്രുപ്രവാഹൈരപി ച സുരകുലം
വ്യാകുലം സംബഭൂവ. ൧൪

അന്വയം—ഹാഹാ നഃ പ്രാണനാഥഃ- അസ്മാൻ-സന്ത്യജൻ കഷ്ടം-കപന- വിഗതഃഖലു-ഇത്ഥം-തരാവലീനാം, ഹന്ത ഹന്ത-മമ ജനകഃ-കപന—ഇതി ചാന്ദ്രേഃ, ഹാഹാ ഹന്ത- ആഹാരഃ-ഗതഃഇതി- നിതാന്താതുരാണാം സുരാണാം-ച,—വാക്യൈഃ- അശ്രുപ്രവാഹൈഃ അപി ച— സുരകുലം-വ്യാകുലം- സംബഭൂവ

അർത്ഥം.—ഹാഹാ ഞങ്ങളുടെ പ്രാണനാഥൻ ഞങ്ങളെ സന്ത്യജൻ ആയിട്ട് (ഉപേക്ഷിക്കുന്നവൻആയിട്ടു) കഷ്ടം എവിടെ വിഗതനായി (പോയി) എന്നിങ്ങനെ താരാവലികളുടേയും (നക്ഷത്രസമൂഹങ്ങളുടേയും) കഷ്ടം കഷ്ടം എൻെറ ജനകൻ (അച്ഛൻ) എവിടെയാണ് എന്നിങ്ങനെ ചാന്ദ്രിയുടേയും (ചന്ദ്രപുത്രനായ ബുധൻേറയും) ഹാഹാ കഷ്ടം ഞങ്ങളുടെ ആഹാരം എവിടെ ഗതമായി (പോയി) എന്നിങ്ങനെ നിതാന്താതുരന്മാരായ (ഏറ്റവും പരവശന്മാരായ) സുരന്മാരുടേയും [ദേവന്മാരുടേയും) വാക്യങ്ങൾ കൊണ്ടും അശ്രുപ്രവാഹങ്ങൾകൊണ്ടുംസുരകുലം വ്യാകുലമായിട്ടു ഭവിച്ചു. ചന്ദ്രൻെറ ഓരോ കലകൾ ദേവന്മാർ ഭക്ഷിക്കുകയാലാണ് കലകൾ കുറയുന്നതു്. അതുകൊണ്ടാണ് ദേവന്മാൎക്ക് ദുഃഖമുണ്ടായതു് എന്നു സാരം

ഗദ്യം—അഥ ശതമഖചതുർമ്മുഖപ്രമുഖൈരഖിലൈരമരൈര സ്മദാപന്നിവാരണപ്രവീണോ നാരായണാന്നാന്യഃ കശ്ചിദിതി നി ശ്ചിന്വാനൈരനവരതസ്തുതിരവമുഖരിതഹരിദന്തരാളൈഃ സഞ്ചി ന്തിതോ ഭഗവാനംബുജാക്ഷഃ

അർത്ഥം—അനന്തരം ശതമുഖചതുർമ്മുഖപ്രമുഖന്മാരായി, (ഇ ന്ദ്രൻ, ബ്രഹ്മാവ് തുടങ്ങിയവരായി) അസ്മദാപന്നിവാരണപ്രവീണ നായിട്ടു (നമ്മളുടെ ആപത്തിനെതടുക്കുന്നതിനു സമർത്ഥനായിട്ടു) നാരായണങ്കൽനിന്ന് അന്യനായ ഒരുത്തൻ (മറെറാരാൾ) ഇല്ലഎ ന്നിങ്ങനെ നിശ്ചിന്വാനന്മാരായി (നിശ്ചയിക്കുന്നവരായി) അനവ രതസ്തുതിരവങ്ങൾകൊണ്ട് (എല്ലായ്പ്പോഴുമുള്ള സ്തുതികളുടെ ശബ്ദ ങ്ങൾകൊണ്ട്) മുഖരിതഹരിദന്തരാളന്മാരായി (ശബ്ദായമാനമാക്കി ചെയ്യപ്പെട്ട ദിങ്മദ്ധ്യത്തോടുകൂടിയവരായി) സ്തുതികൊണ്ടു ദിങ്മ ദ്ധ്യത്തെ മുഴക്കുന്നവരായി എന്നുസാരം. അഖിലന്മാരായ അമരന്മാ രാൽ ഭഗവാനായ അംബുജാക്ഷൻ സംചിന്തിതനായി (വിചാരിക്ക പ്പെട്ടവനായി) ദേവന്മാർ മഹാവിഷ്ണുവിനെസ്മരിച്ചു എന്നുസാരം.

വിജ്ഞായാഥ ദയാനിധിസ്സഭഗവാനാകാംക്ഷിതം നാകിനാം
സദ്യഃ പ്രാദുരഭൂദപാരമഹിമാ മന്ദസ്മിതാർദ്രാനനഃ
നീലാംഭോധരജാലകോമളതരൈരാനന്ദയന്നംഗകൈ
ശ്ചന്ദ്രാലോകനകൌതുകം സുമനസാം വക്ത്രേന്ദുനാപൂരയൻ

അന്വയം—അഥ-ദയാനിധിഃ അപാരമഹിമാ-സഃ-ഭഗവാൻ നാകിനാം-ആകാംക്ഷിതം-വിജ്ഞായ-മന്ദസ്മിതാർദ്രാനനഃ-നീലാം ഭോധരജാലകോമളതരൈഃ-അംഗകൈഃ-ആനന്ദയൻ-സുമനസാം- ചന്ദ്രാലോകനകൌതുകം-വക്ത്രേന്ദുനാ-പൂരയൻ സദ്യഃ-പ്രാദുരഭൂൽ

അർത്ഥം—അനന്തരം (ദേവന്മാർ വിചാരിച്ചതിനുശേഷം) ദയാനിധിയായി അപാരമഹിമാവായ (ഏററവും മാഹാത്മ്യത്തോ ടുകൂടിയവനായ)ആ ഭഗവാൻ(മഹാവിഷ്ണു) മന്ദസ്മിതാർദ്രനായി നീ ലാംഭോധരജാലകോമളതരങ്ങളായ (കാർമേഘക്കൂട്ടംപോലെ ഏ ററവും മനോഹരങ്ങളായ)അംഗങ്ങൾകൊണ്ടു ആനന്ദയന്നായി(അ വയവങ്ങളാൽ സന്തോഷിപ്പിക്കുന്നവനായി)സുമനസ്സുകൾക്കു (ദേവ ന്മാർക്കു) ചന്ദ്രാലോകനകൌതുകത്തെ (ചന്ദ്രദർശനത്താലുള്ള സന്തോ ഷത്തെ] വക്ത്രേന്ദുവിനാൽ (മുഖമാകുന്ന ചന്ദ്രനാൽ) പൂരയന്നാ യിട്ടു (ജനിപ്പിക്കുന്നവനായിട്ടു) തൽക്ഷണം പ്രാദുർഭവിച്ചു (പ്രത്യക്ഷ നായി)

സ്വാഹാഗ്രസ്തം മൃഗാങ്കം തുലിതമഹദകൂപാരഗാംഭീര്യയാ/ സൌ
ബുദ്ധ്യാ നിദ്ധ്യായ ദേവാൻ മുകുളിതകരപങ്കേരുഹാനേവമൂചേ

വിജ്ഞാതം വഃ സുരേന്ദ്രാസ്സകലമിഹ മയാ കാരണം മൽപ്രണാമേ
സഞ്ജാതം ഘോരഘോരം വ്യസനമിദമഹം നൂനമുൻമൂലയാമി॥
൧൩

അന്വയം—അസൌ—തുലിതമഹദകൂപാരഗാംഭീര്യ്യയാ—ബുദ്ധ്യാ മൃഗാങ്കം-സ്വാഹാഗ്രസ്തം നിദ്ധ്യായ-മുകുളിത കരപങ്കേരുഹാൻ-ദേവാൻ—ഏവം—ഉച്ചൈ—ഹേസുരേന്ദ്രാഃ-ഇഹ വഃ മൽപ്രണാമേ-സകലം-കാരണം-മയാ—വിജ്ഞാതം-സംജാതം-ഘോര ഘോരം-ഇദം—വ്യസനം—അഹം-നൂനം-ഉൻമൂലയാമി

അർത്ഥം—ഈദൃഹം (മഹാവിഷ്ണു) തുലിതമഹദകൂപാരഗാംഭീര്യ്യയായ (സദൃശമാക്കപ്പെട്ട മഹത്തായ സമുദ്രത്തിന്റെ ഗാംഭീര്യ്യത്തോടുകൂടിയ) സമുദ്രതുല്യമായ അഗാധത്വമുള്ള എന്നസാരം. ബുദ്ധികൊണ്ടു മൃഗാങ്കനേ (ചന്ദ്രനേ) സ്വാഹാഗ്രസ്തനെന്നു (സ്വാഹയാൽ വിഴുങ്ങപ്പെട്ടവനെന്നു) നിദ്ധ്യാനംചെയ്തിട്ട് (കണ്ടിട്ട്) നിശ്ചയിച്ചിട്ട് എന്നു സാരം. മുകുളിതകരപങ്കേരുഹന്മാരായ (കൂമ്പിയ്ക്കപ്പെട്ടകരപത്മത്തോടുകൂടിയ) കൂപ്പുകയ്യോടുകൂടി നിൽക്കുന്നഎന്നു സാരം-ദേവന്മാരോട് ഇപ്രകാരം പറഞ്ഞു. അല്ലയോ സുരേന്ദ്രന്മാരെ (ദേവശ്രേഷ്ഠന്മാരെ) ഇവിടെ നിങ്ങളുടെ മൽപ്രണാമത്തിലുള്ള കാരണം എന്നാൽ വിജ്ഞാതമായി (നിങ്ങൾ എന്നേ നമസ്കരിച്ചതിനുള്ള കാരണംഞാൻ അറിഞ്ഞു എന്നു സാരം) സംജാതമായി ഘോരഘോരമായ (ഏററവും ഘോരമായ) ഈ വ്യസനത്തെ ഞാൻ നിശ്ചയമായിട്ടും ഉന്മൂലനംചെയ്യുന്നുണ്ട് (കളയുന്നുണ്ട്) ഉന്മൂലയാമി എന്നുള്ളത് "വൎത്തമാനസാമീപ്യേ വൎത്തമാനവദ്വാ" എന്നുള്ളതിനാൽ ഭാവിയായഅർത്ഥം വന്നു.

യൂയം യാത ബഹിഃ ക്ഷണം ഹുതഭുജാ സംഭാഷണം കുർമ്മഹേ
നാസ്മാകം വചനം തദന്തരഗതാ സ്വാഹാപി ഗൃഹ്ണാതു സാ।
ഷൾകൎണ്ണശ്രുതമന്ത്രരക്ഷണവിധൌ കോ വാ വിദഗ്ദ്ധഃപുമാ-
നിത്ഥം നീതിവിദാം വചോ ന കിമിദം യുഷ്മാഭിരാകൎണ്ണിതം॥ ൧൪॥

അന്വയം—യൂയം-ബഹിഃ-യാത (വയം) ക്ഷണം ഹുതഭുജാ-സംഭാഷണം കുർമ്മഹേ-അസ്മാകം—വചനം- തദന്തരഗതാ- സാ-സ്വാഹാ-അപി- ന—ഗൃഹ്ണാതു- ഷൾകൎണ്ണശ്രുതമന്ത്രരക്ഷണവിധൌ-കോവാ പുമാൻ-വിദഗ്ദ്ധഃ-ഇത്ഥം-നീതിവിദാം- ഇദം-വചനം-യുഷ്മാഭിഃ-ന-ആകൎണ്ണിതം-കിം।

അർത്ഥം—നിങ്ങൾ വെളിയിൽ യാനംചെയ്താലും. ഞങ്ങൾ അല്പനേരം-ഹുതഭുക്കിനോട് (അഗ്നിയോട്) സംഭാഷണത്തേ ചെയ്യുന്നുണ്ട്. എനിയ്ക്കു് അഗ്നിയോടു ഒരു കാര്യം പറയേണ്ടതായി

ട്ടുണ്ടു് എന്നു സാരം। ഞങ്ങളുടെ വചനത്തെ തദന്തരഗതയായ (അവന്റെ ഉള്ളിൽ ഇരിക്കുന്ന) സ്വാഹയും കൂടിഗ്രഹിയ്ക്കരുതു് (അറിയരുതു്) ഷൾകർണ്ണശ്രുതമായ (ആറുകർണ്ണങ്ങൾ=(ചെവികൾ) കൊണ്ടു് കേട്ടതായ മന്ത്രത്തിന്റെ രക്ഷണവിധിയിൽ ഏതൊരു പുമാൻ (പുരുഷൻ) വിദഗ്ദ്ധനാകുന്നു (സമർത്ഥനാകുന്നു) മന്ത്രം രണ്ടുപേരല്ലാതെ ആരുചെവികേൾക്കാൻ പാടില്ലാത്തതിനാൽ എന്നു സാരം. ഇപ്രകാരമുള്ള നീതിവിത്തുകളുടെ (നീതിശാസ്ത്രജ്ഞന്മാരുടെ) ഈ വചസ്സു് (വചനം) നിങ്ങളാൽ ആകർണ്ണിതമല്ലയോ (നിങ്ങൾ കേട്ടിട്ടില്ലയോ)

നാരായണേന ഗദിതാമുദിതാനുഭാവാ-
മേവംവിധാമഥ ഗിരം വിബുധാ വിചാര്യ।
സ്വാഹാഗതം നിഖിലചാപലമാകലയ്യ
വ്രീഡാപരാ നതമുരാരിപദാഃപ്രയാതാഃ॥ ൧൭

അന്വയം—അഥ-നാരായണേന- ഗദിതാം- ഉദിതാനുഭാവാം- ഏവംവിധാം-ഗിരം-വിചാര്യ-വിബുധാഃ- സ്വാഹാഗതം-നിഖിലചാപലം ആകലയ്യ-വ്രീഡാപരാഃ-നതമുരാരിപദാഃ-പ്രയാതാഃ॥

അർത്ഥം—അനന്തരം നാരായണനാൽ ഗദിതയായി (പറയപ്പെട്ടതായി) ഉദിതാനുഭാവയായി (ഉദിച്ചതായ മാഹാത്മ്യത്തോടുകൂടിയതായി) ഏവംവിധയായ (ഇപ്രകാരമുള്ള) ഗീരിനെ (വാക്കിനെ) വിചാരിച്ചിട്ടു് വിബുധന്മാർ (ദേവന്മാർ) സ്വാഹാഗതമായ (സ്വാഹയെ പ്രാപിച്ചതായ) നിഖിലചാപലത്തെ ആകലനംചെയ്തിട്ടു് (അറിഞ്ഞിട്ടു്) ചന്ദ്രനേക്കാണാത്തതിനുള്ള കാരണം സ്വാഹനിമിത്തമാണെന്നു വിചാരിച്ചിട്ടു് എന്നു സാരം. വ്രീഡാപരന്മാരായി (ലജ്ജയോടുകൂടിയവരായി എന്നു സാരം) നതമുരാരിപദന്മാരായിട്ടു് (മഹാവിഷ്ണുവിന്റെ പാദത്തെ നമസ്കരിച്ചിട്ടു്) പ്രയാതന്മാരായി (പോയി.)

സ്വാഹാം വിന്യസ്യ യാതെ കഥമപി ദഹനേ പാർശ്വഭാഗം മുരാരേ-
ർദ്ദേവാഃ സ്വാഹാസമീപം നിഭൃതമുപഗതാസ്തസ്ഥുരത്യന്തഗൃദ്ധാഃ-
സാപി പ്രീതാ സമന്താൽ പ്രതിമുഹുരവലോക്യാശു ലബ്ധാവ-
[കാശാ
വാസോലേശേന ഹിന്നം ഗഗനപഥമഥോ യാപയാമാസ ചന്ദ്രം॥

അന്വയം—ദഹനേ-കഥമപി-സ്വാഹാം- വിന്യസ്യ-മുരാരേഃ-പാർശ്വം യാതെ-ദേവാഃ-സ്വാഹാസമീപം നിഭൃതം-ഉപഗതാഃ-അത്യന്തഗൃദ്ധാഃ-തസ്ഥുഃ- അഥോ-സാ-അപി-പ്രീതാ-സമന്താൽ- പ്ര

തിമുഹുഃ അവലോക്യലബ്ധാവകാശാ-ആശു-വാസോലേശേന-ഹീനം- ചന്ദ്രം ഗഗനപഥം യാപയാമാസ.

അർത്ഥം—ദഹനൻ (അഗ്നി) ഒരിടത്തു് സ്വാഹയെ വിന്യസിച്ചിട്ടു് (വച്ചിട്ടു്) മുരാരിയുടെ പാർശ്വത്തെ യാതനായിരിക്കുമ്പോൾ (വിഷ്ണുവിൻെറ അടുക്കലേക്കു ചെന്നപ്പോൾ) ദേവന്മാർ സ്വാഹാസമീപത്തെ നിശ്ശബ്ദമാകുംവണ്ണം ഉപഗതന്മാരായി (പ്രാപ്തന്മാരായി) അത്യന്തശ്രദ്ധന്മാരായിട്ടു് സ്ഥിതിചെയ്തു (മറഞ്ഞു നിന്നു) അനന്തരം അവളും (സ്വാഹയും) പ്രീതയായി ചുററിനും പിന്നെയുംപിന്നെയും അവലോകനംചെയ്തിട്ടു് (നോക്കിട്ടു്) ലബ്ധാവകാശയായിട്ടു് (സൌകര്യംലഭിച്ചിട്ടു്) വേഗത്തിൽ വാസോലേശത്തോടു ഹീനനായ (വസ്ത്രത്തിൻെറ ലേശംപോലും ഇല്ലാത്തവനായ എന്നു സാരം) ചന്ദ്രനെ ഗഗനപഥത്തെ (ആകാശമാർഗ്ഗത്തെ പ്രാപിപ്പിച്ചു.

അഥ നിഭൃതമവസ്ഥിതാസ്സുരേന്ദ്രാഃ
പരിഹസനാഭിമുഖാസ്സഹസ്തതാളം।
വസനമുരുതരം സമുൽക്ഷിപന്തോ
വിവിധതരാം ഗിരമേവമൂചിരേ തേ ।൨൦॥

അന്വയം—അഥ-നിഭൃതം-അവസ്ഥിതാഃ-തേ-സുരേന്ദ്രാഃ- സഹസ്തതാളം-പരിഹസനാഭിമുഖാഃ-ഉരുതരം-വസനം- സമുൽക്ഷിപന്തഃ വിവിധതരാം-ഗിരം-ഏവം-ഊചിരേ।

അർത്ഥം—അനന്തരം (ചന്ദ്രനെ ആകാശത്തിൽ പ്രാപിപ്പിച്ചതിനുശേഷം) നിഭൃതം (അനങ്ങാതെ) അവസ്ഥിതന്മാരായ (നില്ക്കുന്നവരായ) ആസുരേന്ദ്രന്മാർ സഹസ്തതാളം പരിഹസനാഭിമുഖന്മാരായി (കൈകൊട്ടിചിരിക്കുന്നതിനു ഒരുമ്പെട്ടവരായി) ഉരുതരമായ (ബഹുവായ) വസനത്തേ (വസ്ത്രത്തെ) സമുൽക്ഷിപന്തുകളായിട്ടു് (മേൽപോട്ടു എറിയുന്നവരായിട്ടു്) വിവിധതരയായ ഗീരിനെ (പലപ്രകാരത്തിലുള്ള വാക്കിനെ) ഇപ്രകാരം വചിച്ചു=(പറഞ്ഞു)

തവ ഹന്ത വിയോഗപീഡിതം ജനമേനം പ്രവിഹായ കിം ഭവാൻ
ഗമനം വിദധാതി ഗൃഹ്യതാം വസനം ചേതി ച കേചിദൂചിരേ।൨൧

അന്വയം. ഭവാൻ-തവ-വിയോഗപീഡിതം ഏനം-ജനം- പ്രവിഹായ-കിം-ഗമനം വിദധാതി- വസനം- ച-ഗൃഹ്യതാം- ഇതി-ച-കേചിൽ- ഊചിരേ

അർത്ഥം—ഭവാൻ അങ്ങയുടെ വിയോഗപീഡിതമായ (വേർപാടിനാൽ ദുഃഖിക്കുന്ന) ഈ ജനത്തെ പ്രവിഹാനം ചെയ്തിട്ടു് (ഉപേ

ക്ഷിച്ചിട്ടഎന്തുഹേതുവായിട്ട ഗമനത്തെ വിധാനം ചെയ്യുന്നു (പോകുന്നു)വസനവും ഗ്രഹിക്കപ്പെട്ടാലും (വസ്ത്രംകൂടെ, സ്വീകരിച്ചാലും) എന്നിങ്ങനെ ചിലർപറഞ്ഞു.

നിഹിതം വസനം ക്വ താവകം രചയാമോഽസ്യ ഗവേഷണം വയം।
അഥവാ വസനം പ്രഗൃഹ്യതാമിദമേവേതി ച കേചിദൂചിരേ ॥22॥

അന്വയം — താവകം-വസനം-ക്വ നിഹിതം വയം അസ്യ ഗവേഷണം-രചയാമഃ, അഥവാ- ഇദം-വസനം ഏവ-പ്രഗൃഹ്യതാം ഇതി-ച-കേചിൽ-ഊചിരേ॥

അർത്ഥം — താവകമായ വസനം (അങ്ങയുടെ വസ്ത്രം) എവിടെ നിഹിതമായി (വയ്ക്കപ്പെട്ടു) ഞങ്ങൾ ഇതിന്റെ (വസ്ത്രത്തിന്റെ) ഗവേഷണത്തേ (അന്വേഷണത്തെ) രചിയ്ക്കാം (ചെയ്യാം) അല്ലെങ്കിൽ ഈ വസ്ത്രത്തെത്തന്നെ ഗ്രഹിക്കപ്പെട്ടാലും (സ്വീകരിക്കപ്പെട്ടാലും) എന്നിങ്ങനെ ചിലർ വചിച്ചു.

വ്യസനം വസനാപഹാരജം കഥമേതൽ ഭവതഃ സമാഗതം।
ത്വരിതം ച മദീയമംശുകം പരിധേഹീതി ച കേചിദൂചിരേ॥൨൩

അന്വയം — ഭവതഃ-വസനാപഹാരജം-ഏതൽ-വ്യസനം-കഥം-സമാഗതം,-ത്വരിതം-മദീയം-അംശുകം-ച-പരിധേഹി ഇതി-ച-കേചിൽ-ഊചിരേ॥

അർത്ഥം — ഭവാന്ന് വസനാപഹാരജമായ (വസ്ത്രാപഹാരത്തിൽനിന്ന് ഉണ്ടായതായ- ഈ വ്യസനം എങ്ങനെ സമാഗതമായി (വന്നുചേർന്നു) വേഗത്തിൽ മദീയമായ അംശുകത്തേയും (വസ്ത്രത്തേയും) പരിധാനം ചെയ്താലും (ഉടുത്താലും) എന്നിങ്ങനെയും ചിലർ പറഞ്ഞു.

ദേവോ നാരായണോഽഥ ജ്വലനമുപഗതം മന്ദമന്ദം ബഭാഷേ
ചന്ദ്രാലോകാഭ്യുപായം കഥയിതുമധുനാ ബുദ്ധികൗശല്യശാലീ।
ആനീതഃ സ്വം സമീപം സ കില ശശധരോ ലക്ഷിതോ ദേവവൃന്ദൈ-
സ്തസ്മാദ്യാഹീതി യാതെ തദനു ച ദഹനേ ദേവദേവസ്തിരോഽഭൂൽ ॥൨൪॥

അന്വയം — അഥ. ബുദ്ധികൗശല്യശാലീ-നാരായണഃ-ദേവഃ-ഉപഗതം-ജ്വലനം,-ചന്ദ്രാലോകാഭ്യുപായം-കഥയിതും-അധുനാ-(ഭവാൻ) സ്വം സമീപം-ആനീതഃ। സഃ-ശശധരഃ- ദേവവൃന്ദൈഃ-- ലക്ഷിതഃ- കില,-തസ്മാൽ-യാഹി-ഇതി-മന്ദമന്ദം- ബഭാഷേ,.തദനു--ദഹനേ-ച-യാതെ-ദേവദേവഃ-തിരോഽഭൂൽ-

അർത്ഥം — അനന്തരം ബുദ്ധികൌശല്യശാലിയായ (ബുദ്ധിസാമർത്ഥ്യത്തോടു കൂടിയവനായ) നാരായണനാകുന്ന ദേവൻ (മഹാവിഷ്ണു) ഉപാഗതനായ (സമീപപ്രാപ്തനായ) ജ്വലനനോട് (അഗ്നിയോട്) ചന്ദ്രാലോകാഭ്യുപായത്തെ (ചന്ദ്രനെക്കാണുന്നതിനുള്ള കൌശലത്തെ) കഥിയ്ക്കാനായിട്ട് (പറയുന്നതിന്) ഇപ്പോൾ ഭവാൻ സ്വാമായ സമീപത്തെ ആനീതനായി (പ്രാപിക്കപ്പെട്ടവനായി) ചന്ദ്രനെക്കാണുന്നതിനുള്ള ഉപായത്തെ പറയാനാണ് അങ്ങേ എന്റെ അടുക്കലേക്കു വരുത്തിയത് എന്നു സാരം. ആ ശശധരനും (കാണാതെയിരുന്ന ചന്ദ്രനും) ദേവവൃന്ദങ്ങളാൽ ലക്ഷിതനായി (കാണപ്പെട്ടവനായി) പോൽ. അതിനാൽ അങ്ങ് യാനം ചെയ്താലും എന്നിങ്ങനെ മന്ദം മന്ദം പറഞ്ഞു. അനന്തരം ദഹനനും (അഗ്നിയും) യാതനായപ്പോൾ (പോയസമയത്തിൽ) ദേവദേവൻ (മഹാവിഷ്ണു) തിരോധാനിച്ചു (മറഞ്ഞു.)

നിന്ദന്തഃ കേചിദിന്ദും കതിചന ദയിതാം പാവകസ്യ ക്ഷിപന്തഃ
സ്വാഹാനാഥസ്യ ജാഡ്യം മഹദിതി ച പരേ നിവ്വിശങ്കം വദന്തഃ
ചിത്രം ചിത്രാ ചരിത്രാ സകലസുരപതേർമ്മാധവസ്യേതി ഭക്ത്യാ
വൈകുണ്ഠം സംസ്തുവന്തോ നിജമഥ വിബുധാ മന്ദിരം ഭേജിരേ തേ

അന്വയം — അഥ - കേചിൽ - ഇന്ദും - നിന്ദന്തഃ - കതിചന - പാവകസ്യ - ദയിതാം - ക്ഷിപന്തഃ - പരേ - സ്വാഹാനാഥസ്യ ജാഡ്യം - മഹൽ - ഇതി ച - നിവ്വിശങ്കം - വദന്തഃ - സകലസുരപതേഃ - മാധവസ്യ - ചരിത്രം - ചിത്രം ചിത്രം ഇതി - ഭക്ത്യാ വൈകുണ്ഠം - സംസ്തുവന്തഃ - തേ - വിബുധാഃ നിജം - മന്ദിരം - ഭേജിരേ॥

അർത്ഥം — അനന്തരം ചിലർ ഇന്ദുവിനെ (ചന്ദ്രനേ) നിന്ദന്മാരായിട്ടും (നിന്ദിക്കുന്നവരായിട്ടും) ചിലർ പാവകന്റെ ദയിതയേ (സ്വാഹയേ) ക്ഷിപത്തുകളായിട്ടും (ആക്ഷേപിക്കുന്നവരായിട്ടും) പരന്മാർ (അന്യന്മാർ) സ്വാഹാനാഥന്റെ (അഗ്നിയുടെ) ജാഡ്യം (മന്ദിതം) മഹത്താകുന്നു എന്നിങ്ങനെയും നിവ്വിശങ്കമാകുംവണ്ണം (സംശയംകൂടാതെ) വദത്തുകളായിട്ടും സകലസുരപതിയായ (സകലദേവന്മാരുടെ അധിപനായ) മാധവന്റെ ചരിത്രം അത്ഭുതമാകുന്നു എന്നിങ്ങനെ ഭക്തിയാൽ വൈകുണ്ഠനേ (മഹാവിഷ്ണുവിനെ) സംസ്തുവത്തുകളായിട്ടും (സ്തുതിക്കുന്നവരായിട്ടും) ആ വിബുധന്മാർ നിജമായ മന്ദിരത്തെ ഭജിച്ചു (തന്റെഭവനത്തേ പ്രാപിച്ചു.)

സ്വാഹാസുധാകരം നാമ പ്രബന്ധമതികോമളം
അകരോദചിരേണൈവ നാരായണമഹീസുരഃ

സ്വാഹാസുധാകരം പ്രബന്ധം സമാപ്തം.

സാരം—നാരായണൻ എന്ന മഹീസുരൻ അതികോമളമായ സ്വാഹാസുധാകരമെന്ന പേരോടുകൂടിയ പ്രബന്ധത്തെ ക്ഷണത്തിൽത്തന്നെ ഉണ്ടാക്കി.

സ്വാഹാസുധാകരമെന്ന പ്രബന്ധത്തിന്റെ
വ്യാഖ്യാനം സമാപ്തമായി.

---

# കുചേലവൃത്തം പ്രബന്ധം.

---

ആസീദസ്തരജസ്തമോഗുണകഥഃ ശാന്താന്തരാത്മാ വശീ
ശിഷ്യഃ പുഷ്യദുദാരകീർത്തിതപസഃ കാശ്യസ്യ സാന്ദീപനേഃ
വ്യുൽപന്നോപനിഷദ്വിചാരസരണിഃ സബ്രഹ്മചാരീ ഹരേഃ
വിപ്രഃ കോപി നിവൃത്തിമാർഗ്ഗകുശലോ ധീമാൻ കുചേലാഭിധഃ ॥൧॥

അന്വയം—അസ്തരജസ്തമോഗുണകഥഃ ശാന്താന്തരാത്മാ- വശീ- പുഷ്യദുദാരകീർത്തിതപസഃ- കാശ്യസ്യ-സാന്ദീപനേഃ- ശിഷ്യഃ-വ്യുല്പന്നോപനിഷദ്വിചാരസരണിഃ-ഹരേഃ സബ്രഹ്മചാരീ- നിവൃത്തിമാർഗ്ഗകുശലഃ ധീമാൻ കുചേലാഭിധഃ-കോപി-വിപ്രഃ-ആസീൽ॥

അർത്ഥം—അസ്തരജസ്തമോഗുണകഥനും, (അസ്തമായ നശിച്ച രജോഗുണത്തിന്റേയും തമോഗുണത്തിന്റേയും കഥയോടുകൂടിയവനും) സത്വഗുണപ്രധാനനും എന്നു സാരം!, ശാന്താന്തരാത്മാവും, (ശാന്തമനസ്സും) ഉദാരയായ (മഹതിയായ) കീർത്തിയോടും തപസ്സോടും കൂടിയവനായി) കാശ്യനായ (കാശീദേശത്തിൽ വസിക്കുന്നവനായ) സാന്ദീപനിയുടെ (സാന്ദീപനി എന്ന മഹർഷിയുടെ) ശിഷ്യനും, വ്യുൽപന്നമായ (ഉണ്ടായതായ) ഉപനിഷത്തുകളുടെ വിചാരസരണിയോടു (വിചാരമാർഗ്ഗത്തോടു) കൂടിയവനും, വേദാന്തജ്ഞനും എന്നു സാരം. ഹരിയുടെ (ശ്രീകൃഷ്ണന്റെ) സബ്രഹ്മചാരിയും, (സഹപാഠിയും) നിവൃത്തിമാർഗ്ഗകുശലനും, (നിവൃത്തിലക്ഷണയായ ഭക്തിമാർഗ്ഗത്തിൽ സമർത്ഥനും) ധീമാനും, കുചേലാഭിധനും, ആയ ഒരു വിപ്രൻ, (കുചേലൻ എന്നു പേരോടുകൂടിയ ഒരു ബ്രാഹ്മണൻ) ഭവിച്ചു.

ഭക്തോ മുകുന്ദചരണാംബുജയോർവ്വിതന്വൻ
നിത്യാനി നിർമ്മലമതിഃ ഫലനിർവ്യപേക്ഷം
യത്നം വിനാ സമുദിതേന ധനേന തുഷ്യൻ
പത്ന്യാ സമം സ്വനിലയേ സ ചിരം ന്യവാത്സീൽ ॥൨॥

അന്വയം — മുകുന്ദചരണാംബുജയോഃ-ഭക്തഃ-നിർമ്മലമതിഃ-സഃ ഫലനിർവ്യപേക്ഷം-നിത്യാനി വിതന്വൻ.യത്നംവിനാ-സമുദിതേന-ധനേന തുഷ്യൻ- -പത്ന്യാ-സമം- സ്വനിലയേ-ചിരം- -ന്യവാത്സീൽ.

അർത്ഥം — മുകുന്ദചരണാംബുജങ്ങളിൽ ഭക്തനും, നിർമ്മലമതിയും ആയ അവൻ (കുചേലൻ)ഫലാപേക്ഷയോടുകൂടാതെ നിത്യങ്ങളെ (നിത്യകർമ്മങ്ങളെ) വിതന്വന്നായി, (ചെയ്യുന്നവനായി) യത്നത്തോടുകൂടാതെ സമുദിതമായ (ഉണ്ടായതായ) ധനത്താൽ തുഷ്യനായിട്ട് (സന്തോഷിക്കുന്നവനായിട്ട്) പത്നിയോടുകൂടെ സ്വനിലയത്തിൽ (തന്റെ ഭവനത്തിൽ) വളരെക്കാലം നിവസിച്ചു (പാർത്തു.)

ഐശ്വര്യസംഭവാൽ സോഽയമീശ്വരസ്മൃതിരോധകാൽ।
ദരിദ്രതാം വരം മേനേ ഹരിസ്മൃതിവിധായിനീം॥ ൩॥

അന്വയം — സഃ-അയം ഈശ്വരസ്മൃതിരോധകാൽ-ഐശ്വര്യസംഭവാൽ-ഹരിസ്മൃതിവിധായിനീം-ദരിദ്രതാം-വരം-മേനേ-।

അർത്ഥം — ആ ഇവൻ (കുചേലൻ) ഈശ്വരസ്മൃതിരോധകമായ (ദൈവവിചാരത്തെ തടുക്കുന്നതായ) ഐശ്വര്യസംഭവത്തേക്കാളും ഹരിസ്മൃതിവിധായിനിയായ (ശ്രീകൃഷ്ണന്റെ സ്മരണയേ ചെയ്യുന്നതായ) ദരിദ്രതയേ (ദാരിദ്ര്യത്തേ) വരമായിട്ട് (ഇഷ്ടപ്രിയമായിട്ട്) മനനംചെയ്തു (വിചാരിച്ചു) ധനമുണ്ടായാൽ മദിച്ച് ഈശ്വരസ്മരണയില്ലാതായിത്തീരും എന്നുവച്ച് കുചേലൻ ദാരിദ്ര്യത്തെ സ്വീകരിച്ചു എന്നു സാരം.

തം കദാചന തപോഭൃതാം വരം-
ഗേഹിനീ പുനരവൃത്തിഖേദിനീ।
വിശ്ലഥദ്ധൃതിഭരാ വചോഽബ്രവീ-
ദശ്രുപൂരകലുഷീകൃതേക്ഷണാ- ൪॥

അന്വയം — കദാചന-ഗേഹിനീ- പുനഃ-അവൃത്തിഖേദിനീ- വിശ്ലഥദ്ധൃതിഭരാ-അശ്രുപൂരകലുഷീകൃതേക്ഷണാ, തപോഭൃതാം- വരം-തം- വചഃ-അബ്രവീൽ.

അർത്ഥം — ഒരിക്കൽഗേഹിനി(കുചേലധർമ്മപത്നി) പിന്നെയുംപിന്നെയും അവൃത്തിഖേദിനിയായി(ഉപജീവനമാർഗ്ഗമില്ലാതെ ദുഃഖിക്കുന്നവളായി)വിശ്ലഥദ്ധൃതിഭരയായി(വിശ്ലഥമായ (നശിച്ചതായ) ധൈര്യഭാരത്തോടുകൂടിയവളായി) അശ്രുപൂരത്താൽ (കണ്ണുനീർപ്രവാഹത്താൽ കാലുഷീകൃതേക്ഷണയായിട്ട് (കലക്കപ്പെട്ട കണ്ണുകളോടുകൂടിയവളായിട്ട്) കരഞ്ഞുംകൊണ്ട് എന്നു സാരം। തപോഭൃ

മുനികുലമിൽവച്ച് (താപസന്മാരിൽവച്ച്) വരനായ (ശ്രേഷ്ഠനായ) അഗ്രജന്മാത്തോട് (കുചേലനോട്) വചസ്സിനെ (വാക്കിനെ) ബ്രവിച്ചു (പറഞ്ഞു)

അംഗനാസ്മ്യവിദിതാഗമാ സതീ
നാഥ ദുർവ്വിധതയാ സമാകുലാ॥
ഗേഹയാപനവിധൌ സമുത്സുകാ-
വച്മി യത്തദധുനാ നിശമ്യതാം॥ ൭॥

അന്വയം—ഹേ നാഥ! (അഹം) അവിദിതാഗമാ-സതീ-അംഗനാ-അസ്മി-ദുർവ്വിധതയാ-സമാകുലാ-ഗേഹയാപനവിധൌ-സമുൽസുകാ-യൽ-വച്മി-തൽ-അധുനാ-നിശമ്യതാം.

അർത്ഥം—അല്ലയോ നാഥ ഞാൻ അവിദിതാഗമയായി (അറിയപ്പെടാത്ത ശാസ്ത്രത്തോടുകൂടിയവളായി) സതിയായ അംഗനയായിട്ടു ഭവിക്കുന്നു. ശാസ്ത്രാദി അറിയാത്ത പതിവ്രതയായിത്തീരുന്നു എന്നു സാരം. ദുർവ്വിധതയാൽ (ദാരിദ്ര്യത്താൽ) നിസ്വദുർവ്വിധോദീനോ ദരിദ്രോ എന്ന് അമരം; സമാകുലയായി (സംഭ്രാന്തയായി) ഗേഹയാപനവിധിയിങ്കൽ (ഗേഹവൃത്തികഴിക്കുന്നതിൽ) സമുൽസുകയായിട്ട് (ഉത്സാഹത്തോടുകൂടിയവളായിട്ട്) യാതൊന്നിനെ വചിക്കുന്നു: അതു് ഇപ്പോൾ നിശമനംചെയ്യപ്പെടണം (കേൾക്കപ്പെടണം)

സാദ്ധ്വീജനസ്യ പതിരേവ പരം ഹി ദൈവം
പ്രാർത്ഥ്യോ മമ ത്വദപരോ ന തതോ ദയാബ്ധേ!
മാമുദ്ധരോദ്ധര ദുരാധികുലാഭിഭൂതാം
ദാരിദ്ര്യനാമ്നി നരകാംബുനിധൌ നിമഗ്നാം॥ ൮

അന്വയം—ഹേ ദയാബ്ധേ-ഹി-സാദ്ധ്വീജനസ്യ പതിഃ ഏവ-പരം-ദൈവം-തതഃ-മമ-ത്വൽ-അപരഃ-ന-പ്രാർത്ഥ്യഃ,ദുരാധികുലാഭിഭൂതാം ദാരിദ്ര്യനാമ്നി-നരകാംബുനിധൌ നിമഗ്നാം-മാം-ഉദ്ധര-ഉദ്ധര।

അർത്ഥം—അല്ലയോ ദയാബ്ധേ! യാതൊന്നിനാൽ സാദ്ധ്വീജനത്തിനു (പതിവ്രതാജനത്തിനു) പതിതന്നെ പരമായ ദൈവമാകുന്നു. അതിനാൽഎനിക്ക് അങ്ങയിങ്കൽനിന്നു് അപരൻ (അന്യൻ) പ്രാർത്ഥ്യനല്ല=പതിവ്രതമാൎക്കു ഭൎത്താവാണു പ്രധാനദൈവം. അതിനാൽ എന്റെസങ്കടം അങ്ങയോടല്ലാതെ അന്യനോടു പറവാൻ നിവൃത്തിയില്ല എന്നു സാരം. ദുരാധികുലത്താൽ അഭിഭൂതയും (പരിഭവിപ്പിക്കപ്പെട്ടവളും) ദാരിദ്ര്യനാമാവായ (ദാരിദ്ര്യമെന്ന പേരോടു

കൂടിയ) നരകമാകുന്ന അംബുനിധിയിൽ (സമുദ്രത്തിൽ) നിമഗ്നയും (മുങ്ങിയവളും) ആയ എന്നെ ഉദ്ധരിച്ചാലും-ഉദ്ധരിച്ചാലും. ദാരിദ്ര്യ സമുദ്രത്തിൽനിന്നു കരേററിയാലും എന്നുസാരം.

അയി ബ്രഹ്മൻ! ബ്രഹ്മാദിഭിരപിനുതൊ ദൈവതഗണൈഃ
സ്വയം ലക്ഷ്മീജാനിന്നനു തവ വയസ്യോ യദുപതിഃ
സകൃൽ ഗത്വാ പശ്യ പ്രണതജനവശ്യം തമചിരാ-
ദവശ്യം വിശ്വാത്മാ ദ്രവിണമതുലം ദാസ്യതി സ തേ॥ ൩൭

അന്വയം—അയിബ്രഹ്മൻ! ബ്രഹ്മാദിഭിഃ-ദൈവതഗണൈഃ അപി-സ്വയം-നുതഃ ലക്ഷ്മീജാനിഃ--യദുപതിഃ -തവ വയസ്യഃ-നനു, (ത്വം) അചിരാൽ-പ്രണതജനവശ്യം തം-സകൃൽ-ഗത്വാ-പശ്യ-വിശ്വാത്മാ സഃ-അതുലം ദ്രവിണം അവശ്യം-തെ-ദാസ്യതി

അൎത്ഥം—അല്ലയോ ബ്രഹ്മൻ (ബ്രാഹ്മണ) ബ്രഹ്മാദികളായ ദൈവതഗണങ്ങളാലും (ദേവസമൂഹങ്ങളാലും) താനേന്നുതനായി (സ്തുതിക്കപ്പെട്ടവനായി) ലക്ഷ്മീജാനിയായ (ലക്ഷ്മിയാകുന്ന ജായയോടുകൂടിയവനായ) ലക്ഷ്മീവല്ലഭനായ എന്നുസാരം. യദുപതി (ശ്രീകൃഷ്ണൻ) അങ്ങയുടെ വയസ്യനല്ലേ? അങ്ങു വേഗത്തിൽ പ്രണതജനങ്ങൾക്കു് (നമസ്കരിക്കുന്നവൎക്കു) വശ്യനായ അദ്ദേഹത്തെ ചെന്നു പോയിക്കണ്ടാലും. വിശ്വാത്മാവായ (സൎവ്വസ്വരൂപനായ) അദ്ദേഹം (ശ്രീകൃഷ്ണൻ) അതുലമായ ദ്രവിണത്തെ (അസദൃശമായധനത്തെ) നിശ്ചയമായിട്ടും അങ്ങേക്കായിട്ടു ദാനംചെയ്യും.

ഗദ്യം—ഇതി വദന്തീമന്തരമാൎത്തിമാൎത്തിമിവോദ്വഹന്തീം ധനായയാക്രാന്തഹൃദയാംബുജാമംബുജാക്ഷദിദൃക്ഷാതിരേകവൎദ്ധിതഗുണീഭവ ദ്രവിണാഗ്രഹോ ഗൃഹിണീമിത്ഥമകഥയൽ

അൎത്ഥം—ഇപ്രകാരം വദന്തിയും, (പറയുന്നവളും) അന്തൎഭാഗത്തിൽ അമാന്തിയോ (ഞെങ്ങാത്തതോ) എന്നുതോന്നുമാറുള്ള ആൎത്തിയെ ഉദ്വഹന്തിയും, ധനായയാൽ (ധനേച്ഛയാൽ) ക്രാന്തമായ (വ്യാപ്തമായ) ഹൃദയാംബുജത്തോടുകൂടിയവളും, ആയ ഗൃഹിണിയോടു (പത്നിയോടു) അംബുജാക്ഷന്റെ (ശ്രീകൃഷ്ണന്റെ) ദിദൃക്ഷയുടെ (ദൎശനേച്ഛയുടെ) അതിരേകത്താൽ (ആധിക്യത്താൽ) വൎദ്ധിച്ചതായ ധനാഗ്രഹത്തോടുകൂടിയവനായിട്ടു് ഇപ്രകാരം കഥിച്ചു.

“അശനായോദന്യധനായാ” എന്ന സൂത്രത്താൽ ഇച്ഛാൎത്ഥത്തിൽ ക്യച്ച് പ്രത്യയാന്തനിപാതമാണു ധനായാശബ്ദം

ഉക്തം ത്വയാ യദധുനാ മനസാ തദേത-
ദുൽക്കണ്ഠിതം സതതമേവ മയാപി കാന്തേ!।
കിന്തു പ്രഭോരപി മിതാമുപദാമവിന്ദൻ
മന്ദോദ്യമോഽസ്മി മധുസൂദനദർശനായ॥ വ

അന്വയം—ഹേ കാന്തേ! അധുനാ-ത്വയാ-യൽ-ഉക്തം തൽ ഏതൽ ഏവ-സതതം-മയാ-അപി-മനസാ-ഉൽക്കണ്ഠിതം, കിന്തു പ്രഭോഃ-മിതാം-അപി- ഉപദാം- അവിന്ദൻ- മധുസൂദനദർശനായ-മന്ദോദ്യമഃ-അസ്മി-

അൎത്ഥം—അല്ലയോകാന്തേ! ഇപ്പോൾ നിന്നാൽ യാതൊന്ന് ഉക്തമായി (പറയപ്പെട്ടു) ആ ഇതുതന്നെ (ശ്രീകൃഷ്ണനെക്കാണുക തന്നെ) എല്ലായ്പ്പോഴും എന്നാലും മനസ്സുകൊണ്ടു് ഉൽകണ്ഠിതമാകുന്നു (ആഗ്രഹിയ്ക്കപ്പെട്ടതാകുന്നു) നീ പറഞ്ഞതുതന്നെയാണ് ഞാനും വിചാരിച്ചിരിക്കുന്നതു എന്നസാരം. എന്തു പിന്നെ-പിന്നെഎന്താണ് ശ്രീകൃഷ്ണനേക്കാണാൻപോകാത്തതു് എന്നാണെങ്കിൽ)പ്രഭുവിന് (ശ്രീകൃഷ്ണന്) മിതയെങ്കിലും (അല്പമെങ്കിലും) ഉപദയേ (കാഴ്ചയേ) അവിന്ദന്നായിട്ടു് (ലഭിക്കാത്തവനായിട്ടു്) മധുസൂദനദൎശനത്തിന്നായിട്ടു് (ശ്രീകൃഷ്ണനെ കാണുന്നതിന്നായിട്ടു) മന്ദോദ്യമനായി( ഉദ്യമംകുറഞ്ഞവനായി) ഭവിക്കുന്നു. കുറച്ചെങ്കിലും കാഴ്ചയ്ക്കുള്ള പദാൎത്ഥം ഇല്ലാതെ പോകാൻ എനിയ്ക്കു മടിയുണ്ടു്. അതിനാൽ ഏതെങ്കിലും അല്പം കാഴ്ചദ്രവ്യം കിട്ടിയാൽ പോയി ശ്രീകൃഷ്ണനെ കണ്ടുവരാം എന്നസാരം.

ഗദ്യം—ഇതി വദതേ വല്ലഭായ സാ യാചിതോപനതശാലികലിതം പാടിതമലിനചേലഖണ്ഡബദ്ധം പൃഥുകാഞ്ജലിം പ്രപന്നാൎത്തിഹിംസെ പുംസേ പ്രാഭൃതീകൎത്തും പ്രാദിത

അൎത്ഥം—ഇപ്രകാരം വദന്നായ (പറയുന്ന) വല്ലഭനായിട്ടു്- അവൾ-യാചിതമായി ഉപനതമായ ശാലികൊണ്ടു് (യാചിച്ചുകിട്ടിയ നെല്ലുകൊണ്ടു) കലിതവും, (ഉണ്ടാക്കിയതും) പാടിതമായി (കീറിയതായി) മലിനമായ (മുഷിഞ്ഞ) ചേലഖണ്ഡത്തിൽ (വസ്ത്രഖണ്ഡത്തിൽ) ബദ്ധവും, (കെട്ടിയതും) ആയ പൃഥുകാഞ്ജലിയെ (ഒരു പിടിഅവലിനെ) പ്രപന്നാൎത്തിഹിന്നായ (ആപത്തിലുൾപ്പെട്ടവരുടെ ദുഃഖത്തെ ഹനിക്കുന്നവനായ) പുമാനായിട്ടു് (ശ്രീകൃഷ്ണനായിട്ടു് എന്നുസാരം) പ്രാഭൃതമാക്കിച്ചെയ്യാനായിട്ടു (കാഴ്ചവയ്ക്കാനായിട്ടു) പ്രദാനം ചെയ്തു (കൊടുത്തു.)

തതോ ബ ഭ്രദപിപ്രഃ പൃഥുകമുപ സംവ്യാനശകലേ
നിബദ്ധം നിസ്തന്ദ്രപ്രമദഭരമാപൃഛ്യ ഗൃഹിണിം
പ്രതസ്ഥേ വിശേഷം മനസി പരിപശ്യൻ മധുരിപും
സതീത്ഥ്യം സംരോക്ഷ്യൽപുളകമുകുളാലംകൃതതനുഃ ൯

അനായം—തതഃ-വിപ്രഃ- ഉപസംവ്യാനശകലെ-നിബദ്ധം-പൃഥുകം-ബിഭ്രൽ- നിസ്തന്ദ്രപ്രമദഭരം-ഗൃഹിണീം- ആപൃഛ്യ-വിശേഷം-സതീത്ഥ്യം-മധുരിപും മനസി പരിപശ്യൻ- സംരോക്ഷ്യൽപുളകമുകുളാലംകൃതതനുഃ-പ്രതസ്ഥേ.

അത്ഥം—അനന്തരം വിപ്രൻ(ബ്രാഹ്മണൻ)ഉപസംവ്യാനശകലത്തിൽ (ഉത്തരീയവസ്ത്രഖണ്ഡത്തിൽ) നിബദ്ധമായ (കെട്ടപ്പെട്ടതായ) പൃഥുകത്തെ (അവലിനെ) ബിഭ്രത്തായി (ഭരിയ്ക്കുന്നവനായി) നിസ്തന്ദ്രപ്രമദഭരമാകുംവണ്ണം (വദ്ധിച്ചിരിക്കുന്ന സന്തോഷഭാരത്തോടുകൂടുംവണ്ണം) ഗൃഹിണിയോടു ആപൃഛിച്ചിട്ടു (യാത്രചോദിച്ചിട്ടു) വിശേഷനം, സതീത്ഥ്യനം, (സഹപാഠിയും) ആയ മധുരിപുവിനെ (ശ്രീകൃഷ്ണനെ) മനസ്സിൽ പരിപശ്യനായി (കാണുന്നവനായി) സംരോക്ഷ്യത്തുകളായ (ഉണ്ടായവയായ) പുളകമുകുളങ്ങളാൽ (രോമാഞ്ചാങ്കുരങ്ങളാൽ) അലംകൃതതനുവായിട്ടു (അലംകരിക്കപ്പെട്ട ശരീരത്തോടുകൂടിയവനായിട്ടു) രോമാഞ്ചത്തോടുകൂടിയവനായിട്ടു എന്നുസാരം. പ്രസ്ഥാനംചെയ്തു (പുറപ്പെട്ടു.)

ഗുരുനിലയനിവാസെ പ്രാങ് നിവൃത്താനി സവ്വാ-
ണ്യസകൃദഭിനവാനീവാന്തരുദ്വീക്ഷമാണഃ
പ്രണയഗളിതതാദൃങ്മാർഗ്ഗദൈർഘ്യഃ പ്രപേദേ
സപദി സുകൃതിഗമ്യാം ദ്വാരകാദ്വാരഭൂമിം ൧൦

അന്വയം—(സഃ) ഗുരുനിലയനിവാസെ-പ്രാക്ക്-നിവൃത്താനി-സവ്വാണി അഭിനവാനി- ഇവ-അസകൃൽ- അന്തഃ-ഉദ്വീക്ഷമാണഃ പ്രണയഗളിതതാദൃങ്മാർഗ്ഗദൈർഘ്യഃ- സപദി-സുകൃതിഗമ്യാംദ്വാരകാദ്വാരഭൂമിംപ്രപേദേ.

അത്ഥം—അവൻ (കുചേലൻ) ഗുരുനിലയനിവാസത്തിൽ (ഗുരുഭവനത്തിൽ പാത്ത സമയത്തിൽ) മുൻപിൽനിവൃത്തങ്ങളായ (ചെയ്തിട്ടുള്ള) സവ്വങ്ങളെ (സകല കമ്മങ്ങളെ) അഭിനവങ്ങളോ (നൂതനങ്ങളോ) എന്നു തോന്നുമാറു പല പ്രാവശ്യം അന്തർഭാഗത്തിൽ (ഉള്ളിൽ) ഉദ്വീക്ഷമാണനായി (കാണുന്നവനായി) പ്രണയത്താൽ (സ്നേഹത്താൽ) ഗളിതമായ (പോയതായ) താദൃങ്മാർഗ്ഗദൈർഘ്യത്തോടു (അപ്രകാരമുള്ള വഴിയുടെ ദീർഘതയോടു) കൂടിയവനായിട്ടു-ശ്രീകൃഷ്ണനിലുള്ള സ്നേഹത്താൽ അതിദീർഘമായ വഴി പോയതു് അറിയാതെ എന്നു സാരം. തൽക്ഷണം സുകൃതിഗമ്യ

യായ (പുണ്യവാന്മാരാൽ പ്രാപിക്കപ്പെടുവാൻ യോഗ്യയായ) ദ്വാരകാ ദ്വാരഭൂമിയെ (ദ്വാരകയുടെ ദ്വാരഭാഗത്തെ) പ്രാപിച്ചു.

വിനിവേദിതോഽഥ പുരുഷേണ കേനചിൽ
പുനരാഗതേന സഹ തേന സാദരം
മനുജോപലഭ്യസുരശില്പികൌശലം
പ്രവിവേശ കേശവനിവേശനാന്തരം. ൧൧

അന്വയം—അഥ (സഃ) കേനചിൽ- പുരുഷേണ-വിനിവേദിതഃ-പുനഃ-ആഗതേന- തേന-സഹ-സാദരം- മനുജോപലഭ്യസുരശില്പികൌശലം- കേശവനിവേശാനന്തരം-പ്രവിവേശ॥

അൎത്ഥം—അനന്തരം (ദ്വാരഭൂമിയിൽ ചെന്നതിനുശേഷം) അവൻ (കുചേലൻ) ഒരു പുരുഷനാൽ വിനിവേദിതനായിട്ട് (അറിയിക്കപ്പെട്ടവനായിട്ടു) പിന്നീട് ആഗതനായ (വന്നവനായ) അവനോടുകൂടെ (കുചേലൻ) ദ്വാരത്തിൽ നില്ക്കുന്നു എന്ന് അറിയിച്ചു പ്രവേശിപ്പിക്കാം എന്നുള്ള ഭഗവാന്റെ അനുമതി വാങ്ങി വന്ന ആ പുരുഷനോടുകൂടെ എന്നു സാരം. സാദരമാകുംവണ്ണം (ബഹുമാനപുരസ്സരം) മനുജോപലഭ്യസുരശില്പികൌശലമായ (മനുഷ്യൎക്കു കാണപ്പെടുവാൻ യോഗ്യമായ വിശ്വകൎമ്മാവിന്റെ കരകൌശലത്തോടുകൂടിയ) കേശവനിവേശനാന്തരത്തെ (ശ്രീകൃഷ്ണന്റെ ഭവനത്തിന്റെ അന്തൎഭാഗത്തെ) പ്രവേശിച്ചു.

ഗദ്യം— തത്ര ച പ്രതിനവശാതകുംഭസ്തംഭസംഘാതസംഘടിതവാമലമണി മരീചിജാലബാലാതപ സന്തതോദ്യോതസുന്ദരേ മന്ദിരേ നിഷ്താപനിൎമ്മലീഭവദഷ്ടാപദ കലിതപദചതുഷ്ടയേ ലളിതകളഹംസകാമിനീമൃദുലതൂലജാലഭരിതോദരേണ പ്രച്ഛദപടനിസ്സരദച്ഛതരച്ഛവിവിച്ഛുരിതഭവനാന്തരേണ സ്വാധികാരവിച്ഛേദഭിയാ ഭുവമനുഗതേനേവ ഭോഗിരാജേന മഹനീയേന ശയനീയേന കമനീയേ വിമലവിതാനവിലംബമാനവിബുധതരുസുമമാല്യസൌരഭലോഭസമനുപതദളിഗളകളവിഗളദതിബഹളകളകളാന്തഃപൎയ്യന്തേ പൎയ്യങ്കേ സമുപവിശന്തം, നിഖിലദിഗന്തരാണി നീലിമാദ്വൈതമദ്ധ്യാപയന്തീം കാമപി കാന്തികന്ദളീമുദ്വമയന്തം കൌമാരകപരിചയാതിരേക സമുപചിതകൌതുകയാ സവിതൃകന്യകയേവ നിഷേവ്യമാണം നിൎമ്മലകനകനിൎമ്മിതകടകമകുടകുണ്ഡലാലങ്കാരകാഞ്ചീമുഖനിഖിലാകല്പജാലകല്പിതനിരതിശയശോഭാവിശേഷം, തരളേതരതടിൽഖണ്ഡഷണ്ഡമണ്ഡിതമിവ വൎഷാസമയവാരിവാഹം അത്യൎത്ഥവികസിതാഭ്യാമരുണാരവിന്ദസംവൎത്തികാസുന്ദരാഭ്യാം കരുണാമൃതരസതുന്ദിലാഭ്യാം മൃദുഹസിതചന്ദ്രികാസ്യന്ദസമ്മേളന സവിശേഷശീതളാഭ്യാ മക്ഷിയുഗളാഭ്യാ മവനതജനമന

സ്താപമവനമയന്തം, വിശങ്കടഭുജാന്തരാളവിശൃംഖലവലമാനാമുക്താ
ഹാരതത്താട്ടശമമഹോനിഷ്യന്ദമന്ദാകിനീസലിലപൂരേണ പാവനീ
ക്രിയമാണപുരോഭാഗം പരിണദ്ധമുഗ്ദ്ധപീതാംബരപിഹിതമഹി
തോരുകാണ്ഡം മഞ്ജുളമഞ്ജീരഘടിതമണികാന്തിമഞ്ജരീപുഞ്ജപി
ഞ്ജരീക്രിയമാണപാദപീഠമുപപാദപീഠമുപവിശന്താ ഭക്തിമതാമു
ത്തമേനോദ്ധവേന പയോജപേശലാഭ്യാം പാണിതലാഭ്യാം പരിമൃ
ദുസംവാഹ്യമാനപാദകമല,മാഭ്യന്തരൈരക്രൂരസാത്യകി പ്രമുഖൈഃ
സാത്വതപ്രവരൈശ്ച സന്നിഷേവ്യമാണം സമാനഗുണസഖീസഹ
സ്രപരിശോഭിതപാർശ്വയാ പ്രതിക്ഷണവിസ്രംസമാനാഘനാകുടില
ചികുരബന്ധസമ്പാദ്യമാനസാന്ദ്രസന്തമസയാ ബാലശശിലോഭനീ
യഫാലതലഭാസമാനസ്വേദകണർദ്ദ്യമാനാ സുഭഗതരഘുസൃണരസ
തിലകയാ വിസ്മരതരകാമരസാവേശപേശലനയനതാമരസയാ വി
മലകപോലബിംബബിംബിത വിപുലമണികുണ്ഡലമഹോമണ്ഡല
യാ കിഞ്ചിദാഗളിതകഞ്ചുകബന്ധബന്ധുരതരകുചകുംഭയാ നി
ർമ്മലകനകസൂത്രനിബദ്ധ്യമാനനീവീഭവല്ലിനവനീവിബന്ധയാ മൃ
ദുഹസിതസുഹൃദാപാത മേദുരതരകാന്തിപൂരചാമരയുഗളാന്ദോളന
സമയസമുദയദ്ഭ്രാമരഭ്രാമണിവിഭ്രോതോൽപാദിതവിഭ്രമാപാതവി
ഭ്രമയാ നിസ്സർഗ്ഗരമണീയവിഭ്രമയാനിജജീവിതാദപിഗരീയസ്യാ പ്രേ
യസ്യാ ച പര്യുപാസ്യമാനം, സന്നതജനമനോഗതാധികസമ്പൽ
സമ്പാദനസമർത്ഥതയാ സംപ്രാർത്ഥിതമാത്രദന്താനാം സംക്രന്ദ
നതരുനികരാണാം സന്തതസന്തർജ്ജ്യമാന മന്ദേതരമന്ദാക്ഷമരവിന്ദാ
ക്ഷമദ്രാക്ഷീൽ॥

അർത്ഥം—അത്രതന്നെയുമല്ല അവിടെ പ്രതിനവങ്ങളായ (നൂ
തനങ്ങളായ) ശാതകുംഭസ്തംഭങ്ങളുടെ (സ്വർണ്ണത്തൂണുകളുടെ) സം
ഘാതങ്ങളിൽ (സമൂഹങ്ങളിൽ) സംഘടിതങ്ങളായ (ചേർത്തവയാ
യ) വിമലമണികളുടെ മരീചിജാലമാകുന്ന (രശ്മിസമൂഹമാകുന്ന)
ബാലാതപത്തിന്റെ (ഇളവെയിലിന്റെ) സന്തതോജ്ജ്വല്യാതത്താൽ
(എല്ലായ്പോഴും ഉള്ള പ്രകാശത്താൽ) സുന്ദരമായ മന്ദിരത്തിൽ—നി
ഷ്ടാപംകൊണ്ടു (ഏററവും തപിപ്പിക്കുകൊണ്ടു്) സ്പഷ്ടം വെയ്ക്കു
യാൽ എന്നു സാരം. നിർമ്മലീകൃതത്തായ (നിർമ്മലമായിത്തീൎന്ന)
അഷ്ടാപദത്താൽ (സ്വർണ്ണത്താൽ) കലിതമായ (ഉണ്ടാക്കപ്പെട്ടതാ
യ) പദചതുഷ്ടയത്തോടു (നാലു കാലോടു) കൂടിയതായി, ലളിതയാ
യ കളഹംസകാമിനിയേപ്പോലെ മൃദുലമായ (മൃദുവായ) തൂലജാല
ത്താൽ (പഞ്ഞിക്കൂട്ടത്താൽ) ഭരിതമായ (പൂരിതമായ) ഉദരത്തോടു
കൂടിയതും) പ്രച്ഛദപടത്തിൽനിന്നു (ശയ്യയുടെ മൂടുപടത്തിൽനി
ന്നു) നിസ്സരന്തിയായ (പുറപ്പെടുന്നതായ) അച്ഛതരച്ഛവിയുടെ
(നിർമ്മലകാന്തിയുടെ) വിഛന്ദത്താൽ (അങ്കുരത്താൽ) വിച്ഛുരിത

മായ (വ്യാപ്തമായ) ഭവനാന്തരത്തോടു (ഗൃഹാന്തർഭാഗത്തോടു) കൂടിയതും, സ്വാധികാരവിച്ഛേദഭീയാൽ (തന്റെ അധികാരം നശിച്ചേങ്കിലോ എന്നുള്ള പേടിയാൽ) ഭുവിനെ (ഭൂമിയെ) അനുഗതനായ (പ്രാപ്തനായ) ഭോഗിരാജനൊ (അനന്തനോ) എന്നു തോന്നുന്നതും മഹനീയവും (പൂജ്യവും) ആയ ശയനീയത്താൽ (മെത്തയാൽ) കമനീയമായി, വിമലവിതാനത്തിൽ (നിർമ്മലമായ മേൽകെട്ടിയിൽ) വിലംബമാനങ്ങളായ (തൂങ്ങിക്കിടക്കുന്ന) വിബുധതരുസുമമാല്യങ്ങളുടെ (കല്പവൃക്ഷപ്പൂക്കൾ കൊണ്ടുള്ള മാലകളുടെ) സൌരഭത്താലുള്ള (സൌരഭ്യത്തിലുള്ള) ലോഭത്താൽ (ആഗ്രഹത്താൽ) സമനുപതത്തുകളായ (വരുന്നവയായ) അളികളുടെ (ഭൃംഗങ്ങളുടെ) ഗളത്തിൽ നിന്നു് (കഴുത്തിൽനിന്നു്) കളം (മധുരം) ആകുംവണ്ണം വിഗളത്തുകളായി (പുറപ്പെടുന്നവയായി) അതിബഹളങ്ങളായ കളകളങ്ങളാൽ (കോലാഹലങ്ങളാൽ) അന്തമായ (മനോഹരമായ) പര്യന്തത്തോടു (സമീപപ്രദേശത്തോടു) കൂടിയതായിരിക്കുന്ന പര്യങ്കത്തിൽ (കട്ടിലിൽ) സമുപവിഷ്ടനായും, (ഇരിക്കുന്നവനായും, നിഖിലദിഗന്തരങ്ങളെ (സർവ്വദിങ്മദ്ധ്യങ്ങളെ) നീലിമാദ്വൈതത്തെ (കറുപ്പാകുന്ന ഒന്നിനെ) അദ്ധ്യാപയന്തിയായ (പഠിപ്പിക്കുന്നതായ) ഒരു കാന്തികന്ദളിയെ (ശോഭാങ്കുരത്തെ) ഉദ്വമയനായും, (പുറപ്പെടുവിക്കുന്നവനായും) സകലദിക്കുകളിലും തന്റെ നീലകാന്തിയെ വ്യാപിപ്പിക്കുന്നവനായും എന്നു സാരം. കൌമാരപരിചയാതിരേകത്താൽ (ബാല്യകാലത്തിലുള്ള പരിചയത്തിന്റെ ആധിക്യത്താൽ) സമുപചിതകൌതുകയായ (വർദ്ധിച്ച കൌതുകത്തോടുകൂടിയ) സവിതൃകന്യയാൽ (കാളിന്ദിയാൽ) നിഷേവ്യമാണനോ (സേവിക്കപ്പെടുന്നവനോ) എന്നു തോന്നുമാറു ഇരിക്കുന്നവനായും, നിർമ്മലകനകനിർമ്മിതങ്ങളായ കടകങ്ങളും (വളകളും) മകുടവും (കിരീടവും) കർണ്ണാലങ്കാരങ്ങളും കാഞ്ചിയും തുടങ്ങിയ നിഖിലാകല്പജാലത്താൽ (സർവ്വഭൂഷണസമൂഹത്താൽ) കല്പിതനിരതിശയശോഭാവിശേഷനായും, (ചെയ്യപ്പെട്ട അതിശയമായ കാന്തിവിശേഷത്തോടുകൂടിയവനായും) തരളേതരങ്ങളായ (ഇളകാത്തവയായ) തടിൽഖണ്ഡഷണ്ഡങ്ങളാൽ (മിന്നൽഖണ്ഡങ്ങളുടെ സമൂഹങ്ങളാൽ) മണ്ഡിതമായ (അലംകൃതമായ) വർഷാസമയവാരിവാഹമോ എന്നു തോന്നുമാറു ഇരിക്കുന്നവനായും, ഏറ്റവും വികസിതങ്ങളും അരുണാരവിന്ദങ്ങളുടെ (ചെന്താമരപ്പൂക്കളുടെ) സംവർത്തികകൾപോലെ (നവദളങ്ങൾപോലെ) സുന്ദരങ്ങളും കരുണയാകുന്ന അമൃതരസത്താൽ തുന്ദിലങ്ങളും (വർദ്ധിച്ചവയും) മൃദുഹസിതമാകുന്ന (പുഞ്ചിരിയാകുന്ന) ചന്ദ്രികാസ്യന്ദത്തിന്റെ (ചന്ദ്രികയുടെ പ്രവാഹത്തിന്റെ) സമ്മേളനത്താൽ (ചേർച്ചയാൽ) സവിശേഷശീതളങ്ങളും (ഏറ്റവും തണുത്തവയും) ആയ അക്ഷിയു

ഗളങ്ങളാൽ (രണ്ടു കണ്ണുകൾകൊണ്ടു്) അവനതജനങ്ങളുടെ (നമസ്കരിക്കുന്നവരുടെ) മനസ്താപത്തെ അപഘനമയന്നായും, (കളയുന്നവനായും) വിശങ്കടമായ (മഹത്തായ) ഭുജാന്തരാളത്തിൽ (മാർവ്വിടത്തിൽ) വിശ്രുംഖലം (തടവില്ലാതെ) വലമാനങ്ങളായ (ഇളകുന്ന) മുക്താഹാരങ്ങളുടെ (മുത്തുമാലകളുടെ) തത്താദൃശമായ (അപ്രകാരമിരിക്കുന്ന) മഹോനിഷ്യന്ദമാകുന്ന (കാന്തിയുടെ പുറപ്പാടാകുന്ന) മന്ദാകിനീസലിലപൂരത്താൽ (ഗംഗാജലപ്രവാഹത്താൽ) പാവനീക്രിയമാണമായ (ശുദ്ധമാക്കി ചെയ്യപ്പെട്ട) പുരോഭാഗത്തോടു കൂടിയവനായും- പരിണദ്ധമായ (ഉടുക്കപ്പെട്ടതായ) മുഗ്ദ്ധപീതാംബരത്താൽ (സുന്ദരമായ മഞ്ഞവസ്ത്രത്താൽ) പിഹിതങ്ങളായ (മറയ്ക്കപ്പെട്ട) മഹിതോരുകാണ്ഡങ്ങളോടു (ശ്രേഷ്ഠങ്ങളായ ഊരുഖണ്ഡങ്ങളോടു) കൂടിയവനായും, മഞ്ജുളമഞ്ജീരങ്ങളിൽ (മനോഹരങ്ങളായ കാൽച്ചിലമ്പുകളിൽ) ഘടിതങ്ങളായ (ചേർക്കപ്പെട്ടവയായ) മണികളുടെ (രത്നങ്ങളുടെ) കാന്തിമഞ്ജരീപുഞ്ജത്താൽ (ശോഭയാകുന്ന മഞ്ജരിക്കൂട്ടത്താൽ) പിഞ്ജരീക്രിയമാണമായ (പിംഗലവർണ്ണമാക്കി ചെയ്യപ്പെട്ട) പാദപീഠത്തോടു കൂടിയവനായും, ഉപപാദപീഠം(പാദപീഠസമീപത്തിൽ) ഉപവിശന്നായി (ഇരിക്കുന്നവനായി) ഭക്തിമത്തുകളിൽ വച്ചു് ഉത്തമനായ ഉദ്ധവനാൽ പയോജപേശലങ്ങളായ (താമരപ്പൂപോലെ മനോഹരങ്ങളായ) പാണിതലങ്ങൾകൊണ്ടു് (കരതലങ്ങൾകൊണ്ടു്) പരിമൃദുവാകംവണ്ണം (പതുക്കെ) സംവാഹ്യമാനപാദകമലനായും; (മർദ്ദിക്കപ്പെടുന്നവയായ പാദപത്മങ്ങളോടുകൂടിയവനായും) ആഭ്യന്തരന്മാരായി (ഉള്ളിലുള്ളവരായി) അക്രൂരസാത്യകി പ്രമുഖന്മാരായ (അക്രൂരൻ സാത്യകി തുടങ്ങിയ) സാത്വതചക്രങ്ങളാലും (യാദവസംഘങ്ങളാലും) സന്നിഷേവ്യമാണനായും, (സേവിക്കപ്പെടുന്നവനായും) സമാനഗുണസഖീസഹസ്രപരിശോഭിതപാർശ്വവും (തന്നോടു തുല്യഗുണമുള്ള സഖീസഹസ്രത്താൽ ശോഭിച്ച ഇരുപുറത്തോടുകൂടിയവളും) പ്രതിക്ഷണം (ക്ഷണംതോറും) വിസ്രംസമാനമായ (അഴിയുന്ന) ഘനകുടിലചികുരബന്ധത്താൽ (ഇടതിങ്ങിയും വളഞ്ഞതും ആയ കേശബന്ധത്താൽ) സംപാദ്യമാനമായ (സമ്പാദിക്കപ്പെടുന്നതായ) സാന്ദ്രസന്തമസത്തോടു (നിബിഡാന്ധകാരത്തോടു) കൂടിയവളും, ബാലശശിയെപ്പോലേ (ബാലചന്ദ്രനെപ്പോലെ) ലോഭനീയമായ (മനോഹരമായ) ഫാലതലത്തിൽ (നെററിത്തടത്തിൽ) ഭാസമാനങ്ങളായ (ശോഭിക്കുന്നവയായ)സ്വേദകണങ്ങളാൽ (വിയർപ്പുതുള്ളികളാൽ)ഭിദ്യമാനമായ (കളയപ്പെട്ടതായ) സുഭഗതരഘുസൃണരസതിലകത്തോടു (സുന്ദരതരമായ കുങ്കുമച്ചാറുകൊണ്ടുള്ള പൊട്ടോടു), കൂടിയവളും, വിസൃമരതരമായ (വ്യാപിച്ചതായ) കാമരസാവേശത്താൽ പേശല

ങ്ങളായ (സുന്ദരങ്ങളായ) നയനതാമരസങ്ങളോടു (താമരപ്പൂവിൻെറ ഇതളുകൾപോലുള്ള കണ്ണുകളോടു) കൂടിയവളും, വിമലങ്ങളായ (നിർമ്മലങ്ങളായ) കപോലബിംബങ്ങളിൽ (കവിൾത്തടങ്ങളിൽ) ബിംബിതങ്ങളായ (പ്രതിബിംബിച്ചവയായ) വിചലമണികുണ്ഡലങ്ങളുടെ (ഇളകുന്നരത്നമയകർണ്ണാഭരണങ്ങളുടെ) മഹോമണ്ഡലത്തോടു (തേജസ്സമൂഹത്തോടു) കൂടിയവളും, കുറഞ്ഞോന്നു് ആഗളിതമായ (അഴിഞ്ഞതായ) കഞ്ചുകബന്ധംകൊണ്ടു് (ചട്ടയുടെ ബന്ധനംകൊണ്ടു് ബന്ധുരതരങ്ങളായ (അതിസുന്ദരങ്ങളായ) കുചകുംഭങ്ങളോടുകൂടിയവളും, നിർമ്മലമായ കനകസൂത്രത്താൽ (പൊന്നരിഞ്ഞാണത്താൽ) നിബദ്ധ്യമാനമായി (കെട്ടപ്പെട്ടതായി) നിചീഭവത്തായ (താന്നതായ) അഭിനവനീവീബന്ധത്തോടു് (പുത്തനായമടിക്കുത്തോടു) കൂടിയവളും, പൊന്നരിഞ്ഞാണം ഞാട്ടിട്ടു മടിക്കുത്തു് താന്നിരിക്കുന്നവളും എന്നു സാരം, മൃദുഹസിതമാകുന്ന (പുഞ്ചിരിയാകുന്ന) സുഹൃത്തിൻെറ (ബന്ധുവിൻെറ) ആപാതത്താൽ (വരവിനാൽ) മേദുരതരമായ (ഏററവും വർദ്ധിച്ചതായ) കാന്തിപൂരത്തോടു കാന്തിപ്രവാഹത്തോടു) കൂടിയ ചാമരയുഗളത്തിൻെറ (രണ്ടു ചാമരങ്ങളുടെ) ആന്ദോളനസമയത്തിൽ (വീശുമ്പോൾ) സമുദയത്തായ (ഉദിച്ചതായ) ഉദ്ദാമമുദ്രാമണിവിദ്യോതത്താൽ (വർദ്ധിച്ചമുദ്രാരത്നപ്രകാശത്താൽ) ഉത്ഥാപിതമായ (ഉണ്ടാക്കപ്പെട്ടതായ) വിദ്യുദാപാതവിഭ്രമത്തോടു) (മിന്നലുവരുന്നു എന്നുള്ള ഭ്രമത്തോടു) കൂടിയവളും നിസർഗ്ഗരമണീയവിഭ്രമയും, (സ്വതേ മനോഹരമായ വിലാസത്തോടുകൂടിയവളും) തൻെറ ജീവിതത്തേക്കാളും ഗരീയസിയും ആയ (അതിമഹതിയുംആയ) പ്രേയസിയാലും (പ്രിയതമയായ ലക്ഷ്മീദേവിയാലും) പയ്യുപാസ്യമാനനായും, സേവിയ്ക്കപ്പെട്ടുന്നവനായും) സന്നതജനങ്ങളുടെ (നമ്രന്മാരുടെ) മനോഗതത്തേക്കാൾ അധികമായ സമ്പത്തിൻെറ സമ്പാദനത്തിലുള്ള സമത്ഥതയാൽ (സാമത്ഥ്യത്താൽ) സംപ്രാത്ഥിതമാത്രദത്തങ്ങളായ പ്രാർത്ഥിച്ചതിനെ മാത്രം ദാനംചെയ്യുന്നവയായ) സംക്രന്ദനതരുനികരങ്ങൾക്കു (കല്പകവൃക്ഷസംഘങ്ങൾക്കു്) സന്തതസന്ദീയമാനമന്ദേതരമന്ദാക്ഷനായും, (എല്ലായ്പ്പോഴും വളരെ ലജ്ജയെക്കൊടുക്കുന്നവനായും) ഇരിക്കുന്ന അരവിന്ദാക്ഷനെ (അംബുജാക്ഷനെ=ശ്രീകൃഷ്ണനേ) ദർശിച്ചു॥

പശ്യൻ പുരാ പരിചിതം ഗുരുഗേഹവാസേ-
സച്ചിന്മയം പുരുഷമച്യുതമച്ഛചേതാഃ।
ഉൽഭിദ്യമാനപുളകോൽഗളദശ്രുധാരോ-
വിപ്രോ ബഭൂവ ഭൃശഭക്തിവശംവദാത്മാ॥ ൫൨।

അന്വയം—അച്ഛചേതാഃ-വിപ്രഃ-പുരാ-ഗുരുഗേഹവാസേ-പ।

രിചിതം-സച്ചിന്മയം-പൂരുഷം-അച്യുതം-പശ്യൻ- ഉൽഭിദ്യമാനപുളകോൽഗളദശ്രുധാരഃ-ഭൃശഭക്തിവശംവദാത്മാ-ബഭൂവ॥

അർത്ഥം—അച്ഛചേതസ്സായ (നിർമ്മലമനസ്സായ) വിപ്രൻ (കുചേലബ്രാഹ്മണൻ) പണ്ട് ഗുരുഗേഹവാസത്തിൽ പരിചിതനും സച്ചിന്മയനായ പുരുഷനും ആയ അച്യുതനെ പശ്യനായി (കാണുന്നവനായി) ഉൽഭിദ്യമാനമായ (പുറപ്പെടുന്നതായ) പുളകത്തോടു് (രോമാഞ്ചത്തോടു്) കൂടിയവനും ഉൽഗളന്തിയായ (ഒഴുകുന്ന) അശ്രുധാരയോടുകൂടിയവനും ആയി-ഭൃശഭക്തിവശംവദാത്മാവായിട്ടു് (ഏററവും ഭക്തിയ്ക്കു് അധീനമായമനസ്സോടുകൂടിയവനായിട്ടു) ഭവിച്ചു, ഭക്തിപരവശനായിട്ടുതീൎന്നു എന്നു സാരം.

(തതശ്ച) അത്രതന്നെയും അല്ല അനന്തരം)

തരയാ വരയാ വിമുച്യ ശയ്യാം
പരിപശ്യൻ പുരതോ വയസ്യമേനം॥
ഉരസാ തരസാ സമേത്യ ഗാഢം
പരിരേഭേ പരമഃ പുമാൻ പ്രമാദീ॥ ൧൩॥

അന്വയം—പരമഃ-പുമാൻ-പുരതഃ-വയസ്യം ഏനം പരിപശ്യൻ-വരയാ-ത്വരയാ-ശയ്യാം-വിമുച്യ-തരസാ- സമേത്യ-പ്രമാദീ-ഉരസാ-ഗാഢം-പരിരേഭേ-

അൎത്ഥം—പരമനായ പുമാൻ (പരപുരുഷൻ) പുരോഭാഗത്തിൽ വയസ്യനായ ഇദ്ദേഹത്തെ (കുചേലനെ) പരിപശ്യനായിട്ടു് (കാണുന്നവനായിട്ടു്) വരയായ ത്വരയോടു (അതിസംഭ്രമത്തോടു്) ശയ്യയെ മോചിച്ചിട്ടു് (ഉപേക്ഷിച്ചിട്ടു്) വേഗത്തിൽവന്നു് പ്രമാദിയായിട്ടു് (മതിമറന്നവനായിട്ടു്) പരിരംഭണംചെയ്തു (ആലിംഗനം ചെയ്തു.)

മലിനം കൃശഗാത്രമേവമേനം
പരിരബ്ധം ഹരിണാ വിലോകയന്തഃ
വിസരൽകുതുകാ ബഭ്രുവുരുച്ചൈ-
രവിദന്തസ്തദന്തമന്ധകൌഘാഃ ॥൧൪॥

അന്വയം— അന്ധകൌഘാഃ-മലിനം-കൃശഗാത്രം-ഏനം-ഏവം-ഹരിണാ-പരിരബ്ധം--വിലോകയന്തഃ-തദന്തം-അവിദന്തഃ- ഉച്ചൈഃ-വിസരൽകുതുകാഃ-ബഭ്രുവുഃ

അൎത്ഥം—അന്ധകൌഘങ്ങൾ, (യാദവസമൂഹങ്ങൾ) മലിനനായി (മുഷിഞ്ഞ വസ്ത്രത്തോടുകൂടിയവനായി) കൃശഗാത്രനായ ഇവനെ (കുചേലനെ) ഇപ്രകാരംഹരിയാൽ (കൃഷ്ണനാൽ) പരിരബ്ധ

നായിട്ട് (ആലിംഗനം ചെയ്യപ്പെട്ടവനായിട്ട്) വിലോകയന്തുകളായി (കാണുന്നവരായി) തദ്ദന്തത്തേ (അതിന്റെ=ആലിംഗനത്തിന്റെ വൃത്താന്തത്തേ) അവിദന്തുകളായിട്ട് (അറിയാത്തവരായിട്ട്) ഏററവും വിസരൽകൗതുകന്മാരായി (വ്യാപിച്ചിരിക്കുന്ന കൌതുകത്തോടുകൂടിയവരായി) ഭവിച്ചു. ഇവിടെ അന്ധകൌതുകാ എന്നശബ്ദം പ്രയോഗിക്കയാൽ അന്ധന്മാരായതിനാലാണ് ശ്രീകൃഷ്ണൻ കുചേലനെ ആലിംഗനം ചെയ്തതിനുള്ള കാരണം അറിയാഞ്ഞത് എന്നും ധ്വനിക്കുന്നു.

അഭ്യർച്ചിതം വിധിവദപ്രതിമാനഭാഗ്യ-
മർദ്ധാസനേ സമുപവേശ്യ പുരസ്സമേഷാം।
അസ്തോകമോദപരവാനരവിന്ദനേത്രോ
ഹസ്തേന ഹസ്തമവലംബ്യ ഹസൻ ബഭാഷേ ॥൧൭॥

അന്വയം — അരവിന്ദനേത്രഃ വിധിവൽ-- അഭ്യർച്ചിതം--അപ്രതിമാനഭാഗ്യം (തം) സമേഷാം-പുരഃ--അർദ്ധാസനേ--ഉപവേശ്യ-അസ്തോകമോദപരവാൻ--ഹസ്തേന ഹസ്തം--അവലംബ്യ-.ഹസൻ-ബഭാഷേ.

അർത്ഥം — അരവിന്ദനേത്രൻ വിധിപോലെ അഭ്യർച്ചിതനായി (പൂജിക്കപ്പെട്ടവനായി) അപ്രതിമാനഭാഗ്യനായ (അസദൃശമായ ഭാഗ്യത്തോടുകൂടിയവനായ) അവനേ (കുചേലനേ) സമന്മാരുടെ (സർവന്മാരുടെ) പുരോഭാഗത്തിൽ അർദ്ധാസനത്തിൽ ഉപവേശിപ്പിച്ചിട്ട് (ഇരുത്തിട്ട്) അസ്തോകമായ (അനല്പമായ) മോദത്താൽ പരവാനായി (പരാധീനനായി) ഹസ്തംകൊണ്ട് ഹസ്തത്തേ അവലംബിച്ചിട്ട് (കയ്യുകൊണ്ട് കയ് പിടിച്ചിട്ട്) ഹസന്നായിട്ട് (ചിരിക്കുന്നവനായിട്ട്) ഭാഷിച്ചു (പറഞ്ഞു) ഇവിടെ സമേഷാം എന്നുള്ളത് സർവനാമമാണ് സർവന്മാരുടെ എന്ന് അർത്ഥവുമാണ്. തുല്യാർത്ഥം സമശബ്ദത്തിന് സർവ്വനാമത്തിൽ വരികയില്ല.

സഖേ! ദിഷ്ട്യാ ദൃഷ്ടഃ കിമപരമയം മേ സുദിവസോ
ഭവാദൃഗ്ഭിഃ സൽഭിർന്ന ഖലു സുലഭം സംഗമസുഖം
പരാധീനാ യൂയം പ്രതിദിനമനുഷ്ഠാനനിയമൈ-
രമീ തന്ത്രാവാപൈരപി ച പരതന്ത്രാ ബത വയം॥ ൧൮

അന്വയം — ഹേ സഖേ! (ഭവാൻ) ദിഷ്ട്യാ-ദൃഷ്ടഃ,-അപരം-കിം,അയം-മെ-സുദിവസഃ-ഭവാദൃഗ്ഭിഃ-സൽഭിഃ-സംഗമസുഖം-ന-സുലഭം-ഖലു,-യൂയം-പ്രതിദിനം-അനുഷ്ഠാനനിയമൈഃ-പരാധീനാഃ അമീ-വയം-തന്ത്രാവാപൈഃ-അപിച-പരതന്ത്രാഃ-ബത.

അർത്ഥം — അല്ലയോ സഖേ ഭവാൻ ദിഷ്ട്യാ (ഭാഗ്യത്താൽ) ദൃഷ്ടനായി (കാണപ്പെട്ടു) അങ്ങേ ഭാഗ്യം കൊണ്ടാണ കണ്ടത് എ

ന്നു സാരം. അപരം എന്താകുന്നു (വേറെ എന്താണു വേണ്ടതു്) ഇതു് എനിക്കു സുദിനമാകുന്നു, ഭവാദൃശന്മാരായ (നിങ്ങളെപ്പോലു ള്ള) സജ്ജനങ്ങളോടുള്ള സംഗമസുഖം സുലഭമല്ലതന്നെ, (ലഭിക്കാൻ പ്രയാസമാണു്) എന്തുകൊണ്ടെന്നാൽ നിങ്ങൾ പ്രതിദിനം (ദിവ സംതോറും) അനുഷ്ഠാനനിയമങ്ങളാൽ (കർമ്മനിയമങ്ങളാൽ) പ രാധീനന്മാരാണു്, ഈ ഞങ്ങൾ തന്ത്രാവാപങ്ങൾകൊണ്ടും (തന്ത്ര ങ്ങളും=സ്വരാജ്യചിന്തനങ്ങളും അവാപങ്ങളും=പരരാജ്യചിന്തന ങ്ങളുംകൊണ്ടു) പരതന്ത്രന്മാരാകുന്നു കഷ്ടം॥

കച്ചിൽ സഖെ! സ്മരസി താം ഗുരുഗേഹവൃത്തിം
ശുശ്രൂഷയൈവ നയതോ ദിവസാനശേഷാൻ।
യച്ഛക്തിരപ്രതിഹതാ സ്വയമേവ പുംസാ-
മിച്ഛാനുരൂപമചിരേണ ഫലം പ്രസൂതെ. ൧൭

അന്വയം—ഹേ സഖേ! (ത്വം) താം-ഗുരുഗേഹവൃത്തിം- സ്മരസി-കച്ചിൽ-ശുശ്രൂഷയാ-എവ-നയതഃ-അശേഷാൻ-ദിവസാൻ സ്മരസി-കച്ചിൽ-അപ്രതിഹതാ-യച്ഛക്തിഃ-സ്വയം-എവ-പുംസാം അചിരേണ-ഇച്ഛാനുരൂപം-ഫലം-പ്രസൂതെ

അർത്ഥം—അല്ലയോ സഖേ അങ്ങു് ആ ഗുരുഗേഹവൃത്തി യെ (ഗുരുഭവനത്തിലുള്ള വർത്തനത്തേ) സ്മരിക്കുന്നില്ലേ, ശുശ്രൂഷ യോടുകൂടെത്തന്നെ (ഗുരുവിൻെറ പരിചര്യയോടുകൂടത്തന്നെ) നയ ത്തുകളായി (കഴിച്ചിരുന്നവയായി) അശേഷങ്ങളായ ദിവസങ്ങളെ യും സ്മരിക്കുന്നില്ലേ, അപ്രതിഹതയായ (തടവില്ലാത്തതായ) യാ വനൊരുത്തൻെറ ശക്തിതന്നെ പുമാന്മാർക്കു ക്ഷണത്തിൽ ഇച്ഛാനു രൂപമായ (ആഗ്രഹത്തിനു് അനുസരണമായ) ഫലത്തെ പ്രസവി ക്കുന്നു.

ശരണാഗതലോകപാരിജാതാൻ
പരിണാമസ്മരണീയവാഗ്വിലാസാൻ।
നിരുപാധികൃപാരസാനുപാസേ
ഗുരുപാദാനുരുതാപവാരിവാഹാൻ. ൧൮

അന്വയം—(അഹം) ശരണാഗതലോകപാരിജാതാൻ-പരി ണാമസ്മരണീയവാഗ്വിലാസാൻ-നിരുപാധികൃപാരസാൻ- ഉരുതാപ വാരിവാഹാൻ- ഗുരുപാദാൻ ഉപാസെ,

അർത്ഥം—ഞാൻ ശരണാഗതലോകപാരിജാതങ്ങളും (ശര ണം പ്രാപിക്കുന്ന ജനങ്ങൾക്കു കല്പകവൃക്ഷങ്ങളും) പരിണാമത്താൽ (പരിപാകത്താൽ) സ്മരണീയമായ (വിചാരിക്കപ്പെടാൻ യോഗ്യമാ യ)വാഗ്വിലാസത്തോടുകൂടിയവയും നിരുപാധിയായ (അകൈതവ

മായ) കൃപാരസത്തോടുകൂടിയവയും ഉരുതാപത്തിനു വാരിവാഹങ്ങളും (മേഘങ്ങളും) ആയ ഗുരുപാദങ്ങളെ (പൂജ്യനായ ഗുരുവിനെ എന്നു സാരം) ഉപാസിക്കുന്നു (സേവിക്കുന്നു) ഗുരുപാദാൻ എന്നുള്ളടത്തേ പാദശബ്ദം താതപാദാൻ എന്നുള്ളതുപോലെ പൂജ്യവാചിയാകുന്നു.

സ്മരസി നനുഹൃദന്തരിന്ധനാൎത്ഥം
ഗുരുഗൃഹിണീവചസാ ഗതേഷ്വരണ്യം
അസമയജനിതാമമന്ദവാതവ്യതി-
കരധൂതഘനാമതീവ വൃഷ്ടിം. ൧൯

അന്വയം—(അസ്മാസു) ഇന്ധനാൎത്ഥം-ഗുരുഗൃഹിണീവചസാ-അരണ്യം-ഗതേഷു- അസമയജനിതാം- അമന്ദവാതവ്യതികരധൂതഘനാം-അതീവ-വൃഷ്ടിം-(ത്വം) ഹൃദന്തഃ--സ്മരസി- നനു-

അൎത്ഥം—നമ്മൾ ഇന്ധനത്തിനായിട്ടു (വിറകുകൊണ്ടുവരാനായിട്ടു) ഗുരുഗൃഹണീവചസ്സിനാൽ (ഗുരുധൎമ്മപത്നിയുടെ വാക്കിനാൽ) അരണ്യത്തേ (വനത്തേ) ഗതന്മാരായിരിക്കുമ്പോൾ (പ്രാപ്തന്മാരായപ്പോൾ) അസമയജനിതയും (സമയമല്ലാത്തപ്പോൾ ഉണ്ടായതും) അമന്ദവാതവ്യതികരധൂതഘനയും (മഹത്തായ വായുവിന്റെ വ്യതികരത്താൽ=ചേച്ചയാൽ ഇളക്കപ്പെട്ട മേഘങ്ങളോടുകൂടിയതും) ആയ ഏററവും ഉള്ള വൃഷ്ടിയേ അങ്ങു ഹൃദന്തൎഭാഗത്തിൽ (മനസ്സിൽ) സ്മരിക്കുന്നില്ലേ.

അസ്തംഗതേഽഥ സവിതൎയ്യനിവാൎയ്യവീൎയ്യേ
വിസ്താരമേയുഷി നിരന്തരമന്ധകാരെ
തത്രൈവ താം നനു നിശാമതിവാഹ്യ കൃഛ്റ്ശ്രാ-
ദസ്മാൻ വിചിന്വതി ഗുരൌ പുനരാഗതാഃ സ്മഃ ൨൦

അന്വയം — അഥ-അനിവാൎയ്യവീൎയ്യേ-സവിതരി-അസ്തം-ഗതെ-അന്ധകാരെ-നിരന്തരം-വിസ്താരം-ഏയുഷി-തത്ര-ഏവ-താം-നിശാം-കൃഛ്റ്ശ്രാൽ-അതിവാഹ്യ-ഗുരൌ-അസ്മാൻ-വിചിന്വതി-പുനഃ ആഗതാഃ സ്മഃ-നനു-

അൎത്ഥം—അനന്തരം അനിവാൎയ്യവീൎയ്യനായ (തടുക്കപ്പെടാൻ വയ്യാത്ത വീൎയ്യത്തോടുകൂടിയവനായ) സവിതാവു് (സൂൎയ്യൻ) അസ്തമനത്തെ ഗതനായിരിക്കുമ്പോഴം (അസ്തമിച്ചപ്പൊഴം) അന്ധകാരം (ഇരുട്ടു്) നിരന്തരമാകുംവണ്ണം (സാന്ദ്രമാകുംവണ്ണം) വിസ്താരത്തെ ഏയിവത്തായിരിക്കുമ്പോഴം (പ്രാപിച്ചിരിക്കുമ്പോഴം) അവിടെത്തന്നെ (വനത്തിൽ തന്നെ) ആ നിശയെ (രാത്രിയെ) പണിപ്പെട്ടു് കഴിച്ചിട്ടു ഗുരു, നമ്മളെ വിചിന്വനായിരിക്കുമ്പോൾ (അ

ഭാഷിക്കുന്ന സമയത്തിൽ) പിന്നീട് ആഗതന്മാരായി ഭവിച്ചി ല്ലേ (വന്നു ചേർന്നില്ലേ)

വിഹിതദക്ഷിണമക്ഷതചേതസാ-
പ്രവസതാ ഭവതാ ഗുരുമന്ദിരാൽ
അധിഗതാ കിമു സൌമ്യ! സഖേ! വധൂ-
രഭിമതാ ഗൃഹപോഷണദക്ഷിണാ. ൨൫

അന്വയം—അക്ഷതചേതസാ-വിഹിതദക്ഷിണം-ഗുരുമന്ദിരാൽ-പ്രവസതാ-ഭവതാ-ഹേസൌമ്യ-സഖേ!-അഭിമതാ-ഗൃഹപോഷണദക്ഷിണാ-വധൂഃ-അധിഗതാ-കിമു-

അർത്ഥം—അക്ഷതചേതസ്സായി (അക്ഷീണമനസ്സായി) വിഹിതദക്ഷിണമാകുംവണ്ണം (ചെയ്യപ്പെട്ട ഗുരുദക്ഷിണയോടുകൂടുംവണ്ണം) ഗുരുമന്ദിരത്തിൽനിന്നു പ്രവസന്നായ (പിരിഞ്ഞവനായ) ഭവാനാൽ അഭിമതയും ഗൃഹപോഷണദക്ഷിണയും(ഗൃഹഭരണത്തിൽ സമർത്ഥയും) ആയ വധൂ (ധർമ്മഭാര്യ) അധിഗതയായില്ലേ (ലഭിക്കപ്പെട്ടില്ലേ)

ഇതി തത്തദുദീരയത്യുപേന്ദ്രേ
സതു വിപ്രശ്ചരിതാർത്ഥതാം ഗതോऽപി
ഉപദാർപ്പണചിന്തനേന കിഞ്ചി-
ദ്വിവശാക്രാന്തമനാസ്സമാകുലോऽഭൂൽ

അന്വയം—ഉപേന്ദ്രേ-ഇതി-തത്തൽ-ഉദീരയതി-സഃ-വിപ്രഃ-തു-ചരിതാർത്ഥതാം ഗതഃ-അപി-ഉപദാർപ്പണചിന്തനേന-കിഞ്ചിൽ-വിവശാക്രാന്തമനാഃ-സമാകുലഃ-അഭൂൽ

അർത്ഥം—ഉപേന്ദ്രൻ (ശ്രീകൃഷ്ണൻ) ഇപ്രകാരം അതിനെ അതിനെ (ഓരോന്നിനെ) ഉദ്ദീരയന്നായിരിക്കുമ്പോൾ (പറയുന്നസമയത്തിൽ) ആ വിപ്രനാകട്ടെ (കുചേലനാകട്ടെ) ചരിതാർത്ഥതയെ (ജന്മസാഫല്യത്തെ) ഗതനാണെങ്കിലും (പ്രാപ്തനാണെങ്കിലും) ഉപദാർപ്പണചിന്തനത്താൽ) കാഴ്ചദ്രവ്യംകൊടുക്കുന്നതിനുള്ള വിചാരത്താൽ) വിവശാക്രാന്തമനസ്സായി (പരവശത്താൽ വ്യാപ്തമായ മനസ്സോടുകൂടിയവനായി) സമാകുലനായിട്ടു ഭവിച്ചു. കാഴ്ചകൊടുക്കുന്നതിനുള്ള വഴി എന്താണ് എന്നുവിചാരിച്ചു പരവശചിത്തനായിട്ടുതീർന്നു എന്നുസാരം.

തദനു ദനുജഹന്താ ദന്തകാന്തിപ്രരോഹൈ
വിജിതവികചകുന്ദൈർമന്ദഹാസാന്തരംഗം
വിനതവദനമേനം വീക്ഷമാണോ വയസ്യം
വിദിതതദഭിലാഷോ വിശ്വസാക്ഷീ ബഭാഷേ ൨൭

അന്വയം — തദനു-വിശ്വസാക്ഷി- ദനുജന്താ-വിജിതവികചകുന്ദൈഃ-ദന്തകാന്തിപ്രരോഹൈഃ-അന്തരംഗം- നന്ദയൻ-വിനതവദനം-വയസ്യം-ഏനം-വീക്ഷമാണഃ-വിദിതതദഭിലാഷഃ- ബഭാഷേ

അർത്ഥം — അനന്തരം വിശ്വസാക്ഷിയായ (സർവ്വസാക്ഷിയായ) ദനുജഹന്താവ് (ശ്രീകൃഷ്ണൻ) വിജിതങ്ങളായ (ജയിക്കപ്പെട്ടവയായ) വികചകുന്ദങ്ങളോട് (വിടൎന്നമുല്ലമൊട്ടുകളോടു) കൂടിയവയായ വിടൎന്ന മുല്ലമൊട്ടുകളെ ജയിച്ചവയായ എന്നുസാരം. ദന്തികാന്തിപ്രരോഹങ്ങൾകൊണ്ടു (ദന്തകാന്തികളുടെ മുളകൾകൊണ്ടു) അന്തരംഗത്തെ (മനസ്സിനെ) നന്ദയനായി (സന്തോഷിപ്പിക്കുന്നവനായി) വിനതവദനനായി (താഴ്ത്തിയ മുഖത്തോടുകൂടിയവനായി) വയസ്യനായ ഇവനെ വീക്ഷമാണനായി (കാണുന്നവനായി) വിദിതതദഭിലാഷനായിട്ട് (അറിയപ്പെട്ട അവന്റെ ആഗ്രഹത്തോടു കൂടിയവനായിട്ട്) ഭാഷിച്ചു (പറഞ്ഞു)

കിമിദം വിനിബദ്ധമന്തരസ്മിൻ
പടഖണ്ഡേ നിഹിതം തവാങ്കദേശേ
ഉപദാ യദി ദീയതാമിദാനീമപദേ
കിം ത്രപയാ സമാകുലോഽസി ൨൪

അന്വയം — അന്തരസ്മിൻ പടഖണ്ഡേ-വിനിബദ്ധം- തവ- അങ്കദേശേ-നിഹിതം-ഇദം- കിം, ഉപദാ-യദി- ഇദാനീം- ദീയതാം, അപദേ- കിം- ത്രപയാ- സമാകുലഃ-അസി.

അർത്ഥം — അന്തരമായ പടഖണ്ഡത്തിൽ (ഉത്തരീയവസ്ത്രത്തിൽ) നിബദ്ധമായി നിന്റെ അങ്കദേശത്തിൽ (മടിയിൽ) നിഹിതമായ (വച്ചിരിക്കുന്ന) ഇതു് എന്താണ്. ഉപദ (കാഴ്ചദ്രവ്യം) ആണെങ്കിൽ ഇപ്പോൾ ദാനംചെയ്യപ്പെട്ടാലും (തന്നാലും) അപദത്തിൽ (അസ്ഥാനത്തിൽ) എന്തിന്ന ലജ്ജയാൽ സമാകുലനായിട്ടു ഭവിയ്ക്കുന്നു. അന്തരസ്മിൻ എന്നുള്ളടത്തെ അന്തരശബ്ദത്തിന്ന ഉത്തരീയം എന്ന അർത്ഥമാകയാൽ സർവ്വനാമത്വം വന്നു. സൂത്രം "അന്തരം ബഹിര്യോഗോപസംവ്യാനയോഃ"

മിതമപ്യമിതം മുദേ മമ സ്യാ
ന്മയി ഭക്തേന ഭവാദൃശേന ദത്തം
അമിതഞ്ച സഖേ ജഗത്യഭക്തൈ-
രുപനീതം ന ധിനോതി മാനസം മേ ൨൫

അന്വയം — ഹേ സഖേ! മയി-ഭക്തേന-ഭവാദൃശേന- ദത്തം- മിതം- അമിതം- അപി- മമ- മുദേ- സ്യാൽ-, ജഗതി- അഭക്തൈഃ- ഉപനീതം- അമിതം- ച- മേ മാനസം ന- ധിനോതി.

അർത്ഥം—അല്പയോസഖേ! എങ്കൽ ഭക്തനായ ഭവാദൃശ നാൽ (അങ്ങേപ്പോലുള്ളവനാൽ) ദത്തം (ദാനംചെയ്യപ്പെട്ടതു) മിത മായാലും അമിതമായാലും (കുറച്ചാണെങ്കിലും വളരെയാണെങ്കിലും) എനിക്കു മുത്തിനായിട്ടു് (സന്തോഷത്തിനായിട്ടു്) ഭവിക്കും. ജഗ ത്തിൽ (ലോകത്തിൽ) അഭക്തന്മാരാൽ (ഭക്തന്മാരല്ലാത്തവരാൽ) ഉപനീതം (കൊണ്ടുവരപ്പെട്ടതു്) അമിതമായാലും (വളരെയാണെ ങ്കിലും) എന്റെ മാനസത്തെ (മനസ്സിനെ)സന്തോഷിപ്പിക്കുന്നില്ല. "ധിവി-പ്രീണനേ" എന്നുള്ളതിൽനിന്നു "ധിന്വികൃണ്വ്യോരച" എ ന്ന സൂത്രത്താൽ അവസാനത്തിൽ അകാരവും ഉ പ്രത്യയവും വ ന്നിട്ടു ധിനോതി എന്നു സിദ്ധിച്ചു.

ഇത്ഥം വദൻ മുദിതധീരുദിതത്രപസ്യ
തസ്യാങ്കദേശനിഹിതാദഥ ചേലഖണ്ഡാൽ
ആദായ മുഷ്ടിവിമിതം പൃഥുകം കരേണ
ദേവോ ദയാനിധിരസൌ കബളീചകാര ൨൩

അന്വയം—ഇത്ഥം-വദൻ-ദയാനിധിഃ-അസൌ-ദേവ- മുദിത ധീഃ-അഥഉദിതത്രപസ്യ-തസ്യ-അങ്കദേശേനിഹിതാൽ-ചേലഖണ്ഡാ ൽ-മുഷ്ടിവിമിതം-പൃഥുകം-കരേണ-ആദായ-കബളീചകാര

അർത്ഥം—ഇപ്രകാരം വദന്നായി ദയാനിധിയായ ഈ ദേവ ൻ മുദിതധീയായിട്ടു (സന്തുഷ്ടചിത്തനായിട്ടു്)അനന്തരം ഉദിതത്രപ നായ (ഉണ്ടായതായ ലജ്ജയോടുകൂടിയവനായ) അവന്റെ (കുചേ ലന്റെ) അങ്കദേശനിഹിതമായ (മടിയിൽ വയ്ക്കപ്പെട്ടതായ) ചേല ഖണ്ഡത്തിൽനിന്നു് (വസ്ത്രഖണ്ഡത്തിൽനിന്നു്) മുഷ്ടിവിമിതമായ (മുഷ്ടികൊണ്ടു് അളക്കപ്പെട്ടതായ) പൃഥുകത്തെ (അവലിനെ) ഒരു പിടി അവലിനെ എന്നുസാരം. കരംകൊണ്ടു ആദാനം ചെയ്തി ട്ടു് (എടുത്തിട്ടു്) കബളമാക്കിച്ചെയ്തു (ഭക്ഷിച്ചു)

അമൃതാദപി രുച്യമാഹൃതാൽ പ്രാങ്
നവനീതാദപി നന്ദഗേഹലബ്ധാൽ
പൃഥുകം പ്രഥമോ ദയാധനാനാം
പൃഥുമോദം പ്രജഘാസ വാസുദേവഃ ൨൪

അന്വയം—ദയാധനാനാം-പ്രഥമഃ-വാസുദേവഃ- പ്രാക്-ആ ഹൃതാൽ- അമൃതാൽ- അപി- നന്ദഗേഹലബ്ധാൽ, നവനീതാൽ- അപി- രുച്യം- പൃഥുകം- പൃഥുമോദം- പ്രജഘാസ

അർത്ഥം—ദയാധനന്മാരിൽവച്ചു പ്രഥമനായ (മുൻപനായ) വാസുദേവൻ മുൻപു് ആഹൃതമായ (കൊണ്ടുവരപ്പെട്ടതായ) പാ ലാഴിമഥിച്ചു ലബ്ധമായ എന്നുസാരം. അമൃതത്തേക്കാട്ടിലും നന്ദ

ഗേഹലബ്ധമായ(നന്ദഗോപരുടെ ഭവനത്തിൽവച്ചു ലഭിക്കപ്പെട്ടതായ)നവനീതത്തേക്കാട്ടിലും (പുതുവെണ്ണയെക്കാളും) രുച്യമായ രുചിയുള്ളതായ) പൃഥുകത്തെ (അവലിനെ) പൃഥുമോദമാകുംവണ്ണം (മഹത്തായ സന്തോഷത്തോടുകൂടുംവണ്ണം) ഭക്ഷിച്ചു.

കമിതരി പൃഥുകാൾമാദധാനേ
പുനരപി ഭക്ഷിതുമക്ഷതാനുകമ്പേ
അലമലമിതി സംഭ്രമാദ്വദന്തീ
കരകമലം കമലാലയാ ന്യരൌത്സീൽ॥ ൨൮

അന്വയം — അക്ഷതാനുകമ്പേ-കമിതരി-പുനഃ- അപി-ഭക്ഷിതും-പൃഥുകാൾം-ആദധാനെ-കമലാലയാ-അലം അലം- ഇതി സംഭ്രമാത്-വദന്തീ-കരകമലം-ന്യരൌത്സീൽ

അത്ഥം — അക്ഷതാനുകമ്പനായ (അഖണ്ഡയായ ദയയോടുകൂടിയവനായ) കമിതാവു് (ഭർത്താവു് =ശ്രീകൃഷ്ണൻ) പിന്നെയും ഭക്ഷിയ്ക്കാനായിട്ടു് പൃഥുകാൾത്തെ (പകുതി അവലിനെ) ആദ്യം ഭക്ഷിച്ചതിൽനിന്നും ശേഷിച്ച അവലിനെ എന്നുസാരം॥ ആദധാനനായിരിക്കുമ്പോൾ (എടുത്തസമയത്തിൽ) കമലാലയ- (ലക്ഷ്മീദേവി) മതി-മതി- എന്നിങ്ങനെ സംഭ്രമംഹേതുവായിട്ടു് വദന്തിയായിട്ടു്(പറയുന്നവളായിട്ടു്) കരകമലത്തെ.(കൃഷ്ണൻെറ താമരപ്പൂപോലുള്ള കയ്യിനേ) നിരോധിച്ചു (തടുത്തു) സകലസമ്പത്തും കുചേലനുകൊടുത്തെങ്കിലോ എന്നുള്ള സംഭ്രമത്താൽ കയ്യുകടന്നുപിടിച്ചു എന്നുസാരം॥

സവിതയ്യഥ യാതി പശ്ചിമാദ്രിം-
സവയസ്യഃ സകലം വിധായകൃത്യം।
കഥയൻ വിവിധാഃ കഥാം നിശാം-താം-
മധുഹന്താ സ്വപനിശാന്ത ഏവ നിന്യേ ൨൯

അന്വയം — അഥ- സവിതരി- പശ്ചിമാദ്രിം-യാതി- മധുഹന്താ-സവയസ്യഃ-സകലം കൃത്യം വിധായ വിവിധാം- കഥാം-കഥയൻ താം-നിശാം- സ്വനിശാന്തെ-ഏവ-നിന്യെ-

അത്ഥം — അനന്തരം-സവിതാവ് (സൂര്യൻ) പശ്ചിമാദ്രിയെ (അസ്തമനപർവ്വതത്തേ) യാന്നായിരിക്കുമ്പോൾ (പ്രാപിച്ചിരിക്കുമ്പോൾ) മധുഹന്താവ് (മധു എന്ന അസുരൻെറ ശത്രു=കൃഷ്ണൻ) സവയസ്യനായി (വയസ്യനോടുകൂടിയവനായി) സകലമായകൃത്യത്തേ (സന്ധ്യാവന്ദനാദിസകലകർമ്മത്തേ) വിധാനംചെയ്തിട്ടു് (ചെയ്തിട്ടു്) വിവിധയായ (പലവിധത്തിലുള്ള) കഥയെ കഥയന്നായിട്ടു് (പറയുന്നവനായിട്ടു്) ആ നിശയേ (രാത്രിയെ) സ്വനിശാന്ത

ത്തിൽതന്നെ (സ്വഭവനത്തിൽതന്നെ) "നിശാന്തവസ്ത്യസദനം" എന്ന് അമരം, നയിച്ചു (കഴിച്ചുകൂട്ടി)

സംഫുല്ലമോദവികസദ്വദനോ ജനൌഘൈശ്ച
സംഭാവിതശ്ചനിവസൻ യദുരാജധാന്യാം।
അംഭോരുഹേക്ഷണമനുക്ഷണമീക്ഷമാണോ-
ജംഭാരിവേശ്മവസതിം സ തൃണായ മേനേ॥ ൩൪

അന്വയം — സഃ-സംഫുല്ലമോദവികസദ്വദനഃ- ജനൌഘൈശ്ച-സംഭാവിതഃ- യദുരാജധാന്യാം, നിവസൻ- അംഭോരുഹേക്ഷണം-അനുക്ഷണം-ഈക്ഷമാണഃ- ജംഭാരിവേശ്മവസതിം- തൃണായ-മേനേ-

അർത്ഥം — അവൻ (കുചേലൻ) സംഫുല്ലമോദവികസദ്വദനനായി (വൎദ്ധിച്ചതായ സന്തോഷത്താൽ വികസിച്ച മുഖത്തോടുകൂടിയവനായി) ജനൌഘങ്ങളാലും (സംഭാവിതനായി (ബഹുമാനിയ്ക്കപ്പെട്ടവനായി) യദുരാജധാനിയിൽ (ദ്വാരകയിൽ) നിവസനായി (പാൎക്കുന്നവനായി) അംഭോരുഹേക്ഷണനേ (പങ്കജാക്ഷനായ ശ്രീകൃഷ്ണനേ) ക്ഷണംതോറും ഈക്ഷമാണനായിട്ട് (കാണുന്നവനായിട്ട്) ജംഭാരിവേശ്മവസതിയേ (സ്വൎഗ്ഗവാസത്തേ) തൃണംപോലേ വിചാരിച്ചു॥ മനധാതുവിന് ദ്വിതീയയ്ക്കുപകരം ചതുൎത്ഥിയുംവരാം-എന്നുള്ളതിനാൽ തൃണായ എന്നു ഇവിടെ ചതുൎത്ഥിവന്നു॥ സൂ="മന്യകർമ്മണ്യനാദരെ വിഭാഷാപ്രാണിഷു"

നിവസന്നപിതാം നിശാംദ്വിജന്മാ-
നിജമർത്ഥം ന ജഗൽപതിം യയാചെ।
വിതതാര ന കിഞ്ചിദപ്യമുഷ്മൈ-
യദുനാഥഃ സ്വഹൃദാ വിദന്നശേഷം। ൩൫

അന്വയം--ദ്വിജന്മാ-താം-നിശാം-നിവസൻ-അപി--ജഗൽപതിം-നിജം അർത്ഥം-ന-യയാചെ, യദുനാഥഃ-സ്വഹൃദാ - അശേഷം വിദൻ- അമുഷ്മൈ-കിഞ്ചിൽ-അപി-ന-വിതതാര-

അർത്ഥം — ദ്വിജന്മാവ് (ബ്രാഹ്മണൻ) കുചേലൻ എന്നു സാരം-ആ നിശ മുഴവൻ(ആ രാത്രിമുഴവൻ)നിവസന്നാണെങ്കിലും (ദ്വാരകയിൽ കൃഷ്ണനുമൊന്നിച്ച് താമസിച്ചു എങ്കിലും) നിജമായ അർത്ഥത്തേ (ധനത്തേ) ജഗൽപതിയോട് (സകലലോകനായകനായ ശ്രീകൃഷ്ണനോട്) യാചിച്ചില്ല. യദുനാഥൻ (യാദവഭൎത്താവ്) സ്വഹൃത്തുകൊണ്ട് (തന്റെമനസ്സുകൊണ്ട്) അശേഷത്തെ വിദന്നായിട്ടും (അറിഞ്ഞിട്ടും) ഇവനായിട്ടു (കുചേലനായിട്ട്) ഒന്നും വിതരണം ചെയ്തില്ല (കൊടുത്തില്ല)

കുചേലൻധനം ചോദിക്കാഞ്ഞതും ഭഗവാൻ കൊടുക്കാഞ്ഞതും എന്താണ് എന്നുള്ളതിനെ ഇനിയും പറയുന്ന ശ്ലോകത്താൽ സമർത്ഥിക്കുന്നു-

യാചന്തേ കമപി ന സാധവഃ സ്വമർത്ഥം,
വാചാ താൻ ന ച വിഭവഃ പ്രസാദയന്തി,
സമ്പത്ഭിസ്സമമുചിതാഭിരാശ്രിതാനാ
മാസേവാഫലമനുമേയമേവ ലോകേ, ൩൨.

അന്വയം—സാധവഃ- കമപി- സ്വം--അർത്ഥം-ന-യാചന്തേ വിഭവാ-താൻ-വാചാ- ന-പ്രസാദയന്തി- ച-ലോക ആശ്രിതാനാം-ആ സേവാഫലം--ഉചിതാഭിഃ--സമ്പത്ഭിഃ--സമം--അനുമേയം--ഏവ-

അർത്ഥം സാധുക്കൾ (സജ്ജനങ്ങൾ) ഒരുത്തനോടും സ്വമായ അർത്ഥത്തെ യാചിക്കുന്നില്ല, വിഭുക്കൾ അവരെ (സാധുക്കളെ) വാക്കുകൊണ്ട് പ്രസാദിപ്പിക്കുന്നും ഇല്ല, ലോകത്തിൽ ആശ്രിതന്മാക്ക് ആസേവാഫലം (സേവിച്ചതിന്റെഫലം) ഉചിതകളായ (യോഗ്യകളായ) സമ്പത്തുകളോടുകൂടെ അനുമേയമാകുന്നു തന്നെ (ഊഹിയ്ക്കപ്പെടുവാൻ യോഗ്യമാകുന്നു തന്നെ) സജ്ജനംഒരാളോടും ചോദിക്കാറുമില്ല പ്രഭുക്കൾ വാഗാഡംബരം കൊണ്ട് മോഹിപ്പിക്കാറും ഇല്ല സമ്പത്തു താനേവരുമ്പോൾ ഇതു് താൻ സേവിച്ചതിന്റെ ഫലമാണ് എന്ന് ഊഹിച്ചറിയുകയാണ് ലോകരീതി എന്നു സാരം.

അപരേദ്യുരഹർമ്മുഖേദ്വിജന്മാ
നിജമാപൃച്ഛ്യ വയസ്യമംബുജാക്ഷം,
അഖിലൈരപിമാനിതോ ജനൌഘൈ
രനുയാതഃ സുഹൃദാ ച സംപ്രതസ്ഥേ ൩൩

(അന്വയം)—ദ്വിജന്മാ-അപരേദ്യുഃ-അഹർമ്മുഖേ- നിജം വയസ്യം അംബുജാക്ഷം--ആപൃച്ഛ്യ-അഖിലൈഃ ജനൌഘൈഃ-അപി മാനിതഃ-സുഹൃദാ ച- അനുയാതഃ- സംപ്രതസ്ഥേ॥

അർത്ഥം—ദ്വിജന്മാവ് (ബ്രാഹ്മണൻ) പിറേറ്റിവസം-അഹർമ്മുഖത്തിൽ (പ്രഭാതത്തിൽ) നിജനായ വയസ്യനാകുന്ന (തന്റെ സ്നേഹിതനായ) അംബുജാക്ഷനോടു ആപൃച്ഛിച്ചിട്ട് (ചോദിച്ചിട്ട്) അഖിലങ്ങളായ (സർവ്വന്മാരായ) ജനൌഘങ്ങളാലും മാനിതനായി (മാനിയ്ക്കപ്പെട്ടവനായി) സുഹൃത്തിനാലും (മിത്രമായ കൃഷ്ണനാലും) അനുയാതനായിട്ട് പിന്നാലെ യാനം ചെയ്യപ്പെട്ടവനായിട്ട്) പ്രസ്ഥാനംചെയ്തു. (പുറപ്പെട്ടു.)

ഗമൻ പഥി ഹൃദാ തത്തൽ ചിന്തയൻ ധരണീസുരഃ
അന്തരസ്ഥാം ദശാം കാഞ്ചിദന്വഭൂന്മോദഖേദയോഃ॥

അന്വയം — പഥി-ഹൃദാ-തൽതൽ-ചിന്തയൻ-ഗഛൻ!ധരണീസുരഃ-മോദഖേദയോഃ-അന്തരസ്ഥാം-കാഞ്ചിൽ-ദശാം-അന്വഭൂൽ॥

അൎത്ഥം — പന്ഥാവിൽ (വഴിയിൽ) ഹൃത്തിനാൽ അതിനേ-അതിനെ-ചിന്തയന്നായി ഗഛന്നായ(ഓരോന്ന് വിചാരിച്ച പോകുന്നവനായ ധരണീസുരൻ (കുചേലൻ മോദഖേദങ്ങളുടെ (സന്തോഷസന്താപങ്ങളുടെ) അന്തരസ്ഥയായ (മദ്ധ്യത്തിൽ സ്ഥിതി ചെയ്യുന്നതായ) ഒരു ദശയേ (അവസ്ഥയേ) അനുഭവിച്ചു-ശ്രീകൃഷ്ണദൎശനാദിയാൽ സന്തോഷവും ദാരിദ്ര്യനിവൎത്തിക്ക് കഴിവുണ്ടാകാഞ്ഞതിനാൽ ദുഃഖവും ഇടയ്ക്കിടയ്ക്ക് ഉണ്ടായി എന്നു സാരം.

ആലോകിതൊ യദധുനാ സുഹൃദംബുജാക്ഷ-
സ്തേന പ്രസാദപരതന്ത്രമിദം മനോ മേ-
വക്ഷ്യാമി കിന്നു ഗൃഹിണീം ദ്രവിണൈകലോലാ-
മിത്യാകലയ്യ ച പുനഃ പരിഖിദ്യതേ സ്മ॥ ൩൭॥

അന്വയം — യൽ-അധുനാ-(മയാ)സുഹൃൽ-അംബുജാക്ഷഃ-ആലോകിതഃ തേന-മേ-ഇദം-മനഃ-പ്രസാദപരതന്ത്രം-ദ്രവിണൈകലോലാം-ഗൃഹിണീം-കിന്നു-വക്ഷ്യാമി-ഇതി-ആകലയ്യ- പുനഃ പരിഖിദ്യതേ-ച-സ്മ।

അൎത്ഥം — യാതൊന്നിനാൽ ഇപ്പോൾ എന്നാൽ സുഹൃത്തായ (ബന്ധുവായ) അംബുജാക്ഷൻ ആലോകിതനായി (ദൎശിയ്ക്കപ്പെട്ടു) അതിനാൽ എന്റെ മനസ്സ് പ്രസാദപരതന്ത്രമായി (സന്തോഷാധീനമായി) ദ്രവിണൈകലോലയായ (ധനമാകുന്ന ഒന്നിൽ ആഗ്രഹമുള്ളവളായ)ഗൃഹിണിയോട് (ധൎമ്മപത്നിയോട്) എന്തിനെ പറയും എന്നിങ്ങനെ ആകലനംചെയ്തിട്ട് പിന്നെയും പിന്നെയും ഖേദിക്കയും ചെയ്യുന്നു സ്മ എന്നു പാദപൂരണമാണ്.

അനല്പൈഃ പുണ്യൌഘൈരനുപതിതമാലോകനപഥേ-
ജഗന്നാഥം സാക്ഷാജ്ജനിമരണരോഗൈകഭിഷജം।
കഥം യാചെ കാമാൻ കലുഷമതിസേവ്യാനതിചലാൻ
ഫലീകാരാനാരാദിവ സുരപുരീമേത്യ സുരഭീം॥ ൩൮॥

അന്വയം — അനല്പൈഃ പുണ്യൌഘൈഃ-ആലോകനപഥേ-അനുപതിതം-ജനിമരണരോഗൈകഭിഷജം-സാക്ഷാൽ — ജഗന്നാഥം-സുരപുരീം-ഏത്യ-സുരഭിം-ഫലീകാരാൻ-ഇവ-കലുഷമതിസേവ്യാൻ-അതിചലാൻ-കാമാൻ-ആരാൽ-കഥം-യാചെ.

അർത്ഥം—അനല്പങ്ങളായ (ബഹുക്കളായ) പുണ്യൌഘങ്ങളാൽ (പുണ്യസമൂഹങ്ങളാൽ) ആലോകനപഥത്തിൽ (ദൃഷ്ടിമാർഗ്ഗത്തിൽ) അനുപതിതനായി (പ്രാപ്തനായി) "വളരെ പുണ്യംചെയ്തതിനാൽ കണ്ടുകിട്ടിയവനായി" എന്നു സാരം॥ ജനിമരണങ്ങളാകുന്ന (ജനനമരണങ്ങളാകുന്ന രോഗങ്ങൾക്ക്) ഏകഭിഷക്കായ (മുഖ്യവൈദ്യനായ) സാക്ഷാൽ ജഗന്നാഥനോട് (ലോകനായകനായ ഭഗവാനോട്)സുരപുരിയെ പ്രാപിച്ചിട്ട (സ്വർഗ്ഗത്തുചെന്നിട്ട്) സുരഭയോട ഫലീകാരങ്ങളെ (മങ്കുകളെ) എന്നപോലേ കലുഷമതികളാൽ (നിർമ്മലമല്ലാത്ത മനസ്സോടുകൂടിയവരാൽ) സേവ്യങ്ങളായി (സേവിയ്ക്കപ്പെടുവാൻ യോഗ്യങ്ങളായി) അതിചലങ്ങളായ (ഏററവും ഇളകുന്നവയായ) കാമങ്ങളെ സമീപത്തിൽ എങ്ങിനെ യാചിക്കുന്നു. സ്വർഗ്ഗത്തുചെന്നു കാമധേനുവിനോട് പതിരുകളെ പ്രാർത്ഥിക്കുന്നതുപോലെ മോക്ഷപ്രദനായ ഭഗവാനോട എങ്ങിനെയാണ് കാമങ്ങളേ ഭഗവാനെക്കണ്ടതിൻെറ ഫലമായിട്ട യാചിക്കുന്നത്? അതിനാലാണ് ഒന്നും ചോദിക്കാഞ്ഞത് എന്നു സാരം.

അധനോ ധനസംഗമേന മാദ്യൻ
വിധുനയാന്മ- മഭക്തിമിദ്ധമാനാം॥
ഇതിനൂനമസൌ വിചിന്ത്യ നാദാൽ
ദ്രവിണം മേ ഭഗവാൻ ദയാപയോധിഃ॥ ൩൬॥

അന്വയം—അധനഃ- ധനസംഗമേന- മാദ്യൻ- ഇദ്ധമാനാം - മമ- ഭക്തിംവിധുനീയാൽ—,ഇതി-വിച്യന്ത്യനൂനം, ദയാപയോധിഃ-അസൌ-ഭഗവാൻ മേ ദ്രവിണം-ന-അദാൽ.

അർത്ഥം—അധനൻ (ധനമില്ലാത്തവൻ) ധനസംഗമത്താൽ (ധനത്തിൻെറ ചേർച്ചയാൽ) മാദ്യൻആയിട്ട് (മദിക്കുന്നവനായിട്ട്) ഇദ്ധമാനയായ (വദ്ധിച്ചിരിക്കുന്നതായ) എൻെറ ഭക്തിയേ ധൂനനംചെയ്യും (കളയും) എന്ന് വിചാരിച്ചാണോ എന്നു തോന്നും ദയാപയോധിയായ (ദയയ്ക്കു സമുദ്രമായ) ഈ ഭഗവാൻ എനിയ്ക്കിട്ട് ദ്രവിണത്തേ (ധനത്തേ) ദാനം ചെയ്തില്ല. ധനമുണ്ടായാൽ മദിച്ചേക്കും എന്നുവച്ചാണൊ ധനം തരാഞ്ഞത് എന്നു സാരം.

ഇന്ധനപ്രമദഭരോ വിചിന്ത്യകൃഷ്ണം
ഖിന്ദാനോ നിജഗൃഹിണീം വിചിന്ത്യ ദീനാം।
വിപ്രോ ƒസൌ വിവശമനാ വിളംബ്യശൌരേ-
ന്ത്യാശാം നിജനിലയസ്യ സംപ്രചേലേ॥ ൩൭॥

അന്വയം—വിവശമനാഃ-വിളംബ്യ-ഗമനൻ,അസൌ-വിപ്രഃ-കൃഷ്ണം വിചിന്ത്യ - ഇന്ധനപ്രമദഭരഃ ദീനാം - നിജഗൃഹിണീം- വിചി

ന്ത്യഖിന്ദാനഃ- നിജനിലയസ്യ അഭ്യാശം സംപ്രപേദേ॥

(അർത്ഥം—വിവശമനസ്സായി (ധനം ലഭിയ്ക്കാഞ്ഞതിനാൽ പരവശമായ മനസ്സോടുകൂടിയവനായി) വിളംബിച്ചിട്ട് ഗച്ഛന്നായ (താമസിച്ചുപോകുന്ന) ഈ വിപ്രൻ-കൃഷ്ണനെ വിചിന്തിച്ചിട്ട് (വിചാരിച്ചിട്ട്) ഇന്ധാനപ്രമദഭരനായിട്ടും (വർദ്ധിച്ചതായ സന്തോഷഭാരത്തോടുകൂടിയവനായിട്ടും) ദീനയായ നിജഗൃഹിണിയെ വിചാരിച്ചിട്ട് ഖിന്ദാനനായിട്ടും (ദുഃഖിക്കുന്നവനായിട്ടും) നിജനിലയത്തിന്റെ അഭ്യാശത്തെ (സ്വഭവനത്തിന്റെ സമീപത്തെ) പ്രാപിച്ചു.

പ്രാംശുപ്രാസാദപാളിശിഖരപരിലസത്തുംഗതൂപീശിഖാഗ്ര-
പ്രത്യുപ്താനർഘരത്നപ്രസരദുരുഘൃണിശ്രേണിശോണീകൃതാശം
ആശ്ചര്യാദ്വൈതമക്ഷ്ണാം കിമപരമപരദ്വാരകാകാരമാരാ
ദാത്മാഗാരം പ്രപശ്യൻ കിമിദമിതി പരാമാപ ചിന്താം ദ്വിജന്മാ
മൻ

അന്വയം—ദ്വിജന്മാ- പ്രാംശുപ്രാസാദപാളീശിഖരപരിലസത്തുംഗതൂപീശിഖാഗ്രപ്രത്യുപ്താനർഘരത്നപ്രസരദുരുഘൃണിശ്രേണിശോണീകൃതാശം- അക്ഷ്ണാം- ആശ്ചര്യാദ്വൈതം- അപരം-കിം അപരദ്വാരകാകാരം-ആത്മാഗാരം-ആരാൽ- പ്രപശ്യൻ-ഇദം-കിം ഇതി-പരാം-ചിന്താം-ആപ.

അർത്ഥം— ദ്വിജന്മാവ് (കുചേലബ്രാഹ്മണൻ) പ്രാംശുക്കളായ) (ഉന്നതകളായ) പ്രാസാദപാളികളുടെ (മാളികക്കൂട്ടങ്ങളുടെ) ശിഖരങ്ങളിൽ (ശൃംഗങ്ങളിൽ) പരിലസന്തികളായി (ശോഭിക്കുന്നവയായി) തുംഗകളായ (ഉന്നതകളായ) തൂപികളുടെ (താഴികക്കൂട്ടങ്ങളുടെ) ശിഖാഗ്രത്തിൽ (അഗ്രഭാഗത്തിൽ) പ്രത്യുപ്തങ്ങളായ (പതിച്ചവയായ) അനർഘരത്നങ്ങളിൽനിന്നു (അമൂല്യരത്നങ്ങളിൽനിന്നു) പ്രസരന്തിയായ ഉരുഘൃണിശ്രേണിയാൽ (മഹത്തായ രശ്മിസമൂഹത്താൽ) ശോണീകൃതകളായ (രക്തമാക്കിച്ചെയ്യപ്പെട്ടവയായ) ആശകളോടുകൂടിയതും) മാളികകളിലുള്ള താഴികക്കുടങ്ങളുടെ അഗ്രത്തിൽ പതിച്ചിരിക്കുന്ന രത്നങ്ങളുടെ കാന്തിയാൽ സകല ദിക്കുകളെയും ചുവപ്പിച്ചതും എന്നു സാരം. അക്ഷികൾക്ക് ആശ്ചര്യാദ്വൈതവും (കണ്ണുകൾക്ക് ആശ്ചര്യത്തിൽനിന്നു രണ്ടില്ലാത്തതും) ആശ്ചര്യമയവും എന്നസാരം. അപരം എന്ത് (വേറെ എന്താണു പറയേണ്ടതു്) അപരദ്വാരകാകാരവും (വേറൊരു ദ്വാരകയുടെ ആകൃതിയുള്ളതും) ആയ ആത്മാഗാരത്തെ (തന്റെ ഭവനത്തെ) സമീപത്തിൽ പ്രപശ്യന്നായിട്ടു (കാണുന്നവനായിട്ടു) ഇതു് എന്താകുന്നു എന്നിങ്ങനെ പരയായ ചിന്തയെ (ഏററവും വിചാരത്തെ) പ്രാപിച്ചു.

ആമീലദക്ഷിയുഗളഃ ക്ഷണമേഷ ഭക്ത്യാ
ധ്യായൻ ജഗൽപതിമനൽബണധീർമ്മുകുന്ദം
ലക്ഷ്മീപതേന്നിജസഖസ്യ ദയാപയോധേ
രേതന്നിമിത്തമവലോകനമിത്യജാനാൽ. ൪൦

അനപയം — അനൽബണധീഃ- ഏഷഃ.-ക്ഷണം- -ആമീലദക്ഷി യുഗളഃ- ഭക്ത്യാ-ജഗൽപതിം-മുകുന്ദം- ധ്യായൻ- ഏതത്- -അവലോകനം- നിജസഖസ്യ- ദയാപയോധേഃ-ലക്ഷ്മീപതേഃ -നിമിത്തം,- ഇതി- അജാനാത്॥

അത്ഥം — അനൽബണധിയായ (അഹങ്കാരബുദ്ധിയല്ലാത്തവനായ) ഇവൻ (കുചേലൻ) അല്പനേരം-ആമീലദക്ഷിയുഗളനായി (ആമീലത്തായ=അടച്ചിരിക്കുന്ന രണ്ടു കണ്ണോടുകൂടിയവനായി) "രണ്ടുകണ്ണും അടച്ചിട്ട്" എന്നു സാരം. ഭക്തിയോടുകൂടെ ജഗൽപതിയായ മുകുന്ദനേ ധ്യായന്നായിട്ട് (ധ്യാനിക്കുന്നവനായിട്ട്) ഈ അവലോകനം (അത്ഭുതദർശനം) നിജസഖനായി (തന്റെ ബന്ധുവായി) ദയാപയോധിയായ ലക്ഷ്മീപതിയുടെ (ശ്രീകൃഷ്ണഭഗവാന്റെ) നിമിത്തമാണ് (കാരണമാണ്) എന്നിങ്ങനെ അറിഞ്ഞു "ഈ ആശ്ചര്യംകാണ്മതു ശ്രീകൃഷ്ണൻ കാരണമാണ് എന്നു വിചാരിച്ചു" എന്നു സാരം "നിമിത്തശബ്ദപ്രയോഗെ സവ്വാസാംപ്രായദർശനം" (നിമിത്തം എന്ന ശബ്ദം പ്രയോഗിക്കുന്നേടത്തു എല്ലാ വിഭക്തിയും മിക്കവാറും വരാം എന്നുള്ളതിനാൽ) ലക്ഷ്മീപതേഃ-എന്ന് ഷഷ്ഠി വന്നു॥

മലിനം വസനം ബഭ്രുവ ഹൃദ്യം
ധൃതതാരുണ്യമഭ്രൂശ്ച ജീർണ്ണമംഗം।
ഹൃദയം തു പരം പുരോവദസ്യ
സ്ഥിതമാസീൽ സ്ഥിരഭക്തിപത്മനാഭേ ॥൪൧॥

അനപയം മലിനം-വസനം-ഹൃദ്യം-ബഭ്രുവഃ-ജീർണ്ണം.അംഗം ധൃതതാരുണ്യം- ച-അഭ്രൂൽ പത്മനാഭേ- സ്ഥിരഭക്തി- അസ്യ-ഹൃദയം-തു-പുരോവൽ-പരം- സ്ഥിതം ആസീൽ.

അർത്ഥം — മലിനമായ (മുഷിഞ്ഞതായ) വസനം (വസ്ത്രം) ഹൃദ്യമായിട്ട് (മനോഹരമായിട്ട്) ഭവിച്ചു. ജീർണ്ണമായ അംഗം (വയസ്സായ ശരീരം) ധൃതതാരുണ്യമായും (യൌവനം ധരിച്ചതായും) ഭവിച്ചു. പത്മനാഭങ്കൽസ്ഥിരഭക്തിയായ ഇവന്റെ (കുചേലന്റെ) ഹൃദയമാകട്ടെ മുൻപിലത്തെപ്പോലെ തന്നെ സ്ഥിതമായിട്ട് (ഇരിക്കുന്നതായിട്ട്) ഭവിച്ചു. കുചേലന്റെ വസ്ത്രം അംഗം മുതലായതിന് ഭേദം വന്നു എങ്കിലും മുൻപിൽ ഉള്ളതായ വിഷ്ണുഭക്തിക്ക് യാതൊരു വ്യത്യാസവും വന്നില്ല" എന്നുസാരം॥

നമസ്കുർവൻ ഭക്ത്യാ നതജനവിധേയം ത്രിജഗതീ-
വിനേതാരം ദേവം തദനു നിരവദ്യേന മനസാ
വിവേശാന്തശ്ശാന്തഃ പരിജനസഹസ്രൈഃ പരിവൃത
സ്തഥാഭൂതം പശ്യൻ ഭവനമപി വീതസ്മയലവഃ ॥൪൨॥

അന്വയം—തദനു-(അസൌ) ഭക്ത്യാ നതജനവിധേയം-ത്രിജഗതീവിനേതാരം ദേവം നിരവദ്യേന-മനസാ-നമസ്കുർവൻ-പരിജനസഹസ്രൈഃ പരിവൃതഃ-തഥാഭൂതം--ഭവനം-പശ്യൻ--അപി-വീതസ്മയലവഃ-ശാന്തഃ-അന്തഃ-വിവിശ

അർത്ഥം—അനന്തരം ഇവൻ (കുചേലൻ) ഭക്തിയോടുകൂടെ നതജനവിധേയനും (നമിക്കുന്ന ജനത്തിന്ന് അധീനനും) ത്രിജഗതിയുടെ (മൂന്നുലോകങ്ങളുടെ സമാഹാരത്തിന്റെ) വിനേതാവും (ശിക്ഷയിതാവും) ആയ ദേവനെ (ശ്രീകൃഷ്ണനെ) നിരവദ്യമായ (നിർദ്ദോഷമായ) മനസ്സുകൊണ്ടു നമസ്കുർവ്വന്നായി (നമസ്കരിക്കുന്നവനായി) പരിജനപരിവൃതനായി (പരിചാരകന്മാരാൽ ചുററപ്പെട്ടവനായി) തഥാഭൂതമായ (അപ്രകാരം ഇരിക്കുന്നതായ) "ഏററവും സമ്പൽസമൃദ്ധമായ" എന്നു സാരം. ഭവനത്തെ പശ്യന്നാണെങ്കിലും(കാണുന്നവനാണെങ്കിലും) വീതസ്മയലവനായി (വീതമായ=പോയതായ) സ്മയത്തിന്റെ=ഗർവ്വത്തിന്റെ ലേശത്തോടുകൂടിയവനായി (ലേശവും അഹങ്കാരമില്ലാത്തവനായി) എന്നു സാരം॥ ശാന്തനായിട്ട് (അടക്കം ഉള്ളവനായിട്ട്) ഭവനത്തിന്റെ അന്തർഭാഗത്തിൽ പ്രവേശിച്ചു॥

പ്രത്യഗ്രകാന്തിലഹരീമഹനീയഗാത്രീ
ദുഗ്ദ്ധാംബുരാശിതനയേവ പരിസ്ഫുരന്തി।
പ്രത്യുദ്യയൌ പ്രമുദിതാ പതിദേവതാ തം
സത്രാ വിനീതിഭരനമ്രമുഖീ സഖീഭിഃ ॥൪൩॥

അന്വയം—പ്രത്യഗ്രകാന്തിലഹരീമഹനീയഗാത്രീ--ദുഗ്ദ്ധാംബുരാശിതനയാ-ഇവ-പരിസ്ഫുരന്തീ-പതിദേവതാ--പ്രമുദിതാ--വിനീതിഭരനമ്രമുഖീ-സഖീഭിഃ-സത്രാ-പ്രത്യുദ്യയൌ.

അർത്ഥം—പ്രത്യഗ്രയായ (പുത്തനായ) കാന്തിലഹരിയാൽ (കാന്തിപ്രവാഹത്താൽ) മഹനീയഗാത്രിയായി (മനോഹരമായ ദേഹത്തോടുകൂടിയവളായി) ദുഗ്ദ്ധാംബുരാശിതനയ എന്നപോലെ (കടൽമകൾ എന്നപോലേ)പരിസ്ഫുരന്തിയായ (പ്രകാശിക്കുന്നവളായ) പതിദേവത (പതിവ്രതയായ കുചേലപത്നി) പ്രമുദിതയായി (സന്തുഷ്ടയായി) വിനീതിഭരത്താൽ (വിനയാധിക്യത്താൽ)ന

മുഖിയായിട്ട് (താഴ്ത്തിയ മുഖത്തോടുകൂടിയവളായിട്ട്) സഖികളോടു(സത്രാ-കൂടെ) പ്രത്യുൽഗമിച്ചു (എതിരേററു)

തദനു നിജനികേതം പ്രാപ്യപത്നീസഹായഃ
പരിജനപരികൢപ്തം മജ്ജനാദ്യം വിധായ।
അഭജത ഹൃദി പശ്യന്നച്യുതം വിശ്വനാഥം
സുഭഗകുസുമമാലാവാസിതം വാസഗേഹം॥

അന്വയം—തദനു-സഃ-പത്നീസഹായഃ നിജനികേതം-പ്രാപ്യ- പരിജനപരികൢപ്തം മജ്ജനാദ്യം-വിധായ-വിശ്വനാഥം-അച്യുതം-ഹൃദി-പശ്യൻ- സുഭഗകുസുമമാലാവാസിതം-വാസഗേഹം-അഭജത.

അർത്ഥം—അനന്തരം (പത്നി എതിരേററതിനുശേഷം) അവൻ (കുചേലൻ) പത്നീസഹായനായി (പത്നിയോടുകൂടിയവനായി) നിജനികേതത്തെ (തന്റെ ഭവനത്തെ) പ്രാപിച്ചിട്ട് പരിജനപരികൢപ്തമായ (പരിജനങ്ങളാൽ ഒരുക്കപ്പെട്ടതായ) മജ്ജനാദ്യത്തെ (കുളി ഭോജനം മുതലായതിനെ) ചെയ്തിട്ട് വിശ്വനാഥനായ അച്യുതനെ ഹൃത്തുങ്കൽ (മനസ്സിൽ) പശ്യനായിട്ട് (കാണുന്നവനായിട്ട്) സുഭഗകളായ (സുഗന്ധികളായ) കുസുമമാലകളാൽ വാസിതമായ (സുരഭിതമായ) വാസഗേഹത്തെ (കിടക്കമുറിയെ) ഭജിച്ചു (പ്രാപിച്ചു)

സഹമുക്താമയൈർദ്ദാരൈർഗൃഹേ മുക്താമയേ സുഖം।
വസതസ്തസ്യ നചിരാ—ദാസീന്മുക്താത്മതാ മുനേഃ॥

അന്വയം—മുക്താമയൈഃ- ദാരൈഃ-സഹ- മുക്താമയേ-ഗൃഹേ-വസതഃ-തസ്യ- മുനേഃ നചിരാൽ-മുക്താത്മതാ- ആസീൽ.

അർത്ഥം— മുക്താമയങ്ങളായ (മോചിക്കപ്പെട്ടവയായ ദുഃഖങ്ങളോടുകൂടിയ ദാരങ്ങളോടു (ദുഃഖമൊഴിഞ്ഞിരിക്കുന്നഭാര്യയോടുകൂടെ എന്നുസാരം.) ദാരശബ്ദം ബഹുവചനമായിട്ടുമാത്രമെ വരികയുള്ളു. അതിനാലാണ് ഇവിടെ "ദാരൈഃ" എന്നു ബഹുവചനം പ്രയോഗിച്ചതു് എന്ന് അറിഞ്ഞുകൊള്ളണം। മുക്താമയമായ (മുത്തുകൊണ്ടുള്ളതായ) ഗൃഹത്തിൽ സുഖമാകുംവണ്ണം വസന്നായി വസിക്കുന്നവനായ ആ മുനിയ്ക്കു് (കുചേലന്) മുക്താത്മത (സർവ്വസംഗപരിത്യാഗിത്വം) ഭവിച്ചു.

ഇത്ഥം വസന്നപി ഗൃഹേ ഹരിപാദഭക്ത്യാ
നിർദ്ധൂതവിശ്വവിഷയാഭിരതിഃ ക്രമേണ।
പൃത്ഥ്വീസുരഃ കിമപി ധാമ ജനാർദ്ദനാഖ്യം
തത്വം പരാത്ഥപരമാത്ഥമയം പ്രപേദേ॥ ൪൫

അന്വയം—പൃത്ഥ്വീസുരഃ-ഇത്ഥം- ഹരിപാദഭക്ത്യാ-ഗൃഹേ-വസൻ അപി ക്രമേണ-നിർധൂതവിശേഷവിഷയാഭിരതിഃ- തത്വം-പരാത്ഥപരമാത്ഥമയം ജനാർദ്ദനാഖ്യം-കിമപി ധാമ-പ്രപേദേ.

അത്ഥം—പൃത്ഥ്വീസുരൻ (കുചേലബ്രാഹ്മണൻ) ഇപ്രകാരം ഹരിപാദഭക്തിയോടുകൂടെ-ഗൃഹത്തിൽ (സ്വഭവനത്തിൽ) വസന്നാണെങ്കിലും (പാർക്കുന്നവനാണെങ്കിലും) ക്രമേണ നിർധൂതയായ (കളയപ്പെട്ടതായ) വിശേഷവിഷയങ്ങളിലുള്ള (സമസ്തവിഷയങ്ങളിലുള്ള) അഭിരതിയോടു (ആഗ്രഹത്തോടുകൂടിയവനായിട്ടു) തത്വവും പരാത്ഥപരമാത്ഥമായും (പരാത്ഥമായും പരമാത്ഥമായും ഇരിക്കുന്നതും) ജനാർദ്ദനാഖ്യവും (മഹാവിഷ്ണുവെന്ന പേരോടുകൂടിയതും) ആയ ഒരു ധാമത്തെ (തേജസ്സിനെ) പ്രാപിച്ചു: കുചേലന്നു മോക്ഷം സിദ്ധിച്ചു എന്നുസാരം.

കുചേലവൃത്തം എന്ന പ്രബന്ധത്തിന്റെ വ്യാഖ്യാനം സമ്പൂർണ്ണമായി.

കുചേലവൃത്തനാമാഖ്യം പ്രബന്ധം സർവ്വസമ്മതം
അശേഷമവധിം പ്രാപ സുബന്ധുരരസോല്ലസൽ.

സർവ്വസമ്മതവും മനോഹരമായ രസംകൊണ്ടുശോഭിക്കുന്നതും ആയ കുചേലവൃത്തം എന്ന പ്രബന്ധം അശേഷവും താവധിയെ പ്രാപിച്ചു (അവസാനിച്ചു)

---

# അജാമിളമോക്ഷം

## പ്രബന്ധം.

---

നാരായണേതി ചതുരക്ഷരമേവ പുംസാം
കൈവല്യമാകലയതേ ƒ തിവിധൂയ പാപാൻ
സങ്കേതിതം നിജസുതേƒപ്യവശോ യദുക്ത്വാ
ലേഭേ പരാം ഗതിമജാമിളഭൂമിദേവഃ॥ ൧॥

അന്വയം—പുംസാം-നാരായണ- ഇതി- ചതുരക്ഷരം-ഏവ-പാപാൻ-അതിവിധൂയ-കൈവല്യം ആകലയതെ; അജാമിളഭൂമിദേവഃ-അവശഃ-നിജസുതേ-സങ്കേതിതം-അപി-യൽ- ഉക്ത്വാ -പരാം-ഗതിം ലേഭേ.

അൎത്ഥം—പുമാൻമാൎക്ക (പുരുഷന്മാൎക്ക) നാരായണ എന്നുള്ള ചതുരക്ഷരം (നാലക്ഷരം)തന്നെ പാപങ്ങളെ ഏററവും വിധൂനനം ചെയ്തിട്ടു(കളഞ്ഞിട്ടു) കൈവല്യത്തെ(മോക്ഷത്തെ) ചെയ്യുന്നു. അജാമിളഭൂമിദേവൻ (അജാമിളൻ എന്ന ബ്രാഹ്മണൻ) അവശനായിട്ടു (പരവശനായിട്ടു) നിജസുതങ്കൽ (തന്റെ പുത്രങ്കൽ) സങ്കേതിതമാണെങ്കിലും (നിശ്ചിതമാണെങ്കിലും) തന്റെപുത്രനെ ഉദ്ദേശിച്ചാണെങ്കിലും എന്നുസാരം. യാതൊന്നിനെ (നാരായണാക്ഷരത്തെ) വചിച്ചിട്ടു പരമായഗതിയെ (മോക്ഷഗതിയെ)ലഭിച്ചു (പ്രാപിച്ചു) തന്റെ പുത്രനെ ഉദ്ദേശിച്ചു നാരായണ എന്നു ജപിച്ചിട്ടും അജാമളിനു മോക്ഷം സിദ്ധിച്ചു. പിന്നെ ഭക്തിയോടു സാക്ഷാൽ നാരായണനെ ഉദ്ദേശിച്ചുജപിച്ചാൽ മോക്ഷം സിദ്ധിക്കുമെന്നുള്ളതു സംശയമില്ല എന്നുസാരം.

അമാനുഷതപോബലോ ഹരിപാദാംബുജേ ഭക്തിമാൻ
യമാദിപരിശീലനാദി ഹനിതാന്തശാന്താന്തരഃ
അജാമിളഇതിശ്രുതസ്സകലവേദശാസ്ത്രാൎത്ഥവിൽ
ദ്വിജാതിമകുടീമണിസ്സമുദഭൂദഭ്രതോപമഃ॥ ൨॥

അന്വയം—ഇഹ-അമാനുഷതപോബലഃ-ഹരിപാദാംബുജേ-ഭക്തിമാൻ-യമാദിപരിശീലനാൽ നിതാന്തശാന്താന്തരഃ-സകലവേദശാസ്ത്രാൎത്ഥവിൽ-അഭ്രതോപമഃ-അജാമിളഃ ഇതി ശ്രുതഃ-ദ്വിജാതിമകുടീമണിഃ-സമുദഭൂൽ.

അൎത്ഥം—ഇവിടെ അമാനുഷതപോബലനും (മാനുഷരേ അതിക്രമിച്ച തപോബലത്തോടുകൂടിയവനും) ഹരിപാദാംബുജത്തിൽ (വിഷ്ണുവിന്റെ താമരപ്പൂപോലെ ഇരിക്കുന്ന പാദത്തിൽ)ഭക്തിമാനും യമാദി പരിശീലനം ഹേതുവായിട്ടു (യമനിയമപ്രാണായാമാദികളെ ശീലിക്കയാൽ) നിതാന്തശാന്താന്തരനും (ഏററവും ശാന്തമനസ്സും)സകല വേദശാസ്ത്രാൎത്ഥവിത്തും (സകലവേദശാസ്ത്രങ്ങളുടെ അൎത്ഥത്തെ അറിയുന്നവനും) അഭ്രതോപമനും (സാദൃശ്യമില്ലാത്തവനും)അജാമിളൻ എന്നു ശ്രുതനും (പ്രസിദ്ധനും)ആയ ദ്വിജാതിമകുടീമണി (ബ്രാഹ്മണശ്രേഷ്ഠൻ)സമുൽഭവിച്ചു (ഉണ്ടായി.)

വേദേഷു പ്രഥിതാൻ വിധായ വിധിവൽ-
ധൎമ്മാൻ ഗൃഹസ്ഥാശ്രമീ
നീത്വാ കഞ്ചന കാലമഞ്ചിതസുഖം-
ശുശ്രൂഷമാണോ ഗുരൂൻ।

ഏകസ്മിൻ ദിവസേ സ്വതാതവചസാ-
കർമ്മോചിതാനാദരാ-
ദാനേതും സ സമിൽകുശാൻ-
വനമുദ്ഗാഢോത്സാഹമാഢൌകത ൩

അന്വയം—സഃ- വേദേഷു- പ്രഥിതാൻ ധർമ്മാൻ- വിധിവൽ- വിധായ- ഗൃഹസ്ഥാശ്രമീ- ഗുരൂൻ- ശുശ്രൂഷമാണഃ- അഞ്ചിതസുഖം- കഞ്ചന കാലം- നീത്വാ- ഏകസ്മിൻ- ദിവസേ- സ്വതാതവചസാ- കർമ്മോചിതാൻ സമിൽകുശാൻ- ആദരാൽ- ആനേതും- ഉദ്ഗാഢോത്സാഹം- വനം- ആഢൌകത.

അർത്ഥം—അവൻ (അജാമിളൻ) വേദങ്ങളിൽ പ്രഥിതങ്ങളായ (പ്രസിദ്ധങ്ങളായ) ധർമ്മങ്ങളെ വിധിപോലെ ചെയ്തിട്ട് ഗൃഹസ്ഥാശ്രമിയായി ഗുരുക്കളെ (പിത്രാദികളെ) ശുശ്രൂഷമാണനായിട്ട് (ശുശ്രൂഷിക്കുന്നവനായിട്ട്) അഞ്ചിതസുഖമാകുംവണ്ണം (മനോഹരമായ സുഖത്തോടുകൂടുംവണ്ണം) കുറെക്കാലത്തെ നയിച്ചിട്ട് (കഴിച്ചുകൂട്ടീട്ട്) ഒരു ദിവസത്തിൽ സ്വതാതവചസ്സിനാൽ (തന്റെ അച്ഛന്റെ വാക്കിനാൽ) കർമ്മോചിതങ്ങളായ (ഹോമാദികർമ്മങ്ങൾക്ക് യോഗ്യങ്ങളായ) സമിൽകുശങ്ങളെ (ചമതകളേയും ദർഭപ്പുല്ലുകളേയും) ആനയിക്കാനായിട്ട് (കൊണ്ടുവരാനായിട്ട്) ഉദ്ഗാഢോത്സാഹമാകുംവണ്ണം ഉദ്ഗാഢിക്കപ്പെട്ട (ഉത്സാഹത്തോടുകൂടുംവണ്ണം) വനത്തെ പ്രാപിച്ചു.

ഗദ്യം—തത്ര ഖലു വിചിത്രതരതരുലതാനികരനിരന്തരേ മധുരമധുകരഝങ്കാരമുഖരിതദിഗന്തരേ വനാഭ്യന്തരേ സ്വല്പമപി നിമിത്തമുദ്വീക്ഷ്യ ക്രമരഹിതമനല്പം ജല്പതാ വിനിസ്രസ്തം പ്രസ്രുമപി നിസ്രുപാമഗണയതാ ആരചിതബഹുതരഘോഷമകാരണമേവ ഹസതാ പ്രസാരമുൽഗായതാ അന്തരാന്തരാ പ്രിയാഹൃദയാവർജ്ജനായ മന്ഥരതരമിവാലപതാ ലീലയാധികലോലേന ലോലായമാനാംഗേന കേനാപി ഹാലാപിബേന ദൃഢതരമാലിംഗമാനാം പരിശിഥിലകുന്തളഭരാം മദവിഘൂർണ്ണിതലോചനാം മദകലിതഗാനബന്ധുരാം വിവശീകൃതയുവജനഹൃദന്തരാം പ്രേയോജനസംപ്രീതിസമുപജാതസുധാമാധുര്യാം മധുമദദ്വിഗുണീകൃതമദനവേഗസമുദഞ്ചിതഘർമ്മകണാഞ്ചിതരോമാഞ്ചകഞ്ചുകിതസകലാവയവാം മമുദ്രാന്തരാഗസമുദ്രമഗ്നാമഭ്രാന്തഭ്രൂന്താം കാമപി ശൂദ്രാം സമദ്രാക്ഷീൽ

അർത്ഥം—അവിടത്തന്നെ (ആ വനത്തിൽതന്നെ) അവൻ (അജാമിളൻ) വിചിത്രതരങ്ങളായ (ഏറ്റവും അത്ഭുതങ്ങളായ) തരു

ക്കളുടെയും (വൃക്ഷങ്ങളുടേയും) ലതകളുടേയും നികരത്താൽ(സമൂഹത്താൽ) നിരന്തരവും (സമ്പൂർണ്ണവും)മധുരങ്ങളായ മധുകരധ്വംകാരങ്ങളാൽ (വണ്ടുകളുടെ ധ്വം എന്നുള്ള ശബ്ദങ്ങളാൽ) മുഖരിതമായ (ശബ്ദിപ്പിയ്ക്കപ്പെട്ടതായ) ദിഗന്തരത്തോടുകൂടിയതും, വണ്ടുകളുടെ ധ്വംകാരങ്ങളാൽ ദിക്കുകളെ മുഴക്കുന്നതും, എന്നു സാരം, ആയ വനാഭ്യന്തരത്തിൽ (വനത്തിന്റെ ഉള്ളിൽ) സ്വല്പമാണെങ്കിലും നിമിത്തത്തെ (കാരണത്തെ) ഉദ്ദേശിച്ചിട്ട് ക്രമരഹിതമാകുംവണ്ണം (ക്രമമല്ലാതെ) അനല്പം (വളരെ) ജല്പന്നായി (പറയുന്നവനായി) വിനിസ്രസ്തമായ (ഏററവും അഴിഞ്ഞതായ) വസ്ത്രത്തേയും നിസ്ത്രപം (ലജ്ജയോടുകൂടാതെ) അഗണയന്നായി (വിചാരിക്കാത്തവനായി, ആരചിതബഹുതരഘോഷം (വളരെ ഘോഷത്തെ ചെയ്തിട്ട്) കാരണംകൂടാതെതന്നെ ഹസന്നായി, പ്രസഭം (ഉച്ചസ്വരത്തിൽ ഉൽഗായന്നായി (പാടുന്നവനായി) ഇടയ്ക്കിടയ്ക്ക് പ്രിയാഹൃദയാവർജ്ജനത്തിനായിട്ട് (പ്രിയയുടെ മനസ്സിനെ ആകർഷിയ്ക്കുന്നതിനായിട്ട്) മന്ഥരതരം (അതിമന്ദം) ആലപന്നോ (പറയുന്നവനോ) എന്നു തോന്നുന്നവനായി ലീലയിൽ അധികലോലനായി (ഏററവും ആഗ്രഹത്തോടുകൂടിയവനായി) ലോലായമാനാംഗനായ (ഇളകുന്ന അംഗങ്ങളോടുകൂടിയവനായ) ഒരുഹാലാപാനനാൽ (മദ്യപാനിയാൽ) ഗാഢതരം (ഏററവും ഗാഢമായി) ആലിംഗ്യമാനയും (ആലിംഗനം ചെയ്യപ്പെടുന്നവളും) പരിശിഥിലകുന്തളഭരയും (അഴിഞ്ഞ കേശഭാരത്തോടുകൂടിയവളും) മദത്താൽ വിഘൂർണ്ണിതലോചനയും (കറക്കപ്പെടുന്നകണ്ണുകളോടുകൂടിയവളും) കലിതമായ (ചെയ്യപ്പെട്ടതായ) ഗാനംകൊണ്ട് ബന്ധുരയും (മനോഹരയും) വിവശീകൃതയുവജനഹൃദന്തരയും (പരവശമാക്കിച്ചെയ്യപ്പെട്ട യുവജനങ്ങളുടെ ഹൃദയാന്തർഭാഗത്തോടുകൂടിയവളും) പ്രേയോജനങ്ങളോടുള്ള (ഇഷ്ടജനങ്ങളോടുള്ള) സപീതിയാൽ (തുല്യപാനത്താൽ) "സപീതിസ്ത്രീതുല്യപാനം എന്നു അമരം." സമുപജാതമായ (ഉണ്ടായതായ) സുധാമാധുര്യത്തോടു (അമൃതപാനംപോലുള്ള മാധുര്യത്തോടു) കൂടിയവളും, മധുമദത്താൽ (മദ്യപാനമദത്താൽ)ദ്വിഗുണീകൃതമായ (വർദ്ധിപ്പിക്കപ്പെട്ടതായ) മദനവേഗംകൊണ്ട് സമുദഞ്ചിതങ്ങളായ (ഉൽഭവിച്ചവയായ) ഘർമ്മകണങ്ങളാൽ (വിയർപ്പുതുള്ളികളാൽ അഞ്ചിതമായ (മനോഹരമായ) രോമാഞ്ചത്താൽ കഞ്ചുകിതമായ (മറയ്ക്കപ്പെട്ടതായ) സകലാവയവത്തോടുകൂടിയവളും, അധൃക്രമായ (അളവില്ലാത്തതായ) അനുരാഗ സമുദ്രത്തിൽ മഗ്നയും (മുങ്ങിയവളും) അഭദ്രങ്ങൾക്ക് അമംഗലങ്ങൾക്ക് ആസ്പദഭൂതയും (ഇരിപ്പടമായിഭവിച്ചവളും) ആയ ഒരു ശൂദ്രയെ (ശൂദ്രജാതിസ്ത്രീയെ ദർശിച്ചു (കണ്ടു)

സദാചാരാസക്തഃ സതതമപി ധർമ്മൈകനിരതഃ
പ്രകൃത്യാ നിർദ്ദോഷഃ പ്രചുരതരധൈര്യോപി തരസാ,
സ താം ദൃഷ്ട്വാ ദാരാൽ സ്മരശരപരിപാകവിഷമാ-
മവസ്ഥാമാപേദേ, കമിഹ ഭുവി കാമോ ന ലംഘയേൽ- ൪

അന്വയം—സദാചാരാസക്തഃ- സതതം- അപി-ധർമ്മൈക നിരതഃ-പ്രകൃത്യാ-നിർദ്ദോഷഃ-പ്രചുരതരധൈര്യഃ-അപി-സഃ-തരസാ-താം-ആരാൽ-ദൃഷ്ട്വാ- ഏവ-സ്മരശരപരിപാകവിഷമാം- അവസ്ഥാം-ആപേദേ, ഇഹ-ഭുവി-കാമഃ-കം-നലംഘയേൽ

അർത്ഥം—സദാചാരാസക്തനും എല്ലായ്പോഴും ധർമ്മൈക നിരതനും (ധർമ്മമാകുന്നൊന്നിൽ തൽപരനും) പ്രകൃത്യാ-നിർദ്ദോഷനും പ്രചുരതരധൈര്യനും (വർദ്ധിച്ചിരിക്കുന്ന ധൈര്യത്തോടുകൂടിയവനും) ആണെങ്കിലും-അവൻ (അജാമിളൻ) വേഗേന- അവളെ (ആ ശൂദ്രയെ) സമീപത്തിൽകണ്ടിട്ടുതന്നെ സ്മരശരപരിപാകവിഷമയായ (കാമബാണത്തിന്റെ പരിപാകത്താൽ വിഷമമായായ)അവസ്ഥയെ പ്രാപിച്ചു. സദാചാരാദിഗുണങ്ങളുള്ളൊരുവൻ കാമന് അധീനനാകുമോ എന്നുള്ള ചോദ്യത്തിന്ന അർത്ഥാന്തരം കാണിക്കുന്നു. ഈ ഭൂവനങ്കൽ കാമൻ ആരെ ലംഘിക്കയില്ല-എല്ലാവരെയും അതിക്രമിക്കും കാമന്ന വശംവദനാവാത്തവൻ ഇല്ല എന്നുസാരം.

ചിത്തം തസ്യാം പ്രസക്തം വശയിതുമഖിലൈ
　　രേഷ യത്നൈരശക്തഃ
സ്മൃത്വാ താമേവ ഭൂയഃ സമജനി വിരതഃ
　　സ്വസ്യ ധർമ്മാൽ ദ്വിജന്മാ
പിത്ര്യൈരന്യായലബ്ധൈരപി ധനനിവഹൈ
　　സ്തോഷയിത്വാ നിവാസം
ചക്രേ തസ്യാസ്സകാശേ വിഹരണരസികഃ
　　സന്തതം മന്മഥാന്ധഃ ൫

അന്വയം—തസ്യാം -പ്രസക്തം- ചിത്തം-അഖിലൈഃ—യത്നൈഃ-വശയിതും അശക്തഃ-ഏഷഃ-ദ്വിജന്മാ- താം- ഏവ-ഭൂയഃ-സ്മൃത്വാ സ്വസ്യ-ധർമ്മാൽ വിരതഃ -സമജനി,-പിത്ര്യൈഃ-അന്യായലബ്ധൈഃ-അപി- ധനനിവഹൈഃ-തോഷയിത്വാ- -മന്മഥാന്ധഃ--സന്തതം-വിഹരണരസികഃ-തസ്യാഃ-സകാശേ-നിവാസം- ചക്രേ॥

അർത്ഥം —അവളിൽ (ആ ശൂദ്രയിൽ)പ്രസക്തമായ (ഏററവും സക്തമായ ചിത്തത്തെ (മനസ്സിനെ) അഖിലങ്ങളായ യത്നങ്ങൾകൊണ്ടു് വശമാക്കിച്ചെയ്യാനായിട്ടു് (തനിയ്ക്കു് അധീനമാക്കി

ച്ചെയ്യാനായിട്ട്) അശക്തമായ (അസമർത്ഥനായ) ഈ ദ്വിജന്മാവ് (ബ്രാഹ്മണൻ) അവളെത്തന്നെ പിന്നെയും പിന്നെയും സ്മരിച്ചിട്ട് തന്റെ ധർമ്മത്തിൽനിന്നു വിരതനായിട്ട് (മതിയാക്കിയവനായിട്ട്) ജനിച്ച (തീന്ന) പിത്ര്യങ്ങളും (പിതാവിനെ സംബന്ധിച്ചവയും) അന്യായലബ്ധങ്ങളും (ചൌൎയ്യാദികർമ്മങ്ങളാൽ ന്യായമല്ലാതെ ലഭിച്ചവയും) ആയ ധനനിവഹങ്ങൾകൊണ്ടു സന്തോഷിപ്പിച്ചിട്ട് മന്മഥാന്ധനായി (കാമപരവശനായി) എല്ലായ്പ്പോഴും വിഹരണരസികനായിട്ട് (ക്രീഡയിൽ രസമുള്ളവനായിട്ട്) അവളുടെ സകാശത്തിൽ (ശൂദ്രയുടെ അടുക്കൽ) നിവാസത്തെച്ചെയ്തു (പാൎത്തു)

സാധ്വീം ഭാൎയ്യാം, സ്വതാതം പ്രവയസ, മനപേ-
താവലംബാമഥാംബാം
ത്യക്ത്വാ തൽപ്രീതിഹേതോരനുചിതമപി ചൌ-
ൎയ്യാദികം കർമ്മ കൃത്വാ।
ലബ്ധൈരൎത്ഥൈരജസ്രം പ്രണയവിവശധീ
സ്തൽകുടുംബം പ്രപുഷ്ണൻ
നിർല്ലജ്ജോऽസാവനൈഷീൽ ബഹുസമയമഹോ,
സ്ത്രീപിശാചീ മതില്ലീ ॥൩॥

അന്വയം—അഥ അസൌ--സാധ്വീം--ഭാൎയ്യാം--പ്രവയസം-സ്വതാതം, അനപേതാവലംബാം-അംബാം - ത്യക്ത്വാ. തൽപ്രീതിഹേതോഃ-അനുചിതം-അപി ചൌൎയ്യാദികം-കർമ്മ-കൃത്വാ ലബ്ധൈഃ-അൎത്ഥൈഃ-_അജസ്രം - പ്രണയവിവശധീഃ- തൽകുടുംബം--പ്രപുഷ്ണൻ-നിർല്ലജ്ജഃ-ബഹുസമയം-അനൈഷീൽ,-അഹോ, സ്ത്രീപിശാചീ-മതില്ലീ॥

അർത്ഥം—അനന്തരം (ശൂദ്രയുടെ അടുക്കൽ പാൎത്തതിനുശേഷം) ഇവൻ (അജാമിളൻ) സാധ്വിയായ (പതിവ്രതയായ) ഭാൎയ്യയേയും പ്രവയസ്സായ (വൃദ്ധനായ) സ്വതാതനേയും അനപേതാവലംബയായ (അനപേതമായ (ഇല്ലാത്തതായ) അവലംബത്തോടു (ആശ്രയത്തോടു കൂടിയവളായ അമ്മയേയും (മാതാവിനേയും) ത്യജിച്ചിട്ട് (ഉപേക്ഷിച്ചിട്ട്) തൽപ്രീതിയ്ക്കായിട്ട് (അവളുടെ സന്തോഷത്തിനായിട്ട്) അനുചിതമാണെങ്കിലും (ബ്രാഹ്മണൎക്ക് യോഗ്യമല്ലെങ്കിലും) ചൌൎയ്യാദികമായ (മോഷണം തുടങ്ങിയ) കർമ്മത്തെ ചെയ്തിട്ട് ലബ്ധങ്ങളായ (ലഭിയ്ക്കപ്പെട്ടവയായ) അൎത്ഥങ്ങൾകൊണ്ട് (ധനങ്ങൾകൊണ്ട്) എല്ലായ്പ്പോഴും പ്രണയവിവശധീയായി (സ്നേഹത്താൽ പരവശയായ ബുദ്ധിയോടുകൂടിയവനായി) തൽകുടുംബത്തെ-പ്രപുഷ്ണൻ ആയി (പോഷിപ്പിക്കുന്നവനാ

യി) നിർല്ലജ്ജനായിട്ട് (ലജ്ജയില്ലാത്തവനായിട്ട്) ബഹുസമയത്തേ നയിച്ചു (വളരെക്കാലം കഴിച്ചുകൂട്ടി) ആശ്ചര്യം, സ്ത്രീപിശാചി (സ്ത്രീയാകുന്ന പിശാചി) മതിഘ്നിയാകുന്നു (ബുദ്ധിയെ ഹനിക്കുന്നതാകുന്നു) സ്ത്രീയ്ക്കു് വശനായതിനാലാണു് അജാമിളൻ ദുഷ്കർമ്മംചെയ്തതു് എന്നു സാരം॥

തസ്യാമാസന്നഥ ദശ സുതാ ഭൂസുരസ്യാസ്യ, ദൈവാ
ദന്ത്യസ്തേഷാമഗമദഭിധാം ഹന്ത! നാരായണേതി।
പൂർവാദൃഷ്ടൈരിഹ കിമു തദീയൈർമ്മുകുന്ദസ്യ യദ്വാ
നാമ്നാമേവം പ്രഥയിതുമിദം ദുഷ്കൃതേർന്നിഷ്കൃതിത്വം ॥൭॥

അന്വയം — അഥ-അസ്യ-ഭൂസുരസ്യ-തസ്യാം-ദശ-സുതാഃ-ആസൻ-തേഷാം-അന്ത്യഃ-ദൈവാൽ-നാരായണ-ഇതി-അഭിധാം-അഗമൽ-ഇദം-ഇഹ-തദീയൈഃ-പൂർവാദൃഷ്ടൈഃ, കിമു-യദ്വാ-മുകുന്ദസ്യ-നാമ്നാം-ഏവം-ദുഷ്കൃതേഃ-നിഷ്കൃതിത്വം-പ്രഥയിതും-കിമു

അർത്ഥം — അനന്തരം-ഈ ഭൂസുരനു് (അജാമിളനു്) അവളിൽ (ശൂദ്രയിൽ) പത്തു സുതന്മാർ ഭവിച്ചു. അവരിൽവച്ചു് (ആ പുത്രന്മാരിൽവച്ചു്) അന്ത്യൻ (ഒടുക്കലത്തെപ്പുത്രൻ) ഭാഗ്യത്താൽനാരായണൻ എന്നുള്ള അഭിധയെ (പേരിനെ) ഗമിച്ചു (പ്രാപിച്ചു) ഇതു് (നാരായണൻ എന്നുള്ള അഭിധയെ പ്രാപിച്ചതു്) തദീയങ്ങളായ (അവനെ=ബ്രാഹ്മണനെ സംബന്ധിച്ചവയായ) പൂർവ്വാദൃഷ്ടങ്ങൾ കൊണ്ടോ (പൂർവജന്മത്തിലെ അദൃഷ്ടങ്ങളായ പുണ്യഫലങ്ങൾകൊണ്ടോ) അല്ലെങ്കിൽ മുകുന്ദന്റെ (മഹാവിഷ്ണുവിന്റെ) നാമങ്ങൾക്കു് ഇപ്രകാരം ദുഷ്കൃതിയുടെ (ദുഷ്കർമ്മത്തിന്റെ) നിഷ്കൃതിത്വത്തേ (പ്രായശ്ചിത്തമാവു എന്നതിനെ) പ്രഥിപ്പിക്കാൻ (പ്രകാശിപ്പിക്കാൻ) ആയിട്ടോ ആകുന്നു. അജാമിളന്റെ അന്ത്യപുത്രനു നാരായണൻ എന്നു പേരിട്ടതു് അവന്റെ പൂർവജന്മസുകൃതംകൊണ്ടോ അല്ലെങ്കിൽ മഹാവിഷ്ണുവിന്റെ നാമങ്ങൾ ഉച്ചരിച്ചാൽ ദുഷ്കർമ്മം ചെയ്തതിനു പ്രായശ്ചിത്തമായിത്തീരും എന്നുള്ളതു്, അജാമിളനു് നാരായണ എന്നുള്ള നാമം പുറപ്പെട്ടതിനാലുണ്ടായ ഫലത്താൽ ജനങ്ങളെ ബോധിപ്പിക്കുന്നതിനാണോ എന്നു സാരം.

സ ദശമിത്വം പ്രാപ്യ നാരായണാഖ്യേ-
രതിമകുരുത തസ്മിൻ ബാലകേ കേളിലോലേ।
അവിരതമപി പശ്യന്നസ്യ ലീലാവിശേഷാ-
നയമഹഹ ജഡാത്മാ മോഹസിന്ധും ജഗാഹേ ॥൮॥

അന്വയം — തദനു-സഃ-ദശമിത്വം-പ്രാപ്യ-കേളിലോലെ-നാരായണാഖ്യേ-തസ്മിൻ-ബാലകെ രതിം-അകുരുത-ജഡാത്മാ-അയം-

അചിരതം-അസ്യ-ലീലാവിശേഷാൻ പശ്യൻ-അഹഹ--മോഹസിന്ധും-ജഗാഹ-

അൎത്ഥം—അനന്തരം അവൻ (അജാമിളൻ) ദശമിതപദത്തെ (വൃദ്ധതപദത്തെ) പ്രാപിച്ചിട്ടു് കേളിലോലനായി (കളിയിൽ തല്പരനായി) നാരായണാഖ്യനായ ആ ബാലകങ്കൽ (കുട്ടിയിൽ) രതിയെ ചെയ്തു (നാരായണൻ എന്ന പുത്രങ്കൽ ഏററവും താല്പൎയ്യമുള്ളവനായിത്തീൎന്നു) ജഡാത്മാവായ (ജഡചിത്തനായ) ഇവൻ (അജാമിളൻ) എല്ലായ്പോഴും ഇവൻെറ (നാരായണൻ എന്ന പുത്രൻെറ) ലീലാവിശേഷങ്ങളെ (ക്രീഡാഭേദങ്ങളെ) പശ്യന്നായിട്ടു് (കാണുന്നവനായിട്ടു്) കഷ്ടംകഷ്ടം, മോഹസിന്ധുവിനെ (മോഹമാകുന്ന സമുദ്രത്തെ) പ്രാപിച്ചു.

ഗദ്യം—തതഞ്ചാന്ത്യകാലേ സംപ്രാപ്തേ, സോപി ദുസ്സഹാമൎഷാതിഭീഷണാത്യന്തരക്തോദ്വൃത്താംബരീഷസദൃക്ഷേക്ഷണോദിതപരാശുശുക്ഷണിസ്ഫുലിംഗപിശംഗിതപുരോഭാഗാൻ അതിപരുഷതാമ്രോൎദ്ധ്വപ്രസാരിതനിശിതതരശിരോരുഹശകലിത ജീമൂതജാലാൻ ചണ്ഡതരഭുജദണ്ഡമണ്ഡിതമഹത്തമദണ്ഡോൽഭ്രമണനിപുണാ, നതിനിഷ്ഠുരാട്ടഹാസസാടോപസ്ഫുടദൃശ്യമാനാരാളവികടദംഷ്ട്രാകരാളാൻ അന്തരാന്തരാ സമുദീൎയ്യമാണാത്മകൃതദുഷ്കൃതവ്രാതാനസിതവൎണ്ണാനതിഭയങ്കരാനന്തകകിങ്കരാനന്തികേ സമാലോക്യ നിൎഭരഭയാവേശവിവശീഭൂതാശയഃ പുരാകിഞ്ചിദച്യുതസ്മൃതിവാസനാബലാൽ ക്രീഡാലോലുപം ബാലകമുദ്ദിശ്യ നിജഗളാൎപ്പിതപാശാപകൎഷണനിരുദ്ധശ്വാസം വിച്ഛിന്നാക്ഷരം നാരായണേത്യഭാണീൽ”

അൎത്ഥം—അത്രതന്നെയുമല്ല അനന്തരം അന്ത്യകാലം (അവസാനസമയം) സംപ്രാപ്തമായിരിക്കുമ്പോൾ (അടുത്തുവന്നപ്പോൾ) അവനും (അജമിളനും) ദുസ്സഹമായ അമൎഷത്താൽ (കോപത്താൽ) അതിഭീഷണങ്ങളും (അത്യന്തഭയങ്കരങ്ങളും) അത്യന്തരക്തങ്ങളും ഉദ്വൃത്തങ്ങളും (വൃത്താകാരങ്ങളും) അംബരീഷസദൃക്ഷങ്ങളും (നെരുപ്പോടിനോടു് തുല്യങ്ങളും) ആയ ഈക്ഷണങ്ങളിൽനിന്നു് (കണ്ണുകളിൽനിന്നു) ഉദിതപരമായ (പുറപ്പെട്ടതായ) ആശുശുക്ഷണിയുടെ (അഗ്നിയുടെ) “ശിഖാവാനാശുശുക്ഷണി” അനു അമരം. സ്ഫുലിംഗങ്ങളാൽ (തീപ്പൊരികളാൽ) പിശംഗിതങ്ങളായ (പിംഗലവൎണ്ണങ്ങൾ രക്തവൎണ്ണങ്ങൾ) ആക്കിചെയ്യപ്പെട്ട പുരോഭാഗങ്ങളോടു (മുൻഭാഗങ്ങളോടു) കൂടിയവരായി, അതിപരുഷങ്ങളും (ഏററവും കഠിനങ്ങളും) താമ്രങ്ങളും (ചെമ്പിച്ചവയും) ഊൎദ്ധ്വപ്രസാരിതങ്ങളും (മേൽപ്പോട്ടു നിൽക്കുന്നവയും) നിശിതതരങ്ങളും (ഏററവും തീക്ഷ്ണങ്ങളും) ആയ ശിരോരുഹങ്ങളാൽ (തലമുടികളാൽ

ശകലിതങ്ങളായ (ഖണ്ഡിതങ്ങളായ) ജീമൂതങ്ങളോടു (മേഘങ്ങളോടു) കൂടിയവരായി) ചണ്ഡതരങ്ങളായ (അതിപരുഷങ്ങളായ) ഭുജദണ്ഡങ്ങളിൽ മണ്ഡിതങ്ങളും (അലംകൃതങ്ങളും) മഹത്തമങ്ങളും (ഏററവും മഹത്തുകളും) ആയ ദണ്ഡങ്ങളുടെ ഉൽഭ്രമണത്തിൽ (ദണ്ഡങ്ങളെ കറക്കുന്നതിൽ) നിപുണന്മാരായി (സമൎത്ഥന്മാരായി), അതിനിഷ്ഠുരമായ (അതിഭയങ്കരമായ) അട്ടഹാസാടോപത്താൽ സ്ഫുടം ദൃശ്യമാനകങ്ങളും (കാണപ്പെടുന്നവയും) കരാളകങ്ങളും (വളഞ്ഞവയും) വികടകങ്ങളും (നീണ്ടവയും) ആയ ദംഷ്ട്രകാം കൊണ്ടു് (ദംഷ്ട്രപ്പല്ലുകൾകൊണ്ടു്) കരാളന്മാരായി (ഭയങ്കരന്മാരായി), ഇടയ്ക്കിടയ്ക്കു് സമുദീൎയ്യമാണമായ (പറയപ്പെടുന്നതായ) ആത്മകൃതദുഷ്കൃതവ്രാതത്തോടു (അജാമിളനാൽ ചെയ്യപ്പെട്ട പാപസമൂഹത്തോടു) കൂടിയവരായി, അസിതവൎണ്ണന്മാരായി (കറുത്തനിറത്തോടുകൂടിയവരായി) അതിഭയങ്കരന്മാരായ അന്തകകിങ്കരന്മാരെ (കാലകിങ്കരന്മാരെ) സമാലോകനം ചെയ്തിട്ടു് (കണ്ടിട്ടു്) നിൎഭരഭയാവേശത്താൽ (ഏററവും ഉള്ള ഭയപ്രാപ്തിയാൽ) വിവശീഭൂതാശയനായിട്ടു് പരവശമായിത്തീൎന്നമനസ്സോടുകൂടിയവനായിട്ടു് (മുൻപിൽ കഴിഞ്ഞിരുന്ന അച്യുതസ്മൃതിവാസനാബലം ഹേതുവായിട്ടു് (ശ്രീകൃഷ്ണസ്മരണയിലുള്ള വാസനാശക്തിയാൽ) ക്രീഡാലോലുപനായ (ക്രീഡയിൽ മനസ്സോടുകൂടിയവനായ) ബാലകനെ ഉദ്ദേശിച്ചു് നിജഗളത്തിൽ അൎപ്പിതമായ (തന്റെ കഴുത്തിൽ ഇട്ടതായ) പാശത്തിന്റെ അപകൎഷണത്താൽ (ആകൎഷണത്താൽ) നിരുദ്ധശ്വാസമായും (തടഞ്ഞശ്വാസത്തോടുകൂടിയും) വിച്ഛിന്നാക്ഷരമായും (ഗൽഗദാക്ഷരമായും) അക്ഷരം വ്യക്തമായി അറിയാതെയും എന്നു സാരം. നാരായണ എന്നിങ്ങനെ ഭണിച്ചു (പറഞ്ഞു)

ഇത്ഥം വ്യൎത്ഥീകൃതായുഃ സത്രു-
 മൃതിസമയേ നേതുമാത്മാനമാരാ-
ദായാതാൻ വീക്ഷ്യ ലോകത്രിതയഭയകരാൻ-
 പ്രേതരാജസ്യ ദൂതാൻ।
പൂൎവ്വസ്യാ വാസനായാ ബലത ഇഹ-
 കൃതാനേകപാപോപി ഭൂയ-
ശ്ചോച്ചൈൎന്നാരായണേതി സ്വസുതമതി-
 ഭയാദാജുഹാവാകുലാത്മാ॥ ൩]

അന്വയം —ഇത്ഥം- വ്യൎത്ഥീകൃതായുഃ-സഃ-ത്രു- മൃതിസമയേ- ആത്മാനം-നേതും-ആരാൽ- ആയാതാൻ ലോകത്രിതയഭയകരാൻ- പ്രേതരാജസ്യ- ദൂതാൻ-വീക്ഷ്യ- ഇഹ-കൃതാനേകപാപഃ-അപി ഭൂയഃ

ൽ-ആകുലാത്മാ- പൂർവ്വാഭ്യാഃ- വാസനായാഃ- ബലതഃ- ഭൂയഃ-ച-ഉച്ചൈഃ നാരായണ ഇതി സ്വസുതം-ആജ്ജുഹാവ-

അത്ഥം — ഇപ്രകാരം വ്യതീകൃതായുസ്സായ -ദുഷ്കമ്മങ്ങളാൽ നിഷ്ഫലമാക്കി ചെയ്യപ്പെട്ട ആയുസ്സോടു (ജീവിതകാലത്തോട്) കൂടിയവനായ അവനാകട്ടെ (അജാമിളനാകട്ടെ) മൃതിസമയത്തിൽ (മരണകാലത്തിൽ) ആത്മാവിനെ നയിക്കാനായിട്ട് (കൊണ്ടുപോകാനായിട്ട്) സമീപത്തിൽ ആയാതന്മാരായി (വന്നവരായി) ലോകത്രിതയഭയകരന്മാരായ (മൂന്നുലോകത്തിനും ഭയത്തെ ചെയ്യുന്നവരായ) പ്രേതരാജൻെറ ദൂതന്മാരെ (കാലദൂതന്മാരെ) വീക്ഷിച്ചിട്ട് (കണ്ടിട്ട്) ഇവിടെ (ഈ ഭൂലോകത്തിൽ) കൃതാനേകപാപനെങ്കിലും (വളരെ പാപം ചെയ്യപ്പെട്ടവനെങ്കിലും) ഭയത്താൽ ആകുലാത്മാവായിട്ട് (സംഭ്രമിച്ച മനസ്സോടുകൂടിയവനായിട്ട്) പൂർവ്വയായ വാസനയുടെ (മുൻപേഉള്ള വാസനയുടെ) ബലം ഹേതുവായിട്ട് പിന്നെയും ഉറക്കേനാരായണൻ എന്ന സ്വസുതനെ (തൻെറ പുത്രനേ) ആഹ്വാനം ചെയ്തു (വിളിച്ചു)

(ഗദ്യം) താവദേവംവിധനാമകീർത്തനമേവംവിധാമവസ്ഥാം ഗതസ്യ തസ്യ മുഖതസ്സമുപാകർണ്യ പരികല്പിതപാലനധിയോ മഹിതസുഷമാഭരണരമണീയവിലോകനാഃ കരകലിതശംഖചക്രഗദാപങ്കേരുഹാ മഹാമേരവ ഇവ സമുല്ലസിതചാമീകരദ്യുതിപീതാംബരാഃ സൽകാവ്യസന്ദർഭാ ഇവ മഹിതഗുണാലങ്കാരപരിഭാസുരാ വാരയോഷാജനാ ഇവ മനോഹരാംഗരാഗാ രവികരൌഘാ ഇവ ദോഷാവസാനദൃശ്യമാനാ മാ ഭൈഷീരിതി മാ ഭൈഷീരിതി ജലദഘോഷഗഭീരയാ ഗിരാ കരുണാതരംഗിതൈരപാംഗപാതൈരപി തമതിവ ഹർഷയന്തഃ പരമപുരുഷപാർഷദാഃസ്ത്വരിതതരമഭിപേതുഃ॥

(അത്ഥം) അപ്പോൾതന്നെ ഏവംവിധനാമകീർത്തനത്തെ ഏവംവിധയായ (ഇപ്രകാരമുള്ള) അവസ്ഥയെ ഗതനായ (പ്രാപ്തനായ) അവൻെറ (അജാമിളൻെറ) മുഖത്തിൽ നിന്നു ആകർണ്ണനം ചെയ്തിട്ട് (കേട്ടിട്ടു) പരികല്പിതപാലനധീകളായി (വിചാരിക്കപ്പെട്ട രക്ഷിക്കണമെന്നുള്ള ബുദ്ധിയോടുകൂടിയവരായി) മഹിതസുഷമങ്ങളായ (വിശിഷ്ടശോഭയോടുകൂടിയവയായ) ആഭരണങ്ങൾകൊണ്ടു രമണീയവിലോകനന്മാരായി (മനോഹരമായദർശനത്തോടുകൂടിയവരായി) കരകലിതശംഖചക്രഗദാപങ്കേരുഹന്മാരായി (കയ്യിൽധരിക്കപ്പെട്ട ശംഖചക്രഗദാപത്മങ്ങളോടുകൂടിയവരായി) മഹാമേരുക്കൾപോലെ സമുല്ലസിതയായ ചാമീകരദ്യുതിപോലെ (സ്വർണ്ണകാന്തിപോലെ) പീതമായ അംബരത്തോടു (വസ്ത്രത്തോടുകൂടിയവ

രായി) മഹാമേരുപക്ഷത്തിൽ സ്വർണ്ണ ശോഭകൊണ്ട് പീതമായ ആകാശത്തോടു കൂടിയവഎന്ന് അർത്ഥമാകുന്നു) സൽകാവ്യസന്ദർഭങ്ങൾ പോലെ മഹിതഗുണങ്ങളായ (വിശിഷ്ടഗുണങ്ങളോടുകൂടിയ) ആഭരണങ്ങൾ കൊണ്ടു പരിഭാസുരന്മാരായി (ശോഭിക്കുന്നവരായി) കാവ്യപക്ഷത്തിൽ മഹിതങ്ങളായ ഗുണങ്ങൾ കൊണ്ടും അലങ്കാരങ്ങൾ (ഉപമാദികൾ) കൊണ്ടും ശോഭിക്കുന്നവ എന്ന് അർത്ഥം) വാരയോഷാജനങ്ങൾപോലെ (വേശ്യസ്ത്രീകൾപോലെ) മനോഹരാങ്ഗരാഗന്മാരായി (മനോഹരമായ അംഗരാഗത്തോടു (കുറിക്കൂട്ടിനോടു കൂടിയവരായി) വേശ്യാപക്ഷത്തിൽ മനോഹരമായ അംഗത്തോടുംഅനുരാഗത്തോടുംകൂടിയവർഎന്നർത്ഥം. രവികരജാലങ്ങൾ പോലെ(സൂര്യരശ്മിസമൂഹങ്ങൾപോലെ)ദോഷാവസാനത്തിൽ(ദോഷങ്ങളുടെ അവസാനത്തിൽ) ദൃശ്യമാനന്മാരായി (കാണപ്പെടുവാൻ യോഗ്യന്മാരായി) സൂര്യരശ്മിപക്ഷത്തിൽ രാത്രിയുടെ അവസാനത്തിൽ കാണപ്പെടുവാൻ യോഗ്യങ്ങളായ എന്ന് അർത്ഥം; പേടിക്കണ്ടാ, പേടിക്കണ്ടാ എന്നിങ്ങനെ ജലദഘോഷഗഭീരയായ (ഇടിനാദം പോലെ ഗംഭീരയായ) ഗീരുകൊണ്ടും (വാക്കുകൊണ്ടും) കരുണാതരംഗിതങ്ങളായ (കൃപയാൽ ഇളകുന്നവയായ) അപാംഗപാതങ്ങൾ കൊണ്ടും (കടാക്ഷങ്ങൾ കൊണ്ടും) അവനേ (അജാമിളനെ) ഏററവും ഹർഷയത്തുകളായ (സന്തോഷിപ്പിക്കുന്നവരായ) പരമപുരുഷപാർഷദന്മാർ (വിഷ്ണുദൂതന്മാർ) അതിവേഗത്തിൽ അഭിപതിച്ചു (വന്നുചേന്നു)

താവദേവ ചതുരഃ പുരോഭുവി ചതുർഭുജാനുരുകൃപാമൃത-
സ്യന്ദിമഞ്ജുതരമന്ദഹാസശിശിരീകൃതാഖിലദിഗന്തരാൻ।
മീനകുണ്ഡലകിരീടഹാരവനമാല്യപീതവസനോജ്വലാൻ
നീലനീരദവിലോഭനീയസുഷമാൻ ദദർശ ഹരിപാർഷദാൻ ൧൦॥

അന്വയം (സഃ) താവൽ-ഏവ- പുരോഭുവി- ചതുർഭുജാൻ- ഉരുകൃപാമൃത സ്യന്ദിമഞ്ജുതരമന്ദഹാസശിശിരീകൃതാഖിലദിഗന്തരാൻ- മീനകുണ്ഡലകിരീടഹാരവനമാല്യപീതവസനോജ്വലാൻ- നീലനീരദവിലോഭനീയസുഷമാൻ-- ചതുരഃ- ഹരിപാർഷദാൻ ദദർശ॥

അർത്ഥം അവൻ (അജാമിളൻ) പുരോഭുവിൽ (മുൻപിൽ) ചതുർഭുജന്മാരായി ഉരുകൃപാമൃതത്താൽ സ്യന്ദിയും (പുറപ്പെടുന്നതും) മഞ്ജുതരവും (ഏററവും മനോഹരവും) ആയ മന്ദഹാസത്താൽ ശിശിരീകൃതാഖിലദിഗന്തരന്മാരായി, (ശീതളമാക്കി ചെയ്യപ്പെട്ട ദിങ്മദ്ധ്യത്തോടുകൂടിയവരായി) മീനകുണ്ഡലങ്ങളാലും കിരീടങ്ങളാലും ഹാരങ്ങളാലും (മുത്തുമാലകളാലും) വനമാല്യങ്ങളാലും (വനമാലകളാലും) പീതവസനങ്ങളാലും (മഞ്ഞവസ്ത്രങ്ങളാലും) ഉജ്വലന്മാ

രായി, നീലനീരദങ്ങൾപോലെ (കാർമേഘങ്ങൾപോലെ) വിലോഭനീയന്മാരായ (മനോഹരയായ) സുഷമയോട് (പരമയായശോഭയോട്) കൂടിയവരായ നാലു ഹരിപാർഷദന്മാരെ (വിഷ്ണുദൂതന്മാരെ) ദർശിച്ചു (കണ്ടു)

വികർഷതസ്തതസ്താംസ്തേ സംപാശ്യാജാമിളം ഗളേ।
വിമുഞ്ചതേതി രുരുധുഃ സ്തരസാ വിഷ്ണുപാർഷദാഃ ॥൧൫॥

അന്വയം — തതഃ-തേ-വിഷ്ണുപാർഷദാഃ-അജാമിളം--ഗളേ--സംപാശ്യ-വികർഷതഃ-താൻ-തരസാ-വിമുഞ്ചത, ഇതി, രുരുധുഃ।

അർത്ഥം — അനന്തരം ആ വിഷ്ണുപാർഷദന്മാർ അജാമിളനേ ഗളത്തിൽ (കഴുത്തിൽ) പാശംകൊണ്ടു ബന്ധിച്ചിട്ട് വികർഷത്തുകളായ (പിടിച്ചുവലിക്കുന്നവരായ) അവരെ (യമദൂതന്മാരെ) വേഗത്തിൽ മോചിച്ചാലും എന്നിങ്ങനെരോധിച്ചു (തടുത്തു)।

അഥ രുദ്ധാ ഹരിദൂതൈര്യമഭൃത്യാഃ കലിതവിസ്മയാസ്തരസാ।
വിരളേതരബഹുമാനാ ഏവമവോചൻ ഗഭീരയാ വാചാ॥൧൬॥

അന്വയം — അഥ-ഹരിദൂതൈഃ-രുദ്ധാഃ-യമഭൃത്യാഃ-തരസാ-കലിതവിസ്മയാഃ-വിരളേതരബഹുമാനാഃ ഗഭീരയാ-വാചാ-ഏവം അവോചൻ॥

അർത്ഥം — അനന്തരം ഹരിദൂതന്മാരാൽ രുദ്ധന്മാരായ (തടുക്കപ്പെട്ടവരായ) യമഭൃത്യന്മാർ (കാലദൂതന്മാർ) വേഗത്തിൽ കലിതവിസ്മയന്മാരായിട്ട് (ചെയ്യപ്പെട്ട ആശ്ചര്യത്തോടുകൂടിയവരായിട്ട്) വിരളേതരമായ (അനല്പമായ) ബഹുമാനത്താൽ ഗഭീരയായ (ഗംഭീരയായ) വാക്കുകൊണ്ട് ഇപ്രകാരം വചിച്ചു (പറഞ്ഞു)

കേ വാ യൂയം ന ദേവാഃ, കിമു പുനരുപദേ-
വാഃ, കിമന്യേ മഹാന്തോ-
വേഷാകാരപ്രകാരഃ കഥയതി ഭവതാം
ഭവ്യതാം ദിവ്യതാം ച।
പ്രാണാനേതസ്യ നാനാവിധദുരിതവതോ
യാതനാം നേതുകാമാ-
നസ്മാൻ കസ്മാദിദാനീമരുധത ച വിഭോർദ്ധ-
ർമ്മരാജസ്യ ദൂതാൻ ॥൧൭॥

അന്വയം — യൂയം-കേ-വാ, ദേവാഃ ന,-പുനഃ-- ഉപദേവാഃ-കിമു,-അന്യേ മഹാന്തഃ- കിം, വേഷാകാരപ്രകാരഃ-ഭവതാം-ഭവ്യതാം ദിവ്യതാം-ച-കഥയതി-നാനാവിധദുരിതവതഃ-- ഏതസ്യ--പ്രാണാൻ-യാതനാം നേതുകാമാൻ- വിഭോഃ-ധർമ്മരാജസ്യ--ദൂതാൻ-അസ്മാൻ കസ്മാത്-അരുധത-ച-

അർത്ഥം—നിങ്ങൾ ആരാണ്, ദേവന്മാരോ- അല്ലെങ്കിൽ പിന്നെ ഉപദേവന്മാരോ, അന്യന്മാരായ മഹാത്മാക്കളോ (മററുമഹാത്മാക്കളോ) വേഷാകാരപ്രകാരം (വേഷത്തിന്റേയും ആകൃതിയുടേയും സ്വഭാവം) ഭവാന്മാരുടെ (നിങ്ങളുടെ) ഭവ്യതയേയും (മംഗലമൂർത്തിത്വത്തേയും) ദിവ്യതയേയും കഥിക്കുന്നു। നിങ്ങളുടെ വേഷവും ആകൃതിയും കണ്ടാൽ മംഗലന്മാരും ദിവ്യന്മാരും ആണെന്ന് എന്ന് അറിയാം എന്നനുസാരം) നാനാവിധദുരിതവാനായ (പലവിധമുള്ള ദുഷ്കർമ്മത്തോടുകൂടിയ) ഇവന്റെ (അജാമിളന്റെ) പ്രാണങ്ങളെ യാതനയേ (അതിവേദനയേ) നേതുകാമന്മാരും (പ്രാപിപ്പിക്കാൻ ഇച്ഛിക്കുന്നവരും) വിഭുവായ ധർമ്മരാജന്റെ ദൂതന്മാരും ആയ ഞങ്ങളെ എന്ത് ഹേതുവായിട്ടു തടുക്കയും ചെയ്തു॥

വൈവസ്വതസ്യ ഭൃത്യാനാമേവം വാചം നിശമ്യ തേ।
ഇത്ഥമൂചുർഹരേർദ്ദൂതാ മുഗ്ദ്ധസ്മേരമുഖാംബുജാഃ ॥൧൪॥

അന്വയം—തേ-ഹരേഃ-ദൂതാഃ-വൈവസ്വതസ്യഭൃത്യാനാം-ഏവം-വാചം-നിശമ്യ-മുഗ്ദ്ധസ്മേരമുഖാംബുജാഃ- ഇത്ഥം- ഊചുഃ॥

അർത്ഥം—ഹരിയുടെ ദൂതന്മാർ (വിഷ്ണുദൂതന്മാർ) വൈവസ്വതന്റെ (സൂര്യപുത്രന്റെ-കാലന്റെ) ഭൃത്യന്മാരുടെ ഇപ്രകാരമുള്ള വാക്കിനെ നിശമനംചെയ്തിട്ട് (കേട്ടിട്ട്) മുഗ്ദ്ധസ്മേരമുഖാംബുജന്മാരായിട്ട് (സുന്ദരമായും മന്ദഹാസത്തോടുകൂടിയതായും ഇരിക്കുന്ന മുഖാംബുജത്തോടുകൂടിയവരായിട്ട്) ഇപ്രകാരം പറഞ്ഞു॥

പൃച്ഛാമസ്സാധുയുഷ്മാനിദമഖിലവിദോ
ധർമ്മരാജസ്യദൂതാൻ
കീദൃഗ്ദ്ധർമ്മസ്വരൂപഃ കഥയത വിഷയഃ
കോപി ദണ്ഡസ്യ ലോകേ।
സർവേ കിന്ന്വസ്യ ദണ്ഡ്യാ ജഗതി യദപരേ
കിന്നുധർമ്മൈകനിഷ്ഠാ
യദ്വാ കിന്തേ ന സമ്യഗ്ദുരിതമഹരഹോ
യേ വിതന്വന്ത്യധർമ്മം ॥൧൫॥

അന്വയം—അഖിലവിദഃ- ധർമ്മരാജസ്യദൂതാൻ- യുഷ്മാൻ (വയം) ഇദം- സാധു-പൃച്ഛാമഃ, ധർമ്മസ്വരൂപഃ -കീദൃക്- ലോകെ-കോപി-ദണ്ഡസ്യവിഷയഃ-കഥയത-യൽജഗതി-അസ്യ- സർവെ-ദണ്ഡ്യാഃ കിന്നുധർമ്മൈകനിഷ്ഠാഃ അപരേ-ദണ്ഡ്യാഃ-കിന്നു- യദ്വാ- യെ-സമ്യക്-അഹരഹഃ-ദുരിതം- അധർമ്മം-വിതന്വന്തി,- തേ-കിം—ന।

അർത്ഥം—അഖിലവിത്തുകളും (സർവ്വത്തേയും അറിയാവുന്നവരും) ധർമ്മരാജന്റെ ദൂതന്മാരും ആയ നിങ്ങളോട് ഇതിനെ (പറ

യാൻ പോകുന്നതിനെ) വഴിപോലെ ചോദിക്കുന്നു. കഥിച്ചാലും (പറഞ്ഞാലും) യാതൊന്നിനാൽ ജഗത്തിൽ ഇവന്ന് (കാലന്ന്)എല്ലാവരും ദണ്ഡ്യന്മാരാണോ (ദണ്ഡിക്കപ്പെട്ടുവാൻ യോഗ്യന്മാരാണോ) അല്ലെങ്കിൽ ധർമ്മൈകനിഷ്ഠന്മാർ (ധർമ്മനിഷ്ഠയോടുകൂടിയവർ) ആയ അപരന്മാർ (മററാളുകൾ) ദണ്ഡ്യന്മാരോ, അല്ലെങ്കിൽ യാവ ചിലർ വഴിപോലെ ദിവസംതോറും ദുരിതത്തേയും (ദുഷ്കർമ്മത്തേയും) അധർമ്മത്തേയും ചെയ്യുന്നു, അവർ ആകുന്നോ, ലോകത്തിൽ എല്ലാരും ദണ്ഡ്യന്മാരൊ-അല്ലെങ്കിൽ ധർമ്മം ചെയ്യുന്നവരോ അതോ അധർമ്മം ചെയ്യുന്നവരോ ആരാണ് നിങ്ങൾ പറഞ്ഞാലും എന്നു സാരം।

ഗദ്യം—അഥ തേ യഥാശ്രുതം പ്രത്യവദൻ (അനന്തരംആവർ=കാലദൂതന്മാർ) ശാസ്ത്രമനുസരിച്ച് ഉത്തരം പറഞ്ഞു॥

ധർമ്മാധർമ്മവിവേചനംചെയ്തു ദണ്ഡാർഹന്മാരു് ആരാണ് എന്നു കാണിക്കുന്നു।

ആമ്നായൈർവ്വിഹിതോയമത്ര ഭുവനേ
 ധർമ്മോ നിഷിദ്ധോഽപരൊ
വേദാസ്തേഽപി ജഗത്രയീമയ ത
 ന്നുർദ്ദേവസ്സ നാരായണഃ।
തസ്മിൻ ധർമ്മപഥേ ചരന്നവിഷയോ
 ദണ്ഡസ്യ പുണ്യപ്രദോ-
യോഽന്യസ്മിൻ നിരതഃ പുമാൻ സ തു ബുധൈ
 ർദ്ദണ്ഡ്യോഽത്ര നിർണ്ണീയതാം ॥൧൭॥

അന്വയം—അത്ര ഭുവനേ- ആമ്നായൈഃ=വിഹിതഃ- അയം ധർമ്മഃ,-അപരഃ-നിഷിദ്ധഃ,-തേ-വേദാഃ-അപി--ജഗത്രയീമയതനുഃ-നാരായണഃ-സഃ-ദേവഃ,-തസ്മിൻ-ധർമ്മപഥേ-ചരൻ--പുണ്യപ്രദഃ-(പുമാൻ) ദണ്ഡസ്യ-അവിഷയഃ,യഃ അന്യസ്മിൻ-നിരതഃ,സഃ- പുമാൻ-തു-അത്ര ബുധൈഃ-ദണ്ഡ്യഃ- ഇതി-നിർണ്ണീയതാം-

അർത്ഥം—ഈ ഭുവനത്തിൽ (ലോകത്തിൽ) ആമ്നായങ്ങളാൽ (വേദങ്ങളാൽ) യാതൊന്ന് വിഹിതമായി (വിധിക്കപ്പെട്ട) ഇതു ധർമ്മമാകുന്നു, അപരം (വേദവിരുദ്ധമായുള്ളതു്) നിഷിദ്ധമാകുന്നു (അധർമ്മമാകുന്നു) ആ വേദങ്ങളും ജഗത്രയീമയതനുവായ (ജഗത്രയീമയമായ ദേഹത്തോടുകൂടിയ) സകലചരാചരസ്വരൂപനായ എന്നു സാരം, നാരായണനാകുന്ന ആ ദേവനാകുന്നു (മഹാവിഷ്ണുവാകുന്നു) ആ ധർമ്മപഥത്തിൽ (ധർമ്മമാർഗ്ഗത്തിൽ) ചരന്നായി (സഞ്ചരിക്കുന്നവനായി) പുണ്യപ്രദനായ (പുണ്യത്തെ തരുന്നവനായ) പുണ്യവാനായ എന്നു സാരം, പുമാൻ ദണ്ഡത്തിന്ന് അവിഷയമാ

കുന്നു (ഭണ്ഡ്യനല്ല എന്നു സാരം) യാവനൊരുത്തൻ അന്യത്തിൽ അധർമ്മമാർഗ്ഗത്തിൽ) നിരതനാകുന്നു (തല്പരനാകുന്നു) ആ പുമാൻ (പുരുഷൻ) ബുധന്മാരാൽ ഭണ്ഡ്യനാകുന്നു എന്നു നിണ്ണയിക്കപ്പെട്ടാലും (നിശ്ചയിക്കപ്പെട്ടാലും) വേദങ്ങളിൽ വിധിച്ചത് ധർമ്മവും വേദവിരുദ്ധം അധർമ്മവും ആണ് വേദങ്ങൾ തന്നെയും സാക്ഷാൽ മഹാവിഷ്ണുവാകുന്നു അതിനാൽ വിഷ്ണുഭക്തിയായ ധർമ്മമാർഗ്ഗത്തിൽ ചരിക്കുന്നവൻ അഭണ്ഡ്യനും, അധർമ്മചാരിഭണ്ഡ്യനും, ആകുന്നു എന്നു സാരം.

അയം ച പിതരൌ ത്യജ, സ്വഗൃഹി
ണീം ച സാദ്ധ്വീംപുന-
രമസ്വ കുലടായുതോ വിരമ
ധർമ്മതഃ സ്വീയതഃ॥
പുപോഷയ, കുഡുംബകം, പരധ
നംമുഷാണാന്വഹം
വിനിന്ദ്യമിതി നാകരോൽ കിമിഹ
കർമ്മ കാമാതുരഃ ॥൧൭॥

അന്വയം—അയം പിതരൌ-ച-ത്യജ-സാദ്ധ്വീം--സ്വഗൃഹിണീം--ച--ത്യജ,-കുലടായുതഃ-പുനഃ-രമസ്വ,-സ്വീയതഃ-ധർമ്മതഃ-വിരമ, കുഡുംബകം-പുപോഷയ, അന്വഹം-പരധനം-മുഷാണ്, ഇതി--കാമാതുരഃ- ഇഹ--വിനിന്ദ്യം--കിം-കർമ്മ--ന-അകരോൽ.

അർത്ഥം—ഇവൻ (അജാമിളൻ) പിതാക്കന്മാരെയും (മാതാപിതാക്കന്മാരെയും) ത്യജിച്ചു, സാദ്ധ്വിയായ (പതിവ്രതയായ) സ്വഗൃഹിണിയേയും (തന്റെ ധർമ്മപത്നിയേയും) ത്യജിച്ചു കുലടായുതനായിട്ട് (വേശ്യയോടുകൂടിയവനായിട്ട്) പിന്നെയും പിന്നെയും രമിച്ചു. സ്വീയമായ (തന്നൊ സംബന്ധിച്ചതായ) ധർമ്മത്തിൽനിന്നും വിരമിച്ചു (മതിയാക്കി) കുഡുംബകത്തെ (നിന്ദ്യമായ കുഡുംബത്തേ) പോഷിപ്പിച്ചു, ദിവസംതോറും പരധനത്തെ മോഷ്ടിച്ചു. ഇങ്ങനെ കാമാതുരനായിട്ട് ഇവിടെ വിനിന്ദ്യമായ എന്തു കർമ്മത്തെ ചെയ്തില്ല. പല കർമ്മവും ചെയ്തു എന്നു സാരം। ഇവിടെ-ത്യജ-രമസ്വ- ഇത്യാദിപ്രയോഗങ്ങൾ 'സമുച്ചയേഽന്യതരസ്യാം' എന്നുള്ളതിനാൽ സമുച്ചയത്തിലെ ക്രിയാസമഭിഹാരത്തിൽ ലോട്ടാണ്-അതിനാൽ സാമാന്യവചനമായ-അകരോൽ എന്ന ക്രിയയുടെ കാലവും പുരുഷവചനങ്ങളും വരണം എന്നതുകൊണ്ട് പ്രഥമപുരുഷൈകവചനവും ഭൂതകാലവും വന്നു എന്ന് അറിഞ്ഞുകൊള്ളണം-പുനര് രമസ്വ എന്നുള്ളടത്ത് "രോരി" എന്ന് രകാരലോപവും "ഡ്രലോപെപൂർവ്വസ്യദീർഘോഽണഃ" എന്ന ദീർഘവും വന്നിട്ട് പുനാരമസ്വ എന്ന് സിദ്ധിച്ചു.

പുനരപി ഹരിദൂതാ യാമ്യദൂതാനവോചൻ
ജനനശതസഹസ്രൈർദുഷ്കൃതൌഘേ കൃതേ-പി।
യദിഹ സകൃദനേന വ്യാഹൃതം നാമ വിഷ്ണോ-
ർവിദിതമഹഹ കിം നോ നിഷ്കൃതിസ്തൽ കൃതാ വഃ॥൧൮॥

(അന്വയം) ഹരിദൂതാഃ- പുനഃ- അപി യാമ്യദൂതാൻ- അവോചൻ, ജനനശതസഹസ്രൈഃ-ദുഷ്കൃതൌഘേ- കൃതേ- അപി- യൽ- അനേന- ഇഹ-വിഷ്ണോഃ നാമ-സകൃൽ-വ്യാഹൃതം, തൽ-നിഷ്കൃതിഃ കൃതാ-(ഇതി) വഃ–നോ-വിദിതം-കിം-അഹഹ-

അർത്ഥം —ഹരിദൂതന്മാർ പിന്നെയും യാമ്യദൂതന്മാരോട് (യമസംബന്ധികളായ ദൂതന്മാരോട്) വചിച്ചു (പറഞ്ഞു) ജനനശതസഹസ്രങ്ങൾകൊണ്ട് (അനേകായിരം ജന്മങ്ങൾകൊണ്ട്) ദുഷ്കൃതൌഘം (പാപസമൂഹം) കൃതമായിരിക്കുമ്പോഴും ചെയ്യപ്പെട്ട എങ്കിലും യാതൊന്നിനാൽ ഇവനാൽ (അജാമിളനാൽ) ഇവിടെ വിഷ്ണുവിൻെറ നാമം (നാരായണനാമം) ഒരുതവണ വ്യാഹൃതമായി (പറയപ്പെട്ട) അതിനാൽ നിഷ്കൃതി (പ്രായശ്ചിത്തം) കൃതയായി (ചെയ്യപ്പെട്ട) എന്നിങ്ങനെ നിങ്ങൾക്കു വിദിതമല്ലയോ (അറിയപ്പെട്ടിട്ടില്ലെ- ഇവൻ വളരെ പാപകമ്മങ്ങൾ ചെയ്തു എങ്കിലും ഭഗവന്നാമത്തെ ഒരുതവണ ഉച്ചരിക്കയാൽ പാപത്തിൻെറ പ്രായശ്ചിത്തമായി എന്നുള്ളത് നിങ്ങൾക്കു അറിയാമല്ലോ പിന്നെ എങ്ങനെയാണ് ദണ്ഡ്യനാകുന്നതു എന്നു സാരം.

ഇവൻ തൻെറ പുത്രനെ ഉദ്ദേശിച്ചാണെല്ലോ നാരായണ എന്നു വിളിച്ചതു് അല്ലാതെ ഭഗവന്നാമത്തെ ഉച്ചരിക്കുകയല്ലല്ലോ ചെയ്തതു അതിനാൽ ദണ്ഡ്യനാണ് എന്നുള്ളതിനു സമാധാനം പറയുന്നു.

നൃണാമഘം ദഹതി നാമ ഹരേരബുദ്ധ്യാ-
പ്യാഖ്യാതമാമയമിവൌഷധമഗ്നിരേധഃ।
ആമ്നായകൃത്യമഖിലം ശമലം പുനാതി
സേവാ ഹരേസ്തു സഹ വാസനയാ ലുനാതി॥ ൧൯

(അന്വയം) ഹരേഃ- നാമ- അബുദ്ധ്യാ- ആഖ്യാതം- അപി ഔഷധം ആമയം– ഇവ - അഗ്നിഃ- ഏധഃ- ഇവ നൃണാം- അഘം ദഹതി, ആമ്നായ കൃത്യം- അഖിലം- ശമലം- പുനാതി- ഹരേഃ- സേവാ- തു- വാസനയാ- സഹ– ലുനാതി

(അർത്ഥം) ഹരിയുടെ നാമം അബുദ്ധ്യാ (ബുദ്ധിപൂർവ്വമല്ലാതെ) ആഖ്യാതമാണെങ്കിലും. (പറയപ്പെട്ടതു് ആയാലും) ഔഷധം- ആമയത്തെ (രോഗത്തെ) എന്നപോലെയും, അഗ്നി ഏധസ്സി

നെഎന്നപോലെയും(വിറകിനെയെന്നപോലെയും)നരന്മാരുടെഅഘത്തെ(പാപത്തെ) ദഹിപ്പിക്കുന്ന ബുദ്ധിപൂർവം ജപിച്ചാലത്തെക്കുറിച്ചു പറയാനില്ലെന്നു സാരം) ആമ്നായകൃത്യം (വേദവിഹിതകർമ്മം അഖിലമായ ശമലത്തെ (പാപത്തെ) ശുദ്ധമാക്കുന്ന ഹരിയുടെ സേവയാകട്ടെ വാസനയോടുകൂടെ ലൂനനം ചെയ്യുന്നു (കളയുന്നു) വേദത്തിലുള്ള കർമ്മങ്ങൾ ചെയ്താൽ പാപമേനശിക്കയുള്ളു വിഷ്ണുവിനെ സേവിച്ചാലാകട്ടെ പാപവും പാപകൃത്യത്തിലുള്ള വാസനയും കൂടി ഇല്ലാതാകും എന്നു സാരം.

ഇത്ഥം തദ്വചനം ഗഭീരമധുരം
ധർമ്മ്യം നിശമ്യാകുലാ
സ്തേ വൈവസ്വതകിങ്കരാസ്സരഭസം
ജഗ്മുസ്സ്വതാതാന്തികം।
ശ്രീനാരായണപാർഷദേഷു ച ഗതേ-
ഷ്വംഭോജനേത്രാമൃത
സ്വാന്തഃ സോപി തപശ്ചരന്നിഹപുന-
ശ്ചാഗാൽ സ്വരൂപം ഹരേഃ ॥൨൦॥

അജാമിളമോക്ഷ പ്രബന്ധം സമാപ്തം॥

അന്വയം—ഇത്ഥം-ഗഭീരമധുരം-ധർമ്മ്യം-തദ്വചനം-നിശമ്യ ആകുലാഃ-തേ-വൈവസ്വതകിങ്കരാഃ സരഭസം-സ്വതാതാന്തികം-ജഗ്മുഃ-ശ്രീനാരായണപാർഷദേഷു-ച-ഗതേഷു-അംഭോജനേത്രാമൃത സ്വാന്തഃ-സഃ-അപി-ച-ഇഹ-പുനഃ-ച-തപഃ-ചരൻ ഹരേഃ സ്വരൂപം-അഗാൽ.

അർത്ഥം—ഇപ്രകാരം ഗഭീരമധുരവും (ഗാംഭീര്യത്തോടും മാധുര്യത്തോടുംകൂടിയതും) ധർമ്മ്യവും (ധർമ്മത്തോടുകൂടിയതും) ആയ തദ്വചനത്തെ (അവരുടെ=(വിഷ്ണുദൂതന്മാരുടെ) വചനത്തെ) നിശമനംചെയ്തിട്ട് (കേട്ടിട്ട്) ആകുലന്മാരായ ആ വൈവസ്വതകിങ്കരന്മാർ (കാലദൂതന്മാർ) സ്വതാതാന്തികത്തെ (തന്റെ താതന്റെസമീപത്തെ പ്രാപിച്ചു. ശ്രീനാരായണപാർഷദന്മാരും ഗതന്മാരായപ്പോൾ (വിഷ്ണുദൂതന്മാരും പോയപ്പോൾ) അംഭോജനേത്രാമൃതസ്വാന്തനായ അവനും (അജാമിളനും) ഇവിടെ പിന്നെയും തപസ്സിനെ ചരൻ (അനുഷ്ഠിക്കുന്നവൻ) ആയിട്ട് ഹരിയുടെ സ്വരൂപത്തെ പ്രാപിച്ചു (വിഷ്ണുലോകത്തെ പ്രാപിച്ചു.)

അജാമിളമോക്ഷം പ്രബന്ധത്തിന്റെ വ്യാഖ്യാനം സമ്പൂർണ്ണമായി.

# സന്താനഗോപാലം

## പ്രബന്ധം.

പുഷ്യൽസൌരഭപാരിജാതകുസുമദ്വാസ്തോരണസ്രഗ്വിണീം
ദ്യാമേവ പ്രതിബിംബിതാം ജലനിധൌ യാമാശശങ്കേ ജനഃ
സാകം നിഷ്പ്രതിമപ്രതാപഗരിമഭ്രാജിഷ്ണുഭിർവൃഷ്ണിഭിഃ
ശ്രീകൃഷ്ണസ്സസുഖം സഗർഭ്യസഹിതസ്താമദ്ധ്യവാത്സീൽ പുരീം. ൧

(അന്വയം) ജനഃ-പുഷ്യൽസൌരഭപാരിജാതകുസുമദ്വാസ്തോരണസ്രഗ്വിണീം-യാം-ജലനിധൌ-പ്രതിബിംബിതാം-ദ്യാം-ഏവ-ആശശങ്കേ-ശ്രീകൃഷ്ണഃ- നിഷ്പ്രതിമപ്രതാപഗരിമഭ്രാജിഷ്ണുഭിഃ-വൃഷ്ണിഭിഃ സാകം-സഗർഭ്യസഹിതഃ-സസുഖം-താം-പുരീം-അദ്ധ്യവാത്സീൽ.

അർത്ഥം—ജനം പുഷ്യൽസൌരഭങ്ങളായ വർദ്ധിച്ചിരിക്കുന്ന സൌരഭ്യത്തോടുകൂടിയ പാരിജാതകുസുമങ്ങളാൽ(കല്പകവൃക്ഷപൂക്കളാൽ) ദ്വാസ്തോരണസ്രഗ്വിണിയായ, (ദ്വാരികളേ=വാതലിലെ) തോരണമാലകളോടുകൂടിയ,)യാതൊന്നിനെ (യാതൊരു ദ്വാരകയേ ജലനിധിയിൽ (സമുദ്രത്തിൽ) പ്രതിബിംബിതയായ ദ്യോവ് എന്ന് (പ്രതിഫലിച്ചുകാണുന്ന സ്വർഗ്ഗമെന്നു) ശങ്കിച്ചു. (സംശയിച്ചു), ശ്രീകൃഷ്ണൻ നിഷ്പ്രതിമമായ (അസദൃശമായ) പ്രതാപഗരിമാവിനാൽ (പ്രതാപാധിക്യത്താൽ) ഭ്രാജിഷ്ണുക്കളായ (ശോഭിക്കുന്നവരായ) വൃഷ്ണികളോടുകൂടെ (യാദവന്മാരോടുകൂടെ) സഗർഭ്യസഹിതനായിട്ട് (സോദരനായ ബലരാമനോടുകൂടി) സുഖമാകുംവണ്ണം ആ പുരിയെ (ദ്വാരകയെ) അധിവസിച്ചു (പാർത്തു) ദ്വാരകയിൽ പാർത്തു എന്നു സാരം. അധിപൂർവ്വമായവസ-എന്ന ധാതുവിന് "ഉപാന്വദ്ധ്യാങ്‌വസഃ" എന്ന സൂത്രത്താൽ സപ്തമ്യർത്ഥത്തിൽ ദ്വിതീയ വന്നു.

വിഹിതഭുവനഭദ്രേ വാസുഭദ്രേ ധരിത്രീ-
ഭരഹരണവിനിദ്രേ ഭൂരികാരുണ്യസാന്ദ്രേ!
ന പരമഖിലലോകാ ദ്വാരവത്യാം, ജഗത്യാ-
മുദധിവലയവത്യാം ഹൃഷ്ടപുഷ്ടാ ബഭൂവുഃ॥ ൨

(അന്വയം) ഭൂരികാരുണ്യസാന്ദ്രേ-വിഹിതഭുവനഭദ്രേ-വാസുഭദ്രേ-ധരിത്രീഭരഹരണവിനിദ്രേ-അഖിലലോകാഃ-ദ്വാരവത്യാം-പരം-ന, ഉദധിവലയവത്യാം-ജഗത്യാം-ഹൃഷ്ടപുഷ്ടാഃ-ബഭൂവുഃ॥

അൎത്ഥം—ഭൂരികാരുണ്യസാന്ദ്രനും (വളരെ കരുണയുള്ളവനും) വിഹിതഭുവനഭദ്രനും (ലോകങ്ങൾക്കു മംഗലം ചെയ്യപ്പെട്ടവനും) ആയ വാസുദേവൻ (മായാമയനായ ശ്രീകൃഷ്ണൻ) ധരിത്രിയുടെ ഭരത്തിൻെറ ഹരണത്തിൽ (ഭൂഭാരത്തെക്കളയുന്നതിൽ) വിനിദ്രനായിരിക്കുമ്പോൾ (ജാഗരൂകനായിരിക്കുമ്പോൾ) അഖിലലോകങ്ങൾ (സൎവ്വജനങ്ങൾ) ദ്വാരവതിയിങ്കൽതന്നെ അല്ല, ഉദധിവലയവതിയായ ജഗതിയിങ്കലും (സമുദ്രത്താൽ ചുററപ്പെട്ട ലോകത്തിലും) ഹൃഷ്ടപുഷ്ടന്മാരായി (സന്തുഷ്ടന്മാരായും പോഷിച്ചവരായും) ഭവിച്ചു. ശ്രീകൃഷ്ണൻ ലോകഭാരത്തെക്കളയാൻ ജാഗ്രതയുള്ളവനായിരിക്കുമ്പോൾ ദ്വാരകയിലും സൎവ്വലോകങ്ങളിലും ഉള്ള ജനങ്ങൾ സന്തുഷ്ടന്മാരായിത്തീൎന്നു എന്നു സാരം.)

ഗദ്യം ൧:—ഏവമേവ സുഖമേധമാനേഷു സകലലോകേഷു ദ്വാരവത്യാം തു ദ്വിജന്മനഃ കസ്യചിദപത്യാഷ്ടകം ജാതമാത്രനഷ്ടമജനിഷ്ട॥

അൎത്ഥം—ഇപ്രകാരംതന്നെ സകല ലോകങ്ങളും (സൎവ്വജനങ്ങളും) സുഖമാകുംവണ്ണം ഏധമാനന്മാരായിരിക്കുമ്പോൾ (വൎദ്ധിച്ചിരിക്കുന്ന സമയത്തിൽ) ദ്വാരവതിയിലാകട്ടെ (ദ്വാരകയിലാകട്ടെ) കസ്യചിൽ-ദ്വിജന്മനഃ ഒരു ദ്വിജന്മാവിൻെറ (ബ്രാഹ്മണൻെറ) അപത്യാഷ്ടകം (എട്ടു പുത്രന്മാർ) ജാതമാത്രനഷ്ടമായിട്ടു് ജനിച്ചു (ജനിച്ചു ഉടൻതന്നെ മരിച്ചതായിത്തീൎന്നു.)

രാജദ്വാരി മൃതം നിധായ തനയം, ക്വാസ്തേ നിരസ്തത്രപഃ
കൃഷ്ണഃ സ്ത്രീജനലമ്പടഃ ക്വനു ഹലീ ഹാലാമദാന്ധാശയഃ
ഇത്യുച്ചൈൎഗ്ഗിരമുൽഗിരൻ ദ്വിജവരഃ ക്ഷിപ്രം പ്രചേദേ സഭാം
നീരന്ധ്രാന്ധകവൃഷ്ണിവീരമകുടീരത്നാംകുരോദ്യൽപ്രഭാം॥ ൻ.

അന്വയം—ദ്വിജവരഃ- രാജദ്വാരി- മൃതം- തനയം- നിധായ; നിരസ്തത്രപഃ സ്ത്രീജനലമ്പടഃ- കൃഷ്ണഃ- ക്വ- ആസ്തേ, ഹാലാമദാന്ധാശയഃ- ഹലീ ക്വനു- ഇതി, ഉച്ചൈഃ- ഗിരം- ഉൽഗിരൻ -നീരന്ധ്രാന്ധകവൃഷ്ണിവീരമകുടീരത്നാംകുരോദ്യൽപ്രഭാം- സഭാം- ക്ഷിപ്രം- പ്രചേദേ-

അൎത്ഥം—ദ്വിജവരൻ (ഒരു ബ്രാഹ്മണൻ) രാജദ്വാരിങ്കൽ (രാജാവിൻെറ പടിവാതുക്കൽ) മൃതനായ തനയനെ വിധാനം ചെയ്തിട്ടു (മരിച്ച പുത്രനെ ഇട്ടിട്ടു) നിരസ്തത്രപനും (ലജ്ജയില്ലാത്തവനും) സ്ത്രീജനലമ്പടനും (പെൺകൊതിയനും) ആയ കൃഷ്ണൻ എവിടെ ആസിക്കുന്നു (ഇരിക്കുന്നു) ഹാലാമദാന്ധാശയനായ (കള്ളിൻെറ മദത്താൽ മന്ദബുദ്ധിയായ) ഹലീ (ബലഭദ്രൻ) എവി

ടെ? എന്നിങ്ങനെ ഉച്ചൈസ്സാകംവണ്ണം (ഉറക്കെ) ഗീരിനെ ഉൽഗിരന്നായി (വാക്കുപുറപ്പെട്ടവിക്കുന്നവനായിട്ടു) വീരന്ധ്രുറന്മാരായ(ഇടതിങ്ങിയവരായ) അന്ധകവീരന്മാരുടെയും (യാദവഭേദങ്ങളുടെയും) വൃഷ്ണിവീരന്മാരുടേയും (യാദവശ്രേഷ്ഠന്മാരുടേയും) മകുടികളിലെ (കിരീടങ്ങളിലെ) രത്നാംകുരങ്ങളാൽ (രത്നമുളകളാൽ) ഉദ്യൽപ്രഭയായ (ഉദിച്ചിരിക്കുന്ന കാന്തിയോടുകൂടിയ) സദസ്സിനെ പ്രാപിച്ചു.

പുത്രസന്താപസംഭ്രാന്തചിത്തം പൃഥ്വീസുരം തദാ
ആഗന്തുകോ ജനസ്തത്ര സമാകുലഃ സമലോകത ൪

അന്വയം—പുത്രസന്താപസംഭ്രാന്തചിത്തം - ഏനം-പൃഥ്വീസുരം-തദാ-ആഗന്തുകഃ ജനഃ-തു-ആകുലഃ സമലോകത.

അർത്ഥം—പുത്രസന്താപത്താൽ (പുത്രദുഃഖത്താൽ) സംഭ്രാന്തചിത്തനായ (പരിഭ്രമിച്ച മനസ്സോടു കൂടിയവനായ) ഈ പൃഥ്വീസുരനേ (ഈ ബ്രാഹ്മണനെ) ആഗന്തുകമായ ജനമാകട്ടെ (അവിടെവന്നിരിക്കുന്ന ആളുകളാകട്ടെ) ആകുലമായിട്ട് ആലോകനം ചെയ്തു (സംഭ്രമത്തോടുകൂടി കണ്ടു)

ഗദ്യം—൨. തത്ര ച വിചിത്രമണിവേദികാനിരന്തരേ സഭാന്തരേ സമാക്രാന്തകനകഗിരിശിഖരേഷു കേസരിപ്രവരേഷ്വിവ പരവാരണപ്രകടിതവിക്രമേഷു മഹാരജതവിഷ്ടരാധിഷ്ഠിതേഷു വൃഷ്ണ്യന്ധകവീരേഷു രോഹിണീനയനാനന്ദകരേ പൂർണ്ണിമാനിശാകര ഇവ പൂർവ്വഗിരിശിഖരം തുംഗതരം ഭദ്രാസനവരമലംകുർവ്വാണേ സങ്കർഷണേ സന്ധ്യാരാഗപീതാംബരപ്രസ്തമരപ്രഭാനികുരുംബേ നീലാംബുദകദംബ - ഇവ- ചരമഗിരികൂടമനർഘമണിപീഠമാലംബമാനേ ലോലംബമാനാപനോദനപടുതരാംഗസുഷമാഭരേ ദാമോദരേ, ജഗത്രയീനിരങ്കുശശക്തിപ്രസരേ കുമാരഇവ മയൂരപൃഷ്ഠം മണിഭദ്രാസനമധ്യമധ്യാസീനേ മഹേന്ദ്രനന്ദനേ മഹീയസ്സുരേഷപരേഷപി-സഭാസ്താരേഷു യഥോചിതമുപവിഷ്ടേഷു സമിദ്ധാശേഷബാധവസ്സബാധവപ്രവരസ്സോരസ്താഡമബ്രഹ്മണ്യമുച്ചൈരുൽഘോഷയൻ മൃതസുതമുഖേന്ദുസന്ദർശനക്ഷുഭിതഹൃദയശോകസാഗരതരംഗശങ്കാവഹൈരശ്രുപ്രവാഹൈസ്സഹ രൂക്ഷതരാണി കാനിചിദക്ഷരാണി നിരർഗ്ഗളം നിർഗ്ഗളയാമാസ

അർത്ഥം—അവിടെ വിചിത്രമണിവേദികൾകൊണ്ടു (അത്ഭുതങ്ങളായ രത്നത്തറകൾകൊണ്ടു) നിരന്തരമായ (സമ്പൂർണ്ണമായ) സഭാന്തരത്തിൽ (സഭാമദ്ധ്യത്തിൽ) സമാക്രാന്തങ്ങളായ കനകഗിരിശിഖരങ്ങളോടു കൂടിയ (മഹാമേരുശിഖരങ്ങളിൽ കയറിയ) കേസരിപ്രവരന്മാർ(സിംഹശ്രേഷ്ഠന്മാർ)എന്നപോലെ പരന്മാരാകുന്ന(ശ്രേ

ത്രുക്കളാകുന്ന) വാരണങ്ങളിൽ (ആനകളിൽ) പ്രകടിതവിക്രമന്മാരായ (പരാക്രമത്തേ പ്രകാശിപ്പിച്ചവരായ) വൃഷ്ണ്യന്ധകവീരന്മാർ-മഹാരജതവിഷ്ടരങ്ങളിൽ (സ്വർണ്ണപീഠങ്ങളിൽ) അധിഷ്ഠിതന്മാരായിരിക്കുമ്പോഴും, രോഹിണിയുടെ (രോഹിണീനക്ഷത്രത്തിൻെറ=രോഹിണിദേവിയുടെ എന്നും) നയനങ്ങൾക്ക് ആനന്ദത്തേ ചെയ്യുന്നവനായ പൂർണ്ണിമാനിശാകരൻ (പൂർണ്ണചന്ദ്രൻ) പൂർവ്വഗിരിശിഖരത്തേ (ഉദയപർവ്വതത്തിൻെറ ശൃംഗത്തേ എന്നപോലെ-സങ്കർഷണൻ (ബലഭദ്രൻ) തുംഗതരമായ (അത്യുന്നതമായ) ഭദ്രാസനവരത്തേ (ശ്രേഷ്ഠസിംഹാസനത്തേ) അലംകർവ്വാണനായപ്പോഴും, (അലങ്കരിച്ചപ്പോഴും) സന്ധ്യാരാഗംകൊണ്ട് (സന്ധ്യയിലെ ചുമപ്പുകൊണ്ട്) പീതമായ അംബരത്തിൽ (ആകാശത്തിൽ) പ്രസൃമരമായ (വ്യാപ്തമായ) പ്രഭാനികുരുംബത്തോട്ടു (പ്രഭാസമൂഹത്തോടു) കൂടിയ (ശ്രീകൃഷ്ണപക്ഷത്തിൽ സന്ധ്യാരാഗംപോലെ പീതമായ അംബരത്തിൽ=വസ്ത്രത്തിൽ വ്യാപിച്ച നീലകാന്തിയോടുകൂടിയ എന്നൎത്ഥം) നീലാംബുദകദംബം (നീലമേഘക്കൂട്ടം) ചരമഗരിക്രടത്തേ (അസ്തമനപർവ്വതത്തേ) എന്നപോലേ-ലോലംബങ്ങളുടെ (വണ്ടുകളുടെ) മാനത്തിൻെറ അപനോദനത്തിൽ (അഹംകാരത്തേ കളയുന്നതിൽ) പടുതരമായ (ഏററവും സമൎത്ഥമായ) അംഗസുഷമാഭരത്തോട്ട് (ദേഹകാന്തിയുടെ അതിശയത്തോടു) കൂടിയ ദാമോദരൻ, (ശ്രീകൃഷ്ണൻ) അനൎഘമായ മണിപീഠത്തേ (അമൂല്യമായ രത്നസിംഹാസനത്തേ) ആലംബമാനനായപ്പോഴും (ആശ്രയിച്ചപ്പോഴും) ജഗത്രയത്തിങ്കൽ (മൂന്നു ലോകത്തിലും) നിരംകുശമായ (തടവില്ലാത്ത) ശക്തിപ്രസരത്തോടു (ശക്തി എന്ന ആയുധത്തിൻെറ പ്രഹാരത്തോടു=അർജ്ജുനപക്ഷത്തിൽ ബലാധിക്യത്തോടു എന്നും) കൂടിയ കുമാരൻ (സുബ്രഹ്മണ്യൻ) മയൂരപൃഷ്ഠത്തേ (മയിലിൻെറ പുറത്തു) എന്നപോലേ മഹേന്ദ്രനന്ദനൻ (അൎജ്ജുനൻ) മണിഭദ്രാസനമദ്ധ്യത്തേ (രത്നസിംഹാസനത്തിൻെറ മദ്ധ്യത്തെ) അദ്ധ്യാസീനനായിരിക്കുമ്പൊഴും (ഇരിക്കുമ്പോഴും) മഹീയസ്തരന്മാരായി (ഏററവും മഹത്തുക്കളായി) അപരന്മാരായ സഭാസ്താരന്മാരും (മററു സഭാവാസികളും) യഥോചിതം (യോഗ്യതയ്ക്കുതക്കവണ്ണം) ഉപവിഷ്ടന്മാരായപ്പോഴും (ഇരിക്കുമ്പൊഴും) സമിദ്ധനായ (വൎദ്ധിച്ച) രോഷബാഡവത്തോടു (രോഷാഗ്നിയോടു) കൂടിയ ആ ബാഡവപ്രവരൻ, (ബ്രാഹ്മണശ്രേഷ്ഠൻ) "ബ്രഹ്മഭൂദേവബാഡവാഃ" എന്നു അമരം। സോരസ്താഡം (നെഞ്ചടിയോടുകൂടെ) അബ്രഹ്മണ്യത്തേ (രക്ഷിക്കണമെന്നുള്ള ശബ്ദത്തേ) "അബ്രഹ്മണ്യമവദ്ധ്യോക്തൌ" എന്നു അമരം। ഉച്ചൈസ്താരംവണ്ണം (ഉറക്കേ) ഉൽഘോഷയന്നായിട്ട് (ഘോഷിക്കുന്നവനായിട്ട്) മൃതനായ സുതൻെറ മുഖേന്ദുവി

ന്റെ (മുഖമാകുന്ന ചന്ദ്രന്റെ) സന്ദർശനത്താൽ (കാഴ്ചയാൽ) ക്ഷുഭിതമായ (ഇളകിയ) ഹൃദയശോകസാഗരത്തിന്റെ (മനസ്സാകുന്ന ദുഃഖസമുദ്രത്തിന്റെ) തരംഗങ്ങളെന്ന (തിരമാലകളെന്ന) ശംകയേ ചെയ്യുന്ന അശ്രുപ്രവാഹങ്ങളോടുകൂടെ രൂക്ഷതരങ്ങളായ (ഏററവും പരുഷങ്ങളായ) ചില അക്ഷരങ്ങളെ നിരർഗ്ഗളം ആകംപവണ്ണം (തടവുകൂടാതെ) നിർഗ്ഗളിപ്പിച്ചു (പുറപ്പെടീച്ചു) കരഞ്ഞുംകൊണ്ടു് പറഞ്ഞു എന്നു സാരം.

ബ്രാഹ്മണവചനത്തെ പ്രസ്താവിക്കുന്നു.

അഷ്ടൌ നഷ്ടാസ്തനുജാഃ കിതവ! തവ ദുരാചാരതശ്ചോരവൃത്തേഃ
കഷ്ടം ഭോഃ കഷ്ടമേതം ന മമപി മൃതം ബാലമാലോകയേതി॥
ഭൂയോ ഭൂയോ വചോഭിഃ ശ്രവണകടുതരൈർഭത്സയന്തം ദ്വിജം തം
ദൃഷ്ട്വാ ദേവസ്തദാനീമഭജത കഹനാമാനുഷോ മൌനമുദ്രാം॥ ൭॥

അന്വയം—ഭോഃ-കിതവ! ചോരവൃത്തേഃ-തവ-ദുരാചാരതഃ-അഷ്ടൌ-തനുജാഃ-നഷ്ടാഃ കഷ്ടം-കഷ്ടം-മൃതം-നവമം-ഏതം-ബാലം-അപി-ആലോകയ-ഇതിഭൂയഃ- ഭൂയഃ ശ്രവണകടുതരൈഃ- വചോഭിഃ-ഭത്സയന്തം-തം- ദ്വിജം-ദൃഷ്ട്വാ-കഹനാമാനുഷഃ ദേവഃ-തദാനീം മൌനമുദ്രാം-അഭജത-

അൎത്ഥം—എടാ കിതവ! (ധൂൎത്ത) ചോരവൃത്തിയായ (കള്ളന്റെ വ്യാപാരത്തോടുകൂടിയ) നിന്റെ ദുരാചാരത്താൽ (ദുഷ്പ്രവൃത്തിയാൽ) എട്ടുതനുജന്മാർ (പുത്രന്മാർ) നഷ്ടന്മാരായി, കഷ്ടം കഷ്ടം, മൃതനായ ഈ ഒൻപതാമത്തേ പുത്രനേയും ആലോകനം ചെയ്താലും (കണ്ടാലും) ഇങ്ങനെ പിന്നേയും പിന്നെയും ശ്രവണകടുതരങ്ങളായ (കൎണ്ണകഠോരങ്ങളായ) വചസ്സുകൾകൊണ്ടു് (വാക്കുകൾകൊണ്ടു്) ഭർത്സയന്നായ (തൎജ്ജിയ്ക്കുന്നവനായ) ആ ദ്വിജനേ (ബ്രാഹ്മണനേ) കണ്ടിട്ടു് കഹനാമാനുഷനായ (വ്യാജമനുഷ്യനായ) ദേവൻ (കൃഷ്ണൻ) മൌനമുദ്രയെ (മൌനത്തിന്റെ ചിഹ്നത്തേ) ഭജിച്ചു (പ്രാപിച്ചു) മിണ്ടാതെ ഇരുന്നു എന്നു സാരം॥

ഗദ്യം—ന-തതശ്ചൈവമാദീനി വചനാനി മുഹുർമ്മുഹുരുല്ലപന്തം ബഹു വിലപന്തം കരുണാസാഗരേ പതന്തം ദ്വിജംതമുപസാന്ത്വയൻ പരന്തപസ്സകൌന്തേയഃ ശകുന്തരാജകേതനപ്രലംബശാസനപ്രമുഖേഷു വൃഷ്ണിവീരേഷു ശൃണ്വൽസു പ്രകടിതനിജഗർവ്വഗരിമധുരാം മധുരാം ഗിരമഭാഷിഷ്ട॥

അൎത്ഥം—അനന്തരം ഏവമാദികളായ വചനങ്ങളെ (ഇപ്രകാരമുള്ള വാക്കുകളേ) പിന്നെയും പിന്നെയും ഉല്ലപന്നായി (പുറപ്പെ

ടിക്കുന്നവനായി) വള്ളരെ വിലപന്നായി (കരയുന്നവനായി) കരുണാസാഗരത്തിൽ (ശോകസമുദ്രത്തിൽ) പതന്നായ (വീണിരിക്കുന്നവനായ) ആ ദ്വിജനെ ഉപസാന്ത്വയന്നായിട്ട് (സമാധാനപ്പെടുത്തുന്നവനായിട്ട്) പരന്തപനായ (ശത്രുക്കളെ തപിപ്പിക്കുന്നവനായ) ആ കൌന്തേയൻ (കുന്തീപുത്രൻ=അർജ്ജുനൻ) ശകുന്തരാജകേതനപ്രലംബശാസനപ്രമുഖന്മാരായ (ശ്രീകൃഷ്ണനും ബലരാമനും തുടങ്ങിയ) വൃഷ്ണിവീരന്മാർ (യാദവശ്രേഷ്ഠന്മാർ) ശ്രുണ്വത്തുകളായിരിക്കുമ്പോഠം (കേഠംക്കേ) പ്രകടിതനിജഗർവ്വഗരിമധുരയായി (തന്റെ അഹങ്കാരാധിക്യത്തിന്റെ ധൂരിനെ പ്രകാശിപ്പിച്ചതായി മധുരയായഗീരിനെ (വാക്കിനേ) ഭാഷിച്ചു (പറഞ്ഞു) "ഋക്ക് പൂരപ് ധൂഃ" എന്ന സൂത്രത്താൽ ധുരാ എന്നു സിദ്ധിച്ചു.

ഭോഭോ ബ്രഹ്മകുലാവതംസ! ഭവതസ്സൂനും പുനർഭാവിനം
പാതാ പാകരിപോസ്സുതഃ, സുതകൃതേ ശോകം വൃഥാ മാ കൃഥാഃ।
സന്ത്രാതും ഭുജതേജസാ ത്രിഭുവനം ശൌണ്ഡസ്യ ഗാണ്ഡീവിനഃ
കസ്യാപ്യസ്യ ശിശോഃ കിമത്ര ഭവതസ്ത്രാണം ഭവേൽദുഷ്കരം ॥൩൫॥

അന്വയം—ഭോഭോബ്രഹ്മകുലാവതംസ!-പുനർഭാവിനം-ഭവതഃ സൂനും-പാകരിപോഃ-സുതഃ-പാതാ-സുതകൃതേ-വൃഥാ-ശോകം-മാ-കൃഥാഃ ഭുജതേജസാ-ത്രിഭുവനം-സന്ത്രാതും-ശൌണ്ഡസ്യ-ഗാണ്ഡീവിനഃ ഭവതഃ-അസ്യ-കസ്യാപി-ശിശോഃ-ത്രാണം-അത്ര-ദുഷ്കരം-ഭവേൽകിം.

അർത്ഥം—അല്ലയോ അല്ലയോ ബ്രാഹ്മണകുലാലങ്കാരഭൂത! പുനർഭാവിയായ (എനിയും ഉണ്ടാകുന്ന) ഭവാന്റെ സൂനുവിനെ (പുത്രനെ) പാകരിപുവിന്റെ സുതൻ (ഇന്ദ്രപുത്രൻ) പാലിക്കുന്നുണ്ട് (രക്ഷിക്കുന്നുണ്ട്) സുതകൃതെ (പുത്രനെ ഉദ്ദേശിച്ച്) വെറുതേ ശോകത്തേ ചെയ്യരുത് "അർജ്ജുനൻ വിചാരിച്ചാൽ ഇനിയും ഉണ്ടാകുന്ന പുത്രനെ രക്ഷിക്കാൻ സാധിയ്ക്കുമോ" എന്നുള്ളതിന് സമാധാനം പറയുന്നു. ഭുജതേജസ്സിനാൽ (കൈയ്യൂക്കിനാൽ) ത്രിഭുവനത്തേ (മൂന്നു ലോകത്തേ) ത്രാണംചെയ്യാനായിട്ട് (രക്ഷിയ്ക്കാനായിട്ട്) ശൌണ്ഡനായ (സമർത്ഥനായ) ഗാണ്ഡീവിയ്ക്ക് (ഗാണ്ഡീവം എന്ന വില്ലുള്ള അർജ്ജുനന്ന്) ഭവാന്റെ ഈ ഒരു ശിശുവിന്റെ ത്രാണം (രക്ഷണം) ഇവിടെ ദുഷ്കരമായി ഭവിയ്ക്കുമോ (ദുസ്സാദ്ധ്യമാകുമോ) മൂന്നുലോകവും ജയിച്ച ആഠംക്ക് ശിശുരക്ഷണമാകുന്ന ലഘുകാര്യം നിഷ്പ്രയാസമാണ് എന്നു സാരം.)

പൃഥുലശോകവികർശിതവർഷ്മണാ
ബഹുവികല്പസമാകുലചേതസാ-

ദ്വിജവരേണ പൃഥാതനയഃ പുന-
ന്നിജഗദേ ജഗദേകധനുർദ്ധരഃ ॥ ॥

അന്വയം—പൃഥുലശോകവികശിതവർഷ്മണാ-ബഹുവികല്പ സമാകുലചേതസാ-ദ്വിജവരേണ-ജഗദേകധനുർദ്ധരഃ-.പൃഥാതനയഃ-പുനഃ-നിജഗദേ.

അർത്ഥം—പൃഥുലശോകത്താൽ (മഹാദുഃഖത്താൽ) വികശിതവർഷ്മാവായി (ചടപ്പിക്കപ്പെട്ട ശരീരത്തോടുകൂടിയവനായി) ദുഃഖംകൊണ്ടു് ചടച്ചവനായി എന്നു സാരം। "ശരീരം വർഷ്മവിഗ്രഹഃ" എന്നു് അമരം. ബഹുവികല്പങ്ങളാൽ (പലശങ്കകളാൽ) സമാകുലചേതസ്സായ (സംഭ്രാന്തമനസ്സായ) ദ്വിജവരനാൽ (ബ്രാഹ്മണശ്രേഷ്ഠനാൽ) ജഗത്തിൽ ഏകധനുർദ്ധരനായ (ഒററവില്ലാളിയായ) പൃഥാതനയൻ (അർജ്ജുനൻ) പിന്നെയും ഗദിയ്ക്കപ്പെട്ടു (പറയപ്പെട്ടു) ബ്രാഹ്മണൻ അർജ്ജുനനോടു പറഞ്ഞു.

വൃഷ്ണിശ്രേഷ്ഠാ ഭുവനവിദിതാഃ കൃഷ്ണസംകർഷണാദ്യാ
സ്ത്രാതും ശക്താ ന കില തനയം പ്രാണഹർത്തുഃ കൃതാന്താൽ।
സോഹം രക്ഷാമ്യുപരി യദി തേ സ്യാത്തനൂജോ ദ്വിജന്മ-
ന്നിത്ഥംകാരം തവ തു വചനം കേ പുനഃ ശ്രദ്ദധീരൻ ॥൮॥

അന്വയം—ഭുവനവിദിതാഃ-കൃഷ്ണസംകർഷണാദ്യാഃ-വൃഷ്ണിശ്രേഷ്ഠാഃ-പ്രാണഹർത്തുഃ-കൃതാന്താൽ തനയം-ത്രാതും-ന-ശക്താഃ-കില ഹേദ്വിജന്മൻ! ഉപരി തേ-തനൂജഃ-സ്യാൽ-യദി, -സഃ -അഹം-രക്ഷാമി" ഇത്ഥംകാരം-തവ-വചനം-തു-പുനഃ-കേ ശ്രദ്ദധീരൻ॥

അർത്ഥം—ഭുവനവിദിതന്മാരായി (ലോകപ്രസിദ്ധന്മാരായി) കൃഷ്ണസംകർഷണാദ്യന്മാരായ (കൃഷ്ണൻ ബലഭദ്രൻ തുടങ്ങിയ) വൃഷ്ണിശ്രേഷ്ഠന്മാർ പ്രാണഹർത്താവായ (ജീവനേ ഹരിയ്ക്കുന്നവനായ) കൃതാന്തങ്കൽനിന്നു (കാലങ്കൽനിന്നു) തനയനെ (പുത്രനെ) ത്രാണം ചെയ്വാൻ (രക്ഷിക്കാനായിട്ടു്) ശക്തന്മാരല്ലതന്നെ, അല്ലയോ ദ്വിജന്മൻ (ബ്രാഹ്മണ)മേലിൽ നിനക്കു് തനൂജൻ (പുത്രൻ) ഉണ്ടാകുമെങ്കിൽ, ആ ഞാൻ രക്ഷിക്കുന്നുണ്ടു്" എന്നിങ്ങനെ ഉള്ള നിന്റെ വചനത്തേ ആകട്ടെ പിന്നെ ആരു ശ്രദ്ധിയ്ക്കും (വിശ്വസിയ്ക്കും) ആരും വിശ്വസിയ്ക്കയില്ല എന്നു സാരം।

മുൻപറഞ്ഞ ശ്ലോകത്തിന്റെ അർത്ഥംതന്നെ ഭംഗിയിൽ പറയുന്നു.।

പൃഥുലഭുജബലാനലാവദഗ്ദ്ധ
ദ്വിഷദബലാസ്തനശൈലപത്രവല്ലീ।

യദുപരിഷദപി പ്രഗൽഭതേ ന
സ്വയമവിതും ബലദേവകൃഷ്ണമുഖ്യാഃ

അന്വയം—പൃഥുലഭുജബലാനലാവദഗ്ധ ദ്വിഷദബലാസ്ത നശൈലപത്രവല്ലി- ബലദേവകൃഷ്ണമുഖ്യാ- യദുപരിഷൽ-അപി-സ്വയം-അവിതും-ന പ്രഗൽഭതേ-

അർത്ഥം—പൃഥുലമായ (മഹത്തായ) ഭുജബലമാകുന്ന (കൈക്കരുത്താകുന്ന) അനലനാൽ (അഗ്നിയാൽ) അവദഗ്ദ്ധയായ (ദഹിപ്പിക്കപ്പെട്ട) ദ്വിഷദബലകളുടെ (ശത്രുസ്ത്രീകളുടെ) സ്തനശൈലങ്ങളിലെ (പർവ്വതംപോലുള്ള മുലകളിലെ) പത്രവല്ലിയോടു (പത്തിക്കീററിനോടു) കൂടിയ ശത്രുക്കളെ കൈക്കരുത്തുകൊണ്ടു നശിപ്പിച്ചതായ എന്നു സാരം. ബലദേവകൃഷ്ണമുഖ്യയായ (ബലഭദ്രൻ ശ്രീകൃഷ്ണൻ തുടങ്ങിയ) യദുപരിഷത്തും (യാദവസഭയും) താനേ അവനം ചെയ്യുന്നതിന്ന് (പുത്രനെ രക്ഷിക്കുന്നതിന്ന്) പ്രഗൽഭിക്കുന്നില്ല (ശക്തയാകുന്നില്ല) ബലഭദ്രാദികളുംകൂടി രക്ഷിക്കാൻ സാമർത്ഥ്യമില്ലാതിരിക്കെ നീ എങ്ങിനെ രക്ഷിക്കുമെന്നു സാരം.

ബ്രാഹ്മണവചനം കേട്ടിട്ടു അർജ്ജുനൻ തന്നെ പ്രശംസിക്കുന്നു.

നാഹം ശൌരി, ർന്ന ഖലു മുസലീ, നാനിരുദ്ധോ, ന സാംബോ
ന പ്രദ്യുമ്നോ ഭുവനവിദിതഃ പാണ്ഡവഃ ഫൽഗുനോ ഹം!
വ്യക്തം വക്തി സ്മരഹരശിരശ്ചണ്ഡകോദണ്ഡകാണ്ഡ-
പ്രൌഢാഘാതവ്രണഗണകിണഗ്രന്ഥി ബാഹ്വോർബ്ബലം മേ! ൧൦॥

അന്വയം—അഹം ന-ശൌരിഃ,ന-മുസലീ-ഖലു, ന-അനിരുദ്ധഃ- നസാംബഃ നപ്രദ്യുമ്നഃ,അഹം-ഭുവനവിദിതഃ-പാണ്ഡവഃ ഫൽഗുനഃ. ചണ്ഡകോദണ്ഡ, കാണ്ഡപ്രൌഢാഘാതവ്രണഗണകിണഗ്രന്ഥി-സ്മരഹരശിരഃ-മേ- ബാഹ്വോഃ ബലം-വ്യക്തം-വക്തി-

അർത്ഥം—ഞാൻ ശൌരിഅല്ല (ശ്രീകൃഷ്ണൻ അല്ല) മുസലി (ബലഭദ്രൻ) അല്ല,-അനിരുദ്ധൻ അല്ല, സാംബൻ അല്ല, പ്രദ്യുമ്നൻ അല്ല, ഞാൻ ഭുവനവിദിതനും (ലോകവിശ്രുതനും) പാണ്ഡവനും (പാണ്ഡുപുത്രനും) ആയ ഫൽഗുനൻ ആകുന്നു, ചണ്ഡമായ (ക്രൂരമായ) കോദണ്ഡകാണ്ഡത്താൽ (ചാപദണ്ഡത്താൽ) പ്രൌഢാഘാതങ്ങളാലുള്ള (കഠിനതാഡനങ്ങളാലുള്ള) വ്രണഗണങ്ങളുടെ (വ്രണക്കൂട്ടങ്ങളുടെ) കിണഗ്രന്ഥികളോടു (തഴമ്പിച്ചമുഴകളോടു) കൂടിയ ഹരശിരസ്സ് (ശിവന്റെ തല) എന്റെ ബാഹുക്കളുടെ ബലത്തെ (കൈക്കരുത്തിനെ) വ്യക്തമായിട്ട് (സ്പഷ്ടമായിട്ടു) പറയുന്നു.

കാട്ടാളവേഷത്തെ ധരിച്ചുവന്ന ശ്രീ പരമേശ്വരന്റെ തല അടിച്ച് പൊട്ടിച്ചതിനാൽ സന്തുഷ്ടനായ അദ്ദേഹത്തിൽ നിന്നും പാശുപതാസ്ത്രം വാങ്ങിയിരിക്കുന്നതുകൊണ്ടുതന്നെ എന്റെ വീര്യം സ്പഷ്ടമായിട്ട് സകലലോകത്തിലും അറിയാം. ആ ഞാൻ വിചാരിച്ചാൽ തനയനെ രക്ഷിക്കുന്നതു നിഷ്പ്രയാസമാണ് എന്നു അർജ്ജുനന്റെ അഭിപ്രായം॥

അർജ്ജുനൻ സകല ജനങ്ങളുടേയും മുൻപിൽ പുത്രനെ രക്ഷിച്ചു കൊടുക്കാം എന്നു സത്യം ചെയ്യുന്നു.

ശൃണുത ശൃണുത സർവ്വേ പാണ്ഡുസൂനോഃ പ്രതിജ്ഞാം।
സദസി പുനരപത്യം ഭാവി ഭൂമീസുരസ്യ-
കരധൃതൽശരചാപഃ പാലയിഷ്യാമി, നോ ചേൽ
സകലജനസമക്ഷം സന്നിവേക്ഷ്യേ ഹുതാശം॥ ൧൧॥

അന്വയം—ഹേ സർവ്വേ! പാണ്ഡുസൂനോഃ- സദസി- പ്രതിജ്ഞാം ശൃണുത-ശൃണുത, പുനഃ-ഭാവി-ഭൂമീസുരസ്യ-അപത്യം- കരധൃതശരചാപഃ- പാലയിഷ്യാമി- നോചേൽ- സകലജനസമക്ഷം- ഹുതാശം- സന്നിവേക്ഷ്യേ-

അർത്ഥം.—അല്ലയോ സർവ്വന്മാരെ (സകലജനങ്ങളെ) പാണ്ഡുസൂനുവിന്റെ (അർജ്ജുനന്റെ) സദസ്സിലെ (സഭയിലെ) പ്രതിജ്ഞയേ (സത്യത്തേ) കേട്ടാലും കേട്ടാലും,- എനിയും ഭാവിയായ (ഉണ്ടാകുന്നതായ) ഭൂമീസുരന്റെ അപത്യത്തെ(ബ്രാഹ്മണന്റെ കുട്ടിയേ) കരധൃതശരചാപനായിട്ട് (കയ്യിൽ ധരിക്കപ്പെട്ട ശരത്തോടും ചാപത്തോടും കൂടിയവനായിട്ടു ഞാൻപാലിക്കുന്നുണ്ട്, അല്ലെങ്കിൽ സകലജന സമക്ഷം (സർവ്വജനങ്ങളുടേയും മുൻപിൽവച്ച്) ഹുതാശനെ (അഗ്നിയെ) സന്നിവേശിക്കുന്നുണ്ട്. (പ്രാപിക്കുന്നുണ്ടു) ഇനിയുമുണ്ടാകുന്ന ബ്രാഹ്മണപുത്രനെരക്ഷിച്ചുതരാത്തപക്ഷം അർജ്ജുനൻ അഗ്നിപ്രവേശം ചെയ്യുന്നുണ്ട് എന്നു സാരം)

അർജ്ജുനന്റെ വാക്കുകേട്ടിട്ട് ബ്രാഹ്മണനു സന്തോഷം ഉണ്ടായി എന്നുപറയുന്നു.

കർണ്ണപ്രണാള്യാതപഖിലപ്രസാരീ കർണ്ണാരിവാക്യാമൃതസാന്ദ്രപൂരഃ-
അമാനിവാന്തർബഹിരുല്പപാത പ്രമോദജന്മാശ്രുമിഷാദമുഷ്യ ൧൨

അന്വയം — കർണ്ണപ്രണാള്യാ- അഖിലപ്രസാരീ- കർണ്ണാരിവാക്യാമൃതസാന്ദ്രപൂരഃ-തു-അമുഷ്യ- അന്തഃ-അമാൻ-ഇവ പ്രമോദജന്മാശ്രുമിഷാൽ-ബഹിഃ- ഉൽപപാത-

അൎത്ഥം — കൎണ്ണപ്രണാളിയിൽക്കൂടെ (ചെവിയാകുന്ന ഓവിൽക്കൂടെ) അഖിലപ്രസാരിയായ (എല്ലായിടവും വ്യാപിച്ചതായ) ഉള്ളിൽ പ്രവേശിച്ച എന്നുസാരം. കൎണ്ണാരിയുടെ (അൎജ്ജുനന്റെ) വാക്യമാകുന്ന അമൃതത്തിന്റെ സാന്ദ്രപൂരം (ഇടതിങ്ങിയ പ്രവാഹം) ഇദ്ദേഹത്തിന്റെ (ബ്രാഹ്മണന്റെ) അന്തൎഭാഗത്തിൽ (ഉള്ളിൽ) അമാനോ (കൊള്ളാഞ്ഞിട്ടോ) എന്നുതോന്നുമാറു് പ്രമോദജന്മമായ അശ്രുവിന്റെ വ്യാജത്താൽ (സന്തോഷാശ്രുവെന്ന കള്ളത്താൽ) വെളിയിൽ ഉൽപതിച്ചു (പുറപ്പെട്ടു) അൎജ്ജുനന്റെ വാക്കു കേട്ടിട്ടു് ബ്രാഹ്മണനു് സന്തോഷമുണ്ടായി എന്നുസാരം. കൎണ്ണപ്രണാള്യാസ്ഖലിതപ്രസാരി-എന്നും-പാഠഭേദംകാണുന്നു.

ഗദ്യം-൪-അഥ പൃഥിവീസുരവരഃ പൃഥാസുതമുഖേന്ദുഗളിതവചനാമൃതൈരാത്മീയകൎണ്ണാഞ്ജലിപുടസംഭൃതൈരഭിഷിച്യ പൃഥുലപൃഥുകശോകപാവകപരിപ്ലുഷ്ടാം പ്രണയിനീമനോരഥവല്ലീം പല്ലവയാമാസ.

അൎത്ഥം — അനന്തരം പൃഥിവീസുരൻ (ബ്രാഹ്മണൻ) ആത്മീയകൎണ്ണാഞ്ജലിപുടസംഭൃതങ്ങളായ (തന്റെ കൎണ്ണങ്ങളാകുന്ന അഞ്ജലിപുടങ്ങളാൽ സംഭരിച്ചിരിക്കുന്ന) തന്റെ ചെവികളാകുന്ന കൈയ്യുകുത്തു് എടുത്തിരിക്കുന്ന എന്നുസാരം. പൃഥാസുതന്റെ (അൎജ്ജുനന്റെ) മുഖമാകുന്ന ഇന്ദുവിങ്കൽ (ചന്ദ്രങ്കൽ) നിന്നു് ഗളിതങ്ങളായ (പുറപ്പെട്ട) അമൃതങ്ങൾകൊണ്ടു് അഭിഷേകംചെയ്തിട്ടു് (നനച്ചിട്ടു്) പൃഥുലമായ (മഹത്തായ) പൃഥുകശോകമാകുന്ന (പുത്രദുഃഖമാകുന്ന) പാവകനാൽ (അഗ്നിയാൽ) പരിപ്ലുഷ്ടയായ (ദഹിപ്പിക്കപ്പെട്ടതായ) പ്രണയിനിയുടെ (സ്വഭാൎയ്യയുടെ) മനോരഥമാകുന്ന വല്ലിയെ (ലതയെ) പല്ലവിപ്പിച്ചു (തളിരോടുകൂടിയതാക്കിച്ചെയ്തു. കരിഞ്ഞുകിടക്കുന്നോ ലതയെ വെള്ളംകോരി തളൎപ്പിക്കുന്നതുപോലെ ബ്രാഹ്മണൻ അൎജ്ജുനന്റെ വാക്കുപറഞ്ഞുകേൾപ്പിച്ചു് ബ്രാഹ്മണപത്നിയ്ക്കു് അത്യധികം സന്തോഷമുണ്ടാക്കി എന്നുസാരം.

ദിനേ ദിനേ പുത്രശുചാ വിസോഢയാ
സഹൈവ മാസേഷു ഗതേഷു കേഷുചിൽ
സമം പ്രമോദേന നിജോദരേ സതീ
പുനശ്ച ഗൎഭം ബിഭരാംബഭൂവ സാ॥ ൧൩

അന്വയം — ദിനേ-ദിനേ-വിസോഢയാ-പുത്രശുചാ-ഏവ-കേഷുചിൽ മാസേഷു-ഗതേഷു- സതീ-സാ-പ്രമോദേന- സമം പുനഃ-ച-നിജോദരേ-ഗൎഭം-ബിഭരാംബഭൂവ-

അൎത്ഥം — ദിനങ്ങൾ ദിനങ്ങൾ (ദിവസംതോറും) വി

* ൧൪

സോഢയായ (വിശേഷേണ സഹിയ്ക്കപ്പെട്ട) പുത്രശുക്കിനോട്ട (പു ത്രശോകത്തോട്ട) കൂടിത്തന്നെ ചിലമാസങ്ങൾ ഗതങ്ങളായപ്പോൾ (കഴിഞ്ഞപ്പോൾ) സതി (പതിവ്രത)യായ അവൾ (വിപ്രപത്നി) പ്രമോദത്തോട്ട (സന്തോഷത്തോട്ട)കൂടെ-പിന്നെയും നിജോദരത്തിൽ (തൻെറവയററിൽ) ഗർഭത്തെധരിച്ചു (പിന്നീടും വിപ്രപത്നിയ്ക്കു പത്താമത്തെ ഗർഭം ഉണ്ടായപ്പോൾ സന്തോഷം അധികമായി എന്നുസാരം)

പ്രത്യാസന്നേ പ്രസവസമയേ വിപ്രവര്യസ്സധൈര്യഃ-
പ്രോചേ പാർത്ഥം സകലകകുഭാം ജിത്വരം സത്വരം സഃ
ആകർണ്യൈതൽ ഗദിതമുദിതാനന്ദമന്തർദ്വിജസ്യ
പ്രാപ്യാഗാരം വ്യതനുത ശരൈസ്സൂതികാപഞ്ജരം സഃ॥ ൫൮

അന്വയം—പ്രസവസമയേ-പ്രത്യാസന്നേ-സഃ- വിപ്രവര്യഃ-സധൈര്യഃ-സകലകകുഭാം ജിത്വരം-പാർത്ഥം-സത്വരം പ്രോചേ-സഃ-ഏതൽഗദിതം ആകർണ്യ-അന്തഃ- ഉദിതാനന്ദം-ദ്വിജസ്യ-അഗാരം-പ്രാപ്യ-ശരൈഃ-സൂതികാപഞ്ജരം വ്യതനുത-

അർത്ഥം—പ്രസവസമയം പ്രത്യാസന്നമായപ്പോൾ (അടുത്തപ്പോൾ) ആ വിപ്രവര്യൻ (ബ്രാഹ്മണശ്രേഷ്ഠൻ) സധൈര്യനായിട്ട (അർജ്ജുനവാക്യത്താൽ ധൈര്യത്തോടുകൂടിയവനായിട്ട്) സകലകകുപ്പുകളുടെ (സർവ്വദിക്കുകളുടെ) ജിത്വരനായ(ജയശീലനായ) പാർത്ഥനോട്ട(അർജ്ജുനനോട്ട) സത്വരം (സംഭ്രമത്തോടുകൂടെ)പറഞ്ഞു. അദ്ദേഹം(അർജ്ജുനൻ) ഏതൽഗദിതത്തെ(ഈ ബ്രാഹ്മണൻെറ വാക്കിനെ)കേട്ടിട്ട് അന്തർഭാഗത്തിൽ(ഉള്ളിൽ)ഉദിതാനന്ദമാകുംവണ്ണം (ഉണ്ടായസന്തോഷത്തോടുകൂടുംവണ്ണം)ദ്വിജൻെറ അഗാരത്തെ (ഭവനത്തെ) പ്രാപിച്ചിട്ട ശരങ്ങൾകൊണ്ടു സൂതികാപഞ്ജരത്തെചെയ്തു (ശരക്കൂടമുണ്ടാക്കി)

അന്തഃ പ്രവിശ്യ പുനരസ്യ പതിവ്രതായാ
മന്തഃസ്ഫുരൽപ്രസവസങ്കടതീവ്രതായാം
അഷ്ടാസു ദിക്ഷ്വവഹിതഃ പ്രഹിതാത്മദൃഷ്ടി-
സ്തസ്ഥൗ സ ഗാണ്ഡിവശരാസനദത്തദൃഷ്ടിഃ- ൫൯।

അന്വയം—പതിവ്രതായാം-അസ്യ-അന്തഃ- പ്രവിശ്യ-അന്തഃസ്ഫുരൽപ്രസവസങ്കടതീവ്രതായാം--സഃ അവഹിതഃ-അഷ്ടാസു-ദിക്ഷു- പ്രഹിതാത്മദൃഷ്ടിഃ- ഗാണ്ഡിവശരാസനദത്തദൃഷ്ടിഃ- തസ്ഥൗ-

അർത്ഥം—പതിവ്രത (സാദ്ധ്വിയായ വിപ്രപത്നി) ഇതിൻെറ (ശരക്കൂടത്തിൻെറ) അന്തർഭാഗത്തിൽ (അകത്തു) പ്രവേശിച്ചി

ട്ടു് ഉള്ളിൽ സ്ഫുരന്തിയായ (പ്രകാശിച്ചിരിക്കുന്നതായ) പ്രസവ സങ്കടതീവ്രതയോട്ട് (പ്രസവവേദനയുടെ കാഠിന്യത്തോട്ട്) കൂടി യിരിക്കുമ്പോൾ, അദ്ദേഹം (അൎജ്ജുനൻ) അവഹിതനായി (അ പ്രമത്തനായി) ഓൎമ്മയോടുകൂടിയവനായി എന്നു സാരം। എട്ടുദിക്കു കളിലും പ്രഹിതാത്മദൃഷ്ടിയായി (പ്രേരിപ്പിയ്ക്കപ്പെട്ട ആത്മജ്ഞാന ത്തോടുകൂടിയവനായി; ഗാണ്ഡിവമാകുന്ന ശരാസനത്തിൽ (വി ല്ലിൽ) ദത്തയായ ദൃഷ്ടിയോടുകൂടിയവനായിട്ടു് സ്ഥിതിചെയ്തു. (ത ന്റെ ആത്മജ്ഞാനത്തെ എട്ടുദിക്കുകളിൽ വിട്ടും വില്ലിൽ നോക്കി ക്കൊണ്ടും നിന്നു എന്നു സാരം) ഗാണ്ഡീവശരാസനദത്തമുഷ്ടിഃ എന്നും പാഠം ഉണ്ടു് അപ്രകാരമാകുമ്പോൾ തന്റെ കണ്ണുകളെ എട്ടുദിക്കിൽ നോക്കിയും വില്ലിൽ മുഷ്ടികൊണ്ടു പിടിച്ചുകൊണ്ടും നിന്നു എന്നു് അൎത്ഥം)

ജാതം ജാതമപത്യമക്ഷിയുഗളഗ്രാഹ്യം-
 ക്ഷണം തൽ പുന-
സ്തത്രാന്തൎദ്ധിം ദ്രുതമഭ്യവൈദ്യുതമിവ-
 ജ്യോതിൎജ്ജഗാഹേ പുരഃ
ഹാഹാ നിഷ്കരുണേന ദൈവഹത-
 കേനൈതേ ജനാ വഞ്ചിതാ
ഇത്യുച്ചൈഃ കരുണം പ്രലാപമശൃണോ-
 ത്തസ്മിൻ ക്ഷണേ പാണ്ഡവഃ॥ ൫൨॥

അന്വയം—അപത്യം- ജാതം-ജാതം, തൽ-പുനഃ-ക്ഷണം- അക്ഷിയുഗളഗ്രാഹ്യം-പുരഃ-അഭ്ര- വൈദ്യുതം-ജ്യോതിഃ-ഇവ-ദ്രുതം- അന്തൎദ്ധിം ജഗാഹെ- ഹാഹാ-നിഷ്കരുണേന- ദൈവഹതകേന- ഏ തേ-ജനാഃ-വഞ്ചിതാഃഇതി-തസ്മിൻ-ക്ഷണേ-പാണ്ഡവഃ- ഉച്ചൈഃ-ക രുണം-വിലാപം-അശൃണോൽ।

അൎത്ഥം—അപത്യം-ജാതമായി ജാതമായി (കുട്ടി ഉണ്ടായി ഉണ്ടായി) അതാകട്ടെ (ആ കുട്ടിയാകട്ടെ) ക്ഷണം അക്ഷിയുഗളഗ്രാ ഹ്യമായിട്ടു് (രണ്ടുകണ്ണിനുകാണാൻ യോഗ്യമായിട്ടു) പുരോഭാഗ ത്തിൽ (മുൻപിൽ) ഇപ്പോൾ വൈദ്യുതമായ ജ്യോതിസ്സുപോലെ (മിന്നലുപോലെ) വേഗത്തിൽ അന്തൎദ്ധിയെ പ്രാപിച്ചു (മറഞ്ഞു) കഷ്ടം കഷ്ടം നിഷ്കരുണനായ (നിൎദ്ദയനായ) ദൈവഹതകനാൽ (ദുഷ്ടദൈവത്താൽ) ഈ ജനങ്ങൾ വഞ്ചിതന്മാരായി (ദൈവം ഈ ജനത്തെ ചതിച്ചു) എന്നിങ്ങനെ ആ ക്ഷണത്തിൽ പാണ്ഡവൻ ഉച്ചൈസ്സാകുംവണ്ണം (ഉറക്കെ) കരുണമായ വിലാപത്തെ (ദീ സ്വ രത്തെ) ശ്രവിച്ചു (കേട്ടു)

ഗദ്യം— അഥ തഥാവിതഥമനോരഥഃ പൃഥിവീസുരവരോ വിശൃംഖലപ്രസാരിണീഭിരശ്രുധാരാഭിരനുപദം തമുദ്ദേശമന്തൂപയൻ "ഹാ ധിഗമുനാ ജനേന മൂഢജനമൂർദ്ധാഭിഷിക്തേന ക്ലീബജനഗളഗളിതഗർജ്ജിതവിസ്രബ്ധചിത്തേന സരസസുധാരസതരംഗിതശിശിരതരകടാക്ഷമോക്ഷസ്സരസീരുഹാക്ഷോപ്യവജ്ഞാതഃ" കഥം പുനരമും കൃപണജനബന്ധും കൃപാസിന്ധും ദ്രക്ഷ്യാമി വക്ഷ്യാമിച ദശാമിമാം? ഛലിതോഽഹമമുനാ ശഠേനേത്യപത്യലോപശതഗുണിതമന്യുശ്ശതമന്യുസൂനും സമാചഷ്ട.

അർത്ഥം—അനന്തരം (ആത്തസ്വരത്തെ കേട്ടതിനുശേഷം) അപ്രകാരം വിതഥമനോരഥനായ (നിഷ്ഫലമായ ആഗ്രഹത്തോടുകൂടിയവനായ) പൃഥിവീസുരവരൻ (ബ്രാഹ്മണശ്രേഷ്ഠൻ) വിശൃംഖലപ്രസാരിണികളായ (തടവില്ലാതെ ഒഴുകുന്ന) അശ്രുധാരകൾ കൊണ്ട് (കണ്ണുനീർധാരകൾകൊണ്ട്) അനുപദം (പദംതോറും) ആ ഉദ്ദേശത്തെ (പ്രദേശത്തെ) അന്തൂപമനായിട്ട് (ജലപ്രായപ്രദേശമാക്കി ചെയ്യുന്നവനായിട്ട് നനയ്ക്കുന്നവനായിട്ട് എന്നുസാരം) കഷ്ടം! കഷ്ടം മൂഢജനങ്ങളുടെ മൂർദ്ധാഭിഷിക്തനും (അധിപതിയും) ഏററവും മൂഢനും എന്നുസാരം. ക്ലീബജനത്തിന്റെ (നപുംസകജനത്തിന്റെ) ഗളത്തിൽനിന്നു ഗളിതമായ ഗർജ്ജിതത്തിൽ (വൃഥാലാപത്തിൽ) വിസ്രബ്ധചിത്തനും (വിശ്വസിച്ചവനും ആയ) അമുനാജനേന (ഈ ജനത്താൽ) സരസമായ സുധാരസംകൊണ്ടു തരംഗിതവും (വർദ്ധിച്ചതും) ശിശിരതരവും (ഏററവും തണുത്തതും) ആയ കടാക്ഷമോക്ഷത്തോടു കൂടിയ (കടാക്ഷത്തെ വർഷിക്കുന്നവനായ) സരസീരുഹാക്ഷനും (ശ്രീകൃഷ്ണനും) അവജ്ഞാതനായി (അവമാനിക്കപ്പെട്ടവനായി) മൂഢനായ അർജ്ജുനന്റെ വാക്കു വിശ്വസിച്ചു ശ്രീകൃഷ്ണനേയുംകൂടി അവമാനിച്ചു എന്നുസാരം) ഇനിയും എങ്ങിനെ കൃപണജനബന്ധുവും (ആർത്തബന്ധുവും) കൃപാസിന്ധുവും (ദയാസമുദ്രവും) ആയ ഇദ്ദേഹത്തെക്കാണും. ഈ ദശയെ (അവസ്ഥയേ) എങ്ങിനെ പറയും. ശഠനായ അമുനാ (മൂഢനായ ഇവനാൽ) ഞാൻ ഛലിതനായി (വഞ്ചിതനായി) എന്നിങ്ങനെ ഓരോന്നു പറഞ്ഞിട്ട് അപത്യലോപത്താൽ (പുത്രനാശത്താൽ) ശതഗുണിതമന്യുവായിട്ട് (നൂറുഗുണം കോപത്തോടുകൂടിയവനായിട്ട്) ശതമന്യുസൂനുവിനോടു (ഇന്ദ്രപുത്രനായ അർജ്ജുനനോട്) ആഖ്യാനംചെയ്തു (പറഞ്ഞു).

സത്യവ്രതസ്യ ജഗതി പ്രഥിതസ്യ തസ്യ
ധർമ്മാത്മജസ്യ ധുരി ധർമ്മഭൃതാം സ്ഥിതസ്യ।
വ്രീളാഭരാവനതമാനനമദ്യ ലോക-
മാലോകയിഷ്യതി കഥം തവ ദുശ്ചരിത്രൈഃ॥ ൧൨൫

അന്വയം—സത്യവ്രതസ്യ-ജഗതി-പ്രഥിതസ്യ- ധർമ്മഭൃതാം-ധുരി-സ്ഥിതസ്യ- തസ്യ ധർമ്മാത്മജസ്യ-ആനനം-തവ-ദുശ്ചരിതൈഃ വ്രീളാഭരാവനതം- ലാ-അദ്യ- ലോകഃ-കഥം-ആലോകയിഷ്യതി-

അർത്ഥം:—സത്യവ്രതനും (സത്യനിഷ്ഠനും) ജഗത്തിൽ (ലോകത്തിൽ) പ്രഥിതനും (പ്രസിദ്ധനും) ധർമ്മഭൃത്തുകളുടെ ധുരിൽ (ധർമ്മമുള്ളവരുടെ മുൻപിൽ) സ്ഥിതനും ആയ ആ ധർമ്മാത്മജന്റെ(ധർമ്മപുത്രന്റെ)ആനനത്തെ(മുഖത്തെ)നിന്റെദുശ്ചരിതങ്ങൾകൊണ്ട് (ദുഷ്പ്രവൃത്തികൾകൊണ്ട്) വ്രീളാഭരാവനതമായിട്ട് (ലജ്ജാതിശയത്താൽ നമ്രമായിട്ട്) ഇപ്പോൾ ലോകം (ജനം) എങ്ങിനെ ആലോകനംചെയ്യും(കാണും) നിന്റെ ദുഷ്പ്രവൃത്തിനിമിത്തം ധർമ്മനിഷ്ഠനായ ധർമ്മപുത്രൎക്കുംകൂടി അപകീൎത്തിയുണ്ടാകുന്നതു കഷ്ടമാണ് എന്നുസാരം।

പൂൎവ്വം ഗൎവ്വസമന്വിതം മമ പുരഃ കിം കിം ന സംജല്പിതം
വീരമ്മന്യ! വൃഥാ ത്വയാ സശപഥം മൌഢ്യേന മദ്ധ്യേസഭം।
ആസ്താം തൽ സകലം യഥൈഥ വിഷഹേ പാപസ്തഥാ തേ പിതാ
പുത്രാപത്തിശുചം ശചീപരിവൃഢഃ സോഢാ കഥം കഥ്യതാം॥൫൨॥

അന്വയം—ഹേ! വീരമ്മന്യ! പൂൎവ്വം-മദ്ധ്യേസഭം-ത്വയാ മൌഢ്യേന-ഗൎവ്വസമന്വിതം-മമ-പുരഃവൃഥാ-സശപഥം-കിംകിം ന സംജല്പിതം-തൽ-സകലം- ആസ്താം, യഥാ-പാപഃ- (അഹം) ഇഹ-പുത്രാപത്തിശുചം-വിഷഹേ, തഥാ- തെ-പിതാ-ശചീപരിവൃഢഃ- പുത്രാപത്തി ശുചം- കഥം-സോഢാ- കഥ്യതാം.

അല്ലയോ വീരമ്മന്യ! (ആത്മാവിനെ വീരനാണെന്നു താനെ വിചാരിക്കുന്നവനേ) മുൻപ് സഭാമദ്ധ്യത്തിൽവച്ചു നിന്നാൽ മൌഢ്യം (മൂഢത്വം) നിമിത്തം ഗൎവ്വസമന്വിതമായി (ഗൎവ്വോടുകൂടെ) എന്റെ പുരോഭാഗത്തിൽ വെറുതെ സശപഥം (സത്യംചെയ്തു) എന്തു് എന്തു് സംജല്പിതമായില്ല (പറയപ്പെട്ടില്ല) "നാഹം ശൌരിഃ"ഇത്യാദി വളരെ ഘോഷിച്ചു എന്നു സാരം. അതു സകലം ഇരിക്കട്ടെ. (അതൊക്കെ പോകട്ടെ) യാതൊരു പ്രകാരം പാപനായ ഇജ്ജനം ഇവിടെ പുത്രാപത്തിശുക്കിനെ (പുത്രാപായംകൊണ്ടുള്ള ദുഃഖത്തെ) സഹിക്കുന്നു. അപ്രകാരം നിന്റെ പിതാവായ ശചീപരിവൃഢൻ (ഇന്ദ്രൻ) പുത്രാപത്തിശുക്കിനെ എങ്ങിനെ സഹിക്കും. കഥിക്കപ്പെട്ടാലും (പറയപ്പെട്ടാലും) ബ്രാഹ്മണൻ പുത്രദുഃഖത്തെ സഹിക്കുന്നതുപോലെ അർജ്ജുനൻ ഇപ്പോൾതീയിൽ ചാടി മരിക്കുമ്പോൾ ഇന്ദ്രൻ എങ്ങിനെയാണ പുത്രദുഃഖത്തെ സഹിക്കുന്നതു്. ഇനിയും ഉണ്ടാകുന്ന പുത്രനെ രക്ഷിക്കാം എന്നു പ

റഞ്ഞതുപോലെ ചെയ്യായ്കയാൽ അഗ്നിയിൽ ചാടാൻ താമസി ക്കണ്ട എന്ന് ബ്രാഹ്മണന്റെ അഭിപ്രായം.

വിദ്യാമാസാദ്യ സദ്യഃ ശതമഖമുഖദി-
ങ്നായകാനാം നികായേ-
ഷ്വന്വിഷ്യാന്വിഷ്യ സൂനം ധരണിസുമന-
സശ്ചണ്ഡകോദണ്ഡകാണ്ഡഃ
അന്തസ്സന്താപലജ്ജാഭരഭരണപരി-
മ്ലാനവക്ത്രാംബുജശ്രീർ
ഭൂയോപി ദ്വാരവത്യാം സ ഖലു നിവവൃതേ
തത്രപാർത്ഥോƒപ്യപാർത്ഥഃ॥ ॥൮൯॥

അന്വയം — സദ്യഃ-വിദ്യാം- ആസാദ്യ-ശതമഖമുഖദിങ്നായ കാനാം നികായേഷു- ചണ്ഡകോദണ്ഡകാണ്ഡഃ ധരണിസുമനസഃ- സൂനം- അന്വിഷ്യ-അന്വിഷ്യ സഃ-പാർത്ഥഃ- അപി അപാർത്ഥഃ-അ ന്തഃ-സന്താപലജ്ജാഭരഭരണപരിമ്ലാനവക്ത്രാംബുജശ്രീഃ. ഭൂയഃ-അ പി- തത്ര- ദ്വാരവത്യാം- ഖലു-നിവവൃതേ.

അർത്ഥം — തൽക്ഷണം വിദ്യയേ (യോഗവിദ്യയെ) ആസാദി ച്ചിട്ട് (എടുത്തിട്ട്) ശതമഖമുഖദിങ്നായകന്മാരുടെ (ഇന്ദ്രാദിദിക് പാലകന്മാരുടെ) നികായങ്ങളിൽ (ഭവനങ്ങളിൽ) ചണ്ഡകോദണ്ഡ കാണ്ഡനായിട്ട് (ഭയങ്കരമായ ധനുർദ്ദണ്ഡത്തോടുകൂടിയവനായിട്ട്) ധരണിസുമനസ്സിന്റെ (ഭൂദേവന്റെ) സൂനുവിനെ (പുത്രനെ) പിന്നെ യും പിന്നെയും അന്വേഷിച്ചിട്ട് ആ പാർത്ഥനും (അർജ്ജുനനും) അ പാർത്ഥനായിട്ട് (പാർത്ഥനല്ലാത്തവനായിട്ട് എന്നു വിരോധം) അ പഗതമായ അർത്ഥത്തോടുകൂടിയവനായിട്ട് (കാര്യം ലഭിക്കാത്തവ നായിട്ട് എന്നു പരിഹാരം) ഉള്ളിലുള്ള സന്താപലജ്ജാഭരത്തിന്റെ ഭരണത്താൽ പരിമ്ലാനയായ (വാടിയ) വക്ത്രാംബുജശ്രീയോടു (മു ഖപത്മത്തിന്റെ ശോഭയോടു) കൂടിയവനായിട്ട് പിന്നെയും ആ ദ്വാരവതിയിങ്കൽതന്നെ നിവൎത്തിച്ചു (തിരിച്ചുവന്നു).

ഗദ്യം ൩൩ -തതശ്ച വാരീനിരുദ്ധ ഇവ വാരണപതിർദ്ദീർഘനി ശ്വാസപിശുനിതഹൃദയസന്താപസ്തോദ്ദഗയശഃപ----യോരാശിജഠര നിമജ്ജനജനിതജഡിമശിശമയിഷയേവാഞ്ജസാ ധനഞ്ജയോപി ധനഞ്ജയമേധോഭിസ്സമേധയാമാസ-

അർത്ഥം — അത്രതന്നെയുമല്ല അനന്തരം വാരീനിരുദ്ധനായ (ഗജബന്ധനസ്ഥാനത്തിൽ അടയ്ക്കപ്പെട്ടവനായ) വാരണപതി എ ന്നപോലെ (ഗജശ്രേഷ്ഠനെന്നപോലെ) ദീർഘനിശ്വാസത്താൽ പിശുനിതമായ (സൂചിതമായ) ഹൃദയസന്താപത്തോടുകൂടിയ ധന

ഞ്ജയനം (അർജ്ജുനനം) താദൃക്കായ അയശഃപയോരാശിയുടെ ജഠരത്തിൽ ഉള്ള നിമജ്ജനത്താൽ ജനിതമായ ജഡിമാവിന്റെ ശിശമിഷ (ശമിപ്പിയ്ക്കാനുള്ള ഇച്ഛ) ഹേതുവായിട്ടൊ എന്നു തോന്നുമാറ് (അപ്രകാരമുള്ള അപകീൎത്തിയാകുന്ന സമുദ്രത്തിന്റെ ഉള്ളിൽ മുങ്ങുകയാൽ ഉണ്ടായ തണുപ്പിനെ കളയാനുള്ള ആഗ്രഹത്താലോ എന്നു തോന്നുമാറ്) വേഗത്തിൽ ഏധസ്സുകം (വിറകുകം)കൊണ്ടു "ഇന്ധനംത്വേധഇദ്ധ്മമേധഃ" എന്ന് അമരം. ധനഞ്ജയനെ(അഗ്നിയെ) "വീതിഹോത്രാധനഞ്ജയഃ" എന്ന് അമരം. വൎദ്ധിപ്പിച്ചു അഗ്നിയിൽച്ചാടുന്നതിന് തിക്കണ്ടും കൂട്ടി എന്നു സാരം॥

പ്രദക്ഷിണീകൃത്യ സുരേന്ദ്രസൂനാ-
വഹ്നായ വഹ്നൌ പതിതും പ്രവൃത്തേ।
തദന്തരായം തരസാഽചിരാംശു
പീതാംബരഃകൃഷ്ണഘനസ്തതാന ॥൨൦॥

അന്വയം—സുരേന്ദ്രസൂനൌ-പ്രദക്ഷിണീകൃത്യ-അഹ്നായ-വഹ്നൌ പതിതും-പ്രവൃത്തേ-അചിരാംശുപീതാംബരഃ-കൃഷ്ണഘനഃ-തരസാ-തദന്തരായം-തതാന.

അൎത്ഥം—സുരേന്ദ്രസൂനു (അർജ്ജുനൻ) പ്രദക്ഷിണീകരിച്ചിട്ട് (അഗ്നിയെ വലത്തുവച്ചിട്ട്) വേഗേന വഹ്നിയിൽ(അഗ്നിയിൽ) പതിയ്ക്കാനായിട്ട് (ചാടുന്നതിനായിട്ട്) പ്രവൃത്തനായപ്പോൾ (ഒരുമ്പെട്ടപ്പോൾ) അചിരാംശുപോലെ (മിന്നലുപോലെ) പീതമായ അംബരത്തോടു (വസ്ത്രത്തോടു)കൂടിയ മേഘപക്ഷത്തിൽ മിന്നലുകൊണ്ടു പീതമായ.ആകാശത്തോടുകൂടിയ എന്നൎത്ഥം. കൃഷ്ണഘനം (കൃഷ്ണനാകുന്ന മേഘം) വേഗത്തിൽ തദന്തരായത്തേ (അതിന്ന് പതിയ്ക്കുന്നതിന് വിഘ്നത്തേ)ചെയ്തു. അർജ്ജുനൻ അഗ്നിയിൽ ചാടാൻ ഭാവിച്ചപ്പോൾ ശ്രീകൃഷ്ണൻ തടുത്തു എന്നു സാരം.)

ഗദ്യം ൭—അഥ ഖലു നിഖിലസുരാസുരനരതിൎയ്യഗാദിവിവിധജീവനികായഹൃദയനിവാസഃ ശ്രീനിവാസഃ സ്വകീയം ഹൃദയാന്തരമിവ സകലവിസ്രംഭഭാജനം ദിവ്യയുവതിഗീതഭവ്യയശശ്ശാലിനം സാവ്യസാചിനം ഉഭയഥാകൃതകൃഷ്ണവൎത്മാനുസരണനിശ്ചയം നിശ്ചിത്യ സസംഭ്രമമന്തഃപുരാദുത്ഥായ ദേഹദ്യുതിവ്യൂഹവിഹിതദേവമഹിളാവഹേളാഭിർദുരോദരകേളി ഗൃഹിളാഭിർമ്മഹിളാഭിരപ്യനാമന്ത്ര്യ സുത്രാമപുത്രനിസ്തുലഭക്തിസൂത്രനിയന്ത്രിതഹൃദയതയാ തദാതോപാദിതപരതപരാഭിസരണപാരിപ്ലവാംസയുഗളാൽ പഥി ശിഥിലം ഗാംഗേയപിശംഗമുത്തരാസംഗമുൽസൃജ്യ ദീൎഘനിശ്വാസിതവാതാവധൂതവനമാലാപരിമളലോഭചലമാന മധുപകുലകോലാഹലദത്താനുയാത്രയാ വിചിത്രയാ ഗിരാ-ദൂരാദേവ സശപഥനിവാ

രിതതദീയസാഹസകർമ്മാ ഘർമ്മാംബുജാലകപ്രാലേയബിന്ദുസന്ദോഹസുന്ദരമുഖാരവിന്ദഃ ശ്ലഥമാല്യബന്ധകുന്തളകലാപകമനീയഫാലബാലശിശിരദ്യുതിന്നികടഭുവമതിവികടം പശ്യൻ പ്രളയകാലകഠോരകിരണഇവ സകലകാഷ്ഠാവദാഹപടീയസി ബഹളരോചിഷി ബർഹിഷി പതന്തം പ്രാചീനബർഹിഷഃ സുതം തം സമഭ്യസ്തലക്ഷ്മീസ്തനകസ്തൂരികാപത്രമകരേണ കരേണ പ്രഗൃഹ്യ ധരിത്രീപൃഷ്ഠമധിഷ്ഠാപയാമാസ॥

**അത്ഥം**—അനന്തരം നിഖിലന്മാരായ (സർവ്വന്മാരായ) സുരന്മാർ അസുരന്മാർ നരന്മാർ തിര്യക്കുകൾ (പക്ഷിമൃഗാദികൾ) തുടങ്ങിയ വിവിധജീവനികായങ്ങളുടെ (പലവിധജീവസംഘങ്ങളുടെ) ഹൃദയത്തിൽ വസിക്കുന്ന ശ്രീനിവാസൻ (ശ്രീകൃഷ്ണൻ) സ്വകീയമായ ഹൃദയാന്തരമെന്നപോലെ (തന്റെ വേറൊരു ഹൃദയമെന്നപോലെ) സകല വിസ്രംഭങ്ങൾക്കു (സകലവിശ്വാസങ്ങൾക്കു) ഭാജനവും (പാത്രവും) ദിവ്യയുവതികളാൽ ഗീതമായ (ഗാനം ചെയ്യപ്പെട്ടുന്ന) ഭവ്യയശസ്സിനാൽ (മംഗലകീർത്തിയാൽ) ശാലിക്കുന്നവനും (ശോഭിക്കുന്നവനും) ആയ സവ്യസാചിയെ (അർജ്ജുനനെ) ഉഭയഥാ കൃതമായ (രണ്ടുപ്രകാരത്തിലും ചെയ്യപ്പെട്ട) കൃഷ്ണവർത്മാനുസരണനിശ്ചയനെന്നു നിശ്ചയിച്ചിട്ടു (കൃഷ്ണവർത്മാവിന്റെ=അഗ്നിയുടെ. ശ്രീകൃഷ്ണന്റെ വഴിയുടെ എന്നും അനുസരണത്തിൽ ഉള്ള നിശ്ചയത്തോടുകൂടിയവനെന്നുവിചാരിച്ചിട്ടു്) രണ്ടു പ്രകാരത്തിലും കൃഷ്ണവർത്മാവിനെ പ്രവേശിക്കാൻ നിശ്ചയിച്ചവനെന്നു വിചാരിച്ചിട്ടു എന്നു ഭാവം. സംഭ്രമത്തോടുകൂടെ അന്തഃപുരത്തിൽ നിന്നു ഉത്ഥാനംചെയ്തിട്ടു, (എഴുനേററിട്ടു) ദേഹദ്യുതിവ്യൂഹത്താൽ (ദേഹകാന്തി സമൂഹത്താൽ) വിഹിതയായ ദേവമഹിളാവഹേളയോടു കൂടിയവരും, (ദേവസ്ത്രീകൾക്കു നിന്ദയെ ചെയ്തവരും,) ദരോദരകേളിയിൽ (ചൂതുകളിയിൽ) ഗ്രഹിളകളും, (തൽപ്പരകളും) ആയ മഹിളകളോടും (തന്റെ സ്ത്രീകളോടും) ആമന്ത്രിയ്ക്കാതെ (പറയാതെ) സുത്രാമപുത്രന്റെ (അർജ്ജുനന്റെ) നിസ്തുലഭക്തിസൂത്രത്താൽ (അസദൃശഭക്തിയാകുന്ന ചരടിനാൽ) നിയന്ത്രിതഹൃദയതയാൽ, (കെട്ടപ്പെട്ട മനസ്സോടുകൂടിയവനാകയാൽ) തദാതപത്തിൽ (തല്ക്കാലത്തിൽ) ഉദിതപരയായ ത്വരയുടെ അഭിസരണത്താൽ (ഉദിച്ചതായ സംഭ്രമത്തിന്റെ പ്രാപ്തിയാൽ=ഉണ്ടായസംഭ്രമത്താൽ എന്നു സാരം) പാരിപ്ലവമായ (ഇളകുന്ന) അംസയുഗളത്തിൽനിന്നു്, (രണ്ടു തോളിൽനിന്നു) പരിശിഥിലവും (താഴവീണതും) ഗാംഗേയം (സ്വർണ്ണം)പോലെ പിശംഗവും (ചുവന്നതും) ആയ ഉത്തരാസംഗത്തേയും (ഉത്തരീയത്തേയും) ഉൽസൃജിച്ചിട്ടു് (കളഞ്ഞിട്ടു്) ദീർഘനിശ്വ

സിതവാതത്താൽ (ദീർഘശ്വാസമാകുന്ന വായുവിനാൽ) അവധൂതയായ (ഇളക്കപ്പെട്ട) വനമാലയുടെ (വന്യമാലയുടെ) പരിമളലോഭത്താൽ (സൌരഭ്യത്തിലുള്ള ആഗ്രഹത്താൽ) വലമാനങ്ങളായ (സഞ്ചരിക്കുന്ന) മധുപകുലങ്ങളുടെ (വണ്ടിൻകൂട്ടങ്ങളുടെ) കോലാഹലത്താൽ ദത്താനുയാത്രയും (അനുയാത്രചെയ്യപ്പെട്ടതും) വനമാലയുടെ മണത്താൽ ശബ്ദിച്ചുംകൊണ്ട് വണ്ടുകൾ പിന്നാലെ വരുന്നതും, എന്നു സാരം. വിചിത്രയും ആയ ഗീരിനാൽ (വാക്കിനാൽ) ദൂരത്തിൽനിന്നുതന്നെ സശപഥമാകുംവണ്ണം (സത്യംചെയ്ത്) നിവാരിതതദീയസാഹസകർമ്മാവായിട്ടും (അർജ്ജുനന്റെ സാഹസകർമ്മത്തെ നിരോധിച്ചും) ഘർമ്മാംബുജാലകമാകുന്ന (വിയർപ്പുതുള്ളിക്കൂട്ടമാകുന്ന) പ്രാലേയബിന്ദുസന്ദോഹത്താൽ (പനിനീർത്തുള്ളിക്കൂട്ടത്താൽ) സുന്ദരമായ മുഖാരവിന്ദത്തോടുകൂടിയവനായിട്ടും ശ്ലഥമാല്യബന്ധമായ(മാലയായുള്ള ബന്ധനം അഴിഞ്ഞ) കുന്തളകലാപത്താൽ (കേശപാശത്താൽ) കമനീയമായ (സുന്ദരമായ) ഫാലബാലശിശിരദ്യുതിയോടുകൂടിയവനായിട്ടും, (ബാലചന്ദ്രനേപ്പോലുള്ള നെററിത്തടത്തോടുകൂടിയവനായും) നികടഭുവിനെ (അർജ്ജുനന്റെ സമീപദേശത്തേ) അതിസംഭ്രമത്തോടുകൂടെ പറ്റുടന്നായിട്ട് (പ്രാപിച്ചിട്ട്) പ്രളയകാലകഠോരകിരണനേപ്പോലെ (കല്പാന്തസൂര്യനേപ്പോലെ) സകലകാഷ്ഠാവദാഹപടീയസ്സും (സകലവിറകുകളേയും ദഹിപ്പിക്കുന്നതിൽ സമർത്ഥവും=പ്രളയസൂര്യപക്ഷത്തിൽ സകലദിക്കുകളേയും ദഹിപ്പിയ്ക്കുന്നതു് എന്നുഅർത്ഥം) ബഹളരോചിസ്സും (വളരെ തേജസ്സുള്ളതും) ആയ ബർഹിസ്സിൽ (അഗ്നിയിൽ) പതന്നായ (ചാടാൻഭാവിക്കുന്ന) പ്രാചീനബർഹിസ്സിന്റെ സുതനെ (ഇന്ദ്രന്റെ പുത്രനെ=അർജ്ജുനനേ) "പ്രാചീനബർഹിർഹരിഹയപൃതനാഷാൾ പുലോമജിൽ" എന്നു അമരം. സമഭ്യസ്തമായ (പഠിയ്ക്കപ്പെട്ട) ലക്ഷ്മീസ്തനങ്ങളിലെ കസ്തൂരികാപത്രമകരത്തോട് (കസ്തൂരികൊണ്ടുള്ള മത്സ്യാകൃതിയായ പത്തിക്കീററുകളോടു) കൂടിയ ലക്ഷ്മിയുടെ സ്തനങ്ങളിൽ പത്തിക്കീറെറഴുതാൻ അഭ്യസിച്ച എന്നു സാരം. കരംകൊണ്ടു് തടുത്തിട്ടു ധരിത്രീപൃഷ്ഠത്തേ അധിഷ്ഠാനം ചെയ്യിപ്പിച്ചു। (ഭൂമിയിൽ പിടിച്ചിരുത്തി)

കഥാശേഷാൻ ശേഷാനപി കില പൃഥായാസ്തനുഭവഃ
സുധാഭാനോർവ്വംശം പരിമുഷിതമുക്താമണിവരം।
സഖേ ത്വം സ്വല്പേƒർത്ഥേ വലമഥനമസ്രാർദ്രനയനം
കഥംകാരം കർത്തും ത്രിജഗദപവീരം വ്യവസിതഃ॥ ൨൧

അന്വയം — ഹേ സഖേ! ത്വം-സ്വല്പേ-അർത്ഥേ- ശേഷാൻ-പൃഥായാഃ-തനുഭവഃ-അപി-കഥാശേഷാൻ, സുധാഭാനോഃ-വംശം-

പരിമുഷിതമുക്താമണിവരം - വലമഥനം- അസ്രാർദ്രനയനം- ത്രിജഗൽ- അപവീരം- കൎത്തും-കഥംകാരം -വ്യവസിതഃ-

അൎത്ഥം—അല്ലയോ സഖേ! നീ സ്വല്പമായ അൎത്ഥത്തിൽ (സ്വല്പകാൎയ്യത്തേ ഉദ്ദേശിച്ച്) ശേഷന്മാരായ പൃഥയുടെ തനുഭൂക്കളേയും (ശേഷിച്ച ധർമ്മാദികളായ കുന്തിപുത്രന്മാരേയും) കഥാശേഷന്മാരാക്കിയും (നിന്റെ വിരഹത്താൽ കഥമാത്രം ശേഷിച്ചവരാക്കിയും) സുധാഭാനുവിന്റെ വംശത്തേ (ചന്ദ്രവംശത്തേ) പരിമുഷിതമായ മുക്താമണിവരത്തോടുകൂടിയും (ശ്രേഷ്ഠമുത്ത് നശിച്ചതാക്കിയും) വലമഥനനേ (ഇന്ദ്രനേ) അസ്രത്താൽ (കണ്ണുനീരിനാൽ) ആർദ്രനയനനാക്കിയും (നനഞ്ഞകണ്ണുകളോടുകൂടിയവനാക്കിയും) ത്രിജഗത്തിനെ (മൂന്നുലോകത്തിനെ) അപവീരമാക്കിയും (വീരനോടുകൂടാത്തതാക്കിയും) ചെയ്യുനായിട്ട് എന്തിനാൽ വ്യവസിതനായി (ഒരുമ്പെട്ടു)അല്ലയോ അൎജ്ജുന! നീ അഗ്നിയിൽ ചാടിയാൽ തന്നിമിത്തം ധർമ്മപുത്രാദികളോടുകൂടി മരിക്കുന്നതിനും ചന്ദ്രവംശത്തിന്റെ പ്രധാനമണി നശിക്കുന്നതിനും പുത്രശോകത്താൽ ഇന്ദ്രനു വ്യസനമുണ്ടാകുന്നതിനും ലോകത്തിൽ വീരൻ ഇല്ലാതാകുന്നതിനും കാരണമാകും. അതിനാൽ എന്തിനാണ് സാഹസം തുടങ്ങാൻ ഭാവിക്കുന്നതു് എന്നു സാരം.

ത്വം മേ സഖാ ത്വമസി മേ സുഹൃദംബുജാക്ഷ!
ത്വം മേ ഗുരുസ്ത്വമസി മേ പരദൈവതം ച
ഇത്യാദി മാം പ്രതി സഖേ! പ്രണിഗദ്യ പൂൎവ്വം
തേന ത്വയാഹമധുനാ ന നിവേദിതഃ കിം॥ ൨൨॥

അന്വയം—ഹേ അംബുജാക്ഷ! ത്വം-മേ-സഖാ-, ത്വം-മേ സുഹൃൽ-അസി ത്വം-മേ-ഗുരുഃ-ത്വം-മേ-പരദൈവതം- ച-അസി- ഇതി- ഹേ- സഖേ-പൂൎവ്വം-മാം-പ്രതി- പ്രണിഗദ്യ-തേന-ത്വയാ-അഹം-അധുനാ-കിം- ന-നിവേദിതഃ।

അർത്ഥം—അല്ലയോ അംബുജാക്ഷ! (ശ്രീകൃഷ്ണ!) നീ എന്റെ സഖാവാകുന്നു. നീ എന്റെ സുഹൃത്തു(ബന്ധു)ആയി ഭവിക്കുന്നു. നീ എന്റെ ഗുരുവാകുന്നു, നീ എന്റെ പരദൈവതമായും ഭവിക്കുന്നു, എന്നിങ്ങനെ അല്ലയോ സഖേ! മുൻപിൽ എന്നേക്കുറിച്ച് പറഞ്ഞിട്ടു ആ നിന്നാൽ ഇപ്പോഴും ഞാൻ എന്തുഹേതുവായിട്ട് നിവേദിതനായില്ല (അല്ലയോ അൎജ്ജുന! നീ എന്നെ ബന്ധുവാണെന്നും മററും ഘോഷിച്ചിട്ട് ഇപ്പോൾ ഇക്കാൎയ്യം എന്താണ് പറയാഞ്ഞതു്.)

ആലംബ്യ സഖ്യുഃ കരമംബുജാക്ഷഃ
കരേണ ഭൃത്യാൎത്തിഹരേണ സദ്യഃ।
ആശാസ്പദം ഗോകുലസുന്ദരീണാം
പാശായുധാശാഭിമുഖഃ പ്രതസ്ഥേ॥ ൨൩॥

അന്വയം—ഗോകുലസുന്ദരീണാം-ആശാസ്പദം-അംബുജാക്ഷഃ-സദ്യഃ-ഭൃത്യാൎത്തിഹരേണ- കരേണ-സഖ്യുഃ-കരം-ആലംബ്യ- പാശായുധാശാഭിമുഖഃ-പ്രതസ്ഥേ-

അൎത്ഥം—ഗോകുലസുന്ദരികളുടെ (ഗോപസ്ത്രീകളുടെ) ആശാസ്പദമായ (ആഗ്രഹത്തിന്നു വിഷയഭൂതനായ) അംബുജാക്ഷൻ (ശ്രീകൃഷ്ണൻ) തൽക്ഷണം ഭൃത്യാൎത്തിഹരമായ കരംകൊണ്ടു് (ഭൃത്യന്മാരുടെ ദുഃഖത്തേക്കളയുന്ന കൈകൊണ്ടു്) സഖാവിന്റെ (സുഹൃത്തായ അൎജ്ജുനന്റെ) കരത്തെ ആലംബിച്ചിട്ടു് (കയ്യുംപിടിച്ചിട്ടു്) പാശായുധന്റെ (വരുണന്റെ) ആശയ്ക്കു (ദിക്കിന്നു്) അഭിമുഖനായിട്ടു് പ്രസ്ഥാനംചെയ്തു (പടിഞ്ഞാറേദിക്കിലേക്കു് പുറപ്പെട്ടു) "ഭക്താൎത്തിഹരേണ" എന്നു് പാഠഭേദം.

ഗദ്യം—തതശ്ച തൗ സപ്രമോദം വിപ്രസൂനുവിലോകനവിവൃദ്ധതൃഷ്ണൗ ശൈബ്യസുഗ്രീവമേഘപുഷ്പവലാഹകനാമധേയൈരനുപമരൂപധേയൈൎമ്മനഃപാവമാനബാധവൈഃസൈന്ധവൈ॥ സനാഥം രഥമധിഷ്ഠായ യഥോത്തരദ്വിഗുണിതപരിണാഹവൽഭിസ്സപ്തഭിരുദന്വൽഭിസ്സംവൃതം ലോകലോചനമരീചിമാലാപരിചുംബിതൈകപാൎശ്വതലം ലോകാലോകശൈലമുല്ലംഘ്യ ബഹളജംബാളജാലമലീമസതമഃകബളിതസകലാവകാശം കഞ്ചനപ്രദേശമാലക്ഷ്യ തൽക്ഷണം വളൎക്ഷവാഹനേ സസാധ്വസം മധുസൂദനമവലംബമാനേ കരുണാകരസ്തരുണതാമരസലോചനഃ സിംഹികേയകാമിനീകുചകലശപത്രാംകുരപ്രത്യൂഹകരം സാന്ദ്രതമസന്തമസംഘസ്മരപ്രഭാഭരം സ്വായുധപ്രവരം സസ്മാര॥

അൎത്ഥം—അനന്തരം അവർ (കൃഷ്ണാൎജ്ജുനന്മാർ) സപ്രമോദം (സന്തോഷത്തോടുകൂടെ) വിപ്രസൂനുക്കളുടെ വിലോകനത്തിൽ വിവൃദ്ധതൃഷ്ണന്മാരായി (വിപ്രബാലകന്മാരെക്കാണാൻ ആഗ്രഹിച്ചു്) ശൈബ്യൻ-സുഗ്രീവൻ-മേഘപുഷ്പൻ-വലാഹകൻ-എന്ന നാമധേയത്തോടുകൂടിയവയും അസദൃശമായ രൂപത്തോടുകൂടിയവയും മനഃപവമാനങ്ങൾക്കബാധവങ്ങളും (മനോവേഗത്തേയുംവായുവേഗത്തേയും അതിക്രമിച്ചവയും എന്നു് സാരം-) ആയ സൈന്ധവങ്ങളാൽ സനാഥമായ (കുതിരകളോടുകൂടിയ എന്നു സാരം.) രഥത്തേ അധിഷ്ഠാനംചെയ്തിട്ടു് (രഥത്തിൽ കേറീട്ടു്) യഥോത്തരം ദ്വിഗുണ

തമായ പരിണാഹത്തോടുകൂടിയ (മേൽക്കുമേൽ ഇരട്ടിച്ച വിസ്താരത്തോടുകൂടിയ (ഏഴ് ഉദമ്പത്തുകളോടുകൂടെ (സമുദ്രങ്ങളോടുകൂടെ) ലോകലോചനന്റെ (സൂര്യന്റെ) മരീചിമാലകളാൽ പരിചുംബിതമായ ഏകപാർശ്വത്തോടുകൂടിയ (ഒരുവശത്ത് സൂര്യരശ്മികൾ വ്യാപിച്ചിട്ടുള്ളതായ) ലോകാലോകശൈലത്തെ ഉല്ലംഘിച്ചിട്ട് (ഏഴുസമുദ്രങ്ങളേയും ലോകാലോകപർവ്വതത്തേയും കടന്നിട്ട് എന്നു സാരം) ബഹളമായ ജംബാളജാലം (പങ്കസംഘം) പോലെ മലീമസമായ തമസ്സിനാൽ കബളിതമായ സകലാവകാശത്തോടുകൂടിയ (അനല്പമായ ചളിക്കൂട്ടംപോലേ മലിനമായ ഇരുട്ടിനാൽ സകല ഭാഗത്തേയും വിഴുങ്ങിയ) ഒരു പ്രദേശത്തേ കണ്ടിട്ട് (ലോകാലോകപർവ്വതത്തിന് അപ്പുറം സൂര്യരശ്മി ഇല്ലാഴികയാൽ എന്നു സാരം) തൽക്ഷണം വളർക്ഷവാഹനൻ (ധവളാശ്വനായ അർജ്ജുനൻ ഖാണ്ഡവദാഹത്തിൽ സന്തുഷ്ടനായ അഗ്നി അർജ്ജുനനായിട്ടു വെള്ളക്കുതിരകളെ കൊടുത്തിട്ടുണ്ട് എന്നു പുരാണപ്രസിദ്ധമാണു്) സസാദ്ധ്വസം (ഭയത്തോടുകൂടെ) മധുസൂദനനേ (ശ്രീകൃഷ്ണനേ) അവലംബമാനനായപ്പോൾ (പിടിച്ചപ്പോൾ) കരുണാകരനായ (ദയാനിധിയായ) തരുണതാമരസലോചനൻ (ശ്രീകൃഷ്ണൻ) സൈംഹികേയകാമിനിയുടെ (രാഹുസ്ത്രീയുടെ) കുചകലശങ്ങളിലേ (സ്തനഘടങ്ങളിലെ) പത്രാംകുരങ്ങൾക്കു (പത്തിക്കീറുകൾക്കു് എന്നു സാരം) പ്രത്യൂഹത്തേ (വിഘ്നത്തേ) ചെയ്യുന്നും രാഹുവിന്റെ കഴുത്തു മുറിച്ചും എന്നു സാരം। സാന്ദ്രമായ സന്തമസത്തിന്റെ (ഇരുട്ടിന്റെ) ഘസ്മരം (നാശകൃത്ത്) ആയ പ്രഭരത്തോടുകൂടിയ സ്വായുധപ്രവരത്തേ (തന്റെ ശ്രേഷ്ഠമായ ആയുധത്തേ) സുദർശനചക്രത്തേ എന്നു സാരം. സ്മരിച്ചു (വിചാരിച്ചു)

ഭാസ്വൽഭാസ്കരഭാസുരാരനികരപ്രോൽഗച്ഛദുസ്രച്ഛടാ-
സദ്യഃക്ലൃപ്തകരാളമാംസളതമോഭംഗം രഥാംഗാഭിധം।
വൈകുണ്ഠസ്യ സുരാരികണ്ഠകദളീകാണ്ഡാടവീകർത്തന-
ക്രീഡാജസ്രവിനോദസാധകതമം പ്രാദുർബഭൂവായുധം॥

അന്വയം.--ഭാസ്വൽഭാസ്കരഭാസുരാരനികരപ്രോൽഗച്ഛദുസ്രച്ഛടാസദ്യഃക്ലൃപ്തകരാളമാംസളതമോഭംഗം--സുരാരികണ്ഠകദളീകാണ്ഡാടവീകർത്തനക്രീഡാജസ്രവിനോദസാധകതമം- രഥാംഗാഭിധം- വൈകുണ്ഠസ്യ ആയുധം-പ്രാദുർബഭൂവ।

**അർത്ഥം**.—ഭാസ്വത്തായ (പ്രകാശമാനനായ) ഭാസ്കരനേ (സൂര്യനേ)പ്പോലെ ഭാസുരമായ ആരനികരത്തിൽനിന്നു് (മുനകളുടെ കൂട്ടത്തിൽനിന്നു്) പ്രോൽഗച്ഛന്തിയായ (പുറപ്പെടുന്ന) ഉസ്രച്ഛടയാൽ (രശ്മിക്കൂട്ടത്താൽ) സദ്യഃക്ലൃപ്തമായ (തൽക്ഷണം ചെയ്യ

ളപ്പെട്ട) കരാളവും (ഭയങ്കരവും) മാംസളവും (ഇടതിങ്ങിയതും) ആയ തമസ്സിന്റെ (ഇരുട്ടിന്റെ) ഭംഗത്തോടു (നാശത്തോടു) കൂടിയതായി- രശ്മികളാൽ ഇരുട്ടിനെ നശിപ്പിച്ചതായി എന്നു സാരം. സുരാരികണ്ഠങ്ങളാകുന്ന കദളീകാണ്ഡങ്ങളുടെ (കദളീദണ്ഡങ്ങളുടേ) അടവികളുടെ (കാടുകളുടെ) കർത്തനക്രീഡയാകുന്ന (ഛേദനലീലയാകുന്ന) അജസ്രവിനോദത്തിന്റെ (എല്ലായ്പ്പോഴും ഉള്ളവിനോദത്തിന്റെ) സാധകതമമായി (പ്രധാനസാധനമായി) അസുരന്മാരുടെ കണ്ഠങ്ങളെ മുറിക്കുന്നതായി എന്നുസാരം. രഥാംഗാഭിധമായ വൈകുണ്ഠന്റെ (വിഷ്ണുവിന്റെ) ആയുധം (സുദർശനചക്രം) പ്രാദുർഭവിച്ചു (പ്രത്യക്ഷമായി)

ഗദ്യം —തതശ്ച തൌ പ്ലവംഗമവിഹംഗമധ്വജൌ- ജാജ്വലദ്വജ്റമണിവപ്രവലയദീപ്രപരിസരം പരിഖോദരപരിഭാസുരസരസീരുഹപരിമേദുരരസലോലുപ തരമാനസമധുപാരവമുഖരീകൃതഹരിദന്തരം- ഭ്രമവിദ്രുമസ്തംഭവിദ്യോതമാനമരതകമണിഗോപുരാട്ടാളശിഖരനികരനിഷണ്ണ പരമഭാഗവതോപഗീയമാനമധുസൂദനവിവിധാപദാനംഅനർഘമണിഘൃണിധൌതകളധൌതമയസൌധശിഖരവിരാജമാനകനകവൈജയന്തീ ശതകലിതതടില്ലതാവിലാസം ചന്ദ്രകാന്തമണി ശിലാലവാലശാലി വിശാല സാലകുല കലായമാനസ കലശുകസാരികാപരിഗീയമാനപരമപാവനനാമഘോഷം ശ്യാമതുളസികാവനമുഖനിഷണ്ണപരമർഷിപരിഷദുൽഘുഷ്യമാണപുരുഷസൂക്താദിവിവിധസൂക്തം സത്യലോകമിവ നിത്യമുദിതപത്മാസനം പരമഹംസകുലസേവ്യമാനംച, വൃഷകേതനനികേതനമിവ സതതസന്നിഹിതവിനായകോപശോഭിതം സർവ്വമംഗലോപേതംച, ശിശിരഭാനുമണ്ഡലമിവ ഹരിണാഹിതപ്രതിഷ്ഠമശേഷതമോഹരണചരിഷ്ണുംചാ വാങ്മനസഗോചരാൽഭുതവിധാനം വൈകുണ്ഠാഭിധാനം ലോകമാലോകയാംചക്രതുഃ-

അർത്ഥം —അനന്തരമാകട്ടെ പ്ലവംഗമവിഹംഗമധ്വജന്മാർ (കപിധ്വജനും ഗരുഡധ്വജനും) ജാജ്വലത്തുകളായ (ഏററവും ജ്വലിക്കുന്ന) വജ്റമണികൾകൊണ്ടുള്ള വപ്രവലയങ്ങളാൽ (വൃത്തത്തിലുള്ള മതിലുകളാൽ) ദീപ്രമായ (വിളങ്ങുന്ന) പരിസരത്തോട് (സമീപപ്രദേശത്തോടു) കൂടിയതും, പരിഖയുടെ (കിടങ്ങിന്റെ) ഉദരത്തിൽ (ഉള്ളിൽ) പരിഭാസുരങ്ങളായ സരസീരുഹങ്ങളുടെ (താമരപ്പൂക്കളുടെ) പരിമേദുരമായ (വർദ്ധിച്ച) രസത്തിൽ (തേൻകുടിക്കുന്നതിൽ) ലോലുപതരമാനസങ്ങളായ (മനസ്സിൽ ആഗ്രഹമുള്ള) മധുപങ്ങളുടെ (വണ്ടുകളുടെ) ആരവങ്ങളാൽ (ശബ്ദങ്ങളാൽ) മുഖരീകൃതമായ ഹരിദന്തരത്തോടുകൂടിയതും (ദിക്കുകളെ മുഴക്കുന്നതും)

ഭദ്രതമങ്ങളായ (ഏററവും ശുഭങ്ങളായ) വിദ്രുമസ്തംഭങ്ങളാൽ (പവിഴത്തൂണുകളാൽ) വിദ്യോതമാനങ്ങളായ (പ്രകാശിക്കുന്ന) മരതകമണി ഗോപുരങ്ങളുടെ അട്ടാളശിഖരങ്ങളിൽ (മേൽഗൃഹങ്ങളുടെ അഗ്രങ്ങളിൽ) നിഷണ്ണന്മാരായ (ഇരിക്കുന്ന) പരമഭാഗവതന്മാരാൽ (ശ്രേഷ്ഠവിഷ്ണുഭക്തന്മാരാൽ) ഉപഗീയമാനമായ (ഗാനംചെയ്യപ്പെടുന്ന) മധുസൂദനന്റെ (ശ്രീകൃഷ്ണന്റെ) വിവിധാപദാനത്തോടു (പല അൽഭുതകർമ്മത്തോടു) കൂടിയതും, അനർഘമണികളുടെ (അമൂല്യരത്നങ്ങളുടെ) ഘൃണികളാൽ (രശ്മികളാൽ) ധൌതങ്ങളായ (കഴുകപ്പെട്ട) കളധൌതമയസൌധങ്ങളുടെ (സ്വർണ്ണമാളികകളുടെ) ശിഖരങ്ങളിൽ (അററങ്ങളിൽ) വിരാജമാനമായ (ശോഭിയ്ക്കുന്ന) കനകവൈജയന്തീശതത്താൽ (സ്വർണ്ണക്കൊടിക്കൂട്ടത്താൽ) കലിതമായ (ചെയ്യപ്പെട്ട) തടില്ലതാവിലാസത്തോട് (മിന്നൽപ്രകാശത്തോടു) കൂടിയതും, ചന്ദ്രകാന്തമണിശിലകളാൽ ഉള്ള ആലവാലങ്ങളാൽ (ചന്ദ്രകാന്തത്തറകളാൽ) ശാലികളും (ശോഭിക്കുന്നവയും) വിശാലങ്ങളും ആയ സാലകുലങ്ങളിൽ (വൃക്ഷകുലങ്ങളിൽ) കുലായമാനങ്ങളായ (കൂടുവച്ചിരിക്കുന്ന) സകലശുകങ്ങളാലും ശാരികകളാലും (പെൺകിളികളാലും) പരിപാഠ്യമാനമായ (പഠിയ്ക്കപ്പെടുന്ന) പരമവും (ഉൽകൃഷ്ടവും) പാവനവും ആയ നാമഘോഷത്തോടുകൂടിയതും) ശ്യാമതുളസികാവനങ്ങളുടെ (കൃഷ്ണതുളസിവനങ്ങളുടെ) മുഖങ്ങളിൽ (പ്രാരംഭങ്ങളിൽ) നിഷണ്ണന്മാരായ (ഇരിക്കുന്ന) പരമഷികളുടെ (മഹഷികളുടെ) പരിഷത്തിനാൽ (സഭയാൽ=സമൂഹത്താൽ എന്നു സാരം) ഉൽഘുഷ്യമാണങ്ങളായ പുരുഷസൂക്താദി വിവിധസൂക്തങ്ങളോടുകൂടിയതും (പുരുഷസൂക്താദി പലസൂക്തങ്ങളും ഘോഷിക്കുന്നതും എന്നസാരം) സത്യലോകംപോലെ നിത്യമുദിതപത്മാസനവും (നിത്യമുദിതയായ ലക്ഷ്മിയുടെ നിവാസത്തോടു കൂടിയതും) പരമഹംസകുലസേവ്യമാനവും (പരമഹംസന്മാരുടെ കുലത്താൽ സേവിയ്ക്കപ്പെടുന്നതും) സത്യലോകപക്ഷത്തിൽ ഏററവും സന്തുഷ്ടനായ ബ്രഹ്മാവിനോടുകൂടിയതും ഹംസകുലങ്ങൾ സേവിക്കുന്നതും എന്ന് അത്ഥം. വൃഷകേതനനികേതനംപോലെ (ശിവഗൃഹംപോലെ) എല്ലായ്പോഴും സന്നിഹിതനായ (സ്ഥിതനായ) വിനായകനാൽ (പക്ഷിശ്രേഷ്ഠനാൽ ഗണപതിയാൽ എന്നും) ഉപശോഭിതവും സർവ്വമംഗലോപേതവും (സർവ്വമംഗലങ്ങളോടുകൂടിയതും=സർവമംഗലയോടു=പാർവ്വതിയോടുകൂടിയതു് എന്നും) ശിശിരഭാനുമണ്ഡലംപോലെ (ചന്ദ്രമണ്ഡലംപോലെ) ഹരിണാ-(വിഷ്ണുവിനാൽ) ആഹിതപ്രതിഷ്ഠവും (സ്ഥിതിചെയ്യപ്പെട്ടതും) ചന്ദ്രപക്ഷത്തിൽ ഹരിണത്താൽ (മാനിനാൽ) സ്ഥിതിചെയ്യപ്പെട്ടതു് എന്നും. അശേഷതമോഹരണത്തിൽ (സർവ്വമായ അജ്ഞാനത്തെ=ഇ

രുട്ടിനെ എന്നും) കുളയുന്നതിൽ വരിഷ്ഠവും (ശ്രേഷ്ഠവും) അവാങ്മനസഗോചരങ്ങളായ (വാക്കുകൾക്കും മനസ്സിനും വിഷയമല്ലാത്ത) അൽഭുതങ്ങളുടെ വിധാനവും (ആശ്ചര്യങ്ങളെച്ചെയ്യുന്നതും) വൈകുണ്ഠാഭിധാനവും ആയ ലോകത്തേ (വൈകുണ്ഠലോകത്തേ) ആലോകനം ചെയ്തു (കണ്ടു)

(കൃഷ്ണാർജ്ജുനന്മാർ പറയുന്നു)

മിത്ഥ്യാഭൂതമിദം വിഭാതി ഭുവനം യൽസത്തയാ സത്യവൽ
ഭക്ത്യുല്ലീഢകഷായനിർമ്മലധിയഃ ശംസന്തി യം ശാശ്വതം।
യജ്ജ്യോതിഃ കൃതകേതരസ്യ വചസഃ പാരം പരം ഗാഹതേ
സാന്ദ്രാനന്ദമയായ തേ ഭഗവതേ തസ്മൈ പരസ്മൈ നമഃ॥

അന്വയം—മിഥ്യാഭൂതം-ഇദം-ഭുവനം- യൽസത്തയാ- സത്യവൽ-വിഭാതി,- ഭക്ത്യുല്ലീഢകഷായനിർമ്മലധിയഃ- യം-ശാശ്വതം-ശംസന്തി-യജ്ജ്യോതിഃ-കൃതകേതരസ്യ-വചസഃ-പരം-പാരം-ഗാഹതേ സാന്ദ്രാനന്ദമയായ-ഭഗവതേ പരസ്മൈ-തസ്മൈ-തേ- നമഃ,

അത്ഥം—മിഥ്യാഭൂതമായ (അസത്യമായ) ഈ ഭുവനം യൽസത്തയാൽ (യാതൊരുഅവിടുത്തെസൽസ്വരൂപത്താൽ) സത്യവൽ (ഉള്ളതുപോലെ) തോന്നുന്നു. ഭക്തിയാൽ ഉല്ലീഢകഷായയും (ദോഷംകളഞ്ഞതും) നിർമ്മലയുംആയ ധിയോടു (ബുദ്ധിയോടു) കൂടിയവർ–യാതൊരുത്തനെ (യാതൊരുഅങ്ങെ) ശാശ്വതനെന്നു (നാശമില്ലാത്തവനെന്നു്) പറയുന്നു. യജ്ജ്യോതിസ്സ് (യാതൊരാളിന്റെ തേജസ്സ്) കൃതകേതരമായവചസ്സിന്റെ (അകൃത്രിമവചസ്സിന്റെ= വേദവാക്യത്തിന്റെ എന്നുസാരം) പരമായപാരത്തേ (മറുകരയേ) ഗാഹനംചെയ്യുന്നു (പ്രാപിക്കുന്നു) സാന്ദ്രാനന്ദമയനും (ഇടതിങ്ങിയ ആനന്ദത്തിന്റെ രൂപമുള്ളവനും) ഭഗവാനും (ഷൾഗുണപൂർണ്ണനും) പരനും (പരപുരുഷനും) ആയ അങ്ങേയ്ക്കു് നമസ്കാരം (സകലലോകവുംഉണ്ടെന്നുതോന്നിപ്പിക്കുന്നവനും നിത്യസ്വരൂപനും വേദാന്തമാർഗ്ഗാതീതനും ആയ അങ്ങേയ്ക്കു നമസ്കാരം എന്നുസാരം.

(വിഷ്ണു പറയുന്നു)

കച്ചിൽ കൃഷ്ണകിരീടിനൌ കുശലിനൌ വിശ്വൈകവീരൌ യുവാം
യുഷ്മദ്ദർശനകൌതുകാന്നനു മയാ നീതാ ദ്വിജസ്യാർഭകാഃ।
ഏതൽപോതസമർപ്പണേന കൃപണൈസ്തദ്ധർമ്മദാരൈസ്സമം
പാതംപാതമഗാധശോകജലധേരന്തർജ്ജന്തും ദ്വിജം.

അന്വയം—ഹേകൃഷ്ണകിരീടിനൌ! വിശ്വൈകവീരൌ-യുവാം-കുശലിനൌ-കച്ചിൽ- യുഷ്മദ്ദർശനകൌതുകാൽ- നനു-മയാ-ദ്വിജസ്യ-അർഭകാഃ-നീതാഃ-,കൃപണൈഃ-തദ്ധർമ്മദാരൈഃ-സമം-അഗാധ

ശോകജലധേഃ-അന്തഃ-ഭജന്തം-ദ്വിജം- ഏതൽപോതസമപ്പണേന പാതം-പാതം- (ലോട്ട്-പ-മ-ദ്വിവ-)

അത്ഥം—അല്ലയോകൃഷ്ണകിരീടികളെ (കൃഷ്ണാർജ്ജുനന്മാരേ) വിശൈകവീരന്മാരായനിങ്ങൾ കുശലികളല്ലേ (സുഖത്തോടുകൂടിയവരല്ലേ=നിങ്ങൾക്ക് സുഖമല്ലേഎന്നുസാരം) യുഷ്മദ്ദർശനത്തിലുള്ള കൌതുകത്താൽതന്നെ (നിങ്ങളെ കാണുന്നതിലുള്ള കൌതുകത്താൽ തന്നെ) എന്നാൽ ദ്വിജന്റെ അർഭകന്മാർ (കുട്ടികൾ) നീതന്മാരായി (കൊണ്ടുവരപ്പെട്ടവരായി) കൃപണങ്ങളായതദ്ധർമ്മദാരങ്ങളോടുകൂടെ (ദീനയായ അവന്റെ ധർമ്മഭാര്യയോടുംകൂടി) അഗാധമായ ശോകജലധിയുടെ(ദുഃഖസമുദ്രത്തിന്റെ) ഉള്ളിൽ ഭജന്തായ (പ്രാപിച്ചിരിക്കുന്ന) ആ ദ്വിജനെ (ബ്രാഹ്മണനേ) ഏതൽപോതങ്ങളുടെ (ഈ കുട്ടികളുടെ) സമപ്പണത്താൽ (ദാനത്താൽ) ഈ കുട്ടികളെക്കൊണ്ടുകൊടുത്തു് എന്നുസാരം। നിങ്ങൾ പിന്നെയും പിന്നെയും രക്ഷിച്ചാലും॥

ഗദ്യം—തദനു- യദുകുരുവീരസന്ദർശനകന്ദളിതാനന്ദജലബിന്ദുഭരിതവർഷ്മണാ ശ്രീവത്സലക്ഷ്മണാ വത്സലതയാ നിജാങ്കതലമധിരോപ്യ ദേദീപ്യമാനാൻ, ദിവ്യലോകതരുപല്ലവതല്ലജപരിമൃദുളേന പാണിതലേന പരാമൃശ്യ പ്രവൃദ്ധാനുകമ്പം മൂൎദ്ധ്നി സമാഘ്രായ വ്യാഘ്രനഖഭൂഷാനിബന്ധബന്ധുരകന്ധരാൻ സിന്ധുരാജകന്യാസ്തനപാനമാംസളസുകുമാരാൻ വസുന്ധരാസുരകുമാരാനമരലോകദുർല്ലഭാഭിമതവിതരണപുരസ്സരം പ്രദീയമാനാനാദായ പ്രമോദഭരോദഞ്ചിതരോമാഞ്ചകഞ്ചുകിതകളേബരൌ മുകുന്ദസംക്രന്ദനനന്ദനൌ സപ്രശ്രയം പരസ്മൈ പുംസേ വിജ്ഞാപ്യ മൂൎത്തിമതാ നിജമനോരഥേനേവ രഥേന യഥാഗതം പ്രസ്ഥിതൌസരഭസമന്ധൂനിവ സിന്ധൂനലംഘ്യ ദ്വാരവതീമാസ്ഥിതൌ ദുസ്സഹതരദീർഘശോകോദന്വൽപതിതാഭ്യാം ദ്വിജദമ്പതീഭ്യാമതിത്വരിതം ദശകുമാരാൻ ക്രമേണ വിശ്രാണയാമാസതുഃ॥

അത്ഥം—അനന്തരം-യദുകുരുവീരന്മാരുടെസന്ദർശനത്താൽ(യദുവീരനേയും=കൃഷ്ണനേയും കുരുവീരനേയും=അർജ്ജുനനേയും കണ്ടതിനാൽ (കന്ദളിതങ്ങളായ (ഉണ്ടായ) ആനന്ദജലബിന്ദുക്കളാൽ(സന്തോഷക്കണ്ണുനീർത്തുള്ളികളാൽ) ഭരിതമായ (പൂൎണ്ണമായ) വർഷ്മത്തോടു (ശരീരത്തോടു)കൂടിയ ശ്രീവത്സലക്ഷ്മാവിനാൽ (ശ്രീവത്സലാഞ്ഛനനാൽ=കൃഷ്ണനാൽ)വത്സലതയാൽ(വാത്സല്യത്താൽ)നിജാങ്കതലത്തേ അധിരോപിച്ചിട്ട് (തന്റെമടിയിൽ കരേററീട്ടു) ദേദീപ്യമാനന്മാരും (ഏററവുംപ്രകാശിക്കുന്നവരും) ദിവ്യലോകതരുവിന്റെ (കല്പകവൃക്ഷത്തിന്റെ) പല്ലവതല്ലജങ്ങൾ (ശ്രേഷ്ഠങ്ങളായ ത

ളിരുകരം)പോലെ പരിമൃദുളമായപാണിതലംകൊണ്ടുപരാമർശിച്ചിട്ടും (കൈകൊണ്ടുതലോടീട്ടും) പ്രവൃദ്ധാനുകമ്പം (വദ്ധിച്ചദയയോടുകൂടെ) മൂർദ്ധാവിൽ (തലയിൽ) സമാഘ്രാണിച്ചിട്ടും (ചുംബിച്ചിട്ടും) വ്യാഘ്രനഖഭൂഷയു(ടെ (പുലിനഖമോതിരത്തിൻെറ)നിബന്ധം(ബന്ധനം)കൊണ്ടു ബന്ധുരയായ (മനോഹരയായ) കന്ധരയോടു (കഴുത്തോടുകൂടിയവരും=കഴുത്തിൽ പുലിനഖമോതിരംഅണിഞ്ഞവരും എന്നസാരം) സിന്ധുരാജകന്യയുടെ (അബ്ധിപുത്രിയുടെ=ലക്ഷ്മീദേവിയുടെ) സ്തനപാനത്താൽ (മുലകുടിയ്ക്കയാൽ) മാംസളന്മാരും (തടിച്ചവരും) സുകുമാരന്മാരും ആയിരിക്കുന്നവരും അമരലോകത്തിലും (സ്വർഗ്ഗത്തിലും) ദുർല്ലഭങ്ങളായ (അലഭ്യങ്ങളായ) അഭിമതങ്ങളുടെ (ഇഷ്ടവസ്തുക്കളുടെ) വിതരണപുരസ്സരം (ദാനത്തോടുകൂടെ) പ്രദീയമാനന്മാരും (കൊടുക്കപ്പെട്ടവരും) ആയവസുന്ധരാസുരൻെറ (ഭൂദേവൻെറ) കുമാരന്മാരെ (കുട്ടികളെ) ആദാനംചെയ്തിട്ട് (സ്വീകരിച്ചിട്ട്) (പ്രമോദഭരത്താൽ ഉദഞ്ചിതമായ (ഉണ്ടായ) രോമാഞ്ചത്താൽ കഞ്ചുകിതമായ (മറയ്ക്കപ്പെട്ട) കളേബരത്തോടു (ശരീരത്തോടു) കൂടിയവരായ മുകുന്ദസംക്രന്ദനനന്ദനന്മാർ (കൃഷ്ണാർജ്ജുനന്മാർ) സപ്രശ്രയം (വണക്കത്തോടുകൂടെ) പരനായപുമാനായിട്ടു (പരപുരുഷനായിട്ട്) വിജ്ഞാപിച്ചിട്ട് (അറിയിച്ചിട്ട്) മൂർത്തിമത്തായ(ശരീരത്തോടുകൂടിയ) നിജമനോരഥമോ (തൻെറസങ്കല്പമോ) എന്നുതോന്നുന്ന രഥത്തിലൂടെ യഥാഗതം(വന്നപോലെ) പ്രസ്ഥിതന്മാരായി (പുറപ്പെട്ടവരായി) സരഭസം (വേഗത്തിൽ) അന്ധുക്കളെപ്പോലെ (കിണറുകളേപ്പോലേ) സിന്ധുക്കളെ (സമുദ്രങ്ങളെ) ഉല്ലംഘിച്ചിട്ട് (കടന്നിട്ട്) ദ്വാരവതിയേ ആസ്ഥിതന്മാരായിട്ട് (ദ്വാരകയിൽവന്നിട്ട്) ദുസ്സഹതരമായ (തിരെഅസഹ്യമായ) ദീർഘശോകമാകുന്ന ഉദന്വത്തിൽ (സമുദ്രത്തിൽ) പതിതന്മാരായ (വീണവരായ) ദ്വിജദമ്പതികൾക്കായിട്ട് (ബ്രാഹ്മണനും പത്നിയ്ക്കുംആയിട്ട്) അതിത്രിദശകുമാരന്മാരായ (ദേവകുമാരന്മാരേഅതിക്രമിച്ച) ദശകുമാരന്മാരെ (പത്തുപുത്രന്മാരെ) അശ്രമേണ (ശ്രമംകൂടാതെ) വിശ്രാണനംചെയ്തു (കൊടുത്തു)॥

ഗദ്യം തതശ്ചക്ഷമാസുരഃ ക്ഷണമാത്രമാനന്ദമൂർച്ഛാമനുഭൂയ കഥമപി ശനൈർന്നയനാരവിന്ദമുന്മീല്യ-പ്രമോദഭരഗൽഗദാക്ഷരാം-(സ്വരാം) സരസ്വതീമുത്സാരയാമാസ।

അർത്ഥം-അത്രതന്നെയുംഅല്ല ക്ഷമാസുരൻ(ബ്രാഹ്മണൻ)ക്ഷണമാത്രം (അല്പനേരം) ആനന്ദമൂർച്ഛയേ (ആനന്ദത്താലുള്ള മോഹത്തെ) അനുഭവിച്ചിട്ട് കഥമപി (പണിപ്പെട്ട്) ശനൈഃ (പതുക്കെ) നയനാരവിന്ദത്തേ (താമരപ്പൂപോലുള്ള കണ്ണിനേ) ഉന്മീല

നംചെയ്തിട്ട് (തുറന്നിട്ട്) പ്രമോദഭരത്താൽ (സന്തോഷാധിക്യത്താൽ) ഗൽഗദസ്വരയായ (ഇടറിയ സ്വരത്തോടുകൂടിയ) സരസ്വതിയേ (വാക്കിനെ) ഉത്സാരണംചെയ്തു (പുറപ്പെടിച്ചു) പറഞ്ഞു എന്നു സാരം.

സന്തുഷ്ടനായ വിപ്രൻ അനുഗ്രഹിക്കുന്നു।

ആശാസ്യം കിം യദുകുരുവരാവന്യദസ്മാദൃശൈർവ്വാ
മാശാരന്ധ്റാണ്യഭിനവയശഃപാളയഃ ക്ഷാളയന്തു।
യാവൽകൽപം വിമതവിതതേർമ്മമന്ഥിതാരഃ പ്രതാപാഃ
പൃഥ്വീം വ്യർത്ഥീകൃതരവിഘൃണിശ്രേണയഃ ശോണയന്തു॥ ൨൦॥

അന്വയം —ഹേ യദുകുരുവരൌ! അസ്മാദൃശൈഃ-വാം-അന്യൽ-കിം-ആശാസ്യം; അഭിനവയശഃ പാളയഃ ആശാരന്ധ്റാണി-ക്ഷാളയന്തു, യാവൽകല്പം വിമതവിതതേഃ-മന്ഥിതാരഃ-പ്രതാപാഃ-വ്യർത്ഥീകൃതരവിഘൃണിശ്രേണയഃ-പൃഥ്വീം-ശോണയന്തു॥

അർത്ഥം —അല്ലയോ യദുകുരുവരന്മാരെ (കൃഷ്ണാർജ്ജുനന്മാരെ) അസ്മാദൃശന്മാരാൽ (ഞങ്ങളേപ്പോലുള്ള അല്പന്മാരാൽ) നിങ്ങൾക്കു അന്യമായ ആശാസ്യം (ആശിസ്സിനാൽ സാധിക്കേണ്ടതു്) എന്താണു് (സവ്വഗുണസമ്പൂർണ്ണന്മാരായ നിങ്ങൾക്കു ആശീർവ്വാദസാദ്ധ്യമായി ഒന്നുമില്ല എന്നു സാരം) അപ്രകാരമെങ്കിലും അഭിനവകളായ (നൂതനങ്ങളായ) യശഃപാളികൾ (കീൎത്തിസമൂഹങ്ങൾ) ആശാരന്ധ്റങ്ങളെ (ദിക്കുകളുടെ ദ്വാരങ്ങളെ) ക്ഷാളനംചെയ്യട്ടെ (കഴുകട്ടേ) യാവൽകല്പം (പ്രളയംവരെ) വിമതവിതതിയുടെ മന്ഥിതാക്കളായ (ശത്രുസംഘത്തെ മഥിക്കുന്ന) പ്രതാപങ്ങൾ വ്യർത്ഥീകൃതയായ രവിഘൃണിശ്രേണിയോടുകൂടിയവയായിട്ടു് (സൂൎയ്യരശ്മിയെ വ്യർത്ഥമാക്കിയിട്ടു്) പൃഥ്വിയേ (ഭൂമിയേ) ശോണയാക്കിച്ചെയ്യട്ടേ (ചുവപ്പിക്കട്ടെ)

വിപ്രാശീർവ്വചനപ്രഹൃഷ്ടഹൃദയഃ കൃഷ്ണഃ സമം ജിഷ്ണുനാ-
കീൎത്ത്യാ കാൎത്തികചന്ദ്രികാധവളയാ ഭൂമണ്ഡലം മണ്ഡയൻ।
ഇത്ഥം ഭക്തവിധേയതാമതിജഗല്ലീല്ലാഭിരാബോധയ
ന്നദ്ധ്യാസ്ത സ്വപുരീം പുരന്ദരപുരീവന്ദ്യാം ജനാൻ നന്ദയൻ

സന്താനഗോപാലപ്രബന്ധം സമ്പൂർണ്ണം।

അന്വയം—വിപ്രാശീർവ്വചനപ്രഹൃഷ്ടഹൃദയഃ-കൃഷ്ണഃ-ജിഷ്ണുനാ സമം-കാൎത്തികചന്ദ്രികാധവളയാ-കീൎത്ത്യാ-ഭൂമണ്ഡലം-മണ്ഡയൻ

ഇത്ഥം-ഭക്തവിധേയതാം-അതിജഗല്ലീലാഭിഃ-ആബോധയൻ-ജനാൻ-നന്ദയൻ-പുരന്ദരപുരീവന്ദ്യാം-ദ്വാപുരീം-അദ്ധ്യാസ്ത-

അർത്ഥം —വിപ്രന്റെ ആശീർവ്വചനത്താൽ പ്രഹൃഷ്ടഹൃദയനായ (സന്തുഷ്ടചിത്തനായ) കൃഷ്ണൻ ജിഷ്ണുവിനോടു (അർജ്ജുനനോടു) കൂടെ കാർത്തികചന്ദ്രികപോലെ (ശരച്ചന്ദ്രികപോലേ) ധവളയായ (വെളുത്തതായ) കീർത്തിയാൽ ഭൂമണ്ഡലത്തെ മണ്ഡയന്നായി (അലങ്കരിക്കുന്നവനായി) ഇപ്രകാരം ഭക്തവിധേയതയെ (ഭക്തവശ്യതയേ) അതിജഗല്ലീലകളെക്കൊണ്ടു (ലോകത്തെ അതിക്രമിച്ച കളികൾകൊണ്ടു) ആബോധയന്നായി (അന്യരെ അറിക്കുന്നവനായി) ജനങ്ങളെ നന്ദയന്നായിട്ടു (സന്തോഷിപ്പിക്കുന്നവനായിട്ടു) പുരന്ദരപുരിയാൽ (സ്വർഗ്ഗത്താൽ) വന്ദ്യയായ ദ്വാപുരിയെ അധിവസിച്ചു (ദ്വാരകയിൽ പാർത്തു) അധിപൂർവ്വമായ "അസ്" ധാതുവിന്നു "അധിശീങ്സ്ഥാസാംകർമ്മ" എന്ന സൂത്രത്താൽ സപ്തമ്യർത്ഥത്തിൽ ദ്വിതീയവന്നു॥



സന്താനഗോപാലം പ്രബന്ധത്തിന്റെവ്യാഖ്യാനം സമ്പൂർണ്ണമായി.

ശുഭം.

# ശുദ്ധിപത്രം.

| വശം | വരി | അബദ്ധം | സുബദ്ധം |
|---|---|---|---|
| ൧ | ൧൨ | സ്ഥിതിം | സ്ഥിതിം |
| ൨ | ൯ | കൃപാദിഭീ | കൃപാദിഭി |
| ൫ | ൧൩ | നിംഘൃണ | നിർഘൃണ |
| ൩ | ൨ | സങ്കല്പ | സകല്പ |
| ൫ | ൩൨ | കൊണ്ടു | കൊണ്ടു് |
| ൪ | ൧൪ | ജോഭിഫകൈഃ | ജോഭിഫതൈഃ |
| ടി | ൨൯ | ഭയാലുഃ | ദയാലുഃ |
| ടി | ടി | നാരമുഖാൻ | നാരദമുഖാൽ |
| ൬ | ൨൮ | കമ്പത | കമ്പിത |
| ൧൦ | ൧ | ഭത്താ | ഭർത്താ |
| ൧൩ | ൨൫ | യുദ്ധത്തന് | യുദ്ധത്തിന് |
| ടി | ൨൮ | തസ്മിൻ | കസ്മിൻ |
| ടി | ൩൨ | തസ്മിൻ | കസ്മിൻ |
| ൧൪ | ൮ | പ്രയോയിച്ചു | പ്രയോഗിച്ചു |
| ടി | ൩൨ | ഗണരിവൃതഃ | ഗണപരിവൃതഃ |
| ടി | ൩൩ | അഭീഷ്ണം | അഭീക്ഷ്ണം |
| ടി | ൩൪ | ഗയമാന | ഗീയമാന |
| ടി | ൩൫ | യുദ്ധായ | യുദ്ധായ |
| ൧൫ | ൩ | രാജ്ഞി | രാജ്ഞാം |
| ടി | ടി | നെ | നൊ |
| ൮ | ൨൫ | വസതഃ | വസതിഃ |
| ടി | ൩൫ | ങച്ഛിക്ക | അച്ഛിക്ക |
| ൩൦ | ൨൦ | ഭിതപാ | ഭിതപാ |
| ൨൧ | ൧൪ | തദാത്യ | തദാതപാത്യ |
| ൨൩ | ൨ | രതവ | രതീവ |
| ൨൫ | ൪ | അഭിദ്രുത! | അഭിദ്രുതഃ |
| ൨൬ | ൧൩ | മൂർച്ഛ | മൂർച്ഛാ |
| ൨൭ | ൬ | ഫാതഃ | ഫാമാതഃ। |
| ടി | ,, | ചതസ്രഷ്ഷ | ചതസ്രഷു |
| ൩൦ | ൩൧ | പാർവ്വതി | പാർവ്വതീ |
| ടി | ൩൪ | മുനീന്ദ്രഃ | മുനീന്ദ്രാഃ |
| ൩൩ | ൨൮ | നാസ്ഥ | നാസ്ഥി |

| | | | |
|---|---|---|---|
| നു൰ | ന വ. | ഛങ്കിതാ | ഹ്ഛങ്കിതാ |
| ർർ | വ ഫ | സിദ്ധർ | സിദ്ധിർ |
| ർർ | വ ന്ര | സപ്രമാദ | സപ്രമോദ |
| ടി | വ ൧ | സ⌐ഗ | സ⌐ാഗ |
| ർന്ര | ഫന്ര | വലീഷു | വലീഷുച. |
| ഓ൦ | ഫ | വരിഷ്ഠ | വരിഷ്ഠാ |
| ഓഫ | വ ന. | തനസ | തനസ്സ |
| ടി | വ ർ | സമഃ | സമാഃ |
| ഓ൩ | വ നു. | തഥാതഥ | തഥാതഥാ |
| ഓഒ | വ ർ | മഭ്യാം | മാഭ്യാം |
| ന്രർ | ൻ | ഹസം | ഹാസം |
| ന്രന്ര | ൧ | ജഃഹാഃസം | ജഃ ഹാസം |
| ൧ഫ | ഫർ | വഃഷാഭി | തപോഭി( പാഠാ) |
| വ്യ൦ | നു൦ | സമലോക്യ | സമവഃലോക്യ |
| വ്യന്ര | വർ | കനക | കനകഖണ്ഡ |
| ൻർ | വ ൦ | ഷഷമാം | സുഷമാം |
| ഫ൦ൻ | ഫർ | ശാടി | ശാടിം |
| ടി | ഫന്ര | ധനാ | ധന്യാ |
| ഫഫവ്യ | വർ | ദ്ദൃയതെ | ദ്ദൃദ്ദയതെ |
| ഫനുവ | നുർ | ചഞ്ചലികോ | ചഞ്ചലികേ |
| ഫനുന്ര | വ വ | ഡംബരേഃ | ഡംബരൈഃ। |
| ഫഒർ | വ ഫ | വാമല | വിമല |
| ടി | നുർ | വകസിത | വികസിത |
| ഫമ്നെ | വന്ര | ശിനയേവ | ശിതനയോ। |
| ഫൈ | വ വ്യ | ലാചനാം | ലോചനാം |
| ഫവ്യവ്യ | വ ഫ | ബുരൈർ | ബുധൈർ |
| ഫൻന്ര | ഫ൦ | നമ | നവമ |

# തുളസീദാസരാമായണം,

## ഭാഷാഗദ്യം ഒന്നാംഭാഗം.

ഗംഗാനദി, തുളസിച്ചെടി, കാശിപ്പട്ടണം ഇത്യാദിപോലെ ദിവ്യത്വം അന്തർഭവിച്ച സജാതീയശ്രേഷ്ഠമായ ഒരു ഇതിഹാസമാണ് രാമായണം. ഈവിധമായ രാമായണത്തെ തുളസീദാസമഹർഷി ഹിന്ദിഭാഷയിൽ പാടിയതിന്റെ ഒരു മലയാളതർജ്ജിമയത്രെ ഇതു്. പണ്ഡിതവര്യനായ വ്യാഖ്യാതാവു പറയുന്നതു നോക്കുക. "സംസ്കൃതത്തിൽ വാല്മീകിയുടേയും തമിഴിൽ കമ്പരുടേയും, ഒട്ടക്കൂത്തരുടേയും രാമായണം ഞാൻ വായിച്ചിട്ടുണ്ടെങ്കിലും തുളസീരാമായണംപോലെ അവ എന്നെ വിസ്മയിപ്പിക്കയും വിഷമിപ്പിക്കയും ചെയ്തില്ല. മലയാളം, സംസ്കൃതം, ഇംഗ്ലീഷ്, തമിഴ് എന്നീ നാലുഭാഷകളിലേയും സാഹിത്യസമുദ്രങ്ങളിൽ നിർഭയമായി സാമാന്യം സഞ്ചരിച്ചിട്ടുള്ള എനിക്കു തുളസിയുടെ 'രാമചരിതമാനസസരസ്സി'ൽ വഴി പിഴച്ചോ പിഴയ്ക്കാതെയോ ഒരു കരപററാൻ വളരെ ശ്രമം നേരിട്ടു. അധികവും എന്നെ വിഷമിപ്പിച്ചതു് ആ മഹാപുരുഷന്റെ അനർഗ്ഗളമായ ഭക്തിരസപ്രവാഹത്തള്ളലിലെ നീർച്ചുഴികൾപോലെ നിരന്തരമായി കാണപ്പെടുന്ന അഭിധേയശബ്ദാവർത്തനങ്ങളും, അസാമാന്യമായ വാച്യവജ്ജ്റതയുമാണ്."

തുളസീദാസ്ജിയുടെ കവിതകളുടെ പ്രതിപാദനം ഒരു പുതിയ രീതിയാണ്. അർത്ഥഗൌരവവും, അലങ്കാരപ്രൌഢിയും ഇതുപോലെ ചേർന്ന മററു കവിതകൾ ദുർല്ലഭങ്ങളാണ്. ഉപമയും, ഉൽപ്രേക്ഷയും, രൂപകവും കൊണ്ടു് കവിതാവനിതയെ ആപാദചൂഡം അലങ്കരിച്ചിരിക്കുന്നു. അതിലെ ഉപദേശരത്നങ്ങളെക്കൊണ്ടു് ഉത്തരഇന്ത്യയിൽ ഇതിനെ അതിപാവനമായ വേദപുസ്തകംപോലെ പാരായണം ചെയ്തുവരുന്നു. പണ്ഡിതന്മാർക്കു, പാമരന്മാർക്കും പഠിക്കാൻ ഉതകുന്ന തത്വങ്ങളും രസിക്കുന്ന ഉപകഥകളും ത്രസിക്കുന്ന കല്പനകളും ഇതിൽ ധാരാളമാണ്. ഉദാഹരണത്തിനു ചില ഭാഗങ്ങൾ ഉദ്ധരിക്കുന്നു.

"രാമനാമം ഒരു കല്പവൃക്ഷമാകുന്നു. കലിയുഗത്തിൽ സകല മംഗലങ്ങളും ഒരുമിച്ചു ചേർക്കുന്ന ഭവനവും അതുതന്നെ. അതിനെ സ്മരിക്കുന്നവൻ ആരായിരുന്നാലും ഒരു വല്ലാത്തതുമ്പു തുളസിയായി തീരുന്നതുപോലെ ഉയരുമെന്നു തുളസീദാസൻ പറയുന്നു. കൃതത്രേതാദ്വാപരകലിയുഗങ്ങളിലും, ഭൂതഭവിഷ്യദ്വർത്തമാനകാലങ്ങളിലും ഭൂസ്വർഗ്ഗപാതാളങ്ങളിലും ഈ നാമത്തെ ജപിക്കുന്ന ജീവാത്മാവു്, വിശോകനായിത്തീരുന്നു. രാമഭക്തി സകല സുകൃതങ്ങളുടേയും ഫലമെന്നാണ്, വേദങ്ങളും, പുരാണങ്ങളും, സജ്ജനങ്ങളും പറയുന്നതു്. ഒന്നാമത്തെ യുഗത്തിൽ ധ്യാനം, രണ്ടാമത്തെ യുഗത്തിൽ യാഗം, ദ്വാപരയുഗത്തിൽ പൂജ ഇവയാണ് ഈശ്വരപ്രീതിക്കു വിധിച്ചിട്ടുള്ളതു. എന്നാൽ മലകലുഷമായ ഈ കലികാലത്തിൽ, ജനമനോമീനങ്ങൾ, പാപപയോനിധിയിൽ വിഹരിക്കുന്ന ഈ ഭയങ്കരവേളയിൽ, രാമനാമമാകുന്ന കല്പതരു, സ്മരണമാത്രത്താൽ കാലത്തിന്റെ കരാളതയെ ശമിപ്പിച്ചു്, ശാന്തിസുഖത്തെ നല്കുന്നു.

"രാമകഥ മന്ദാകിനിയും, എന്റെ ഹൃദയം ചാരുവായ ചിത്രകൂടവും, ഭക്തി സീതാരാമന്മാർ വിഹരിക്കുന്ന പുണ്യാരണ്യവുമാകുന്നു. രാമചരിതചിന്താമണി, സുജനങ്ങളുടെ സുമതിയാകുന്ന സുന്ദരിക്കു്, ശൃംഗാരഭൂഷണമാണ്. ധർമ്മധാമമായ രാമന്റെ ജഗന്മംഗലമായ ഗുണഗ്രാമം മുക്തിധനത്തെ നല്കുന്നു. ഇതു, ജ്ഞാനവൈരാഗ്യയോഗങ്ങളെ ഉപദേശിക്കുന്ന സൽഗുരുവാകുന്നു. ഭയങ്കരമായ സംസാരരോഗത്തിനു വിബുധവൈദ്യനമാണ്. സീതാരാമഭക്തിക്കു ജനനിയും സകലവ്രതധർമ്മനിയമങ്ങൾക്കു ബീജവും അതുതന്നെ; പാപസന്താപശോകങ്ങളെ അതു ശമിപ്പിക്കുന്നു. ഈ ലോകത്തിലും പരലോകത്തിലും വത്സലനായ ഒരു രക്ഷകനെപ്പോലെ ഉപകരിക്കുന്നു. അപാരമായ ലോഭമോഹക്രോധാദികളും കാമക്രോധങ്ങളും സംഭവിക്കുന്ന കാട്ടിലുള്ള കാമക്രോധങ്ങളും കലിമലങ്ങളുമാകുന്ന ഗജങ്ങൾക്കു കേസരിയുമാണ്."

രാമകീർത്തിയാകുന്ന ഈ സുഭഗയായ സരയൂനദി, രാമഭക്തിയാകുന്ന ഗംഗയുമായി സമ്മേളിക്കുന്നു. വൈരാഗ്യവും തത്വജ്ഞാനവുമാകുന്ന സരയുവിന്റെയും ശോണനദത്തിന്റേയും മദ്ധ്യത്തിൽ ഭക്തിയാകുന്ന ദേവഗംഗാപ്രവാഹം ശോഭിക്കുന്നു. ഈ മന്നും

ചേൎന്ന പ്രവാഹം മൂന്നുവിധത്തിലുള്ള താപങ്ങളേയും നശിപ്പിച്ചുകൊണ്ടു രാമനാകുന്ന മഹാസമുദ്രത്തിൽ ചെന്നുചേരുന്നു. മാനസത്തിൽനിന്നു ജനിച്ച ഈ സരയൂനദി ഗംഗയോടുചേൎന്നു ശ്രോതാക്കളായ സുജനങ്ങൾക്കു്, ആത്മശുദ്ധിനൽകുന്നു. മദ്ധ്യേമദ്ധ്യേ കാണുന്ന പലതരത്തിലുള്ള കഥകൾ, ഇരുകരകളിലുമുള്ള തോട്ടങ്ങളും ഉദ്യാനങ്ങളുമാകുന്നു. ഉമാമഹേശ്വരന്മാരുടെ വിവാഹവൎണ്ണനവും മററും ഈ നദീജലത്തിലുള്ള പലമാതിരി മത്സ്യങ്ങളത്രേ രാമാവതാരം സംബന്ധിച്ച ആനന്ദഗാനങ്ങൾ, നദിയുടെ ഉപരിഭാഗത്തു സഞ്ചരിക്കുന്ന ഭൃംഗങ്ങളുടെയും തരംഗങ്ങളുടെയും ധ്വനിയത്രേ തുളസീദാസരാമായണം.”

വില ൧ രൂപാ ൪ ണ.

ലൈബ്രറി പതിപ്പിനു ൨ രൂപാ.

## പ്രബന്ധരത്നാവലി ൧-ാംഭാഗം.

### ഭാഷാവ്യാഖ്യാനസഹിതം.

### മഹാകവി മേല്പുത്തൂർ നാരായണഭട്ടതിരിപ്പാട്ടിലെ കൃതികൾ അടങ്ങിയതു്. വ്യാഖ്യാതാ, ചേപ്പാട്ടു കെ. അച്യുതവാൎയ്യർ.

പ്രക്രിയാസൎവ്വസ്വം, നാരായണീയം, ധാതുകാവ്യം മുതലായ പ്രൌഢസംസ്കൃതഗ്രന്ഥങ്ങളുടെ നിൎമ്മിതാവായ ബ്രഹ്മശ്രീ മേല്പുത്തൂർ നാരായണഭട്ടതിരിപ്പാടിനെ കേട്ടിട്ടില്ലാത്ത കേരളീയർ ഉണ്ടാകുവാൻ തരമില്ല. ചാക്യാന്മാർ കൂത്തുപറയുന്നതിനും, മററുചിലർ പാഠകംപറയുന്നതിനും ഉപയോഗിക്കുന്നവകളായ സംസ്കൃതപ്രബന്ധങ്ങൾ മിക്കവയും ഭട്ടതിരിപ്പാട്ടിലെ കൃതികളാണു്. സരസമധുരമായ അദ്ദേഹത്തിന്റെ കവിതാമൃതാസ്വാദനം സംസ്കൃതാനഭിജ്ഞന്മാരായ ആളുകൾക്കു ദുസ്സാധമായിട്ടാണിരിക്കുന്നതു്. ഇതിനും പുറമെ ആവക പ്രബന്ധങ്ങൾ ഹിന്ദുമതതത്വങ്ങളെ ഉൽഘോഷിക്കുന്നവയും യഥാൎത്ഥ കവിതാതത്വത്തിനു് ഉത്തമദൃഷ്ടാന്തങ്ങളുമാണു്. ഇങ്ങനെയുള്ള പ്രബന്ധങ്ങളെ മലയാളഭാഷാവ്യാഖ്യാനസഹിതം കേരളീയരുടെ സമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു.

### ഇതിൽ അടങ്ങിയിരിക്കുന്ന കഥകൾ.

(൧) കിരാതം. (൨) പാഞ്ചാലീസ്വയംവരം. (൩) ത്രിപുരദഹനം. (൪) സ്വാഹാസുധാകരം. (൫) കുചേലവൃത്തം. (൬) അജാമിളമോക്ഷം. (൭) സന്താനഗോപാലം.

വില ൧ രൂപാ. ലൈബ്രറിപതിപ്പിനു് ൧ രൂ. ൧൨ ണ.

## അരമനരഹസ്യം.

പത്തൊൻപതാംശതാബ്ദത്തിൽ തുൎക്കിസാമ്രാജ്യത്തെ പ്രബലന്മാരായിരുന്ന സുൽത്താന്മാർ ഭരിച്ചിരുന്ന കാലത്തു് തലസ്ഥാനനഗരത്തിലെ അരമനകളിൽ നടന്നിരുന്ന ചരിത്രപ്രസിദ്ധങ്ങളായ ചില കഥകൾ ഇതിൽ മനോഹരമായി വൎണ്ണിച്ചിരിക്കുന്നു. പത്തൊൻപതദ്ധ്യായമുള്ള ഈ നോവൽ ഏകദേശം ഇരുപതോളം രോമാഞ്ചകഞ്ചുകിതമായ ഉപകഥകളോടുകൂടി ആപാദചൂഡം രസപ്രദമായി പ്രശോഭിക്കുന്ന അന്യാദൃശഗുണങ്ങളോടുകൂടിയ ഒരു നവീന നോവൽതന്നെ എന്നു് സഹൃദയന്മാർ തലകുലുക്കി സമ്മതിക്കതന്നെ ചെയ്യും.

വില ൧ രൂപാമാത്രം.

ലൈബ്രറിപതിപ്പിനു ൧ രൂ. ൧൨ ണ.

# നഷ്ടപ്രശ്നദീപിക.

കൊടുങ്ങല്ലൂർ വലിയകൊച്ചുണ്ണിത്തമ്പുരാൻ തിരുമനസ്സിലെ ശിഷ്യൻ ജ്യോൽസ്യൻ കെ. നീലകണ്ഠൻശാസ്ത്രിയാൽ വ്യാഖ്യാനിക്കപ്പെട്ട ഏററവും ഉപകാരപ്രദമായ ഒരു അപൂർവ ജ്യോൽസ്യഗ്രന്ഥം. വില അണ ൮ മാത്രം.

# മുഹമ്മദനബി.

പരിഭാഷകൻ, കുമ്മനം കെ. പരമേശ്വരപ്പണിക്കർ

ബി. ഏ., ബി. എൽ.

മൌലാനാമുഹമ്മദാലി, എം. ഏ. എൽ എൽ. ബി. അവർകൾ, വിശുദ്ധഖുർആൻ ഇംഗ്ലീഷിൽ പരിഭാഷപ്പെടുത്തിയതിന്റെ ഒരുമലയാളവിവർത്തനമാണ് ഈ മനോഹരമത ഗ്രന്ഥം. 'മുഹമ്മദനബി'യെ പലരും പലതരത്തിൽ ഇതിനുമുൻപു മലയാളത്തിൽ അവതരിപ്പിച്ചിട്ടുണ്ട്. ഭാഷാലാളിത്യം, പ്രതിപാദനവൈശദ്യം മുതലായ രമ്യഗുണങ്ങൾകൊണ്ടു അവയെയെല്ലാം അതിശയിക്കുന്ന ഒരു വിശിഷ്ടാവതരണമാണ് ഈ മഹാഗ്രന്ഥം, പ്രാചീനമതസ്ഥാപകന്മാരിൽ 'നടുനായകമണി'യായി പരിലസിക്കുന്ന 'മുഹമ്മദനബി'യുടെജീവചരിത്രം ഏതു മതാവലംബികളും അവശ്യം അറിഞ്ഞിരിക്കേണ്ടതാണ്.

വില രൂപാ ൨ മാത്രം.

# വിദ്യാലയവിനോദങ്ങൾ.

ഗ്രന്ഥങ്ങളിലുള്ള തത്വകോടികളെ എത്രയും സംഗ്രഹിച്ച് ഹൃദ്യമായും വിശദമായും വിദ്യാർത്ഥികളുടെ ഹൃദയത്തിൽ പതിപ്പിക്കുന്നതാണ് ശരിയായ അദ്ധ്യാപനപദ്ധതി. ഈ ഉത്തമാദർശമാണ് 'വിദ്യാലയവിനോദങ്ങ'ളിൽ എവിടെയും പ്രതിഫലിച്ചുകാണുന്നത്. വിഷയങ്ങൾ സംഗ്രഹിക്കേണ്ട സമ്പ്രദായം അദ്ധ്യാപകന്മാർക്കും തത്വഗ്രഹണരീതി അദ്ധ്യേതാക്കൾക്കും മനസ്സിലാക്കുന്നതിന് അധികം ഉപകരിക്കുന്നതാണ് ഈ പ്രസിദ്ധീകരണം. മനോഹരങ്ങളായ ഗദ്യപദ്യങ്ങൾ ഇടകലർത്തി ഏതാണ്ടു ഭാഷാചമ്പുക്കളുടെ മട്ടിൽ നിബന്ധിച്ചിരിക്കുന്ന ഈ രസികപ്രബന്ധങ്ങൾ അദ്ധ്യേതാദ്ധ്യാപകന്മാർമാത്രമല്ല, മലയാള ഭാഷാപ്രണയികളായ ഏവരും ഒന്നുവായിച്ചുനോക്കേണ്ടതാണ്.

൧ മുതൽ ൫ വരെ ഓരോഭാഗത്തിനും ൩ ണ വീതം.
അഞ്ചിനുംകൂടി ൧൨ ണ

# കിരാതാർജ്ജുനീയം (കിളിപ്പാട്ട്)

പ്രസാധകൻ.

മഹോപാദ്ധ്യായൻ കെ. പി. ശിവശങ്കരപ്പിള്ള അവർകൾ.

ഇതു് പുത്തനായി കണ്ടുപിടിക്കപ്പെട്ട ഒരു പുരാതനകൃതിയാകുന്നു. ഇതിൽ ആകെ അഞ്ചുവൃത്തങ്ങൾ അടങ്ങിയിട്ടുണ്ട്. അർത്ഥഗാംഭീര്യത്തിലും ശബ്ദസൌഷ്ഠവത്തിലും ഈ

അഞ്ചുവൃത്തങ്ങളും യഥോത്തരം മെച്ചങ്ങളാണ്. കവി, പ്രതിപാദ്യവസ്തുവിൽ രസപരിപോഷത്തിനുവേണ്ടി മൂലത്തിൽനിന്ന് ഭേദപ്പെടുത്തിയിട്ടുള്ള ഭാഗങ്ങളെല്ലാം വളരെ ഹൃദയാവർജ്ജകങ്ങളായിട്ടുണ്ട്. കവിയുടെ ചില സരസസന്ദർഭവിവരണങ്ങൾ, ഭാരവിയുടെ അർത്ഥപ്രതിപാദനാധൃഷ്യമായ കിരാതാർജ്ജുനീയത്തെക്കൂടി പിന്നിലാക്കുന്നുവെന്നുപറയാം. കൈരളിയുടെ രമണീയഭൂഷകളിൽ അഭിനന്ദ്യമായ ഒരു സ്ഥാനം ഈ കാവ്യതല്ലജത്തിനുകിട്ടുമെന്നുള്ളതിനു സംശയമില്ല. പ്രാചീനകവികേസരികളുടെ ഈമാതിരി കവിതാരത്നങ്ങൾ കണ്ടുപിടിച്ചു പ്രസിദ്ധംചെയ്യുന്നത് കേരളിയക്ക് ആകമാനം അഭിമാനജനകമാണ്.

വില അണ ൨

# മഹാമനുഷ്യാലയചന്ദ്രിക

## വ്യാഖ്യാതാ, കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാൻ തിരുമനസ്സിലെ

## ശിഷ്യൻ, കെ. നീലകണ്ഠൻ ജ്യോത്സ്യൻ.

കൊട്ടാരം കെട്ടിടംമുതലായ നിവാസസ്ഥാനങ്ങൾ നിർമ്മിക്കുന്നതിനുള്ള സ്ഥാനനിർദ്ദേശം, സ്ഥാനത്തും അസ്ഥാനത്തും അവ പണിയിച്ചാലുള്ള ഗുണദോഷനിരൂപണംമുതലായി അവശ്യജ്ഞേയങ്ങളായ വിഷയങ്ങളാണ് ഇതിൽ അടങ്ങിയിരിക്കുന്നവ. ഇപ്പോഴത്തെ ചില പച്ചപ്പരിഷ്കാരികൾ ഈ ശാസ്ത്രത്തെ അവഗണിച്ചിട്ടാണ് ആലയനിർമ്മാണംചെയ്യിക്കുന്നത്. എന്നാൽ, തങ്ങൾക്കും തങ്ങളുടെ സ്വത്തിനും അപ്രകാരംതന്നെ ഒരവജ്ഞയും അസ്ഥിരയുമാണു അചിരേണ സംഭവിക്കുന്നതെന്നുള്ള യാഥാർത്ഥ്യം അവർ മനസ്സിലാക്കുന്നില്ല. സംസ്കൃതവ്യുൽപത്തിയില്ലാത്തവർക്കും എളുപ്പത്തിൽ കാര്യം ഗ്രഹിക്കത്തക്കവിധത്തിൽ ലളിതമാണു വ്യാഖ്യാനം. എല്ലാഗൃഹസ്ഥന്മാരും വിശിഷ്യ, ആശാരിമാരും പ്രധാനമായി വായിച്ചറിയേണ്ട ഒരു പുസ്തകമാണിത്. വില രൂ ൧ ണ ൨

# നാഗേശ്വരൻ അഥവാ കപടരാജാവ്,

## ഗ്രന്ഥകർത്താ, ടി. ആർ. കൃഷ്ണസ്വാമിഅയ്യരവർകൾ

## എം. ഏ. ബി. എൽ.

കഥാഘടനയിലും മർമ്മഗുപ്തിയിലും കവി പ്രത്യേകം മനസ്സുവെച്ചിട്ടുണ്ട്. മധുരങ്ങളും ഗംഭീരങ്ങളുമായ ലോകതത്വങ്ങളെ ചെറിയചെറിയ വാക്യങ്ങളിൽ സരസമായിസംഘടിപ്പിച്ചിരിക്കുന്ന കവിയുടെ ഗദ്യരചനാവൈഭവം ഒന്നു വേറെതന്നെ. ഇതിലെ കഥാപാത്രങ്ങളായ മജിസ്ട്രേട്ടും, വക്കീലും, ഡാക്ടരും, രോഗിയുംമററും സംസാരിക്കുന്നതിൽ അന്തർലീനമായിരിക്കുന്ന സ്വാരസ്യവും ധർമ്മോപദേശവും അന്യാദൃശങ്ങളാണ്. വീടും ദേശവും വിട്ടു വെളിക്കിറങ്ങി സഞ്ചരിച്ചാലുണ്ടാകാവുന്ന ആപത്തുകളേയും തൽപരിഹാരങ്ങളേയും വളരെ ഫലിതമാംവണ്ണം പ്രതിപാദിച്ചിട്ടുണ്ട്. പുസ്തകം കയ്യിലെടുത്താൽ അവസാനംവരെ അവിശ്രമം വായിച്ചേ കൈവെടികയുള്ളു. രസികന്മാക്ക് ഈ പുസ്തകം ഒരു ഉത്തമാത്മമിത്രമായിരിക്കും.

വില രൂപാ ൧ മാത്രം.

കവി പുരാതനനാണെങ്കിലും, അവിടവിടെ കാണുന്ന ചില പദവിപര്യയങ്ങളെ ഒഴിച്ചാൽ ഭാഷ പ്രാചീനമാണെന്നു പറയാവുന്നതല്ല. അലങ്കാരപ്രൌഢിയും വൃത്തഭ്രമവും കവിയെ അധികം ബാധിച്ചുകാണുന്നില്ല. 'പൊടിപ്പുംതൊങ്ങലും' പിടിപ്പിക്കാതെ പരിശുദ്ധഭാഷയിൽ ഭംഗിയായി കാര്യം പ്രതിപാദിച്ചിരിയ്ക്കയാണ കവി ചെയ്തിരിക്കുന്നതു്. ഇതു് എഴുത്തച്ഛന്റേതെന്നു വിശ്വസിച്ചുവരുന്ന 'ഏകാദശീമാഹാത്മ്യ'ത്തോടു സദൃശമല്ലെങ്കിലും അതിൽനിന്നു ഒട്ടും അപ്രധാനകോടിയിൽ ഗണിക്കത്തക്കതല്ല. പ്രാചീനഭാഷയുടെ മെച്ചംകാൺമാനാഗ്രഹിക്കുന്ന സാഹിത്യരസികന്മാരും വിഷ്ണുപ്രീതിയെ ആശിക്കുന്ന ഭക്തശിരോമണികളും ഈ പുസ്തകം പ്രത്യേകം വായിക്കേണ്ടതാണു്.

വില ൩ ര.

## തിരുവിതാംകൂർ

# മോട്ടാർവാഹനനിയമം.

പരിഭാഷകൻ,

### എം. ആർ. മാധവവാര്യർ ബി. എ. എൽ എൽ. ബി.

ഇവിടെ മോട്ടാർഉടമസ്ഥന്മാരും, ഡ്റൈവർമാരും അടിക്കടി അബദ്ധം പ്രവൎത്തിച്ചുകൊണ്ടിരിക്കുന്നതു് അതേസംബന്ധിച്ച നിയമങ്ങളിൽ തീരെ അറിവില്ലാത്തതുകൊണ്ടാണെന്നുള്ളതിനു സംശയമില്ല. നിയമം അധികംപേൎക്കും പരിചയമില്ലാത്ത ഇംഗ്ലീഷുഭാഷയിലായതുകൊണ്ടു് അവരെ കുററപ്പെടുത്തുന്നതും ഒരുവിധത്തിൽ ശരിയല്ല. ഈ മലയാളതൎജ്ജിമമൂലം ആ ദോഷം ഇതാ വാര്യരവർകൾ പരിഹരിച്ചുകഴിഞ്ഞിരിക്കുന്നു. ഇതിന്റെ ഓരോപ്രതി എല്ലാ മോട്ടാർഉടമസ്ഥന്മാരും ഡ്റൈവർമാരും വാങ്ങി പഠിച്ചിരിക്കേണ്ടതു് അത്യാവശ്യമാണു്. അവർ ഈ പുസ്തകം വായിച്ചിരിക്കാമെങ്കിൽ ഇപ്പോൾ ഭയങ്കരമാംവണ്ണം തിരുവിതാംകൂറിനെ ബാധിച്ചുകൊണ്ടിരിക്കുന്ന മോട്ടാർവാഹനഅപകടം ഇനിമേൽ നിശ്ശേഷമായും നിശ്ശേഷം ഇല്ലാതാകും.

വില അണ ൮ മാത്രം.

# ജനറൽഗാർഫീൽഡു്

അഥവാ,

### സാൎവ്വഭൗമനായിത്തീൎന്ന കൎഷകബാലൻ.

ഗ്രന്ഥകൎത്താ,

### എം. ആർ. രാമക്കൈമൾ, എം. ഏ. എൽ. എൽ. ബി.

അമേരിക്കായിലെ ഏററവും സാധുവായ ഒരു കുടുംബത്തിൽ ജനിച്ചു്, ഈശ്വരവിശ്വാസവും, ഗുരുഭക്തിയും, മാതാപിതാക്കളോടുള്ള ഭക്തിബഹുമാനവാത്സല്യവും, എല്ലാററിലും ഉപരിയായി അശ്രാന്തപരിശ്രമവുംകൊണ്ടു ഐക്യനാടുകളിൽ ഒരുവനു് എത്താവുന്നതായ ഏററവും ഉന്നതമായ സ്ഥാനത്തിലേയ്ക്കു കയറിച്ചെന്നു്, സാർവ്വഭൗമനായി പ്രശോഭിച്ച ഗാർഫീൽഡിന്റെ ഈ ജീവചരിത്രം ലൌകികജീവിതത്തിൽ വിജയത്തെ

ആഗ്രഹിക്കുന്ന യുവാക്കന്മാരും, തങ്ങളുടെ സന്താനങ്ങളുടെ അഭിവൃദ്ധി കാംക്ഷിക്കുന്ന മാതാപിതാക്കളും വായിച്ചുപഠിച്ചു തന്നെത്താൻ പ്രയോഗത്തിൽ കൊണ്ടുവരുവാനും, അന്യരെ ഉപദേശിപ്പാനും ഉതകുന്ന ഒന്നാംതരം ഗ്രന്ഥമാകുന്നു. ഇതിൽ ജീവിതമൽസരത്തിൽ എല്ലാവരും അറിഞ്ഞിരിക്കേണ്ട ഉപദേശരത്നങ്ങൾ അടങ്ങിയിരിക്കുന്നതുകൂടാതെ ഒരു നോവൽവായിക്കുമ്പോൾ ഉണ്ടാകുന്ന ആനന്ദവും രസികത്വവും, കൂടികലർന്നിട്ടുണ്ടെന്നുള്ളതു പണ്ഡിതനായ ഗ്രന്ഥകർത്താവിന്റെ പ്രത്യേക കലാവൈദഗ്ദ്ധ്യപ്രകട വൈചിത്ര്യമാണ്.

വില അണ ൨.

# ഇൻഡ്യാരാജ്യഭരണം.

ഗ്രന്ഥകർത്താ,

എം. ആർ. ഗോവിന്ദപ്പിള്ള, ഹോമി. ഡാക്ടർ.

മി. ചങ്ങനാശ്ശേരി കെ. പരമേശ്വരൻപിള്ള ബി. എ, ബി. എൽ. അവർകളുടെ മുഖവുരയോടുകൂടിയ ഈ ചെറുഗ്രന്ഥം. വിദ്യാഭ്യാസം സിദ്ധിച്ചിട്ടുള്ള എല്ലാ കേരളീയരും വായിച്ചിരിക്കേണ്ട ഉപയോഗപ്രദമായ ഒന്നാകുന്നു. ഇൻഡ്യൻമഹാസാമ്രാജ്യത്തെ ഏതെല്ലാംപ്രകാരത്തിൽ വിഭജിച്ചിട്ടാണ ഭരിക്കുന്നതെന്നും, ഭരണകർത്താക്കളുടേയും, ഭരണീയരുടേയും, അധികാരങ്ങളും, അവകാശങ്ങളും എന്തെല്ലാമെന്നും ലളിതഭാഷയിൽ സുഗമമായി മനസ്സിലാകത്തക്കപ്രകാരത്തിൽ ചമൽക്കാരത്തോടുകൂടി വിവരിച്ചിരിക്കുന്നു. കച്ചവടക്കാർ, പത്രവായനക്കാർ, വിദ്യാർത്ഥികൾ ഇവർ ഈ ഉത്തമഗ്രന്ഥം അത്യാവശ്യം വായിച്ചിരിക്കേണ്ടതാണ്.

വില അണ ൩.

# ജ്യോപ്രകൃതിശാസ്ത്രപാഠങ്ങൾ.

ഗ്രന്ഥകർത്താ,

എം. ആർ. രാമകൃഷ്ണയ്യർ എം. ഏ. എൽ. എൽ. ബി.

ജ്യോതിസ്സുകളെ സംബന്ധിച്ചുള്ള പല വിവരങ്ങളും ഈ ചെറുപുസ്തകത്തിൽ സംഗ്രഹിച്ചിരിക്കുന്നു. ഇതിലുള്ള തത്വങ്ങൾ പ്രതിപാദിച്ചിട്ടുള്ളതു ആധുനികഗണിതശാസ്ത്രജ്ഞന്മാരുടെ പരിശോധനകളെ അടിസ്ഥാനപ്പെടുത്തിയാകുന്നു. ചൊവ്വാഗ്രഹത്തിൽ സമുദ്രമൊ മററു ഗംഭീരജലാശയങ്ങളോ ആയിട്ടാണ് അതിൽ കാണുന്ന കളങ്കങ്ങളെ ഇതേവരെ ഊഹിച്ചിരുന്നതു്. ഇപ്പോൾ അവ ഫലപുഷ്ടിയുള്ള നിലങ്ങളായിരിക്കണമെന്നുള്ളതിനു ലക്ഷണങ്ങൾ കണ്ടുപിടിച്ചിട്ടുണ്ടു്. ചന്ദ്രഗോളത്തിന്റെ മേൽപ്രകൃതിയെ സംബന്ധിച്ചുള്ള രസാത്മകങ്ങളായവ പരിപൂർണ്ണമായി വിവരിച്ചിരിക്കുന്നു. വേലിയേററത്തിൽ നിന്നുമുള്ള വിലയേറിയ അനുമാനങ്ങൾ, ചന്ദ്രൻ ഉത്ഭവിച്ചതും, അതു നമ്മിൽനിന്നു ദൂരെദൂരെ പിൻവാങ്ങിപ്പോകുന്നതും, നമ്മുടെ പകലും, രാത്രിയും ദീർഘിക്കുന്നതും എല്ലാം ഒരു സാധാരണ സംഭവത്തിൽനിന്നുമനുമാനിച്ചിരിക്കുന്നതു് അറിയേണ്ടതല്ലേ? ധൂമകേതുക്കളും, ഉല്ക്കകളും വിശേഷ കാഴ്ചയായതുകൊണ്ടു് അവയെ ഓരോന്നും ഓരോ പാഠമായി വിവരിച്ചിരിക്കുന്നു. നക്ഷത്രലോകത്തിൽ കടക്കുമ്പോഴാണ് മനുഷ്യന്റെ അല്പ, സൂക്ഷ്മന്റെതല്ല, സൂക്ഷ്മവ്യൂഹത്തിന്റെ നിസ്സാരത വെളിപ്പെടുന്നതു്. ഈ ശാസ്ത്രഗ്രന്ഥം ജ്യോതിശ്ശാസ്ത്രന്മാർക്കും, ശാസ്ത്രലോകത്തിൽ വിഹരിക്കുന്ന സഹൃദയന്മാർക്കും, വിദ്യാർത്ഥികൾക്കും ഏററവും ഉല്ലാസപ്രദവും, ഉപയോഗയോഗ്യവുമാകുന്നു.

വില അണ 8?

N. B:— കൂടാതെ ഇവിടെ വള്ളത്തോൾ, കുമാരനാശാൻ, ഉള്ളൂർ ഇവരുടെ കൃതികളും വില്പനയ്ക്കു തയ്യാറുണ്ട്.

